RAMAKRISHNA

# THIRUKKURAL

TRANSLATION OF

# THE THIRUKKURAL

MALAYALA SUTRAS

Sasthamangalam

RAMAKRISHNA PILLAI.

# രാമകൃഷ്ണതിരുക്കുറൾ

തിരുക്കുറളിന്റെ മലയാളവിവർത്തനം

ബോധനത്തോടും വ്യാഖ്യാനത്തോടും കൂടിയതു്.

സൂത്രവാക്യങ്ങൾ.

ശാസ്തമംഗലം പി. രാമകൃഷ്ണപിള്ള.

---

ഗ്രന്ഥകർത്താവിന്റെ മുദ്രയില്ലാത്ത പ്രതി വ്യാജനിർമ്മിതമാണു്.

# രാമകൃഷ്ണതിരുകരറം

ശാസ്ത്മംഗലം പി. രാമകൃഷ്ണപിള്ള

# ആദിഭഗവാന്റെ

## തൃപ്പാദങ്ങളിൽ

പൊതുമറ പുരുഷാർത്ഥപ്രാപണം പാവനം തൃ-
ക്കുറളിതു ശുഭകാല്യം കൈരളീ സൂത്രമാല്യം.
മറ കുറളഖിലാന്തസ്സൂത്രധാരൻ പുമർത്ഥ-
സ്വതശുഭധിയുമാകും പാവനന്നർഘ്യമാവൂ.

മറയോൎക്കും വിളങ്ങാത്ത
മറയാൎക്കും വിളങ്ങുവാൻ
കുറളാക്കി—യുരച്ചോരു
തിരുവായ്ക്കു തൊഴുന്നു ഞാൻ.

# Ramakrishna Tirukkural

Though Malayalam and Tamil belong to the same family and are immediate neighbours as well, very few attempts have been made for a mutual understanding of their literatures through translation. Sri Sastamangalam P. Ramakrishna Pillai's translation of the Kural into Malayalam may be given a very high place among the translations so far made.

Translations are always put down to an inferior status among literary works, for it is accepted that because of the limitations of language no translation can ever render fully the spontaneity, spirit, and even the import of the orginal. The author's own talents are under curb and the work thus suffers a double disadvantage. Yet we cannot do without translations. The Kural is one of the books in Tamil deserving translation into every language. Tiruvalluvar's conciseness of expression makes the translator's job all the more difficult. Besides it must be remembered that none other than a poet should ever try his hand at translating poetry.

Sri. sastamangalam P. Ramakrishna Pillai's choice of the metre, the Madhuri, is particularly wise. It is even shorter than the Kural metre, and therefore conducive to brevity, a point to be gained in traslating Kural. It is also to his credit that he has not omitted anything of significance in this brief space. To judge the translation as Malayalam poetry, I am certainly not competent. Still to my ears it sounded quite pleasant and smooth reading. And I

must say that I consider this work an achievement in bringing out the import of the Kural to my Malayalam friends.

Sri. Sastamangalam P. Ramakrishna Pillai's preface and the commentary are very useful in following the book' and he has wisely and quietly omitted all controversial matters about Tiruvalluvar's age, his caste, his religion and his indebtedness to Sanskrit.

I commend this work to all lovers of Malayalam and Tamil.

C. Jesudasan,
Professor of Tamil,
University College,
Trivandrum.
23-8-1957.

# മുഖവുര

തിരുക്കുറളിന്റെ ലോകപ്രശസ്തി എന്നെ എന്തെന്നില്ലാതെ ആകർഷിച്ചു. ആ ഗ്രന്ഥം വായിച്ചുനോക്കണമെന്നു് അത്യാശ ഉണ്ടായി. വായിച്ചപ്പോൾ, അതിലെ ഓരോ കുറളും (പാട്ടും) അർത്ഥഗൗരവത്തോടുകൂടി ഹൃദിസ്ഥമാക്കണമെന്നായി ആഗ്രഹം. അങ്ങനെ ഏകദേശം നൂറു കുറളോളം പഠിച്ചപ്പോൾ, തിരുക്കുറൾ ഏതാണ്ടു് അതേ രൂപത്തിൽ തന്നെ മലയാളത്തിൽ വിവർത്തനംചെയ്യണമെന്നു തോന്നിത്തുടങ്ങി. അങ്ങനെ വിവർത്തനംചെയ്യുന്നതു് ആ ഗ്രന്ഥത്തിന്റെ പഠനത്തിനു സഹായകമാകുമെന്ന യുക്തിയുംകൂടി ഉദിക്കയാൽ, ആദ്യംമുതൽ തർജ്ജമ ആരംഭിച്ചു. തർജ്ജമയുടെ ചരിത്രം ഈ ഗ്രന്ഥത്തിന്റെ ബോധനത്തിൽ "പ്രകൃത വിവർത്തനം – രാമകൃഷ്ണതിരുക്കുറൾ" എന്ന പതിനൊന്നാം വിഭാഗത്തിൽ പറഞ്ഞിട്ടുണ്ടു്. അതു് ഇവിടെ ആവർത്തിക്കണമെന്നില്ലല്ലോ.

അല്പാക്ഷരങ്ങൾകൊണ്ടു വിപുലാശയങ്ങൾ വെളിപ്പെടുത്തുന്നതിനു തിരുക്കുറൾ മുഴുവൻതന്നെ ഉദാഹരണമാണു്. അതിൽ പദ്യനിർമ്മിതിക്കു വളരെ സൗകര്യങ്ങൾ കാണുന്നു. അതിനു് ഏതാനും ഉദാഹരണങ്ങൾ പറയാം:—ഉൾ എന്ന ശബ്ദംകൊണ്ടു് ഉള്ളുക=വിചാരിക്കുക എന്ന ക്രിയയും അതിന്റെ എല്ലാ രൂപങ്ങളും ഉണ്ടാക്കാം. പൊയ് എന്ന ശബ്ദംകൊണ്ടു പൊയ്യുക എന്ന ക്രിയ ഉണ്ടാക്കാം. ഇൽ എന്ന പദത്തിനു് ഇല്ലം=ഗൃഹം, പത്നി എന്ന അർത്ഥങ്ങൾക്കുപുറമേ ഇല്ല എന്ന അർത്ഥവും ഉണ്ടു്. വൃത്തസൗകര്യം അനുസരിച്ചു് അതിനെ ഇൽ, ഇല, ഇല്ല എന്ന മൂന്നുവിധത്തിലും പ്രയോഗിക്കാം. ഇലൻ എന്നാൽ ഇല്ലാത്തവൻ എന്നർത്ഥമാകും. അതുപോലെ അലൻ=അല്ലാത്തവൻ. ചെയ്, പെയ്, ചൊൽ ഇത്യാദിധാതുക്കളെ ചെയൽ=ചെയ്യൽ, പെയൽ=പെയ്യൽ,

ചൊലൽ=ചൊല്ലൽ ഇത്യാദി രൂപങ്ങളിൽ പ്രയോഗിക്കാം. ചെയ്തൊഴിൽ=ചെയ്യുന്ന പ്രവൃത്തി. ചേർപുകഴ്=ചേൎന്ന പുകഴ്. ചെലച്ചൊലൽ എന്നാൽ ഉള്ളിൽ ചെല്ലത്തക്ക വണ്ണം=ബോധ്യമാകത്തക്കവണ്ണമുള്ള ചൊല്ലൽ=പറച്ചിൽ എന്നൎത്ഥമാകും. പോൻവർ=പോലത്തവർ. കാപ്പാററുമന്നവൻ=കാപ്പാറും (രക്ഷിക്കുന്ന) രാജാവ്. വിളങ്കുമതി= വിളങ്കും (വിളങ്ങുന്ന) ചന്ദ്രൻ. വെല്ലുമുതലൈ=വെല്ലും (ജയിക്കുന്ന) മുതല. ആക്കനീങ്കാമൽ=ആക്കം (ഐശ്വൎയ്യം) നീങ്ങാതെ. മൂന്റുനാമം=മൂന്റൻ=മൂന്റിൻ=മൂന്നിന്റെ പേര്. വിടൽ എന്നാൽ വിടുതൽ എന്ന ക്രിയാനാമമോ, വിടണം എന്ന നിയോഗമോ ആകാം. ഇതുപോലെ മററു ക്രിയാനാമങ്ങളും നിയോഗാൎത്ഥത്തിൽ പ്രയോഗിക്കാം. അറൻവഴൈയാൻ=അറത്തിന്റെ (ധൎമ്മത്തിന്റെ) അതിരിനുള്ളിൽ അടങ്ങിനില്ക്കാത്തവൻ. തൊഴാർ എനിൻ=തൊഴാത്തവരാണെങ്കിൽ. തൊഴാർ എന്നതിനെ വൃത്തഭംഗം വരാതെയിരിക്കാൻ തൊഴാ അർ എന്നു ദീൎഘമാക്കാം. വേണമെന്നു തോന്നിയാൽ പലടത്തും വിഭക്തിപ്രത്യയങ്ങൾ ഉപേക്ഷിക്കാം.

ഈവിധം പ്രയോഗസൗകൎയ്യങ്ങൾ പദ്യകൎത്താക്കൾക്ക, വിശേഷിച്ചും, വളരെ ഹ്രസ്വവൃത്തങ്ങളിൽ പദ്യമെഴുതുന്നവൎക്കു വളരെ സഹായം ചെയ്യും. പ്രാസം, ശബ്ദഭംഗി, യതി, വൃത്തബന്ധം മുതലായ പദ്യസൗകമാൎയ്യങ്ങൾ രക്ഷിക്കുന്നതിനു ഈ സൗകൎയ്യങ്ങൾ എത്രമാത്രം തകുമെന്നു പറയേണ്ടതില്ലല്ലോ. മേല്പറഞ്ഞ പ്രാസാദികൾ കുറളിന്റെ ജീവനാണുതാനും. മലയാളത്തിലും ചില പ്രയോഗസൗകൎയ്യങ്ങൾ ഉണ്ടെന്നു സമ്മതിക്കാം. പക്ഷേ, മേല്പറഞ്ഞവയോടു ഒത്തുനോക്കുമ്പോൾ അവ വളരെ വിരളങ്ങളാണെന്നേ പറയാനുള്ളൂ.

ഇക്കഥ ഓക്കാതെയാണു കുറൾപോലെ കുറിയ വൃത്തത്തിൽ ഞാൻ തൎജ്ജമചെയ്വാൻ തുടങ്ങിയതു്. കുറളിനെ

ക്കാൾ മൂന്നുനാലക്ഷരം കൂടുതലുള്ള ഒരു വൃത്തത്തിലാണു് (ഭണ്ഡകവൃത്തത്തിലാണു്) ആദ്യത്തെ തർജ്ജമ മുഴമിച്ചതു്. മൂലഗ്രന്ഥത്തിന്റെ ആശയം, ഗാംഭീര്യം, ശബ്ദഭംഗി മുതലായവ പാലിപ്പാൻ ഞാൻ ആ തർജ്ജമയിൽ വളരെ വിഷമിച്ചിട്ടുണ്ടു്. എങ്കിലും കുറളിനെക്കാൾ കുറെയെങ്കിലും ചെറിയ വൃത്തത്തിൽത്തന്നെ രണ്ടാമതൊരു തർജ്ജമ ചെയ്യണമെന്നായി എന്റെ ആഗ്രഹം. അങ്ങനെ രണ്ടാം തർജ്ജമ തുടങ്ങി. ഒന്നാം തർജ്ജമയിൽത്തന്നെ വളരെ വിഷമപ്പെട്ട ഞാൻ, അതിന്റെ ഗൗരവം ചിന്തിക്കാതെ, തിരുക്കുറളിലുള്ള രസംകൊണ്ടു്, കുറെക്കൂടി വിഷമപ്പെടേണ്ടിവന്ന രണ്ടാംതർജ്ജമയ്ക്കു് ഒരുങ്ങിയതിൽ, ആ സാഹസത്തെക്കാൾ കൂടുതൽ ശിക്ഷ അനുഭവിച്ചു. ഞാൻ എത്ര വിഷമിച്ചിട്ടും, എന്റെ ഹിതംപോലെ തർജ്ജമ സാധിച്ചിട്ടില്ല എന്നാണു് എന്റെ വിചാരം. ചിലപ്പോൾ ഒരു കുറൾകൊണ്ടുതന്നെ രണ്ടും മൂന്നും ദിവസങ്ങളോ, ആഴ്ചകളോ, മാസങ്ങളോ കഴിയേണ്ടതായും വന്നിട്ടുണ്ടു്. തിരുക്കുറളിലെ 1330 കുറളുകളിൽ പലതും എന്നെ കണക്കില്ലാതെ വിഷമിപ്പിച്ചു. അതാണു പ്രകൃതഗ്രന്ഥം. അതു് ഒത്തോ ഇല്ലയോ എന്നു പറയാൻ വിദജ്ഞജനങ്ങൾക്കാണല്ലോ അധികാരം, അതിനാൽ അക്കഥ നിറുത്തുന്നു.

ശ്രീമാൻ പേരൂക്കട പി. എസ്. നടരാജപിള്ള (Ex-minister) അവർകളാണു് എനിക്കു പല കുറളുകളുടെയും ആശയം, അവയിലെ പദങ്ങളുടെ ആ സ്ഥാനങ്ങളിലെ അർത്ഥഗൗരവം, വ്യാകരണബന്ധം മുതലായവ വിവരിച്ചുതന്നിട്ടുള്ളതു്. കുറൾ പഠിക്കുന്നതിൽ അദ്ദേഹം എനിക്കു വളരെ സഹായിച്ചിട്ടുണ്ടെന്നു കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു. പരേതനായ ഹൈസ്കൂൾ ഹെഡ് മാസ്റ്റർ ശ്രീ ചെന്തിപ്പെരുമാൾ അവർകൾ M.A എന്നെ സഹായിക്കാൻ കരുതി പലപ്പോഴും എന്റെ വസതിയിൽ

വന്നു് ഈ വിഷയത്തിൽ വേണ്ടുന്ന ഉപദേശങ്ങൾ തന്നിട്ടുള്ളതു ഞാൻ നന്ദിയോടെ അനുസ്മരിക്കുന്നു.

A. D. 1933-ലാണു പ്രകൃതിവിവൎത്തനം മുഴമിച്ചതെന്നു ബോധനത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അന്നു മുഴമിച്ചതു പ്രസിദ്ധപ്പെടുത്താൻ ഇന്നുവരെ താമസിച്ചതെന്തിനെന്ന ചോദ്യത്തിനു് ഇവിടെ അവകാശമുണ്ടു്. അതിനു സമാധാനം പറയാം. വ്യാഖ്യാനമില്ലാതെ തിരുക്കുറളോ, അതിന്റെ ഈവിധ വിവൎത്തനമോ അധികംപേൎക്കും മനസ്സിലാകയില്ലല്ലോ. അതിനാൽ, അതിവിപുലമായ ഒരു വ്യാഖ്യാനം ഞാൻ എഴുതിച്ചേൎത്തിരുന്നു. എല്ലാംകൂടി അച്ചടിപ്പിക്കുന്നതിനു് ഏകദേശം നാലായിരം രൂപ വേണ്ടിവരുമെന്നു കണ്ടു. ധനശക്തി വളരെ കുറവായിരുന്നതിനാൽ ആ സംരംഭം അവിടെ നിറുത്തി. അതോടുകൂടിത്തന്നെ ഉള്ള പണംകൊണ്ടു ചില ചെറിയപുസ്തകങ്ങൾ അച്ചടിപ്പിക്കാമെന്ന വിചാരത്താൽ, സംസ്കൃതത്തിൽനിന്നും നാരായണീയവും രഘുവംശവും ഭഗവത്ഗീതയും, ഇംഗ്ലീഷിൽ നിന്നും ഉമർഖയ്യാമും തർജ്ജിമചെയ്തു് അച്ചടിപ്പിച്ചു. ഓരോന്നും ചെറുതാണെങ്കിലും എല്ലാംകൂടി എന്റെ ധനസ്ഥിതിയെ കടന്നു വളരെ ദൂരം പോയി. എന്റെ ദേഹത്തിന്റെ സുഖക്കേടും വൎദ്ധിച്ചു. തിരുക്കുറൾ ഉടൻ പ്രസിദ്ധപ്പെടുത്തണമെന്ന വിചാരം അപ്പോഴാണു മുറുകിയതു്. ഏതായാലും, ധനസ്ഥിതിയെ നോക്കിയിരിക്കേണ്ട. തിരുക്കുറൾ ഉടൻ പ്രസിദ്ധപ്പെടുത്തണമെന്നുതന്നെ ഞാൻ ഉറച്ചു. എഴുതിവച്ചിരുന്ന വിപുലമായ വ്യാഖ്യാനം ഒട്ടധികം വെട്ടിക്കുറച്ചു് അതിനു 'മിന്നൽക്കൊടി' എന്നു പേരും കൊടുത്തു. തിരുക്കുറളിന്റെ കുറച്ചു്, വളരെക്കുറച്ചു പ്രതികൾ മാത്രം അച്ചടിപ്പിക്കാനേ ഞാൻ ധൈൎയ്യപ്പെടുന്നുള്ളൂ.

തിരുക്കുറൾ തൎജ്ജമ ഇത്രകാലമായിട്ടും പ്രസിദ്ധപ്പെടുത്താത്തതിനു്, എന്റെ അഭ്യുദയകാംക്ഷികളായ പല

സുഹൃത്തുക്കളും എന്നെ ശാസിക്കുകയും, ശാസനകഴിഞ്ഞു ശകാരംവരെ എത്തുകയും ചെയ്തിട്ടുണ്ടെന്നുള്ള വസ്തുത വളരെ കൃതജ്ഞതയോടെ ഞാൻ ഇതാ രേഖപ്പെടുത്തിക്കൊള്ളുന്നു. അവർക്ക് എന്റെ മേലുള്ള സ്നേഹം എന്റെ ജീവിതത്തിലെ ഏററവും വലിയ നേട്ടമെന്നു ഞാൻ ചാരിതാർത്ഥനാണു്.

രാമകൃഷ്ണതിരുക്കുറളിന്റെ കൈയെഴുത്തുകാപ്പി തിരുവനന്തപുരത്തു കമലാലയാപ്രസ്സിൽ ഏല്പിച്ചു. അപ്പോഴാണു്, അനിവാര്യമായ ഒരു മഹാബാധ, എഴിച്ചിരിക്കാൻ വഹിയാത്ത സുഖക്കേടു് തരംനോക്കിപ്പിടികൂടിയതു്. കൊണ്ടുനടക്കാവുന്ന ഒരു സുഖക്കേടു്, ഇക്കഴിഞ്ഞ പന്ത്രണ്ടു വർഷമായി എന്നെ അസൗകര്യപ്പെടുത്തിക്കൊണ്ടിരിക്കയായിരുന്നു. അതു് ഇപ്പോൾ വളരെ വർദ്ധിച്ചു് എന്നെ ശയ്യാവലംബിയാക്കിക്കളഞ്ഞു. തിരുക്കുറളിന്റെ നാലു ഫാറം അടിച്ചുകഴിഞ്ഞപ്പോൾമുതൽ ഞാൻ കിടപ്പിലായി. എന്റെ അവശത കണ്ടു പ്രസ്മാനേജർക്കു സൗജന്യംതോന്നി. പിന്നെ പ്രൂഫ്കൊടുത്തയയ്ക്കു, വന്നുകൊണ്ടുപോവുക എന്ന പതിവായി. വീട്ടിലും ആശുപത്രിയിലും ഞാൻ രോഗശയ്യയിൽ കിടന്നുകൊണ്ടു തന്നെ പ്രൂഫ് തിരുത്തുകയായിരുന്നു. സഹായിക്കാൻ ആരുമില്ല. ഈ മുഖവുര എഴുതുന്നതും കഠിന രോഗവേദനയോടുകൂടി കിടപ്പിൽ കിടന്നുകൊണ്ടുതന്നെയാണു്. ഈ കുറവുകളെല്ലാം ഗ്രന്ഥത്തിൽ കാണാം. പ്രൂഫ്തിരുത്തലെന്ന ചടങ്ങു് വല്ലവിധവും നടത്തി, പുസ്തകം ഉടൻ പ്രസിദ്ധപ്പെടുത്തണമെന്നായിരുന്നു എന്റെ ബദ്ധപ്പാടു്. മുമ്പു് എഴുതിവച്ചിരുന്ന പാഠത്തിൽ വല്ല തിരുത്തലും ചെയ്യാനും എനിക്കിപ്പോൾ ശക്തിയില്ല. അച്ചടിയിൽ അക്ഷരവീഴ്ച വളരെ ഉണ്ടായിരിക്കും. ഡാഷ്, അർദ്ധവിരാമം, പൂർണ്ണവിരാമം മുതലായവ വ്യാഖ്യാനത്തിൽ ധാരാളമുണ്ടു്. പക്ഷേ, അവ അധികവും യഥാസ്ഥാനങ്ങളിൽ ആയിരിക്കയില്ലെന്നു് എനിക്കറി

യാം. ഇതിൽ ചേർത്തിരിക്കുന്ന അകാരാദിയിൽ സൂത്രങ്ങളുടെ ആദ്യത്തെ അക്ഷരംമാത്രമേ ഗണിച്ചിട്ടുള്ളൂ. എല്ലാ സൂത്രങ്ങളും അതിൽ ഉൾപ്പെട്ടിട്ടുണ്ടോ എന്നു പരിശോധിക്കാൻ ശക്തിയില്ല. ശരിയായ ഒരു ശുദ്ധിപത്രം ചേർക്കാനും എനിക്ക് സാധിക്കുന്നില്ല. എങ്ങനെയെങ്കിലും പുസ്തകം പുറത്തിറങ്ങണമെന്നായിരുന്നു രോഗാതുരനായ എന്റെ ബദ്ധപ്പാട്. അതു വല്ല പ്രകാരവും സാധിച്ചു.

പ്രസ്സിൽനിന്നും കഴിയുന്നതും വേഗം പുസ്തകം പുറത്തിറക്കാൻ ശ്രീമാൻ പൂജപ്പുര V. R പരമേശ്വരൻപിള്ള അവർകൾ M. A. വേണ്ടുന്ന യത്നങ്ങൾ ചെയ്തുതന്നതു ഞാൻ സ്നേഹപൂർവ്വം അനുസ്മരിക്കുന്നു.

രോഗശയ്യയിൽ കിടന്നുകൊണ്ടു ഞാൻ പറഞ്ഞയച്ച നിർദ്ദേശങ്ങൾ അനുസരിച്ച്, ഒരു ചെറിയ കാലത്തിനുള്ളിൽ ഇതിനെ പുസ്തകരൂപത്തിൽ ആക്കിത്തന്ന കമലാലയാപ്രസ്സ് മാനേജർ ശ്രീ. നാരായണൻനായർ അവർകളോട് എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. കൃത്യാന്തരബാഹുല്യങ്ങൾക്കിടയിൽ, ചെറുതാണെങ്കിലും അന്തസ്സാരപൂർണ്ണമായ ഒരു അവതാരികകൊണ്ട് ഈ ഗ്രന്ഥത്തെ സ്നേഹപൂർവം അലങ്കരിച്ച് എന്നെ പ്രോത്സാഹിപ്പിച്ച തിരുവിതാംകൂർ യൂനിവേഴ്സിറ്റികാളേജ് തമിഴ് പ്രൊഫസർ ശ്രീമാൻ സി. യേശുദാസൻ അവർകൾ M. A. യോട് എനിക്ക് അളവററ കൃതജ്ഞത ഉണ്ടെന്നുള്ളതു പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

അനുവാദകൻ
10-9-1957.

തിരുക്കുറളിന്റെ

നാമനവകം.

1. തിരുക്കുറൾ
2. മുപ്പാൽ
3. ഉത്തരവേദം
4. ദൈവന്നൂൽ
5. തിരുവള്ളുവർ
6. പൊയ്യാമൊഴി
7. വായുരൈവാഴ്ത്തു്
8. തമിഴ്മറ
9 പൊതുമറ

തിരുവള്ളുവരുടെ

നാമനവകം.

1. തിരുവള്ളുവർ
2. നായനാർ
3. ദേവർ
4. മുതൽപ്പാവലർ
5. ദൈവപ്പുലവർ
6. നാന്മുഖന്മാർ
7. മാതാനുപങ്കി
8. ചെന്നാപ്പോതർ
9. പെരുനാവലർ.

കടുകിൽ തുളച്ചു കടലേഴതിനുൾ
കുറുകെച്ചേർത്ത കുറൾ.

ഇടയ്ക്കാടർ പാടിയതിൻെറ തർജ്ജമ.

അണുവിൽ തുളയിട്ടാഴികളേഴതി-
ലമത്തിവച്ച കുറൾ.

ഔവ്വയാർ പാടിയതിൻെറ തജ്ജമ.

# ബോധനം

## രാമകൃഷ്ണ തിരുക്കുറൾ

അൎത്ഥാംബുധികളെയകമേ പൂഴ്ത്തിയ
നൽത്തേൻ കണികകുറൾ. — സ്വന്തം

തമിഴ്മറ, പൊതുമറ, ഉത്തരവേദം ഇത്യാദി നാമങ്ങളിൽ വിശ്രുതമായ തിരുക്കുറളിന്റെ മലയാളവിവൎത്തനമാണു പ്രകൃതഗ്രന്ഥം. വിവൎത്തകൻ ശാസ്തമംഗലം രാമകൃഷ്ണപിള്ളയാണെന്നു സൂചിപ്പിക്കാൻ **'രാമകൃഷ്ണ തിരുക്കുറൾ'** എന്ന പേരു കൊടുത്തു.

### 1. തിരുക്കുറൾ

തമിഴ്പദ്യസാഹിത്യത്തിൽ കുറൾ എന്ന ഏററവും ചെറിയ ഒരു വൃത്തമുണ്ടു്. അതു് ഈരടിപ്പാട്ടാണു്. കുറൾ എന്നാൽ കുറിയതു് എന്നൎത്ഥം. ഒരു കുറൾപ്പാട്ടിനു് ആകെ 29 അക്ഷരത്തിൽ കൂടുതൽ പാടില്ല. നാലും മൂന്നുമായി, രണ്ടു വരിയിലുംകൂടി ഏഴു യതി ഉണ്ടായിരിക്കണം. ഉദാഹരണം കാണുക:—

1. തുപ്പാൎക്കു തുപ്പായ തുപ്പാക്കി തുപ്പാൎക്കു
തുപ്പായ തൂഉം മഴൈ. — കുറൾ. 12
2. ഇരത്തലി നിന്നാതു മൻറ നിരപ്പിയ
താമേ തമിയ രുണൽ. — ,, 229
3. പൊയ്യാമൈ പൊയ്യാമൈ യാററി നറം പിറ
ചെയ്യാമൈ ചെയ്യാമൈ നൻറു. — ,, 297
4. ഉടുക്കൈ യിഴന്തവൻ കൈപോല വാങ്കേ
യിടുക്കൺ കളൈവതാം നട്പു. — ,, 788
5. തൊടിയൊടു തോൾനെകിഴ നോവ ലവരൈ
ക്കൊടിയ രെനക്കൂറ നൊന്തു. — ,, 1236

ഇങ്ങനെയുള്ള കുറൾപ്പാട്ടുകൾകൊണ്ടു നിൎമ്മിച്ചിരിക്കുന്നതിനാൽ ആ ഗ്രന്ഥത്തിനു കുറൾ എന്ന പേരു കൊടുത്തു.

ബ്രഹ്മാവതാരം എന്നു കീർത്തിതനായ തിരുവള്ളുവർ പാടിയ വേദതത്ത്വങ്ങളാകയാൽ, ബഹുമാനാർത്ഥം തിരു എന്ന വിശേഷണം കൂട്ടിച്ചേർത്തു. അങ്ങനെ തിരുക്കുറൾ എന്ന പേരുണ്ടായി. ആ ഗ്രന്ഥത്തെ കുറൾ എന്നു വിളിക്കുന്നതിനും പുറമേ, അതിലെ ഓരോ പാട്ടിനെയും കുറൾ എന്നാണു പറയാറുള്ളതു്.

## 2. തിരുക്കുറളിലെ ഉള്ളടക്കം

ധർമ്മാർത്ഥകാമങ്ങൾ നേടാൻ വിശുദ്ധമാർഗ്ഗം ഉപദേശിക്കുന്ന ഈ ഗ്രന്ഥത്തിൽ ധർമ്മം, അർത്ഥം, കാമം, എന്ന മൂന്നു പ്രധാനഭാഗങ്ങൾ ഉണ്ടു്. അവയെ കാണ്ഡങ്ങൾ എന്നാണു് ഈ വിവർത്തനത്തിൽ പറഞ്ഞിരിക്കുന്നതു്. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നു നാലാണല്ലോ പുരുഷാർത്ഥങ്ങൾ. അവയിൽ ഉത്തമമായ മോക്ഷത്തെപ്പററി ഇതിൽ പറയുന്നില്ലയോ? ഉണ്ടെന്നാണു പണ്ഡിതന്മാരുടെ മതം. അവർ അതിനെ എങ്ങനെ സമർത്ഥിക്കുന്നു എന്നു നോക്കാം.

ധർമ്മാർത്ഥകാമങ്ങൾ നല്ലപോലെ പരിചയപ്പെടുമ്പോൾ, അവയും അവ വർത്തിക്കുന്ന ലോകവും അനിത്യങ്ങളാണെന്ന ഉണർവ്വ് ഉണ്ടാകും, ലോകബന്ധം വിട്ടൊഴിയാൻ തോന്നും. ബന്ധം വിട്ടൊഴിഞ്ഞിരിക്കുന്ന അവസ്ഥയത്രേ മുക്തി. ധർമ്മാർത്ഥകാമങ്ങൾ മുക്തിസാധനങ്ങളാണെന്നു് അങ്ങനെ വെളിപ്പെടുന്നു. ആ മൂന്നു പുരുഷാർത്ഥങ്ങളും അനുഭവിച്ചറിഞ്ഞു വിരക്തികൊള്ളുമ്പോഴേ ശാശ്വതമുക്തി സിദ്ധിക്കുന്നുള്ളു. ആ മുക്തി സാധിക്കാൻ ലോകത്തിന്റെ അനിത്യത, വൈരാഗ്യം മുതലായവ തിരുക്കുറളിൽ നല്ലപോലെ പഠിപ്പിക്കുന്നുണ്ടു്. മുക്തിയുടെ പേരിൽ പ്രത്യേകം അധ്യായങ്ങൾ പറഞ്ഞിട്ടില്ലെങ്കിലും, മുക്തിമാർഗ്ഗം അങ്ങനെ തെളിച്ചു കാണിച്ചിരിക്കുന്നു. ഇതാണു ചിലരുടെ യുക്തി.

മററു ചിലരുടെ വാദം മറെറാന്നാണു്. അതായതു്, ഗ്രന്ഥാരംഭത്തിൽ ആമുഖം എന്ന ഭാഗംകൊണ്ടു് ഈശ്വര

മാഹാത്മ്യത്തെപ്പറ്റി ബോധം തരുന്നു. ധർമ്മകാണ്ഡത്തിന്റെ അന്ത്യാംശമായ സന്ന്യാസം എന്ന ഉപവിഭാഗത്തിൽ, ജ്ഞാനസാധനങ്ങളായ വ്രതങ്ങളും അവയുടെ ഫലമായ ജ്ഞാനവും—അനിത്യതാബോധം മുതലായവ—നിഷ്കൃഷ്ടമായി ഉപദേശിക്കുന്നു. ആ ഉപദേശം ഉൾക്കൊണ്ടാലത്തെ ഫലം മോക്ഷസിദ്ധിയാണുതാനും. അങ്ങനെ ധർമ്മം, അർത്ഥം, കാമം എന്ന മൂന്നു വിഭാഗങ്ങൾകൊണ്ടു നാലു പുരുഷാർത്ഥവും പറഞ്ഞിരിക്കുന്നു. മോക്ഷപദവി അവർണ്ണ്യമാണല്ലോ, അതിനാൽ അതിനെ വിവരിച്ചില്ല. ഇതാണു് അവരുടെ വാദഗതി.

മൂന്നാമതു് ഒരുകൂട്ടർ മറെറാരുവിധം സമർത്ഥിക്കുന്നു. അതു് ഇങ്ങനെയാണു്:—ധർമ്മത്തെ മുൻനിറുത്തിത്തന്നെ ധർമ്മാർത്ഥകാമങ്ങൾ സാധിക്കണമെന്നു തിരുക്കറൾ സിദ്ധാന്തിക്കുന്നു. ധർമ്മം അല്പവും തെററിക്കാത്ത ജീവിതത്തിൽ അധർമ്മബാധയില്ല, അതിനാൽ പാപസ്പർശമില്ല, അതിനാൽ താപം ലേശവും ഇല്ല. താപലേശമില്ലെങ്കിൽ, അതു് ആനന്ദമയമായ അവസ്ഥയാണല്ലോ. അതല്ലയോ മോക്ഷം? അതിനും പുറമേ, ജ്ഞാനഹേതുക്കളായ വ്രതങ്ങളെ 9 അദ്ധ്യായങ്ങൾകൊണ്ടും, തൽഫലമായ ജ്ഞാനത്തെ 4 അദ്ധ്യായങ്ങൾകൊണ്ടും തിരുക്കറളിൽ പറയുന്നുണ്ടു്. കാമക്രോധങ്ങൾ നിശ്ശേഷം ഉപേക്ഷിക്കണമെന്നു തിരുക്കറൾ നിർദ്ദേശിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ മോക്ഷമാർഗ്ഗം അതിൽ വിശദമാക്കിയിരിക്കുന്നു എന്നു കാണാം. മോക്ഷപദവി അവർണ്ണ്യമാകയാൽ അതിനെപ്പറ്റി പറയുന്നില്ല. ഇതാണു് അവർ തരുന്ന തെളിവു്.

മോക്ഷപ്രദീപമായ ശ്രീമദ്ഭഗവദ്ഗീത ഈ വാദഗതികൾ മൂന്നിനെയും എത്രമാത്രം അനുകൂലിക്കുന്നു എന്നു നമുക്കു നോക്കാം.

അശ്വത്ഥമേനം സുവിരൂഢമൂല-
മസംഗശസ്ത്രേണ ദൃഢേന ഛിത്വാ,
(അധ്യാ. 15, പദ്യം 3)

തതഃ പദം തൽ പരിമാൎഗ്ഗിതവ്യം
യസ്മിൻ ഗതാ നനിവൎത്തന്തി ഭൂയഃ
തമേവചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.
(അധ്യാ. 15, പദ്യം 4)

വേരുറച്ച ഈ അരയാലിനെ—സംസാരത്തെ—ദൃഢവൈരാഗ്യമെന്ന ആയുധംകൊണ്ടു വീൎത്തണം. യാതൊരു ആദിപുരുഷനിൽനിന്നും വളരെക്കാലമായി തുടൎന്നുവന്നിരിക്കുന്ന (സംസാര) പ്രവൃത്തി പരന്നിരിക്കുന്നുവോ, ആ ആദിപുരുഷനെത്തന്നെ പിന്നെ ഏകാന്തഭക്തിയോടെ ശരണം ഗമിക്കണം. എന്നിട്ടു് ഏതു സ്ഥാനം പ്രാപിച്ചവർ വീണ്ടും സംസാരത്തിലേക്കു വരുന്നില്ലയോ ആ സ്ഥാനം തേടേണ്ടതാണു്.

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം.
(അധ്യാ. 3. പദ്യം 37.)

ഇതു—പാപത്തിനു പ്രേരിപ്പിക്കുന്നതു—കാമമാണു്. ഇതു കോപമാണു്. (കാമം തടസ്സപ്പെട്ടപ്പോൾ കോപമായിപ്പകരുന്നു). കാമം രജോഗുണത്തിൽനിന്നും ഉണ്ടാകുന്നതാണു്, ഒരിക്കലും തൃപ്തിപ്പെടാത്തതാണു്, മഹാപാപിയാണു്. ഇതു മുക്തിവിരോധിയാണെന്നു് അറിയണം.

തസ്മാത്ത്വമിന്ദ്രിയാണ്യാദൌ
നിയമ്യ ഭരതൎഷഭ!
പാപ്മാനം പ്രജഹിഹ്യേനം
ജ്ഞാനവിജ്ഞാനനാശനം.
(അധ്യാ. 3. പദ്യം 41.)

അല്ലയോ ഭരതവംശോത്തമ! അതിനാൽ, നീ ആദ്യം ഇന്ദ്രിയങ്ങളെ അടക്കുക. ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്ന ഈ പാപിയെ—മുക്തിവിരോധിയായ കാമത്തെ—പിന്നെ നശിപ്പിക്കുക.

മുമുക്ഷുത്വം, ഇന്ദ്രിയനിഗ്രഹം, വൈരാഗ്യം, ഈശ്വരാശ്രയണം, കാമനിഗ്രഹം, സംസാരനാശനം എന്നിവയാണല്ലോ ഈ ശ്ലോകങ്ങളിൽ കാണുന്നതു്. തിരുക്കുറം ഉപദേശിക്കുന്നതും ഇതേ കാര്യങ്ങൾതന്നെ. പക്ഷേ, മുമുക്ഷുത്വമെന്നോ മോക്ഷമെന്നോ പ്രത്യക്ഷമായി പറയുന്നില്ലെന്നേ ഉള്ളൂ. ഇന്ദ്രിയസുഖത്തിനായിട്ടുള്ള വസ്തുക്കളാകട്ടെ, ഇന്ദ്രിയസുഖങ്ങളാകട്ടെ അനിത്യങ്ങളാണെന്നും, അവയിൽ മനുഷ്യൻ സ്വയം മറന്നു മുഴുകിപ്പോകുന്നതു ദുഃഖഹേതുകമാണെന്നും പൂർണ്ണബോധം വരുമ്പോൾ, അവനു് അവയിൽ വൈരാഗ്യം ജനിക്കുന്നു. വൈരാഗ്യപരിശീലനത്താൽ ഉള്ളിൽ തത്വം ഉണരുന്നു. പിന്നെയും കാമം വിരോധിയായി ഉപദ്രവിച്ചുകൊണ്ടിരിക്കും. ആ കാമത്തെ നിഗ്രഹിച്ചാൽ കൈവരുന്ന അവസ്ഥയാണു മുക്തി. തിരുക്കുറം ഭഗവദ്ഗീതയെ അനുസരിച്ചുതന്നെ, ഇങ്ങനെ മുക്തിമാർഗ്ഗം വിശദമായിപ്പറയുന്നു. മുക്തിപദം അവർണ്ണ്യമാകയാൽ തന്നെ ആയിരിക്കാം അതിനെ വിവരിക്കാത്തതു്. മോക്ഷം എന്നൊരു വിഭാഗം പ്രത്യേകം കൊടുക്കാതെ അതിനെ ധർമ്മാർത്ഥകാമങ്ങളിൽ ഇങ്ങനെ ഉൾക്കൊള്ളിച്ചു തിരുവള്ളുവർ തിരുക്കുറളിൽ പറഞ്ഞിരിക്കുന്നു എന്നു നമുക്കു സമാധാനപ്പെടാം.

മേൽപ്പറഞ്ഞ മൂന്നുവിധം അഭിപ്രായങ്ങളിൽനിന്നും ഭിന്നമാണു വേറൊരു പണ്ഡിതന്റേതു്. അതു് ഇങ്ങനെയാണു്:—

അകര മുതലവെഴുത്തെല്ലാം മാതി-
പകവൻ മുതറ്റേയുലകു. കുറൾ 1.

ഇങ്ങനെ, അക്ഷരമാലയുടെ ആദ്യത്തേയും, എല്ലാ അക്ഷരങ്ങളുടെയും ജന്മകാരണവുമായ അകാരംകൊണ്ടാണു ഗ്രന്ഥം തുടങ്ങുന്നതു്. സർവ്വലോകങ്ങളുടെയും ഉൽപത്തിസ്ഥാനം ആദിഭഗവാൻതന്നെയാണെന്നു് ഈ ഒന്നാം കുറളിൽ പറകയും ചെയ്യുന്നു. ഇതിൽ ആദ്യം നില്ക്കുന്ന അകാരം അക്ഷരങ്ങളായ ജീവാത്മാക്കളുടെ ആദിയായ പരമാത്മാവിനെ സൂചിപ്പിക്കുന്നു എന്നു വിചാരിക്കാം. അങ്ങനെ പരമാത്മജാതമായ ജീവാത്മാവിനു ധർമ്മാർത്ഥകാമങ്ങൾ വഴിയേ സാധിക്കാനുള്ള മാർഗ്ഗങ്ങളാണു പിന്നെ തിരുക്കുറളിൽ പറയുന്നതു്. ഇനി ഒടുവിലത്തെ കുറൾ പരിശോധിക്കാം.

ഊടുതൽ കാമത്തിക്കിമ്പ മതക്കിമ്പം
കൂടി മുയങ്ക പ്പെറിൻ. കുറൾ 1330.

പ്രണയകലഹം കാമത്തിനു രസമാണെന്നും, കലഹം കഴിഞ്ഞു പിന്നെ, പുണരാൻ കഴിയുമെങ്കിൽ, അതു പ്രണയകലഹത്തിനു രസമാണെന്നുമാണു് ഇതിന്റെ അർത്ഥം. അക്ഷരമാലയുടെ അന്തിമമായ ണകാരത്തിലാണു് ഈ കുറൾ അവസാനിക്കുന്നതു്. ചുരുക്കിപ്പറഞ്ഞാൽ തിരുക്കുറൾ ആദ്യാക്ഷരമായ അകാരത്തിൽ തുടങ്ങി അന്ത്യാക്ഷരമായ ണകാരത്തിൽ അവസാനിക്കുന്നു. ഒരു ജീവാത്മാവിന്റെ ഭവാരംഭം മുതൽ ഭവാവസാനംവരെ ഉള്ള അവസ്ഥയെയാണു് ഇതു സൂചിപ്പിക്കുന്നതെന്നു വിചാരിക്കാം. കലഹാനന്തരം പ്രിയയും പ്രിയനും പുനസ്സംഗമിക്കുന്നതിനെപ്പറ്റിയാണല്ലോ ഒടുവിലത്തെ ഈ കുറളിൽ പറയുന്നതു്. ഇവിടെ പ്രിയയെ പരമാത്മാവെന്നും, പ്രിയനെ ജീവാത്മാവെന്നും സങ്കല്പിക്കാം. ജീവൻ ധർമ്മാർത്ഥകാമനിർവ്വഹണത്തിൽ ലോകസുഖങ്ങളിൽ പ്രവർത്തിച്ചിരുന്ന—പരമാത്മചിന്തന കുറഞ്ഞു്, പരമാത്മാവിനെ അകന്നിരുന്ന—കാലം പ്രണയകലഹകാലമാണെന്നും, കലഹാനന്തരമുള്ള പുനസ്സംഗമം ജീവാത്മാപരമാത്മാക്കളുടെ ഐക്യമായ മോക്ഷമാണെന്നും കരുതാം.

അങ്ങനെ, മോക്ഷത്തെപ്പററി തിരുക്കുറളിൽ പറഞ്ഞിരിക്കുന്നു എന്നു വിചാരിക്കാൻ ന്യായമുണ്ടു്. ഇതാണു് അദ്ദേഹത്തിന്റെ യുക്തി.

ഈ ചിന്തകന്റെ യുക്തിയുടെ സാധുത നമുക്കു പരിശോധിക്കാം:—തിരുക്കുറളിൽ ധർമ്മാർത്ഥകാമങ്ങൾ മുറയ്ക്കു പറയുന്നു, മൂന്നിനും ധർമ്മം ആസ്പദമായിരിക്കണമെന്നു് ഉപദേശിക്കുന്നു, പ്രിയനും പ്രിയയ്ക്കും തമ്മിലുള്ള പ്രണയകലഹത്തിൽനിന്നും കാമത്തിനു് ഉണ്ടാകുന്ന രസാധിക്യമാണു് ഒടുവിലത്തെ അധ്യായത്തിന്റെ—അധ്യാ. 133—വിഷയം. അതിൽ, ഒടുവിലത്തെ കുറൾകൊണ്ടു് അവരുടെ പുനസ്സംഗമം സൂചിപ്പിക്കുന്നു. ലോകഗുരു തിരുവള്ളുവർ ഇങ്ങനെ കാര്യങ്ങൾ അടുക്കിയിരിക്കുന്നതിന്റെ ഉദ്ദേശം എന്തായിരിക്കും? ധർമ്മത്തെ മുൻനിറുത്തി ധർമ്മാർത്ഥകാമങ്ങൾ നേടിയാൽ പിന്നെ, ജീവാത്മാവു പരമാത്മാവിൽ ആസക്തമായി അതിൽ വിലയം പ്രാപിക്കും എന്ന അർത്ഥത്തിലായിരിക്കണം ഇങ്ങനെ അടുക്കിയിരിക്കുന്നതെന്നു വിചാരിക്കാം. ഇതു മേല്പറഞ്ഞ യുക്തിക്കു് ഉപോദ്ബലകമായിരിക്കും.

### 3. കാണ്ഡം, വിഭാഗം, ഉപവിഭാഗം, അവാന്തരവിഭാഗം, അധ്യായം, കുറൾ.

തിരുക്കുറളിനെ കാണ്ഡങ്ങളായും, അവയെ വിഭാഗങ്ങളായും, അവയെ ഉപവിഭാഗങ്ങളായും, സന്ന്യാസമെന്ന ഉപവിഭാഗത്തെ മാത്രം രണ്ടു് അവാന്തരവിഭാഗങ്ങളായും, എല്ലാത്തിനെയും പൊതുവേ അധ്യായങ്ങളായും പകുത്തിരിക്കുന്നു. ഓരോ അധ്യായവും പത്തു സൂത്രവാക്യങ്ങൾകൊണ്ടാണു പറഞ്ഞിരിക്കുന്നതു്. വിഭജനക്രമം താഴെ പട്ടികയിൽ കാണുക. ഓരോന്നിന്റെയും വലത്തു കാണുന്ന അക്കം അതിലെ അധ്യായങ്ങളുടെ എണ്ണമാണു്.

# I

## ധൎമ്മകാണ്ഡം




ആകെ അദ്ധ്യായങ്ങൾ 38.

# II

## അൎത്ഥകാണ്ഡം




ആകെ അദ്ധ്യായങ്ങൾ 70.

# III

## കാമകാണ്ഡം




ആകെ അദ്ധ്യായങ്ങൾ 25.

ഇങ്ങനെ, കാണ്ഡങ്ങൾ 3—ധൎമ്മം, അൎത്ഥം, കാമം

വിഭാഗങ്ങൾ 8—ആമുഖം, ധൎമ്മം, ഭാഗ്യം, രാജാവ്, രാജാംഗങ്ങൾ, അവശിഷ്ടം, ഗാന്ധൎവ്വവിവാഹം, വിവാഹശേഷം.

അവാന്തരവിഭാഗങ്ങൾ 2—വ്രതങ്ങൾ, ജ്ഞാനം.

അദ്ധ്യായങ്ങൾ 133—(38+70+25)

സൂത്രവാക്യങ്ങൾ 1330—(133×10)

## 4. ഓരോ കാണ്ഡത്തിന്റെയും ലഘുവിമർശം

ധർമ്മകാണ്ഡം:—ഗൃഹസ്ഥൻ സജ്ജനമായി ജീവിച്ചു സന്ന്യാസത്തിന് അർഹനാകാൻ വേണ്ടുന്ന മാർഗ്ഗം ഗാർഹസ്ഥ്യധർമ്മമെന്ന ഉപവിഭാഗത്തിൽ തെളിച്ചിട്ടുണ്ടു്. ഗാർഹസ്ഥ്യത്തോടെ ജീവിതം അവസാനിക്കുന്നില്ല. ഭാവിജീവിതത്തെപ്പറ്റി മനുഷ്യൻ ചിന്തിക്കണം. അതിനാൽ, അടുത്തതായി സന്ന്യാസധർമ്മം പറയുന്നു. അതിൽ വിവരിക്കുന്ന വ്രതങ്ങളുടെ അനുഷ്ഠാനത്താൽ, അവന്റെ ഹൃദയത്തിന്റെ മൂടലുകൾ ഓരോന്നായി മാറുന്നു, അവന്റെ കണ്ണു തുറക്കുന്നു, ലോകം സ്വപ്നമാണെന്നു കാണുന്നു, വൈരാഗ്യം ഉദിക്കുന്നു, തത്ത്വം ഉണരുന്നു, ഇഹലോകത്തെക്കാൾ പരലോകം അവനു സമീപസ്ഥമാകുന്നു.

അശങ്കമാമുണർവുടയോർക്കലകില്ലു-
മനന്തമരികത്താം. സൂത്രം 353.

എന്നാലും, ആത്മാവിന്റെ പരമശത്രുവായ കാമം അവനെ വിടുന്നില്ല. അതിനെ ജയിച്ചാലേ ആനന്ദം സിദ്ധിക്കൂ. അതിനാൽ കാമനിഗ്രഹത്തെപ്പറ്റി സന്ന്യാസധർമ്മമെന്ന ഉപവിഭാഗത്തിന്റെ ഒടുവിൽ പ്രത്യേകം പറയുന്നു. ഭഗവദ്ഗീത ഇതു നിഷ്കർഷിക്കുന്നതു കാണുക:— അധ്യാ. 3. പദ്യം 37, 41.

ഭാഗ്യംകൊണ്ടേ ധർമ്മം സാധിക്കൂ. പൂർവകർമ്മഫലത്തെയാണല്ലോ ഭാഗ്യമെന്നു പറയുന്നതു്. അതിനാൽ, സദ്ഭാഗ്യത്തിന് ഇടവരുത്തുന്ന ധർമ്മകർമ്മങ്ങൾ ഇപ്പോഴെങ്കിലും ചെയ്തുകൊള്ളണമെന്നു ലോകത്തെ ഉണർത്താൻ ധർമ്മാചാരോപദേശമായ ധർമ്മകാണ്ഡത്തിന്റെ ഒടുവിൽ ഭാഗ്യത്തെപ്പറ്റി പറഞ്ഞു് ആ കാണ്ഡം അവസാനിപ്പിക്കുന്നു.

അർത്ഥകാണ്ഡം:—പുരുഷാർത്ഥങ്ങളിൽ രണ്ടാമത്തേതായ അർത്ഥത്തെ—ധനത്തെ—പ്പറ്റിയാണു് അതിൽ പറയുന്നതു്.

ധനം മനുഷ്യൻെറ ജീവിതത്തിന് അത്യാവശ്യമാണ്. അവൻെറ മററു മൂന്നു പുരുഷാൎത്ഥങ്ങളും ധൎമ്മമാൎഗ്ഗത്തിലൂടെ നേടിയ ധനത്തെ ആശ്രയിച്ചാണിരിക്കുന്നതു്. Man is an economic being—മനുഷ്യൻ ധനാശ്രയനാണ്—എന്ന് ഒരു മഹാൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് അനിഷേധ്യമായ ഒരു പരമാൎത്ഥമത്രേ.

മനുഷ്യൻ സമുദായജീവിയാണല്ലോ. അവനു ധനം നേടാനും, അതു സംരക്ഷിക്കാനും, അതു വഴിയേ വിനിയോഗിച്ച് അനുഭവിക്കാനും സൗകര്യം കിട്ടണമെങ്കിൽ അവൻെറ സമുദായത്തിന് ഒരു ഉറച്ച കെട്ടുപാടും, സമുദായത്തെ സുനിശ്ചിതരീതിയിൽ ഭരിക്കാൻ ഒരു നായകനും ഉണ്ടായിരിക്കണം. അതിനാൽ, ധനസമ്പാദനമാർഗ്ഗം മുതലായവയ്ക്കു പുറമേ, രാജാവ്, മന്ത്രിമാർ, സൎക്കാർജീവനക്കാർ, ചാരന്മാർ, അയൽരാജ്യത്തെ രാജാക്കന്മാരുമായുള്ള ഇടപാടുകൾ എന്നിങ്ങനെ രാജ്യഭരണവിഷയങ്ങളിൽപലതും ആ കാണ്ഡത്തിൽ വിവരിക്കുന്നുണ്ട്. നിർദ്ദോഷമായ ഭരണംനടത്താൻ വേണ്ടുന്ന എല്ലാ ചട്ടവട്ടങ്ങളും അതിൽ വിശദമായിക്കാണാം. രാജാവു ഭരിക്കുന്നതായാലും, ജനങ്ങൾ സ്വയം ഭരിക്കുന്നതായാലും രാജ്യക്ഷേമമാണല്ലോ രാജ്യഭരണത്തിൻെറ ഉന്നം. അതു ശരിയായി സാധിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ, ഇന്ന്—പരിഷ്കൃതമെന്നു കൊണ്ടാടപ്പെടുന്ന ഇക്കാലത്തു—പോലും നടപ്പിലില്ലാത്ത പല മാൎഗ്ഗങ്ങളും അതിൽ വിശദമായി ഉപദേശിച്ചിരിക്കുന്നു. അക്കാര്യങ്ങളിൽ തിരുവള്ളുവർ കൗടല്യകാമന്ദകാദികൾക്ക് അല്പവും താഴെയല്ല.

ആ കാണ്ഡത്തിൽ ആകെ 700 സൂത്രങ്ങളുള്ളതിൽ ഏതാേ പത്തോ ഒഴികെ ശേഷമെല്ലാം മറെറാരു മഹാകാര്യം കൂടി സാധിക്കുന്നു. ജീവിതം സഫലമാക്കാൻ ധനത്തെസംബന്ധിച്ചേടത്തോളം, പൊതുവേ മനുഷ്യർ അനുഷ്ഠിക്കേണ്ടുന്ന നിയമങ്ങൾ, ലഘുവിൽ പ്രയോഗിക്കാവുന്നവിധത്തിൽ

നമ്മെ ഉപദേശിക്കുന്നു എന്നതാണു് അതു്. ഇങ്ങനെ രാജനീതിയും പൊതുജനങ്ങളുടെ ജീവിതാനുഷ്ഠാനത്തിന്റെ നിയമങ്ങളും ഓരോ സൂത്രത്തിലും ഒന്നിച്ചു കോർത്തിരിക്കുന്നു എന്നതു് ആ കാണ്ഡത്തിന്റെ പ്രത്യേക വൈശിഷ്ട്യമാണു്.

കാമകാണ്ഡം:—അമരുകനെയും ജയിക്കുന്ന രസികത കാമകാണ്ഡത്തിൽ കളിയാടുന്നു എന്നു ചുരുക്കിപ്പറയാം. അതിൽ, ഗാന്ധർവ്വവിവാഹമെന്ന ഒന്നാമത്തെ വിഭാഗം കൊണ്ടു സംഭോഗശൃംഗാരവും, വിവാഹാനന്തരമെന്ന രണ്ടാം വിഭാഗംകൊണ്ടു വിപ്രലംഭശൃംഗാരവും അതിമനോഹരമായ കാവ്യരസികതയോടെ വർണ്ണിച്ചിരിക്കുന്നു.

കുലീനയും അതിസുന്ദരിയും ഗുണവതിയുമായ ഒരു യുവകന്യക ഉദ്യാനത്തിൽ ഏകാകിനിയായി നില്ക്കുന്നു; അവൾക്കു സദൃശനായ ഒരു യുവാവു നായാട്ടുകഴിഞ്ഞു മടങ്ങും വഴി, കൂട്ടുകാരെപ്പിരിഞ്ഞു്, ആകസ്മികമായി അവിടെ എത്തുന്നു; പ്രഥമദർശനത്തിൽത്തന്നെ അവർതമ്മിൽ അനുരാഗം ജനിക്കുന്നു; തോഴിയുടെ സഹായത്തോടുകൂടി ഏതാനും ദിവസങ്ങൾക്കകം അവരുടെ ഗാന്ധർവ്വവിവാഹവും കഴിയുന്നു. പിന്നെ ഗുരുജനങ്ങളുടെ അറിവോടും സമ്മതത്തോടുംകൂടി അവരുടെ വിവാഹം യഥാകാലം വിധിപ്രകാരം നടത്തപ്പെടുന്നു. ഇതാണു് ഗാന്ധർവ്വവിവാഹമെന്ന ആദ്യവിഭാഗത്തിന്റെ കഥാവസ്തു. ആ ദമ്പതിമാരെയാണു് ഈ വിവർത്തനത്തിൽ നായികാനായകന്മാർ എന്നു പറഞ്ഞിരിക്കുന്നതു്.

ധർമ്മകാമങ്ങൾ വഴിയേ സാധിക്കുന്നതിനു വേണ്ടുന്ന അർത്ഥം—ധനം—നേടാൻ, നായകൻ പിന്നെ നായികയെപ്പിരിഞ്ഞു്, അല്പകാലം പല ദിക്കിലും സഞ്ചരിക്കുന്നു; പല പണികളിലും ഏർപ്പെടുന്നു. അക്കൂട്ടത്തിൽ കുറച്ചുകാലം സൈന്യത്തിൽ ഒരു ഉദ്യോഗവും സ്വീകരിക്കുന്നു. നായികാനായകന്മാരുടെ അന്നത്തെ വിരഹദുഃഖം ഹൃദയസ്പൃക്കായി

ആ ഭാഗത്തു വർണ്ണിച്ചിട്ടുണ്ടു്. ഒടുവിൽ നായകൻ മടങ്ങി വരുന്നു, അവർക്കു പുനസ്സമാഗമം സിദ്ധിക്കയും ചെയ്യുന്നു. അങ്ങനെ മംഗളമായിട്ടാണു്, വിവാഹശേഷമെന്ന രണ്ടാം ഉപവിഭാഗം—തിരുക്കുറളിലെ അന്ത്യഘട്ടം—അവസാനിക്കുന്നതു്.

വിവാഹശേഷമെന്നതിനെക്കാൾ, വിയോഗം, വിരഹദുഃഖം മുതലായ പേരുകളിൽ ഒന്നാണു് ആ വിഭാഗത്തിനു കുറേക്കൂടി യോജിക്കുന്നതു്. എങ്കിലും, മംഗളസൂചകമായ ഒരു നാമംതന്നെ ഗ്രന്ഥത്തിൻെറ അന്ത്യഭാഗത്തിനു് ഉണ്ടായിരിക്കണം എന്നുവച്ചാണു്, അതിനു വിവാഹശേഷമെന്നു പേരു ഞാൻ കൊടുത്തിരിക്കുന്നതു്.

ധർമ്മകാണ്ഡത്തിൽ ധർമ്മമൂർത്തിയായി പ്രശോഭിക്കുന്ന തിരുവള്ളുവർ നല്ല ഒരു രാജ്യതന്ത്രജ്ഞനാണെന്നു് അർത്ഥകാണ്ഡത്തിൽ കാണാം. അദ്ദേഹം ശൃംഗാരത്തിൻെറ സകല മർമ്മങ്ങളും ഗ്രഹിച്ചിട്ടുണ്ടെന്നു കാമകാണ്ഡംകൊണ്ടു വെളിപ്പെടും. ജീവിതത്തിൻെറയും മനുഷ്യമനോഗതിയുടെയും സകല നിഗൂഢഭാഗങ്ങളും അദ്ദേഹം അറിഞ്ഞിരുന്നു എന്നതിനു തിരുക്കുറൾ സാക്ഷ്യം വഹിക്കുന്നു.

## 5. കവിതയും ആശയവും.

ധർമ്മാർത്ഥകാമങ്ങളിൽ മനുഷ്യൻ അറിഞ്ഞിരിക്കേണ്ട വിഷയങ്ങൾ എന്തെല്ലാമെന്നു ചിന്തിച്ചു്, അവയെ ഓരോ അദ്ധ്യായമായി ക്രമാനുസാരം അടുക്കി, അതിൽ പറയേണ്ടും കാര്യങ്ങൾ ഒന്നും വിടാതെ പപ്പത്തു സൂത്രവാക്യങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. ഓരോ സൂത്രവും ഓരോ വലിയ പ്രസംഗത്തെക്കാളും അർത്ഥവിപുലത ഉള്ളതാണു്. അദ്ധ്യായങ്ങളുടെയും, ഓരോ അദ്ധ്യായത്തിലെയും, സൂത്രങ്ങളുടെയും പൂർവാപരബന്ധം വളരെ യുക്തിയുക്തമാണെന്നു ചിന്തകന്മാർക്കു പ്രത്യക്ഷപ്പെടും. അതിനും പുറമേ, ആവശ്യമെന്നു തോന്നുന്ന ഘട്ടങ്ങളിൽ ഓരോ അദ്ധ്യായത്തിലെയും ഒടുവി

ലത്തെ സൂത്രംകൊണ്ടു് അടുത്ത അദ്ധ്യായം സൂചിപ്പിച്ചിരിക്കുന്നതും കാണാം. ഇതെല്ലാം നോക്കുമ്പോൾ തിരുവള്ളുവർ ലോകത്തെ സൂക്ഷ്മമായി അവലോകനംചെയ്ത നല്ലൊരു ചിന്തകനാണെന്നു വെളിപ്പെടും.

കഴിക്കെ നീരെഴും കഞ്ഞു
കടിക്കെപ്പോൽ ചുരന്നിടും
പിണക്കാക്കറാം കണ്ണുള്ളോർ
നിനയ്ക്കുയറിവൂറുമേ.

(കുഞ്ചനമ്പ്യാർ പാടിയതിന്റെ തർജമ.)

എന്നിങ്ങനെ തിരുക്കുറളിനെപ്പററി പറഞ്ഞിരിക്കുന്നതു പരമാൎത്ഥമാണെന്നു കണ്ണുള്ളോൎക്കു കാണാൻ കഴിയും. അദ്ധ്യായങ്ങളുടെയും സൂത്രങ്ങളുടെയും പൂൎവ്വാപരബന്ധവും, ഓരോ സൂത്രത്തിന്റെയും അൎത്ഥവിപുലതയും രസികതയും 'നിനയ്ക്കു നിനയ്ക്കു' കൂടുതൽ 'അറിവൂറും'.

സൂത്രങ്ങളുടെ പൂൎവ്വാപരബന്ധത്തിനും, ഒന്നിനെ അപേക്ഷിച്ചു് അടുത്തതിനു കൂടുതൽ അൎത്ഥവിപുലത കാണുന്നതിനും ചെറിയ ഒരു തെളിവു് ഇവിടെ പറയാം. സൂത്രം 215 നോക്കുക. ആരെല്ലാം വെള്ളം കോരി ഉപയോഗിച്ചു കളം വററിച്ചാലും, അതിന്റെ പുനൎജ്ജീവനത്തിനു വേണ്ടുന്ന ഊററു് അതിൽ ഉണ്ടായിരിക്കുന്നു. സൂത്രം 216. തനിക്കു വേണ്ടവേണ്ടാ എന്ന ബുദ്ധിയോടെ പരോപകാരം ചെയ്യുന്നു. സൂത്രം 217. തന്റെ ദേഹമേ പരോപകാരത്തിനായിട്ടു് ഉപേക്ഷിക്കുന്നു. ഇങ്ങനെ പരോപകാരശീലന്മാരുടെ ബുദ്ധി ഗൗരവത്തെ ഈ മൂന്നു സൂത്രങ്ങൾകൊണ്ടു മേല്ക്കുമേൽ ഉയൎത്തിക്കാണിച്ചിട്ടു്, അടുത്ത സൂത്രത്തിലേയ്ക്കു—സൂത്രം 218—കടക്കുന്നു. പരോപകാരം മനുഷ്യധൎമ്മമാണെന്നു ബോധമുള്ളവൻ ഏതു നിലയിലും—തീരെ ശക്തിയില്ലാത്ത കാലത്തും—പരോപകാരം കൈയൊഴിയുന്നില്ല എന്നാണു് ആ സൂത്രത്തിൽ പറയുന്നതു്. പരോപകാരബുദ്ധിയുടെ

ഗൗരവം ഇങ്ങനെ വളൎത്തി വളൎത്തി കാണിച്ചുതന്നിരിക്കു ന്നതു ചിന്തകന്മാൎക്കു കാണാൻ കഴിയും. ഇമ്മാതിരി പടി കയററം ഓരോ അദ്ധ്യായത്തിലെയും സൂത്രങ്ങളുടെ അടുക്കിൽ കൊള്ളിച്ചിരിക്കുന്നതു് 'കണ്ണുള്ളവൎക്കു' കാണാവുന്നതാണു്. അതുപോലെതന്നെ ചിന്തിക്കുന്തോറും, ഓരോ കുറളിനും കൂടുതൽ കൂടുതൽ അൎത്ഥമുണ്ടെന്നു കാണാം, അദ്ധ്യായങ്ങളുടെ അടുക്കും അൎത്ഥവത്താണെന്നു വെളിപ്പെടും.

ചില സൂത്രങ്ങളിലെ ചില പദങ്ങൾ വേണ്ടിയില്ലായി രുന്നു എന്നു പ്രഥമദൃഷ്ടിക്കു തോന്നിപ്പോയേക്കാം. ആ പദ ങ്ങൾ വേണ്ടവയാണെന്നു മാത്രമല്ല, അവതന്നെയാണു് അവിടെ വേണ്ടതെന്നും ചിന്തനകൊണ്ടു വെളിപ്പെടും. ഈ വിവൎത്തനത്തിൻെറ ഒടുവിൽ ചേൎത്തിരിക്കുന്ന 'മിന്നൽ ക്കൊടി' എന്ന ലഘുവ്യാഖ്യാനം ഈ വിഷയങ്ങളിൽ കുറ ച്ചൊക്കെ സഹായിക്കും. ഇതെല്ലാം ഓൎമ്മിച്ചുവേണം തിരു ക്കുറൾ വായിക്കാൻ, തിരുക്കുറൾ പഠിക്കാൻ. അതിനു മന സ്സമാധാനം ഇല്ലാത്ത ഇക്കാലത്തു തിരുക്കുറൾ അലസമായ ഒരു 'പഴഞ്ചൻഗ്രന്ഥ'മാണെന്നു തോന്നിയേക്കാം. ആ അപ രാധത്തിനു തിരുവള്ളുവരോ തിരുക്കുറളോ അതിൻെറ വിവൎത്തകന്മാരോ ഉത്തരവാദികളാകാൻ ഇടയില്ലല്ലോ.

വിശിഷ്ടവും വിസ്തൃതവുമായ ആശയങ്ങൾ ഇരുപ ത്തൊൻപതു് അക്ഷരങ്ങൾക്കുള്ളിൽ—കൂടിയാൽ 29 അക്ഷര ങ്ങളാണു് ഒരു കുറൾപ്പാട്ടിനു്—അമൎത്തി അടക്കിയിരി ക്കുന്നു. യതിയും പ്രാസവും ശബ്ദഭംഗിയും പാലിക്കുന്നതിൽ കവി അല്പവും ക്ലേശം അനുഭവിക്കുന്നതായിക്കാണുന്നില്ല. അലങ്കാരരസികത ആപാദചൂഡം കളിയാടുന്നു. അങ്ങനെ യുള്ള 1330 സൂത്രവാക്യങ്ങൾകൊണ്ടു്, മനുഷ്യലോകത്തിനു, ജാതിമതഭേദമെന്യേ ജന്മസാഫല്യം നേടാൻ വേണ്ടുന്ന സകല തത്വങ്ങളും വെളിപ്പെടുത്തി, നാനാജാതിമതസ്ഥ രുടെയും പൊതുമുതലായി തിരുക്കുറൾ എന്ന മഹനീയഗ്രന്ഥം

ലോകത്തിനു സമ്മാനിച്ച തിരുവള്ളുവർ തത്വജ്ഞനായ ഒരു ദിവ്യകവിതന്നെ എന്നു സമ്മതിച്ചേതീരൂ. ഫലിതം, വിനോദം, വിശിഷ്ടഭാവന, ഉചിതപദപ്രയോഗം മുതലായി കവനകലയുടെ ജീവദ്ഭാഗങ്ങൾ ഹ്രസ്വമായ ഓരോ ഈരടിയിലും കളിയാടുന്നു. അലങ്കാരത്തിൽ മുകച്ചെട്ടത്തിരിക്കുന്ന ഈ കുറളുകളിൽ രസികത വഴിഞ്ഞൊഴുകുന്നു. പ്രപഞ്ചം മുഴുവനും തിരുക്കുറളിൽ നിഴലിച്ചുകാണാം.

ഓരോ കുറളും തേൻതുള്ളിപോലെ ചെറുതു്, അതിന്റെ കവിത നല്ല തേൻപോലെ മധുരം, അതിൽ അടക്കിയിരിക്കുന്ന അർത്ഥമോ, അതിവിപുലം. മഹാസമുദ്രം പോലെ വിസ്തൃതങ്ങളായ നാലു പുരുഷാർത്ഥങ്ങളും എല്ലാ കുറളുകളിലുമായി ഉൾക്കൊള്ളിച്ചിരിക്കുന്നു. ഇങ്ങനെ നോക്കുന്ന പക്ഷം,

അർത്ഥാംബുധികളെയകമേ പൂഴ്ത്തിയ
നൻതേൻ കണികകുറൾ. സ്വന്തം.

എന്നു പറഞ്ഞാൽ, അതു തിരുക്കുറളിനു് അർത്ഥവത്തായ ഒരു പ്രശംസയായിരിക്കും.

## 6 അഭിപ്രായങ്ങൾ

പൗരസ്ത്യന്മാരിലും പാശ്ചാത്യന്മാരിലും പല പണ്ഡിതന്മാരും തിരുക്കുറളിനെ പ്രശംസിച്ചു ദീർഘലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. നൂററൻപതോളം പൗരസ്ത്യ പണ്ഡിതന്മാരുടെ ലേഖനങ്ങളിൽ പ്രധാനഭാഗങ്ങൾ എന്റെ പക്കൽ ഉണ്ടു്. അതുപോലെതന്നെ പാശ്ചാത്യപണ്ഡിതന്മാരുടെ ലേഖനങ്ങളും ഉണ്ടു്. അവയെല്ലാം ഇവിടെ ചേർക്കുക പ്രയാസമാണു്. അതിനാൽ, അവയിൽ ചിലതിൽനിന്നും ചില പ്രധാന വാക്യങ്ങൾമാത്രം തർജ്ജമചെയ്തു ചുവടേ കുറിക്കുന്നു.

### പൗരസ്ത്യപണ്ഡിതന്മാർ

1. ......തിരുവള്ളുവർ തമിഴ്നാട്ടിലെ അതിവിശിഷ്ടനായ ഒരു തത്വജ്ഞാനിയായിരുന്നു. അദ്ദേഹം ഹരിജന

ങ്ങളിൽ ഒരു നെയ്ത്തുകാരനായിരുന്നു എന്നാണു കേഴ്വി. A. D. ഒന്നാം ശതകമായിരുന്നു അദ്ദേഹത്തിൻെറ കാലമെന്നു വിശ്വസിക്കപ്പെടുന്നു. തമിഴർ തമിഴ്വേദമെന്നു കൊണ്ടാടുന്ന വിശ്വവിശ്രുതമായ തിരുക്കുറൾ അദ്ദേഹം ലോകത്തിനു സമ്മാനിച്ചു. ആ ഗ്രന്ഥം അത്യുൽകൃഷ്ടചിന്തനയുടെ അതിശുദ്ധമായ ആവിഷ്കരണമാണെന്നു ശ്രീ. എം. ഏറിയൽ വാഴ്ത്തുന്നു. തിരുക്കുറൾ പല ഭാഷകളിലും വിവൎത്തനം ചെയ്യപ്പെട്ടിട്ടുണ്ടു്. ഇംഗ്ലീഷിൽത്തന്നെ പല വിവൎത്തനങ്ങളുണ്ടു്.

ഉറക്കംപോൽത്താൻ മരണം പുനരപി
മിഴിക്കുപോൽ പിറവി. രാമകൃഷ്ണതിരുക്കുറൾ.

"മരണം കേവലം ഒരു സ്വപ്നവും ഒരു വിസ്മൃതിയുമാണു്" എന്നു വേർഡ്സ്വൊൎത്തു പറഞ്ഞിരിക്കുന്നതിനോടു് ഈ കുറളിനെ ഒത്തുനോക്കുക. M. K. ഗാന്ധി.

2. ......തിരുക്കുറളിൻെറ കൎത്താവു് ഒരു സ്വതന്ത്രചിന്തകനാണു്. ആനന്ദത്തിനു മാൎഗ്ഗം സാക്ഷാൽ ജ്ഞാനമാണെന്നു് അദ്ദേഹം തിരുക്കുറൾകൊണ്ടു വിളംബരം ചെയ്യുന്നു. V. കനകസഭാപിള്ള.

3. ......"തിരുവള്ളുവർ ഒരു പ്രതിമോപാസകനായിരുന്നതിനാൽ നരകം പ്രാപിച്ചിരിക്കണം. എന്നാലും, തിരുക്കുറൾവചനങ്ങൾ പാടിയ ആ നാവു നിശ്ചയമായും നരകം പൂകിയിരിക്കയില്ല". പാശ്ചാത്യ തമിഴ് പണ്ഡിതന്മാരിൽ അഗ്രിമനായ ഫ്ാദർ ബെസ്കി ഇങ്ങനെ അഭിപ്രായപ്പെടുന്നു. P. T. ശ്രീനിവാസ അയ്യങ്കാർ M. A.

4. ......തിരുവള്ളുവർ നിശ്ചയമായും ഒരു അദ്വൈതവാദിയായിരുന്നു. M. ശ്രീനിവാസഅയ്യങ്കാർ M. A.

5. ......ഗ്രീസിൽ ഹോമരും സാക്രട്ടീസും എന്നപോലെ, തമിഴ്നാട്ടിൽ തിരുവള്ളുവരും കമ്പരും ജനിച്ചു. കമ്പർ തെക്കേഇൻഡ്യയുടെ ഹോമരും, തിരുവള്ളുവർ

തെക്കേഇൻഡ്യയുടെ സാക്രട്ടീസ്സുമാണു്. സരസ്വതീയുടെ അവതാരമൂർത്തിയായ ഔവയാരെ വിട്ടിട്ടു പറകയാണെങ്കിൽ, ഈ രണ്ടുപേരിലുമാണു തമിഴരുടെ സാഹിത്യപ്രശസ്തി അധിഷ്ഠിതമായിരിക്കുന്നതു്.

T. ചെലു്വാകേശവരായ മുതലിയാർ M A.

6. ......തിരുക്കുറളിനോടു കിടനില്ക്കുന്ന ഒരു ഗ്രന്ഥം ഒരു ഭാഷയിലും, ഒരു സാഹിത്യത്തിലും ഇല്ല. സുകുമാര ഭാവനകൾക്കും സൂക്ഷ്മാഭിപ്രായങ്ങൾക്കും ഒരു പ്രദർശനശാല യാണു തിരുക്കുറൾ.

Mrs. T. തിരുനാവുക്കരശു്.

7. ......ചിന്തനയിലും ആശയാവിഷ്കരണത്തിലും അപ്രതിമമാണു തിരുക്കുറൾ. അതിൻെറ രസമഹിമകൾ പൂർണ്ണമായി ആസ്വദിക്കണമെങ്കിൽ, മൂലഗ്രന്ഥംതന്നെ വായിക്കണം. അതു തത്ത്വങ്ങളുടെയും ധർമ്മനിയമങ്ങളുടെയും ഭണ്ഡാഗാരമാണു്. തമിഴരാകട്ടെ, അന്യഭാഷക്കാരാകട്ടെ, നിശ്ചയമായും തിരുക്കുറൾ പഠിച്ചിരിക്കേണ്ടതാണു്.

ദിവാൻ ബഹദൂർ S. കുമാരസ്വാമിറെഡ്ഡിയാർ B. A., B. L.

8. ......ദിവ്യകവിയായ തിരുവള്ളുവരുടെ തിരുക്കുറളിൻെറ മഹിമയും മാധുരിയും എത്ര പുകഴ്ത്തിയാലും അധികമായിപ്പോകയില്ല. ജ്ഞാനവിജ്ഞാനങ്ങളുടെയെല്ലാം ഉത്തമാംശമാണു തിരുക്കുറൾ.

S. മുത്തയ്യാ മുതലിയാർ B. A., B. L.

9. ......ലോകത്തിനു പൊതുവേ അനുകരണീയമായ ഒരു ഗൃഹസ്ഥാശ്രമരീതി തിരുവള്ളുവർ ഉപദേശിക്കുന്നു. അങ്ങനെയുള്ള ഗാർഹസ്ഥ്യംകൊണ്ടു് അർത്ഥകാമങ്ങൾ സുലഭങ്ങളാണെന്നു് അദ്ദേഹം പ്രഖ്യാപിക്കുന്നു. എല്ലാംകൊണ്ടും തിരുക്കുറൾ ചിന്തകലോകത്തിൻെറ ഗൗരവമേറിയ ശ്രദ്ധയെ അർഹിക്കുന്നു.

റാവുബഹദൂർ രാജസേവാസക്ത
Dr. S. കൃഷ്ണസ്വാമിഅയ്യങ്കാർ M. A. Hony. Ph. D.

10. ......രാജ്യഭരണവിഷയത്തിൽ തിരുവള്ളുവർ പറയുന്ന തത്വങ്ങൾ എന്നും ആദർശമായി സ്വീകരിപ്പാൻ യോഗ്യങ്ങളാണു്.

K. നീലകണ്ഠശാസ്ത്രി M. A.

11. ......തിരുക്കുറൾ വഴിയേ പഠിക്കയും, അതനുസരിച്ച ജീവിക്കയുംചെയ്തിരുന്നെങ്കിൽ നമുക്കു് ഇന്നത്തെക്കാൾ എത്രയോ അധികം സന്തുഷ്ടിയോടെ കഴിയാമായിരുന്നു.

ദിവാൻ ബഹദൂർ P. സുബ്ബയ്യാമുതലിയാർ, റിട്ട. ജഡ്ജു്.

12. ......തിരുവള്ളുവരെപ്പോലുള്ള അനുഗ്രഹീത ബുദ്ധികൾ ലോകത്തിനു് എന്നും ആരാധ്യന്മാരാണു്. ആ ദിവ്യന്മാരെ ഉത്തേജകമാതൃകകളായി യുവജനങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരേണ്ടതാണു്.

റാവുബഹദൂർ K. V. കൃഷ്ണസ്വാമിഅയ്യങ്കാർ, അഡ്വക്കേറ്റു്.

13. ......വീണ്ടും വീണ്ടും വായിച്ചും, പഠിച്ചും നമ്മുടെ രക്തത്തോടു സാത്മ്യം വരുത്തേണ്ട ഗ്രന്ഥമാണു തിരുക്കുറൾ. ഈ മഹാഗ്രന്ഥം വഴിയേ പഠിച്ചാൽ ലോകം ക്ഷേമപൂർണ്ണമാകും.

റാവുബഹദൂർ നാരായണസ്വാമിപ്പിള്ള M. A., B. L.

14. ......ലോകത്തിലെ വിശിഷ്ടകവനങ്ങളിലെ അത്യുത്തമഭാഗങ്ങൾ എല്ലാം തിരുവള്ളുവമഹർഷിയുടെ പവിത്രമായ തിരുക്കുറളിൽ കാണാം. സാഹിത്യപ്രണയികളുടെ മതിപ്പിൽ തമിഴ് സാഹിത്യത്തെ ഈ ഏകഗ്രന്ഥം ഉച്ചകോടിയിൽ എത്തിക്കുന്നു.

റാവുസാഹിബ് V. S. ചെങ്ങാലവരായപിള്ള M. A.

15. ......തിരുക്കുറൾ മുഴങ്ങു പഠിക്ക, അതിന്റെ അഗാധതയിലേക്കു നുഴഞ്ഞിറങ്ങുക, അതിന്റെ ആശയം പൂർണ്ണമായി ഗ്രഹിക്ക, എങ്കിൽ ലോകസമാധാനം ഉണ്ടാകും, സ്വർഗ്ഗത്തെ ഭൂമിയിലേക്കു കൊണ്ടുവരാം

A. ബാലകൃഷ്ണപിള്ള B. A. B. L.

16. ......വലിയ എടുപ്പുകളായ പിറമിഡ്ഡുകളും കട്ടുമ്പ്മൈനാറും പാവപ്പെട്ട എത്രയോ കൂലിക്കാരെ അടിച്ചും ശകാരിച്ചും കെട്ടി ഉയർത്തിയിട്ടുള്ളവയാണു്. കാലാന്തരത്തിൽ അവ നിശ്ചയമായും തകരും, തരിമണ്ണാകും. തിരുക്കുറളാകട്ടെ ഒരേ ഒരു മനുഷ്യന്റെ ശ്രമഫലമാണു്; തിരുക്കുറൾ സ്നേഹചോദനയാൽ നിർമ്മിക്കപ്പെട്ടതാണു്; തിരുക്കുറൾ ആന്തരമായ പരിശുദ്ധിയുടെയും സംസ്കാരത്തിന്റെയും പ്രത്യക്ഷസ്വരൂപമാണു്. ലോകം ഉള്ള കാലത്തോളം അതു നശിക്കയില്ലതന്നെ. ദിവ്യചിന്തനയുടെ ജ്യോതിസ്സ തിരുക്കുറളിൽ തിളങ്ങുന്നു. തിരുക്കുറളിന്റെ പ്രണേതാവിനെ അദ്ദേഹത്തിന്റെ ജന്മദേശത്തും ഒരു ഋഷീശ്വരനായി മതിക്കുന്നതിൽ അദ്ഭുതത്തിനു വകയുണ്ടോ?

P. N. അപ്പുസ്വാമിഅയ്യർ B. A., B. L.

17. ......മനുഷ്യലോകത്തിന്റെ മഹാഗ്രന്ഥമായ തിരുക്കുറളിൽ, മിൽട്ടന്റെ വൈശിഷ്ട്യവും, ഡാന്റെയുടെ ലാവണ്യവും, ഷേക്സ്പീയറുടെ അഭിവ്യാപിതവും അരിസ്റ്റോട്ടലിന്റെ അനുഭവവും, പ്ലേറോവിന്റെ കല്പനാവൈഭവവും, മാക്സ് ആർലിയസ്സിന്റെ സന്മാർഗ്ഗവ്യഗ്രതയും ശരിയായ അനുപാതത്തിൽ പരസ്പരാനുഗുണങ്ങളോടുകൂടി, ഏകലയത്തിൽ സമ്മേളിച്ചിരിക്കുന്നു.

K. M. ബാലസുബ്രഹ്മണ്യം B. A. B. L.

18. ......നൂറാണ്ടുകൾ പലതു കഴിഞ്ഞെങ്കിലും, ഭംഗിയിലോ, ആശയഗാംഭീര്യത്തിലോ തിരുക്കുറളിന്റെ അകന്ന പരിസരത്തിലെങ്കിലും നില്പാൻ മഹിമയുള്ള ഒരു ഗ്രന്ഥവും ഉണ്ടായിട്ടില്ല.

T. S. വേലായുധൻപിള്ള B. A , B. L.

19. ...തിരുക്കുറൾപോലുള്ള ഗ്രന്ഥവൈജയന്തികൾ ജീവിതപന്ഥാവിൽ ലോകത്തിനു മാർഗ്ഗദർശകങ്ങളും സീമാചിഹ്നങ്ങളുമാണു്.

P. ഏലേലസുന്ദരം B. A (Hons.)

20. ...ഗൃഹസ്ഥന്നും രാജ്യഭരണകർത്താവിന്നും മുമുക്ഷുവിന്നും തിരുക്കുറൾ നിശ്ചയമായും സദുപദേശഭണ്ഡാഗാരമാണു്. ലോകവ്യാപിയായ ഈ അമൂല്യനിധിയെ തമിഴ് വേദമെന്നു പറയുന്നതു യുക്തിയുക്തംതന്നെ.

മനോമോഹനഘോഷ്.

21. അതിപുരാതനങ്ങളായ വേദങ്ങൾ ഉദ്ഘോഷിക്കുന്നു:—

"സർവ്വം ബ്രഹ്മം—നിരതിശയമായ ആ ഏകവസ്തു. ബ്രഹ്മജ്ഞൻ പരമാനന്ദം പ്രാപിക്കുന്നു."

വിശുദ്ധമായ തിരുക്കുറൾ പ്രഖ്യാപിക്കുന്നു:—

"അകാരം എല്ലാ അക്ഷരങ്ങളുടെയും എന്നപോലെ ആ സർവ്വജ്ഞന്റെ പാദം പണിയാത്തവൻ പഠിച്ചിട്ടു ഫലമെന്തു്?" ആദിഭഗവാനാണു സർവ്വത്തിന്റെയും ഉൽപത്തിസ്ഥാനം.

പരിശുദ്ധ കുറാൻ കല്പിക്കുന്നു:—

"സർവ്വശക്തനെ — അല്ലാവിനെ — വിശ്വസിക്ക, അവനെ നമസ്കരിക്ക."

അതിവിശിഷ്ടമായ തിരുക്കുറൾ നിർദ്ദേശിക്കുന്നു:—

"അഷ്ടഗുണനായ—1. സർവ്വശക്തൻ, 2. സർവ്വജ്ഞൻ, 3. കരുണാനിധി, 4. ആനന്ദരൂപൻ, 5. സർവ്വസ്വതന്ത്രൻ, 6. പരിശുദ്ധൻ, 7. തേജോമയൻ, 8. സർവ്വാതിശായി—ആ ഭഗവാനെ നമിക്കാത്ത ശിരസ്സു് സ്വഗുണം നശിച്ച ഇന്ദ്രിയങ്ങൾപോലെ നിഷ്ഫലമാണു്."

മഹനീയമായ ബൈബിൾ ഉപദേശിക്കുന്നു:—

"നീ ആദ്യമായി ദൈവത്തിന്റെ സാമ്രാജ്യവും അവന്റെ സാധുവൃത്തവും തേടുക, എങ്കിൽ ഇവയെല്ലാം നിന്നോടു ചേർക്കപ്പെടും."

വിശുദ്ധമായ തിരുക്കുറൾ പാടുന്നു:—

"ഏകനായ അവന്റെ പാദത്തെ ശരണംഗമിക്കുന്നവൻ മാത്രമേ വേദനകളിൽനിന്നും മുക്തനാകയുള്ളൂ, അവൻ മാത്രമേ ലവസിന്ധു തരണംചെയ്യുകയുള്ളൂ. രാഗദ്വേഷവിഹീനനായ അവന്റെ പാദത്തെ പ്രാപിക്കുന്നവനെ ദുഃഖങ്ങൾ തീണ്ടുകയേ ഇല്ല"

സ്വാമി ശുദ്ധാനന്ദഭാരതി, പാണ്ടിച്ചേരി.

## പാശ്ചാത്യപണ്ഡിതന്മാർ.

1. ......തിരുവള്ളുവരുടെ തിരുക്കുറൾ അതിവിശിഷ്ടനീതിതത്വങ്ങൾ പ്രഖ്യാപനംചെയ്യുന്ന ഒരു പദ്യകൃതിയാണു്. അദ്ദേഹം ആസ്തിക്യബുദ്ധിയോടുകൂടിയാണു ഗ്രന്ഥം സമാരംഭിച്ചിരിക്കുന്നതു്. ഒരു അവിശ്വാസിയുടെ ഈ സമാരംഭത്തെ അഭിനന്ദിക്കാതെ തരമില്ല. അദ്ദേഹം ഹിന്ദുക്കളുടെ ഉറച്ച പല അന്ധവിശ്വാസങ്ങളിൽ നിന്നും വിമുക്തനാണെന്നു് ആ ഗ്രന്ഥത്തിൽ മുഴുക്കെ പ്രദശിപ്പിച്ചിരിക്കുന്നു. The Rev. Elijah Hoole D D.

2. ......പ്രത്യേകസമുദായങ്ങളുടെ പ്രത്യേക വീക്ഷണഗതികളെ സ്പർശിക്കാതെ, ലോകത്തിനു പൊതുവേ ആദരണീയങ്ങളായ തത്വങ്ങളാണു തിരുക്കുറളിൽ പറഞ്ഞിരിക്കുന്നതു്. മനുസ്മൃതി മുതലായ തത്വശാസ്ത്രങ്ങളിലെ വിരസങ്ങളായ വിസ്തരണങ്ങൾ അതിൽ ഉപേക്ഷിച്ചിരിക്കുന്നു. അങ്ങനെയെല്ലാം തിരുക്കുറൾ അവയെ മികച്ചുനില്ക്കുന്നു.

Rev. W. H. Drew.

3. ......തിരുക്കുറൾ സാഹിതീരസത്തിലും ധർമ്മോപദേശത്തിലും ഉച്ചസ്ഥാനം വഹിക്കുന്നു. ആ ഗ്രന്ഥം ജ്ഞാനനിക്ഷേപവും കവികൾക്കു് ആലംബവും, നിസ്തുലകവനഭംഗി തുളുമ്പുന്ന ധർമ്മാചാരപ്രദീപവുമാണു്. ചുരുക്കത്തിൽ, ഗ്രീസിനു ഹോമർപോലെയാണു തമിഴ്നാട്ടിനു തിരുവള്ളുവർ. ഡാന്റെയുടെ മഹാഗ്രന്ഥത്തിനു് ഇററലിയിലെ

സാഹിത്യത്തിൽ എത്ര പ്രാധാന്യമുണ്ടോ, ഈററാലിയരുടെ ആശയഗതിയിൽ അതു് എന്തൊരു അധികാരശക്തിവഹി ക്കുന്നുവോ, തമിഴ് സാഹിത്യത്തിൽ അത്രയും പ്രാധാന്യവും, തമിഴ്നാട്ടിൻെറ ആശയഗതിയിൽ അത്രയും അധികാര ശക്തിയും തിരുക്കുറളിന് ഉണ്ടെന്നു് അതിശയോക്തി സ്പർശ മില്ലാതെതന്നെ പറയാം.

Charles E. Gover.

4. ......ജീവകാരുണ്യമുള്ളവരത്രേ അന്തണശബ്ദ ത്തിന് അർഹന്മാർ എന്ന തിരുക്കുറൾ നിഷ്കർഷിക്കുന്നു. ആ മഹാഗ്രന്ഥം ഒരു മതത്തിൻെറയും പ്രത്യേകനിർബന്ധങ്ങളെ സ്പർശിക്കുന്നില്ല, ആദരിക്കുന്നില്ല, ധിക്കരിക്കുന്നുമില്ല. തിരു വള്ളുവർ ബഹുദൈവാരാധനയെ അല്പം കളിയാക്കുന്നില്ലയോ എന്നതു ചിന്തനീയമാണു്.

Rev. E J Robinson

5. ......തിരുവള്ളുവർ പറയനെന്നാണു് അറിയപ്പെ ടുന്നതു്. എന്നാലും, അദ്ദേഹം തമിഴിലെ ഗ്രന്ഥകാരന്മാരിൽ അംഗീകൃതവും അധൃഷ്യവുമായ അഗ്രിമസ്ഥാനം വഹിക്കുന്നു.

Rt. Rev. Robert Caldwell D. D., L. L. D.

6. ......തിരുക്കുറൾ തമിഴ് സാഹിത്യത്തിലെ അത്യുത്തമഗ്രന്ഥമാണു്—മാനവമനോഗതിയുടെ അത്യുത്ത മവും അതിശുദ്ധവുമായ ആവിഷ്കരണമാണു്. ലോകത്തിലെ വിവിധജാതികളെയോ, വിവിധസമുദായങ്ങളെയോ, അവ രുടെ വിവിധവിശ്വാസങ്ങളെയോ കണക്കാക്കാതെ, മനുഷ്യ ലോകത്തിനു പൊതുവേ ഉതകുന്ന ഗാർഹികവും സാമുദായിക വുമായ ധർമ്മനിയമങ്ങളാണു തിരുക്കുറൾ ഉപദേശിക്കുന്നതു്.

M. Ariel

7. ......തിരുക്കുറളിൻെറ ഹൃദയാകർഷകത്വം വിവ ർത്തനത്തിൽ വരുത്താൻ ഒരു ഭാഷയ്ക്കും സാധ്യമല്ല. വെള്ളി വലക്കൂട്ടിൽ ഇട്ടിരിക്കുന്ന കനകക്കനിയാണു തിരുക്കുറൾ.

— Dr. Graul.

8. ......മൈലാപ്പൂരിലെ ആ നെയ്ത്തുകാരൻ—തിരുവള്ളുവർ—ലോകത്തിലെ ഒരു മഹാബുദ്ധിപ്രഭാവനായിരുന്നു എന്നതു നിർവ്വിവാദമാണ്. കാലപ്രവാഹത്തിൽ എന്തെല്ലാമോ മാററങ്ങൾ ഉണ്ടായിട്ടും, അദ്ദേഹത്തിൻെറ തിരുക്കറൾ അല്പവും ലംഘനം തട്ടാതെ അതേപടി ഇന്നും നിലനില്ക്കുന്നു.

—Rev. G. U. Pope M. A; D. D.

9. ......ഭഗവദ്ഗീതയുടെ രീതിയിൽ, സമാഹൃതമായിട്ട്, തിരുവള്ളുവർ തത്വജ്ഞാനം ഉപദേശിക്കുന്നു.

—Dr. Barth.

10. ......ഇൻഡ്യയിൽ ജനങ്ങളുടെ ഹൃദയത്തിലും അന്തരാത്മാവിലും പരിപൂർണ്ണമായി സ്ഥാനം ഉറപ്പിച്ച രണ്ടു മഹാഗ്രന്ഥങ്ങളുണ്ട്. അവയിൽ ഒന്നു, വടക്കേഇൻഡ്യയിൽ രാജാവുമുതൽ രജകൻവരെ ആദരിക്കുന്ന തുളസീദാസരാമായണം. ഇനിയൊന്ന്, തെക്കേഇൻഡ്യയിൽ സമാരാധിതമായ തിരുക്കറൾ. ഇതു മററതിനെ അപേക്ഷിച്ചു വളരെ പുരാതനമാണ്. തമിഴിലെ ഈ മഹോന്നതഗ്രന്ഥം ഗ്രഹിച്ചിട്ടില്ലാത്തവൻ തമിഴ്പണ്ഡിതനെന്ന് അഭിമാനിക്കാൻ അർഹനല്ല.

—Frederic Pincott

11. .........അത്യുന്നതഭാവന, അതിശുദ്ധധർമ്മനിയമം എന്നിവയ്ക്കു പുറമേ, തുല്യശക്തിമത്തായ അർത്ഥഗർഭതയും അതിരൊത്ത സാഹിത്യവും ചേർന്ന ആ വിശിഷ്ടഗ്രന്ഥം—തിരുക്കറൾ—ആരും സന്തോഷപൂർവ്വം വായിച്ചുപോകും. ഇത്രയും ഹ്രസ്വമായ സൂത്രവാക്യങ്ങൾ കൊണ്ട്, ഇത്രയും ശക്തമായി ജ്ഞാനോപദേശംചെയ്യുന്ന ഈരടികൾ ലോകത്തിലെ മറെറാരു ഭാഷയിലും ഇല്ലതന്നെ.

—Rev. Percival.

12. ......1330 സൂത്രവാക്യങ്ങൾകൊണ്ടു ധർമ്മാർത്ഥകാമങ്ങൾ എന്ന പുരുഷാർത്ഥത്രയം ഉപദേശിക്കുന്ന തിരുക്കറൾ

ലോകസാഹിത്യത്തിലെ ഒരു രത്നംതന്നെയാണ്. ബുദ്ധന്മാർ, ജൈനന്മാർ, വൈഷ്ണവന്മാർ, ശൈവന്മാർ എന്നിവരെല്ലാം തമിഴ്നാട്ടിലെ തത്വജ്ഞനും മഹാകവിയുമായ ആ പറയനെ—തിരുവള്ളുവരെ—തങ്ങൾതങ്ങളുടെ മതത്തിൽ പെട്ടവനാണെന്ന് അവകാശപ്പെടുന്നു, അഭിമാനിക്കുന്നു. എന്നാൽ, ആ മഹാശയനാകട്ടെ, അവരുടെ മതങ്ങളിൽ ഒന്നിലും ഉൾപ്പെട്ടു നില്ക്കുന്നില്ല, നേരേമറിച്ച് അദ്ദേഹം ഒരേസമയത്ത് എല്ലാ മതങ്ങളിലും ഉൾപ്പെട്ടവനാണ്, എല്ലാ മതങ്ങളെയും കവിഞ്ഞുനില്ക്കുന്നവനുമാണ്. തിരുക്കുറൾ എത്രയോ നൂററാണ്ടുകളായി അതിന്റെ ജന്മദേശത്തിൽ കൊണ്ടാടപ്പെട്ടുന്നതിനും പുറമേ, അത് അന്യദേശങ്ങളിലും സ്ഥാനം ഉറപ്പിച്ചിരിക്കുന്നത് അത്ഭുതമല്ല. അതു പല പാശ്ചാത്യഭാഷകളിലും വിവർത്തനംചെയ്യപ്പെട്ടിട്ടുണ്ട്.

—Prof. M Winternitz.

13. ……അതിപുരാതനമായ ചെന്തമിഴാണു തിരുക്കുറളിന്റെ ഭാഷ. ഏകദേശം 12000 വാക്കുകളാണ് അതിൽ ഉപയോഗിച്ചിട്ടുള്ളത്. അതിൽ അരിഷ്ടിച്ച് അൻപതോളം വാക്കുകളേ സംസ്കൃതത്തിൽനിന്നും ഉണ്ടായവയായിക്കാണുന്നുള്ളൂ. തമിഴിലെ മറ്റൊരു ഗ്രന്ഥത്തിനും തിരുക്കുറളിന്റെ ഭാഷാപരിശുദ്ധി എത്തിയിട്ടില്ല. അതു് ഇന്നത്തെ തമിഴിനു് ശാശ്വതമായ ഒരു നിർദ്ദേശനമായി നിലകൊള്ളുന്നു. തമിഴിന്റെ ശക്തിയും ധന്യതയും സുശ്രാവ്യതയും തിരുക്കുറൾകൊണ്ട്, തിരുവള്ളുവർ നല്ലപോലെ തെളിയിച്ചിരിക്കുന്നു. തിരുക്കുറൾ തിരുത്തലിനു് അധീനമല്ല, അതിന്റെ അടുക്ക് ഇതിനൊക്കാൾ ശരിപ്പെടുത്താനും സാധ്യമല്ല. ഒരു ചെറിയ മാററംപോലും അതിന്റെ ഭംഗിക്കു ഹാനികരമാണ്.

ഇങ്ങനെ ഒരു ദിവ്യന്റെയും ഈ വിശിഷ്ടഗ്രന്ഥത്തിന്റെയും ജന്മഭൂമി—ഇൻഡ്യ—അത്യന്തം മഹനീയമാ

ണെന്നു സമ്മതിച്ചേതീരൂ. സന്മാൎഗ്ഗബോധമുള്ള ഒരു രാജ്യത്തിലേ അത്യുത്തമമായ ഈ ധൎമ്മോപദേശഗ്രന്ഥം ജനിക്കയുള്ളൂ.

—Rev. Dr. J. Lazarus.

ഇനിയും പല പണ്ഡിതന്മാരുടെയും അഭിപ്രായങ്ങൾ ഗ്രന്ഥവിസ്തരഭയത്താൽ ചേൎക്കുന്നില്ല. പുരാതനന്മാരായ ചില തമിഴ്പണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ – തിരുവള്ളുവമാല–എന്ന പദ്യസമാഹാരം – തൎജ്ജമചെയ്തതും ഇവിടെ ചേൎക്കുന്നില്ല. എന്നാൽ, മാതൃകയ്ക്കു് ആ തൎജ്ജമയിൽ ഒന്നുരണ്ടെണ്ണം മാത്രം ഇവിടെ കുറിക്കാം:—

1 തൃണാഗ്രാല്പഹിമാംഭസ്സിൽ
ഭുവനം നിഴലിച്ചപോൽ
തിരുക്കുറൾക്കകം കാൺമൂ
സമസ്താൎത്ഥാൎണ്ണവങ്ങളും.

കപിലർ പാടിയതിന്റെ തൎജ്ജമ.

2. കുഴിക്കെ നീരെഴും കേണു
കുടിക്കപ്പോൽ ചുരന്നിടും
പിണക്കാക്കുറൾ കണ്ണുള്ളാർ
നിനയ്ക്കയറിവുൾമേ

തദ്രജന്മക്കണ്ണനാർ പാടിയതിന്റെ തൎജ്ജമ.

3. ആയിരത്തൊടു മുന്നൂററി
മുപ്പതേവ മരുക്കുറൾ
പഠിച്ചോനൊരുവായ്ച്ചൊല്ലും
കേൾപ്പാനായലയേണ്ടതാൻ

4. ആരുമന്തികമെത്രവാനു
കേൾപ്പാൻ കൈക്കുപ്പിനില്ക്കവേ
ജ്ഞാനസാമ്രാജ്യസമ്രാട്ടായ്
വാഴാം സിംഹാസനോപരി.

നത്തത്തനാർ പാടിയതിന്റെ തൎജ്ജമ.

## 7. തിരുക്കുറളിൻെറ വ്യാഖ്യാതാക്കന്മാർ

പ്രസിദ്ധന്മാരായ പത്തു വ്യാഖ്യാതാക്കന്മാർ ഇതിനുണ്ടു്. അവരിൽ മണക്കുടവരും പരിമേലഴകരുമാണു മികച്ചു നില്ക്കുന്നതു്. ചില ഘട്ടങ്ങളിൽ പരിമേലഴകക്കു മണക്കുടവരെക്കാൾ കൂടുതൽ സാമൎത്ഥ്യം കാണുന്നുണ്ടെന്നാണു വിദ്വന്മതം. സംസ്കൃതത്തിലെ ധൎമ്മശാസ്ത്രാദികൾ അനുസരിച്ചാണു് അഴകരുടെ വ്യാഖ്യാനത്തിൻെറ പോക്കു്.

ഏകദേശം 600 വൎഷങ്ങൾക്കു മുൻപു കാഞ്ചിയിൽ ജനിച്ച ഒരു ബ്രാഹ്മണനാണു് അഴകർ. അദ്ദേഹത്തിൻെറ വ്യാഖ്യാനം പത്താമത്തതാണു്. ശ്രീമാൻ ദണ്ഡപാണിപ്പിള്ള എന്നൊരു തമിഴ്പണ്ഡിതൻ ധൎമ്മകാണ്ഡംമാത്രം ഈ അടുത്തകാലത്തു വിസ്തരിച്ചു വ്യാഖ്യാനിച്ചിട്ടുണ്ടു്. തിരുക്കുറളിനു് ഇന്നും വ്യാഖ്യാനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു.

## 8. തിരുവള്ളുവരുടെ ജീവചരിത്രം.

ഈ ദിവ്യകവി മധുരയിൽ, പാണ്ഡ്യരാജാവിൻെറ പ്രധാന നഗരിയിൽ ജനിച്ചു. ഏകദേശം A. D. 30-നും 50-നും ഇടയ്ക്കു് ഉഗ്രപ്പെരുവഴുതി എന്നൊരു രാജാവായിരുന്നു പാണ്ഡ്യാധിപതി. അദ്ദേഹം അവിടത്തെ തമിഴ്സംഘത്തിന്റെ— പണ്ഡിതസമിതിയുടെ— രക്ഷാധികാരിയായിരുന്ന കാലത്തു്, ആ സംഘത്തിലത്രേ തിരുക്കുറളിൻെറ അരങ്ങേറ്റം-സമ്മതിക്കായി ഗ്രന്ഥംസമൎപ്പിക്കൽ- നടന്നതു്. A. D. ഒന്നാമത്തെയോ രണ്ടാമത്തെയോ നൂററാണ്ടിൽ ഉണ്ടായ മണിമേഖല, ചിലപ്പതികാരം എന്നീ ഗ്രന്ഥങ്ങളിൽ തിരുക്കുറളിലെ ചില വരികൾ ഉദ്ധരിച്ചുകാണുന്നു അതിനാൽ അവയ്ക്കുമുമ്പാണു തിരുക്കുറൾ ഉണ്ടായതെന്നു നിശ്ചയം. തിരുവള്ളുവരുടെ കാലം ഇന്നേക്കു് ഏകദേശം 2000 വൎഷങ്ങൾക്കു മുൻപായിരുന്നു എന്നു് ഇത്രയുംകൊണ്ടു് അനുമാനിക്കാം.

അദ്ദേഹം മൈലാപ്പൂരിൽ ഒരു നെയ്ത്തുകാരനായി ജീവിച്ചു. നിർദ്ദോഷമായ തൊഴിലാകയാൽ ആയിരിക്കാം അദ്ദേഹം നെയ്ത്തു സ്വീകരിച്ചതു്.

വള്ളുവരമ്പും ഒരു ജാതിനാമമാണു്. ആ പദത്തിനു 'ദാതാവു്' എന്ന അർത്ഥവും ഉണ്ടു്. അദ്വിതീയമായ തിരുക്കുറൾ ലോകത്തിനു ദാനം ചെയ്ത ആ മഹാശയൻ ആ അർത്ഥത്തിലും വള്ളുവൻതന്നെ.

വാസുകി എന്നായിരുന്നു അദ്ദേഹത്തിന്റെ ധർമ്മപത്നിയുടെ പേരു്. പാതിവ്രത്യമാതൃകയായ ആ ദേവിയുടെ കാലത്തിനുശേഷം അദ്ദേഹം സന്യാസം സ്വീകരിച്ചു.

## 9. തിരുക്കുറളിന്റെ പതിപ്പുകളും വിവർത്തനങ്ങളും.

മിക്കരാജ്യങ്ങളിലും തിരുക്കുറളിനു പലമാതിരി തമിഴ് പ്പതിപ്പുകൾതന്നെ ഉണ്ടു്. ഇൻഡ്യയിലും ഇങ്ഗ്ലൻഡിലും മാത്രമായി 81 വിധം തമിഴ്പ്പതിപ്പുകൾ കാണുന്നു. മിക്ക ഭാഷകളിലും ഇതിനു് എത്രയോ വിവർത്തനങ്ങളുണ്ടു്. ഇങ്ഗ്ലീഷിൽ എത്രയെന്നു നിശ്ചയമില്ല. ലാററിനിൽ 3, ഫ്രഞ്ചിൽ 7, ജർമ്മനിൽ 4, തെലുങ്കിൽ 1, സംസ്കൃതത്തിൽ 1 (ധർമ്മകാണ്ഡം മാത്രം. നീതി-കുസുമമാല എന്നു പേരു്), ഹിന്ദിയിൽ 1, മലയാളത്തിൽ 2. പ്രകൃതവിവർത്തനം—രാമകൃഷ്ണതിരുക്കുറൾ—മലയാളത്തിൽ മൂന്നാമത്തേതെന്നാണു് എന്റെ അറിവു്.

## 10. മലയാളത്തിലെ മററു രണ്ടു വിവർത്തനങ്ങൾ.

കൊല്ലവർഷം ഏകദേശം 770-ൽ ഉണ്ടായ ഒരു വിവർത്തനത്തിന്റെ കൈയെഴുത്തുപ്രതി കണ്ടുകിട്ടിയതായി കൊച്ചിയിലെ ആർക്കിയാളജി ഡിപ്പാർട്ടുമെൻറിന്റെ A. D. 1933-1934-ലെ വർഷാന്തറിപ്പോർട്ടിൽ പറയുന്നു. അതു് അച്ചടിച്ചുകണ്ടിട്ടില്ല. തിരുവിതാംകൂർ ഹൈക്കോർട്ടുജഡ്ജിയായിരുന്ന ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള അവർകൾ

ൻസപ്പ്ശ്ലോകങ്ങളുടയി തർജ്ജമചെയ്തു്, കൊല്ലം 1074 മിഥുനം 15-ൗ—A. D. 1899-പ്രസിദ്ധപ്പെടുത്തി. അതിലെ ആരംഭശ്ലോകം താഴെ ചേൎക്കുന്നു.

ഇരുമ്പത്തൊന്നുക്കൂടി തിരുവള്ളുവനായനാർ
അരുളിച്ചെയ്തകുറളിൻ പൊരുളൊട്ടുരചെയ്യുവേൻ.

## 11. പ്രകൃതവിവൎത്തനം—രാമകൃഷ്ണതിരുക്കുറൾ.

കുറളിന്റെ പൊരുൾ അറിയേണ്ടതും, പഠിക്കേണ്ടതും തന്നെ. അൎത്ഥധാരണയോടുകൂടി കുറൾ ചൊല്ലുകയോ കേൾക്കുകയോചെയ്യുമ്പോൾ ഉണ്ടാകുന്ന രസം അൎത്ഥധാരണകൊണ്ടു മാത്രം ഉണ്ടാകയേ ഇല്ലെന്നതു സിദ്ധമാണു്. അൎത്ഥധാരണ ഇല്ലാതെതന്നെ കുറൾ നാവിനും ചെവിക്കും അതിരസപ്രദമാണെന്നിരിക്കെ, അൎത്ഥധാരണകൂടി ഉണ്ടായിരുന്നാലത്തെ കഥ പറയേണ്ടതില്ലല്ലോ. രണ്ടായിരം വൎഷങ്ങൾക്കു മുമ്പുള്ള പരിശുദ്ധമായ തമിഴും, ആ അവതാരപുരുഷന്റെ തങ്കനാരായവുമാണു്, അൎത്ഥധാരണ ഇല്ലാത്തവൎക്കും ഓരോ കുറളും ശ്രവിക്കുന്ന മാത്രയിൽത്തന്നെ ആ ആനന്ദാനുഭൂതി, ഉളവാക്കുന്നതു്. "തിരുക്കുറളിനു തിരുക്കുറൾതന്നെ വേണം പകരം ഒന്നും മതിയാകയില്ല. തിരുക്കുറൾ തൎജ്ജമചെയ്യാൻ ഭാഷയില്ല" എന്നു ഡാക്ടർ ഗ്രൗൾ അഭിപ്രായപ്പെട്ടിരിക്കുന്നതു വെറുതേയല്ല. അദ്ദേഹത്തിന്റെ ഈ അഭിപ്രായം കേവലം പരമാൎത്ഥമാണെന്നു്, തിരുക്കുറൾ വായിക്കുന്ന അരസികന്മാർപോലും സമ്മതിച്ചുപോകും.

എന്റെ മഹനീയയായ മാതാവിനു് — കൈരളീദേവിക്കു്—ആ ദിവ്യസമ്പത്തു് ഏതാണ്ടു് അതേ രൂപത്തിൽ എങ്ങനെയെങ്കിലും നേടിക്കൊടുത്താൽ കൊള്ളാമെന്നു് എനിക്കു് അനിവാര്യമായ ആഗ്രഹം ജനിച്ചു. എത്രയോ ഹ്രസ്വവും ശ്രുതിമധുരവുമായ വാക്കുകൾകൊണ്ടു്, അതിവിപുലവും സുന്ദരവുമായ ആശയങ്ങൾ വെളിപ്പെടുത്തിയിരി

ക്കന്ന ആ കവിതയുടെ വൈഭവവും, തിരുവള്ളുവരുടെ നാരായത്തിൻെറ ദിവ്യതപവും, മലയാളത്തിൽ എൻെറ അനഭിജ്ഞതയും എന്നെ അധൈര്യപ്പെടുത്തി, എങ്കിലും പിന്മാറാൻ മാതൃഭക്തി എന്നെ സമ്മതിച്ചില്ല. അതിനാൽ ഞാൻ വിവൎത്തനം ആരംഭിച്ചു. ഏകദേശം കുറളോളം ദീർഘമായ പാട്ടുകൾകൊണ്ടാണു് ആദ്യം ആ തർജ്ജമ മുഴമിച്ചതു്. അതിനു് ഉദാഹരണം കാണിക്കുന്നു.

1. വേണ്ടുതൽ വേണ്ടാമൈ യിലാനടി ചേർന്താൎക്കി
യാണ്ടു മിടുമ്പൈ യില.  മൂലം
രതിവിരതിരഹിതനുടെ തിരുവടിയിലടിയുമവ-
നൊരുപൊഴുതുമഴലിടപെടാ.  തൎജ്ജമ

2. പറററ്റേമെൻപാർ പടിററൊഴുക്ക മെററെറ്റെ-
ന്റേതം പലവും തരും.  മൂലം
പററ്റിതെന്നു ചതിനടപടിയി ലെത്തെററി-
നെത്തെററിനെന്നു പല മാൽ.  തൎജ്ജമ

3. കണ്ണെകൊടിതി യാഴ്കോടു ചെവ്വിതാങ്കുന്ന
വിനൈപടുപാലാർ കൊളൽ.  മൂലം
കണകൊടിയതിനിയുവത്തു വളുവീണയതുപോലെ
ചെവ്വറിക ചെയ്യുവതിനാൽ.  തർജ്ജമ

ഇതിനെക്കാൾ ഹ്രസ്വരൂപത്തിലുള്ള തർജ്ജമ ഹൃദ്യതരമായിരിക്കുമെന്നു വിചാരിച്ചു വീണ്ടും വിവൎത്തനം ആരംഭിച്ചു. A. D. 1933-ൽ അതു മുഴമിച്ചു. അതത്രേ പ്രകൃത വിവൎത്തനം. തിരുക്കുറൾ വിവൎത്തനം ചെയ്യുന്നതിൽ എനിക്കു വേണ്ടുന്ന സഹായങ്ങൾ ചെയ്തു പ്രോത്സാഹിപ്പിച്ച ശ്രീമാന്മാർ പി. എസ്. നടരാജപിള്ള അവർകൾ (പേരൂക്കട), എസ്. ചെന്തിപ്പെരുമാൾപിള്ള അവർകൾ എം. ഏ. (തമിഴ്‌ലക്ചറർ, യൂനിവേഴ്സിററി കാളേജ്, തിരുവനന്തപുരം) എന്നീ ഉദാരമതികളോടു് എനിക്കുള്ള കൃതജ്ഞത സ്നേഹപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

## 12 ഈ വിവൎത്തനത്തിന്റെ വൃത്തം.

രാമകൃഷ്ണതിരുക്കുറളിലെ പദ്യങ്ങളുടെ വൃത്തം 'മാധുരി' എന്നു പറയപ്പെടുന്നു. അതു കുറൾപോലെതന്നെ ഈരടിപ്പാട്ടാണു്; പക്ഷേ, കുറളിനെക്കാൾ അല്പം ചെറുതാണു്. നാലും മൂന്നും ഏഴു യതി, കുറളിനെന്നപോലെ മാധുരിക്കും വേണം. കുറളിനു് ആകെ 29 അക്ഷരംവരെ ആകാം, മാത്രാനിയമം കാണുന്നില്ല. മാധുരിക്കാകട്ടെ, കൂടിയാൽ 25 അക്ഷരമേ ആകാവൂ, കുറഞ്ഞാൽ 13 അക്ഷരം. അക്ഷരം 25 നും 13 നും ഇടയ്ക്കു് എത്ര ആയാലും മാത്ര 26 ഉണ്ടായിരിക്കണം. കല്യാണക്കളിയിൽ—തന്നാനക്കളിയിൽ-അടവുചവിട്ടിന്റെ ഒരു പാട്ടു് ഞാൻ ചെറുപ്പത്തിൽ കേട്ടിട്ടുണ്ടായിരുന്നു. മഹാകവി റാവുസാഹിബ് ഉള്ളൂർ എസ്. പരമേശ്വരഅയ്യർ അവർകളുടെ 'പ്രേമസംഗീതം' എന്ന കവിത പണ്ടത്തെ ആ കേഴ്‌വിയുടെ ഓർമ്മയെ ഉണർത്തി. ആ അടവുചവിട്ടിന്റെ പാട്ടിനു മാതൃക കാണിക്കാം;—

| | അക്ഷരം. | യതി. | മാത്ര. |
|---|---|---|---|
| അഴിയുവ-തഴിയുവ-തഖിലവു-മഴിയുവ- | 16. | 4. | 16. |
| തതി-നൊഴി-വൊരു പൊരുളേ. | 9. | 3. | 10. |
| ആകെ. | 25. | 7. | 26. |
| അഴിയാപ്പൊരുളു-ണ്ടഖിലത്തിലു-മൊ- | 12. | 4. | 16. |
| ന്നറികുതാ-നറിവാം··· തത്താ, | 8. | 3. | 10. |
| ആകെ. | 20. | 7. | 26. |
| അന്നാം തന്നെത്താനേ കാണ്മാൻ | 8. | 4. | 16. |
| നന്നാ-മന്നോ നാം. | 5. | 3. | 10. |
| ആകെ. | 13. | 7. | 26. |

ഒരു പാട്ടിന്റെ മൂന്നു ചീലുകളാണു മേല്ക്കാണിച്ചിരിക്കുന്നതു്. ഓരോ ചീലിനും 7 യതിയും 26 മാത്രയും ഉണ്ടെന്നു കാണുക.

അക്ഷരസംഖ്യ എല്ലാ ചീലിനും ഒന്നുപോലെയല്ല. എന്നാലും 25ൽ കൂടിയോ 13 ൽ കുറഞ്ഞോ അക്ഷരങ്ങൾ ഒരു ചീലിലും കാണുന്നില്ല.

## 13 സൂത്രം—സൂത്രവാക്യം

ഹ്രസ്വതകൊണ്ടും ആശയവിപുലതകൊണ്ടും ഓരോ കുറളും അതിന്റെ പ്രകൃതവിവർത്തനവും സൂത്രം എന്ന പേരിന് അർഹമാണ്. അതിനാൽ, ആ പേരാണ് ഈ ഗ്രന്ഥത്തിൽ ഞാൻ അങ്ങിങ്ങ് ഉപയോഗിച്ചിരിക്കുന്നതു്.

## 14 സമാപനം

തിരുക്കുറളിലെ തത്ത്വങ്ങൾ ആർക്കും ജന്മസാഫല്യത്തിന് ഉതകുന്നവയാണ്. സദാചാരം, ധർമ്മനിഷ്ഠ, പൗരുഷം, മാന്യത ഇവ അത്യന്താ മഹനീയങ്ങളെന്നു തിരുക്കുറൾ ഉപദേശിക്കുന്നു; കാമ്യമായ ലാഭത്തിനുപോലും അന്യജീവഹിംസയും അധർമ്മവും അവമാനവും സർവഥാ ത്യാജ്യങ്ങളെന്നു നിർബന്ധിക്കുന്നു. തിരുക്കുറളിലെ ധർമ്മകാണ്ഡവും അർത്ഥകാണ്ഡവും തമിഴ്നാട്ടിലെ രാജകുമാരന്മാരെ പ്രത്യേകം പഠിപ്പിക്കാറുണ്ടായിരുന്നു. പള്ളിക്കൂടങ്ങളിലും കാളെജുകളിലും, ആ ഗ്രന്ഥം പാഠപുസ്തകമായി പണ്ടേ സ്വീകരിച്ചുവരുന്നു. ആ ലോകോത്തരമഹാകവിയുടെ-ആ ദിവ്യതത്ത്വചിന്തകന്റെ-മഹനീയാശയങ്ങൾ മലയാളികളുടെ മനസ്സിൽ ബാല്യംമുതല്ക്കേ വേരൂന്നി, അവർക്കു ധർമ്മപരവും പൗരുഷസമ്പൂർണ്ണവും അന്തസ്സാരസമ്പന്നവും സർവഥാ ശ്രേഷ്ഠവുമായ ജീവിതത്തിനും, പുരുഷാർത്ഥചതുഷ്ടയത്തിന്റെ സുഗമമായ സിദ്ധിക്കും ഇടയാക്കണമെന്നാണ് ഈ വിവർത്തനത്തിന്റെ ഉദ്ദേശം. ജ്ഞാനസ്വരൂപനും അഖിലാഭീഷ്ടപ്രദനുമായ സർവേശ്വരൻ എന്റെ ഉദ്ദേശം സഫലമാക്കുമാറാകട്ടെ!

വിവർത്തകൻ

2-10-1950.

തിരുക്കുറൾ

# ഉള്ളടക്കം

## I. ധർമ്മകാണ്ഡം



## II. അർത്ഥകാണ്ഡം.

തിരുവള്ളുവരോത്തുരച്ച തൃ-
ക്കുറളുള്ളിൽ കറയററുണൎന്നവൻ
ചെറുത്തും മനുമുൻപരോതിയോ-
രൊരു ജാതിക്കൊരു നീതിയോരുമോ.

പേരൂർക്കട ശ്രീ. സുന്ദരംപിള്ള അവർകൾ M·A–യുടെ മനോന്മണീയത്തിൽനിന്നും തൎജ്ജമ.

With kind Permission.

1 അർത്ഥാംബുധികളെയകമേ പൂഴ്ത്തിയ
നൽരത്നൻ കണിക കുറൾ. സ്വന്തം

2 ഭവഭയഭഞ്ജന ഭാസുരഭാവുക
ഭേഷജഗുളിക കുറൾ. ,,

3 പഠിപ്പതാം നിഗമാഗമനികരം
പഠിക്ക പാർത്തു കുറൾ. ,,

4 സൂക്ഷ്മസമീക്ഷാ സുഫലം സുഖകര-
സൂത്രം സൂക്തി കുറൾ. ,,

5 വഴിയേ പഠിക്ക വഴിയിതിലമരുക
പൊഴിവു പൊലിമ കുറൾ. ,,

## രാമകൃഷ്ണതിരുക്കുറൾ ധർമ്മകാണ്ഡം.

### ആമുഖം.

### അദ്ധ്യായം 1. ഈശ്വരകീർത്തനം.

അകാരമൂലകമക്ഷരമാദി
പ്രഭുമൂലകമുലകം. 1

പഠിച്ചു-മെന്താം പരചിന്മയ-ശുഭ-
പാദം പണിയായ്കിൽ. 2

മലർമേൽ ചെന്നോൻ മാണടി ചേർന്നോർ
നിലമേൽ ചിര-മിയലും. 3

ഗതരതിവിരതി-പദാശ്രയ-നഴലിനു
പഴുതൊരു പൊഴുതു-മെഴാ. 4

മായാകർമ്മയുഗാതിഗ-നീശ്വര-
സാത്മശ്രുതിനിരതൻ. 5

അനഘം ജിതപഞ്ചേന്ദ്രിയഗതി ദൃഢ-
മാർന്നോൻ ചിരമിയലും. 6

അതുലൻതൻ-പദരതനല്ലാ-താ-
ക്കുഴ-ലറവാക്കുവതാം. 7

പുണ്യാംബുധിയുടെ കുളിർകഴ-ലണയാ-
തന്യാംബുധി നീന്താ. 8

അഷ്ടഗുണാങ്ഘ്രിക്കടിയാ ക്കെട്ടതല
നഷ്ടഗുണേന്ദ്രിയവൽ. 9

ഭഗവത്പ്പദനിരതൻ നീന്തും
ഭവാബ്ധി പരനരുതേ. 10

---

## അദ്ധ്യായം 2. മഴയുടെ മാഹാത്മ്യം.

ഉലകിനു നില മഴനില മഴയമൃതെ-
ന്നുണരേണ്ടുവതതിനാൽ. 11

ഉലകിനു മഴ നല്ലുണവാക്കി-
ട്ടുണായ് നിൽക്കുവതും. 12

മഴ പിഴചെയ്താ ലൊഴിയാപ്പശി കട-
ലണി നീടുലകു ചുടും. 13

മഴയാം വരവിൻ മഹിമക്കുറവിൽ
കരിയാലുഴവരുഴാ. 14

കെടുക്കുവതു മഴ കെട്ടോർക്കുന്നാ-
യെടുക്കുവതു മെല്ലാം. 15

മുകിലിൻ ചെറുകണമുതിരാതങ്ങി-
ല്ലിളതാം പുല്ത്തലയും. 16

വൻകടലും ഗുണമരളും വാനേ
വററിച്ചരുളാഞ്ഞിൽ. 17

സുരക്ഷമിഹ വാൻവറുക്കി ലൊഴിവു
ചിറപ്പു പൂജകളും. 18

വാനലിവറവേ വാരുലകടവേ
ദാനം തപവുമറും. 19

പററാ ജലമററുലകെന്നാൽ മഴ-
യററാചരണമെഴാ. 20

അദ്ധ്യായം 3. നിസ്സംഗന്മാരുടെ മാഹാത്മ്യം

കാമ്യം മുറകാത്തസംഗനാവതു
മേന്മയിലെന്നു വിധി. 21

മൃതരെയു മെണ്ണാ മിഹ നിർമ്മമജന-
മഹിമകളരുതെണ്ണാൻ. 22

ഇരുനില കണ്ടൊരു ധർമ്മം കൊണ്ടോൻ
പെരുമയി ലുന്നതനേ. 23

അറിവാം സൃണിയാ ലുണവ്വഞ്ചാറംവോൻ
വരധരതൻ വിതയാം. 24

ജിതേന്ദ്രിയൻതൻ കെല്പിനു ബഹുദ്ദകൻ-
സുരേന്ദ്രനേ സാക്ഷി. 25

വലിയോർ ചെയ്യോർ ചെയ്യാനരിയവ
ചെറിയോരരുതാത്തോർ. 26

ഉണരുവതാരഞ്ചുണർവിൻ വകതിരി-
വവനിൽത്താനുലകം. 27

പറവൂ ബലഫല വാക്കാം യമിയുടെ
മഹിമയെ മന്ത്രമിഹ. 28

ക്ഷണികം ഗുണഗിരിനിലയൻ തൻചിന-
മതുമാരിഹ തടയാൻ. 29

അന്തണരെന്നാൽ ധർമ്മസ്ഥിതരലി-
വാരിലുമാളുകയാൽ. 30

## അദ്ധ്യായം 4. ധൎമ്മമാഹാത്മ്യം.

ധൎമ്മം ഭുക്തിദ മുയിരിനു മുക്തിദ-
മൊന്നെന്തു നന്നതിലും. 31

ധൎമ്മംപോൽ ശുഭമൊന്നില്ലതിലക-
മന്ദതപോ ലഴിവും. 32

ആംവഴി ധൎമ്മം ചെയ്തിടമുറിവ-
ററാമെങ്ങെങ്ങെല്ലാം. 33

ഉൾക്കറ യറുമളുവത്രേ ധൎമ്മം
മററവ യാൎഭാടം. 34

കെടുമൊഴി രുഷ തൃഷ യീൎഷ്യയുമിടരെ-
ന്നൊഴിയുക ധൎമ്മമതേ. 35

അറിവാ മന്നെ ന്നൊഴിയൊല ധൎമ്മ-
തഴിയാത്തുണ യഴിവിൽ. 36

പല്ലക്കേറുക പേറുകതാനും
പററവു ധൎമ്മഫലം. 37

വീഴ്നാളെന്ന്യേ വൃഷമുറ്ചെയ്താൽ
വാഴ്നാൾവഴിയടയും. 38

ധൎമ്മാഗതമേ ശൎമ്മം വെളിയില-
തന്യം പുകഴുമെഴാ. 39

കാര്യം ധൎമ്മംതാ നൊഴിയാതെയ-
കാര്യമധൎമ്മംതാൻ. 40

---

ആമുഖം അദ്ധ്യായം നാലും കഴിഞ്ഞു

## ഗൃഹധർമ്മം.

### അദ്ധ്യായം 5. ഗാർഹസ്ഥ്യം.

ഗൃഹി നിലപെററോരു തുണ നലവഴിക്കു
മുറയോർ മൂവർക്കും. 41

ത്യക്തനു ഗൃഹി തുണ നിത്യതയുടെ വക-
യററവനും മൃതനും. 42

മുറകാപ്പുചിതം പിതൃദേവാതിഥി
നിജരിൽ തന്നിലുമേ. 43

പഴി പരമഞ്ചി പ്പങ്കിട്ടുണ്ടാൽ
വഴിയഴിവഞ്ചുണമോ. 44

സദനം സദയം സധർമ്മമാളുകി
ലതു ഗുണമതു ഫലവും. 45

മറവഴി പോയെന്താകാൻ ധാർമ്മിക
മുറവഴി ഗൃഹമാണെങ്കിൽ. 46

വ്രതികളിലഖിലം പ്രവരൻ വഴിയേ
ഗൃഹപദമിഹ വാഴ്വോൻ. 47

വഴിയേ നടത്തി വഴിയേ വഴുകാ
ഗൃഹി ബലി വ്രതികളിലും. 48

ഗൃഹമേ ധർമ്മം നലമതുമുലകം
കുറ പറവതു വെടികിൽ. 49

വഴി പോലുഴിയിൽ വാഴ്വോൻ ഗണിതൻ
വാനിലെ വിണ്ണവരിൽ. 50

---

അദ്ധ്യായം 6. സഹധമ്മിണീഗുണം

ഗൃഹാനുഗുണ പതിധനാനുജീവിത
ഗൃഹാനുധമ്മിണിയാം. 51

ഗൃഹപതി ഗൃഹഗുണമൊഴിയുകിലഴിവു
ഗൃഹമെത്ര ഗുണമാന്നും. 52

ഗൃഹപതി ഗുണവതിയെന്നാലെന്തി
ല്ലെന്തുണ്ടല്ലെന്നാൽ. 53

പെണ്ണിൽ പെരുതെന്തു ചാരിത്രാഹപയ
നിണ്ണയമതി യെഴുകിൽ. 54

പരനെ ത്തൊഴാതെ പതിതൊഴുതെഴുവോ൦
പറകെ പ്പെയ്യു മഴ. 55

പ്രിയനെ ത്തൻനില നൽച്ചൊല്ലിവ കാ-
ത്തയർതി പെടായ്ക സതി. 56

ചിറകാപ്പബല സ്ത്രഫലം ചിതഗുണ-
നിറകാപ്പേ കാപ്പാം. 57

പതിഹിതരതസതി പുരുസമ്പദമിഹ
പൂകും സുരപദവും. 58

പ്രിയ പുകഴ് കൊന്നവനിപ്പികഴ്വോർമുൻ
ഹരിഗംഭീരഗതി. 59

മംഗലമംഗനതൻനല മതിനൊരു
നല്പണി നൽസുതർ പോൽ 60

അദ്ധ്യായം 7 പുത്രലാഭം

അറിവുകളറിയും സുതരേ സുതരാ-
മരിയതു ലബ്ധികളിൽ. 61

അനവമഗുണനാം സുതനുള്ളവനേ
തഴലേഴുടലിലുമേ. 62

തൻപൊരുളാംപോൽ തൻസുതരവർപൊരുളാം തൻ-
തൻക്രിയയാൽ വരുമേ. 63

കുഞ്ഞികൈയാൽ മക്കളളൈമ്പിയ
കുഞ്ഞിക്കൂഴതരസം. 64

ഉടലുക്കു സുതർതൻ സ്പർശനമമൃതം
ചെവിക്കു ചൊല്ലമൃതം. 65

കുഴലും വീണയുമാത്മജർ കൊഞ്ചി-
ക്കേളാതോർക്കിനിവു. 66

പുത്രനു പിതാവു വേണ്ടതു സദസ്സി-
ലഗ്രിമനാക്കുകതാൻ. 67

തന്നെക്കാൾ തൻമകനറിവേറുവതു
മന്നിൽ സുഖമെവനും. 68

പേററിലുമിമ്പം മകനുടെ പൂർണ്ണത
കേട്ടളവമ്മയ്ക്കാം. 69

സുതനാൽ പിതാവിനുതവി പിതാവിവ-
നെന്തു നോററെന്നൊരു ചൊൽ. 70

അദ്ധ്യായം 8 അൻപു്

അൻപിനുമുണ്ടോ പൂട്ടറ പൊഴിയുമ-
തൻപലിമിഴിവഴിയേ. 71

അഖിലവുമിവനെന്നൻപറേറാൻ പര-
നസ്ഥിയുമെന്നപരൻ. 72

ആരുയിരുടലൊടു ചേരുവതൻപൊടു
ചേരുക കരുതിപ്പോൽ. 73

അൻപിന്നാസ്ഥമാമതി സ്നത പെരുമവ-
ളചിന്ത്യഹാർദ്ദശിവം. 74

ഇഹ സുഖമാന്നൊക്കഥെ ശുഭ മൻപോ-
ടിഹ വാണതിനാൽ പോൽ. 75

തുണ നല്ലതിനേയൻപെന്നജ്ഞത
തുണ തീയതിനുമതേ. 76

അൻപററതിനെ ധർമ്മം ചുടുമിന-
നനസ്ഥിയെ പ്പോലെ. 77

വൻതാമേൽ വാടാമരം തളിർത്തള-
വൻപറമുയിർ പുലരും. 78

അൻപാമാന്തരമംഗം മെയ്യു-
റെറന്തിനു ബാഹ്യാംഗം. 79

അൻപക മാളുവ തുയിരുട ലന്യം
ചമ്പിൻ തോൽപ്പൊതിതാൻ. 80

---

## അദ്ധ്യായം 9 അതിഥിപൂജ

ഇരുന്നു കാത്തില്ലില്പും വാഴ്വതു
വിരുന്നു കാപ്പതിനേ. 81

മറന്നു മതിഥിയെ മറഞ്ഞു മരിയാ-
മരുന്നു മുണ്ണരുതേ. 82

വന്ന വിരുന്നു വാസരമൂട്ടും
വാഴ്വഴ ലാന്റിടിയാം. 83

തെളിമുഖമൊടു നല്പതിഥിയെ യൂട്ടുക
തെളിവൊടു രമ യണ്ടാം. 84

വിരുന്നുണ്ടാ ലിരുന്നതുണ്ടോൻ
വിത്തു മിടേണ്ടുവതോ. 85

വന്നോർക്കില വച്ചഥ വഴികാപ്പോൻ
വിണ്ണോർക്കതിഥിവരൻ. 86

ഇപ്പോളെന്നി ല്ലെപ്പോലതിഥിക-
ളപ്പോൾ സത്രഫലം. 87

ഉഴന്നു കാത്തുറ വൊഴിഞ്ഞുവെന്നാം
വിരുന്നുമഖമൊഴിവോൻ. 88

ഉടമയിൽ വറമ വിരുന്നൂട്ടായ്മ
മടമ ജളക്കടമ. 89

മുകരുകിലനിച്ചമയലും മുഖനിച
പകരുകി ലതിഥി പരം. 90

---

## അദ്ധ്യായം 10 ഇനിയമൊഴി

ഇനിവൊരു മൊഴി ചതിയററലിവുററരു-
പൊരുളറിവോൻ വായ്ച്ചോൽ. 91

തെളിമുഖസുഖമൊഴിയാകിൽ ചിത്തമൊ-
ത്തെളിവിനൊടേകവതിൽ. 92

തെളിമുഖമിനിയും മിഴിയൊടു മനസാ
സുഖമൊഴി ധൎമ്മമിതേ. 93

സുഖമാമിനിവൊരു മൊഴി പറകാരൊടു-
മഴലാം വറുതി വരാ. 94

പണിവോടിനിയ പ്പറവോനാകവ-
തണി മററണിയണിയോ. 95

നലമററിനിയ പ്പറകിൽ ശ്രേയ-
സ്സഘമററ റവയരും. 96

ഫലയുത ഗുണയുത മൊഴിയാലുളവാം
നയ സുഖയുത സുകൃതം. 97

ഹീനത കലരാതിനിയ പ്പറയുവ-
തിഹ പരസുഖകരമാം. 98

ഇനിവൊരു മൊഴിയിനിവേകിക്കണ്ടെ-
ന്തിനിവൊഴിവതു പറവാൻ. 99

ഇനിവതു വച്ചഥ കടുമൊഴി പറവോൻ
കനിവച്ചുണ്ണു കാ. 100

---

അദ്ധ്യായം 11 കൃതജ്ഞത

ഏകാതെകിട്ട ഉതവിക്കുഴിയൊ-
ടാകാവില്ല വിണ്ണും. 101

തുണ വേണ്ടളവേ ചെയ്തതു ചെറുതും
പെരുതേ പാരിലുമേ. 102

ഫലമേ നിനയാ ത്തുണനല്ല മധികം
വലുതാണുദധിയിലും. 103

കടുകള വുതകിയു മതു ഫലമറിവോൻ
കടലളവായ് ക്കരുതും. 104

തുണയളവല്ലാ തുണ യാക്കുവനുടെ
ഗുണമളവാണു തുണ. 105

മറെറാല മഹാന്റെ മൈത്രി വിടൊല്ലഴ-
ലാററിയവനുടെ ക്കൂറം. 106

നലർ ക്കുറൊഴികിപ്പഴൽ തീർത്തവർകളി-
ലെഴുമെയ് പ്പിറവിയിലും. 107

നന്നി മറക്കരു തന്നു മറക്കുക
നന്നല്ലാത്തതിനെ 108

കൊന്നാൽ പ്പോൽ പ്പിണിതന്നാലും മുൻ-
നന്നൊന്നോർക്കിലറം. 109

മറുകൈകെട്ടുറു മെപ്പാപവു മുപകൃതി-
മറവി പ്പാപ മറാ. 110

---

### അദ്ധ്യായം 12. പക്ഷപാതഹീനത

നടുനില യൊന്നേ നല്ലതില്ല യാരൊടു-
മത്തുതാനാവുകിലോ. 111

കുലയാ കോട്ടംവിട്ടോൻ വിഭവം
കുലത്തിനും ബലമാം. 112

അന്നേ വെടിയുക നന്നും നടുനില-
യെന്ന്യേ വന്ന ധനം. 113

സദ്ഗുണവും തൻ ദുർഗ്ഗുണവും തൻ-
മിച്ചം കണ്ടറിയാം. 114

കേടും നല്ലവും സഹജം നല്ലതാം-
ക്കോടലെഴായ്കതണി. 115

നടുനില വിട്ടകമൊരുവഴിയൊഴിവതു
കെടുനിലതൻശകുനം. 116

നടുനിലയുറ്റൊരു നല്ലന്റെയഴിവുല-
കഴിവായ്ക്കരുതാതാൻ. 117

നിറകോൽ പോൽ സമഭാവം ചരിയാ
നിലയും നല്ലനൊരണി. 118

ചൊൽച്ചായ്വൊഴിവതു ചായാനില ദൃഢ-
മുൾച്ചായ്വൊഴികിലതും. 119

പരവും സ്വംപോൽ കരുതിച്ചെയ്താൽ
വണികനു വാണിഭമാം. 120

---

## അദ്ധ്യായം 13. അടക്കംപുലർത്തൽ

അടക്കമമരരതയേററിടുമിളക്ക-
മാഴ്ത്തിടുമാരിരുളിൽ. 121

പൊരുളായ്പ്പോററണമടക്കമുയിരിനു
പെരുതാം ധനമത്തുതാൻ. 122

അറിവാ ന്തിരക മമരുകി ലുലകമ-
തറിഞ്ഞു മേന്മ തരും. 123

നിലയിൽ ചലിയാ തടങ്ങുവോൻ വൻ-
മലയിലു മുന്നതനേ. 124

ശ്രീയാ ണടക്ക മുലകിന തതിലും
ശ്രീയാം ശ്രീമാനേ. 125

കാത്താലാമ യ്യൊത്തഞ്ചൊന്നിൽ
കാത്താ നേഴടലും. 126

കാക്കുക നാക്കെന്നു വിട്ടും വാക്കഴൽ
കാക്കം കാക്കായ്കിൽ. 127

ഒന്നേ വന്നും കെടുചൊൽപ്പൊരുളാംഫല-
മെന്നും നന്നാകാ. 128

തീച്ചുടു പുണ്ണുക മാറിടു മാററാ
വാച്ചുടു വടു വകമേ. 129

കാച്ചി കാത്തമരും ബുധനെ ധർമ്മം
കാലം കാത്തണയും. 130

---

## അദ്ധ്യായം 14. ആചാരപാലനം

ഉയിരിലു മുയിരായ്കരുതി ക്കാക്കുക
മുറ ശ്രേഷ്ഠകാരണമേ. 131

കാക്കുക നൊന്തും മുറ നൊന്താരാ-
ഞ്ഞാത്തും തുണയതുതാൻ. 132

മുറ കാപ്പതു കുലമാം മുറ കെട്ടതു
കുറപെട്ടോരു കുലമാം. 133

മറക്കി ലോതാം മറ മുറ മറയോൻ
മാറെ ക്കെട്ടു കുലം. 134

ശ്രീയിഷ്യാലുവി നില്ലതുപടി മുറ
പോയവ നുന്നതിയും. 135

മുറകുറ കുറയെന്നറിവോൻ കുശലൻ.
മുറകുറ ചെയ്യാതാൻ. 136

എഴുമേ മുറയാലുയൎച്ച പിഴയാ-
ലെഴാത പഴിയെഴുമേ. 137

നന്മുറതന്മുള ധൎമ്മം തീമുറ-
യെന്നും മാറാമാൽ. 138

ആചാരാനുഗ നയത്തുമോതാ
വായാൽ കെട്ടമൊഴി പോൽ. 139

ഉലകിനു ചേരും നട വിട്ടഖിലവു-
മറികിലു മജ്ഞനവൻ. 140

---

## അദ്ധ്യായം 15 പരനാരീവിരതി

അന്യാത്മ സ്ത്രീരതിഗതി മൌഢ്യം
ധർമ്മാർത്ഥജ്ഞനെഴാ. 141

മറുനട ചേർന്നോൻ പോലില്ലന്ധൻ
മുറനട ചോർന്നവരിൽ. 142

മൃതരേ നിശ്ചയ മുറവുറ്റവരുടെ
വധുവിൽ പിഴയുറ്റോൻ. 143

ഓരാതപരയി ലഭിരതനാവുകി-
ലാരാമാരായും. 144

ഒഴിയാപ്പഴിയാമെളുതെന്നപര-
പ്രിയയിൽ പിഴ ചെയ്യിൽ. 145

പിരിയാ ഭയവും പക പഴി പാപവു-
മപരഗൃഹോൽക്രമണെ. 146

ധർമ്മസ്ഥിത ഗൃഹിയന്യാംഗനയുടെ
പെണ്മയിലനഭിരതൻ. 147

നലന്നു നന്മുറ ധർമ്മവുമന്യയെ
നോക്കാപ്പെരുമാണ്മ. 148

ശിവാർഹനിബ്ഭീകരാബ്ധിധരയിൽ
പരാർഹയിൽ വിരതൻ. 149

ധർമ്മം വിട്ടെതിർ ചെയ്യും നന്നാക-
മന്യയിലഴിയായ്യിൽ. 150

---

## അദ്ധ്യായം 16. സഹനപാലനം

ഖനകനെയേന്തും തറപോൽ പൊറുക്ക
മഹിതം നിന്ദകനെ. 151

പൊറുക്ക നിർമ്മര്യാദയെയെന്നും
മറക്ക നന്നതിലും. 152

വറുതിയിൽ വറുതി വിരുന്നൊഴിവജ്ഞത-
പൊറുതി ബലാതിബലം. 153

ഗുണപ്രപൂർണ്ണത കുറയരുതെങ്കിൽ
പൊറുപ്പു പോറ്റുകതാൻ. 154

ക്ഷമിയെ പ്പൊൻപോലുലകം പ്പോറ്റും
മതിയാ ദണ്ഡകനെ. 155

അഴല്ത്തിലന്നേക്കിമ്പം പുകഴോ
പൊറുക്കിലാകല്പം. 156

അപകൃതനാകിലു മഴലുക നന്നഴ-
ലതിസ്മൃതിഗതിയരുതേ. 157

നലത്തിനാലേ ജയിച്ചു വിടണം
മദിച്ചു തെറി ചെയ്ത്താൽ. 158

കെടുവഴിതൻ വായ്ത്തൊടുമൊഴി നോല്പോൻ
വിമലൻ വിരതൻ പോൽ. 159

ഉണ്ണാനോല്പും പരനുടെ കടുമൊഴി-
യെണ്ണാനോല്പിനു പിൻ. 160

---

## അദ്ധ്യായം 17. ഈൎഷ്യാഹീനത

സ്വമാൎഗ്ഗമായ് കൊൾകനീൎഷ്യമാകും
മാനസഗതി മനുജൻ. 161

ആരൊടുമനീൎഷ്യയാവുകിലതിനൊ-
ത്തരിയൊരു നേട്ടമെഴാ. 162

പരധനമോൎത്തക മുവരാതെരിവതു
നിജധനധൎമ്മഹരം. 163

കെട്ടമതി യഴലെ ന്നഴിമതി ചെയ്യാ
പട്ടമതി കൺകടിയാൽ. 164

കെടുവാൻ മതി കൺകടിയുള്ളവനതു
പടുരിപു വഴുകുകിലും. 165

കൊടുപ്പിലിൎഷ്യ യുള്ളവനുറവരു മൂ-
ണുടുപ്പുമെന്നി കെടും. 166

സഹിയാതീൎഷ്യ യുള്ളവനെ ശ്രീതൻ
സഹജയൊടാക്കി വിടും. 167

ശ്രീയും ചോൎത്തീൎഷ്യാഖ്യൻ പാതകി
തീയിൽ പൂഴ്ത്തി വിടും. 168

ഈൎഷ്യാവാൻതൻ ശ്രീയും ചിന്ത്യമ-
നീൎഷ്യൻതൻ കേടും. 169

ഈൎഷ്യാഗതിയാ ലുയൎന്ന താരാ-
രനീൎഷ്യയാൽ താണു. 170

---

അദ്ധ്യായം 18. അനഭിധ്യ.

നല്പൊരുളാം നലമററശിപ്പതിനൊടു
കുററം കുലഹതിയും. 171

കുററം ചെയ്യാ തൊറഞ്ഞുന്നോൻ
കിട്ടുവതുററകമേ. 172

അല്പസുഖാൎത്ഥമനല്പസുഖാൎത്ഥി-
യകൃത്യകൃതാൎത്ഥി പെടാ. 173

ഇല്ലെന്നഭിധ്യ കൊള്ളാതാൻ വശി
കില്ലരമുണർവുടയോൻ. 174

എന്താം നല്ലറി വന്ധതയാരൊടു-
മഭിധ്യയാൽ ചെയ്യിൽ. 175

പൊരുളോൎത്തൊരു കെടുതെണ്ണുന്നാം കെടു-
മരുളിൻ വഴികാത്തോൻ. 176

അഭിധ്യയാലാം ധനമൊഴികനുഭവ-
ഫലത്തിലപഗുണമാം. 177

സ്വശ്രീകുറവരവെവനും പരനുടെ
കൈപ്പൊരുളാം കൊതിയാസ്സു. 178

വൃഷമോൎത്തഭിധ്യ വിട്ടമൊരു വിബുധനെ
വശമോൎത്തണയും ശ്രീ. 179

കെടുക്കമന്ധം പരധനരതിയതു
കെടുക്കമാണു ജയം. 180

---

## അദ്ധ്യായം 19. പൈശുന്യഹീനത

നന്നാണകുചരനെന്നുക ധൎമ്മം
ചൊല്ലാതെതിർ ചെയ്യും, 181

പിന്നിഴിമൊഴി പൊയ്ച്ചിരി പിഴ പുണ്യം
കൊന്നെതിർ ചെയ്വതിലും. 182

സ്മൃതിമതഗതിദം മൃതി നന്ന ചൊന്നയിർ
പൊളിയൊടു വാഴ്വതിലും. 183

കണ്ണിൽ കണ്ണറ്റോതിയുമോതൊല്ല
പിന്നിൽ പിന്നെന്ന്യേ. 184

ധൎമ്മം ചൊല്ലും ധീയപ്പുറിയാം
ദൂഷണനീചതയാൽ. 185

പഴി പറവോനുടെ പഴിയുള്ളെപ്പുളു
പാൎത്തോൎത്തഥ പറയും. 186

ഇനിയെ ച്ചേൎപ്പതിനറിയാ നാവു-
ള്ളരിയെയകറ്റുമിനം. 187

ഉറ്റോൎക്കും കുറ ക്രൂരം നാവിനി
മറ്റോൎക്കെങ്ങനെയാം. 188

ധരയും കുചരപ്രഭരം സ്വഭരം
കരുതിപ്പേറുകപോൽ. 189

പരനുടെ പിഴപോൽ തൻപിഴ കാൺകിൽ
പിണി നീടുയിരിനെഴം. 190

---

അദ്ധ്യായം ൨൦. പാഴ്മൊഴിപറയായ്ക

പലർമൊക്കാ പ്പാഴ്മൊഴി പറവോൻ
പരക്കെ നിന്ദിതനാം. 191

പലർമുൻ പാഴ്മൊഴി കെട്ടതേ നിജരിൽ
കനയം ചെയ്യതിലും. 192

അപഫലവിഷയം വിവരിപ്പതു തന-
തനയത പറയുവതാം. 193

അഗുണം പാഴ്മൊഴി പലർമുമ്പോതുവ-
തിനിയാ പോം നലവും. 194

പടമേ മതിപ്പു പെരുമയൊടടവേ
പാഴ്മൊഴി ഗുണി പറകിൽ. 195

പുരുഷപ്പതരേ പതിവായ് പാഴ്മൊഴി
പറവോൻ പൂരുഷനോ. 196

നലമുററവടയോൻ ഫലമററൊതൊല
നയമററൊതുകിലും. 197

അറിയൊരു ഫലമേ തിരയും ബുധനി-
ല്ലുരുഫലമററ മൊഴി. 198

മറന്നുമോതാ പൊരുള ററിരുള-
ററകന്ന വെളിവുടയോൻ. 199

ചൊല്ലിൽ ചൊല്ലുക സഫലം വിഫലം
ചൊല്ലിൽ ചൊല്ലൊലതാൻ. 200

---

അദ്ധ്യായം 21. ദുഷ്കർമ്മഭയം

ദുഷ്കൃതിയഞ്ചാ സജ്ജനമഞ്ചും
ദുഷ്കൃതമാം മൗഢ്യം. 201

തീയതു ഫലമേ തീയതിനഞ്ചുക
തീയതു തീയെക്കാൾ. 202

അഴൽ ചെയ്യുവരൊടുമരുതരുതായ്കയ-
തറിവിലുമറിവേ പോൽ. 203

മറന്നുമന്യനു മാലെണ്ണുകിൽ നിൻ
മാലെണ്ണും ധർമ്മം. 204

ദരിദ്രനെന്നഘമരുതേ ചെയ്താൽ
ദരിദ്രനാം മേലും. 205

തനിക്കു നോവരുതെന്നവനന്യനു
വിപത്തു ചെയ്യരുതേ. 206

തുലയാപ്പക ദുഷ്കൃതമാം പക പിൻ-
തുടരുമത്തുതിരും മാൽ. 207

ദുഷ്കൃതിതൻ കേടടി വിട്ടകലാ
നിൽക്കും നിഴലേ പോൽ. 208

തനിക്കു തന്നെഷ്ടമുള്ളവനേ-
തഘത്തെയും തൊടൊലാ. 209

കേടറ്റവനേ കെട്ടവഴിയോടി
ക്കെട്ടതു ചെയ്യാതോൻ. 210

## അദ്ധ്യായം 22 പരസ്പരാശ്രയബോധം

കടമയ്യുലകം കരുതാ പകരം
കാറിനു നല്കുവതോ. 211

ഉഴന്നു നേടുവതൊക്കെ ത്തക്കോ-
ർക്കുതവിക്കായിത്താൻ. 212

ഉതവിക്കൊത്തിനി നേടാൻ നലമി-
ല്ലുണ്ടോ വിണ്ണിലുമേ. 213

ഒത്തതു കാണ്മവനുയിരുണ്ടന്യൻ
ചത്തവനൊത്തവനേ. 214

ഉലകുറ്റൊരു ബുധനുടെ വസ്തു ചേരി-
ക്കുളനിറനീരം പോൽ. 215

നൽത്തരു നാട്ടിൽ കനികൊൾവതുപോൽ
നയവാൻ ധനമാർന്നാൽ. 216

തപ്പാമൂലിത്തരു പോൽത്താൻ വസ്തു
സത്തമനെയ്തുകിലോ. 217

തളരാ കടമകൾ കണ്ടുണർവുടയോൻ
താങ്ങാൻ തരമറ്റം. 218

ഉതവുക പതിവിനു കഴിവറ്റഴല്വതു
നയമതിതൻ വറുതി. 219

കെടുന്നിതുതകുകിലെന്നുകിൽ വിറ്റഥ
കൊൾവതിനൊത്തതു്. 220

---

## അദ്ധ്യായം 23. ദാനം

ദീനനു ദാനം ദാനം മററു
താനൊന്നുന്നുകതാൻ. 221

കൊട ദുർഗ്ഗതി ഗതി കോളെന്നകിലും
കൊട നന്നരുതേ കോററം. 222

ഇല്ലെന്നവശത ചൊല്ലാക്കൊട കുല-
മുള്ളവനേയുള്ളൂ. 223

അർത്ഥിത നാവതുമിനിയാ മുഖമിനി-
വർത്ഥിക്കാമല്ലവും. 224

കാക്കുക പശി ബലിതൻബല മപ്പശി-
യാററലിനടിയിലത്തും. 225

അററാക്കഴിപശി യാററുവ തർജ്ജിത-
മർത്ഥം കാക്കുമിടം. 226

പങ്കിട്ടുണ്ണാം പതിവിൽ പശിയാം
വൻതീപ്പിണി പിണയാ. 227

കാത്തഥ കളയും കഠിനർ കണ്ടോ
കൊടുത്ത കുളിരിൻ കോററം. 228

നിറയ്ക്കലുന്നിത്താൻ താനുണ്ണുവ-
തിരക്കലിൽ കെടുതേ. 229

ചാവതിലേറിയ നോവില്ലിനിവതു-
മേകുവതാകാ നാററം. 230

---

## അധ്യായം 24. കീർത്തി

ഈകുക പുകഴൊടു വാഴ്ക ജീവനു
വേറൊരു ഫലമെത്തുവാൻ. 231

ചൊല്വോർ ചൊല്ലുവതെല്ലാം ദായകർ-
തന്മേൽനിൽക്കും ചൊൽ. 232

പൊലിയും പാരിൽ പൊങ്ങിയ പുകഴേ
പൊലിയാതിയലുവതാം. 233

വസുധാവധി നെടുപുകഴ് നാം നേടുക
വിബുധരെ മതിയാ വിൺ. 234

ധനമാം ദൈന്യം സ്ഥിതിയാം മൃതിയും
കഴിവു മതിമാനേ. 235

ജനിക്കിലുരയൊടു ജനിക്ക ജനിയാ
തിരിക്ക നന്നന്യൻ. 236

പുകഴറ്റെഴുവോൻ സ്വയമെന്തഴലാം-
തഴലുവതികഴ്വോരെ. 237

പേരാം പിള്ളിള്ള പെറാഞ്ഞിലതു വഴി
പേറാൻ പെരുവഴി പോൽ. 238

പുകഴാത്തടിയെ പ്പൊറുത്ത തറയിൽ
പഴിയാ വിള പടിവു. 239

വാഴ്വോർ പഴിയറെ വാഴ്വോർ പുകഴറെ
വാഴ്വോർ വാഴാതോർ. 240

---

## സന്ന്യാസധർമ്മം

## A. വ്രതങ്ങൾ

### അദ്ധ്യായം 25. കാരുണ്യപാലനം.

അലിവിൻ ശ്രീതാൻ ശ്രീയിൽ ശ്രീയു
ണ്ടധമനുമർത്ഥശ്രീ. 241

കൃപ നല്ലവഴിയാൽ പാർത്താൾകൊരു തുണ
പലവഴി പാർത്തുമതേ. 242

കരളലിവെഴുവോർക്കിരുളെഴുമിനിയാ
നരകം നുഴയേണ്ടാ. 243

നീടുയിർ കാത്തരുളാൾവോൻ തന്നുയിർ
നോവതു ചെയ്യാ പോൽ. 244

അലികരളുഴലാ മരുദലമലയും
സ്ഥിര വരഫല തെളിവാം. 245

പൊരുളറ്റോർമ്മയുമറ്റോൻപോൽ കൊടു-
തരുളറ്റിഹ ചെയ്വോൻ. 246

നിഷ്കൃപനവിടം നിഷ്ഫലമടവേ
നിർദ്ധനനിവിടം പോൽ. 247

പൊരുളറ്റവനരു പൊരുളൊരു നാളെഴ-
മരുളറ്റവനറ്റ. 248

ധർമ്മം വിദയൻ ചെയ്യതു തത്ത്വം
മന്ദൻ കണ്ടതുപോൽ. 249

വലിയോർമുൻ നിൻനിലയോർക്കത്തലി-
നെളിയോർക്കെത്തിയ നീ. 250

---

## അദ്ധ്യായം 26 മാംസാഹാരവർജ്ജനം

തന്മെയ് വീപ്പാൻ മറുമെയ് തിന്മവ-
നെങ്ങനെ യാളുമരുൾ. 251

പുലത്തിടാത്താൽ പൊരുളെങ്ങരുളെ-
ങ്ങിറച്ചി തിന്മവനിൽ. 252

കരുതാ കൊലവാളാം കൊണ്ടോൻ കൃപ മെയ്-
ച്ചുവ കണ്ടുണ്ടവനും. 253

അരുളല്ലായിക കൊല്ലായിക കൊല
പൊരുളല്ലമ്മെയ്ത്തീൻ. 254

ഉണ്ണാഞ്ഞുയിർനിലയുണ്ടുടലുണ്ടവ-
നണ്ണാക്കാ നരകം. 255

തിന്മാൻ കൊല്ലാവീലെന്നാൽ കാശി-
ന്നാരുണ്ടാം പിശിതം. 256

തിന്നരുതിറച്ചിയതു മറെറാന്നിൻ
പുണ്ണെന്നുണരുകിലോ. 257

കുറയറററിവൊട്ടുടയോൻ തൊടുകി-
ലുയിരററുത്ത പിണം. 258

നെയ്‌വാർത്തധ്വരശതത്തിൽ നന്നാം-
നുയിരുത്തുണ്ണായ്ക. 259

കൈതൊഴുമുയിരുകളെല്ലാം പലലം
കൊലയും വിട്ടവനെ: 260

## അദ്ധ്യായം 27. തപസ്സ്

സഹിക്ക ചെയ്ക്കായ്കെവർക്കുമസുഖം
തപസ്സിൻ രൂപമിതേ. 261

തപവും തപമുള്ളവനാമല്ലാ-
ത്തവനന്യനാലഫലം. 262

ത്യാഗികൾക്കവരിക്കോർത്ത തപസ്സു
ഗേഹികളയർത്തുപോൽ. 263

വിഹിതരി ലുദയവു മഹിതരി ലഴിവും
കരുതുകിലാം തപസ്സാ. 264

വേണ്ടിയ തപ്പോൽ വരുവതു വേണ്ടതു
വേണ്ടിയ തപമിന്നേ. 265

തപസ്സു ചെയ്യോർ ചെയ്‌വൂ മററ പര-
രനർത്ഥമാശകളാൽ. 266

ചുടെച്ചുടെ പ്പൊൻപോൽ വ്രതി നോവിൽ
ചുടെച്ചുടെ ത്തെളിവൂ. 267

നീട്ടയിരെല്ലാം തൊഴുന്നു തന്നുയിർ
താനറ വെന്നവനെ. 268

വിമലം വ്രതബലമാർന്നവനന്തക-
വിജയം തന്നെയുമാം. 269

ദീനർ പലരതിനിഹ പലർ നോല്ക്കാ-
ഹീനർ ചിലർ നോല്പോർ. 270

---

അദ്ധ്യായം 28. ചോരാനടപെടി.

ചിരിതാൻ ഭൃതകമഞ്ചും വഞ്ചക-
പുറമറ കണ്ടകമേ. 271

ഗഗന സമോന്നതി തോന്നിച്ചെന്തക-
മറിവൊടഴിഞ്ഞടികെ. 272

പകിട്ടശക്തനു പുലിയുടെ തോൽ പശു
പുതച്ചു മേയ്യതു പോൽ. 273

പിഴ യതിമറയിൽ കിളിയിലമറവിൽ
പ്പുവൻ പിടിപ്പതു പോൽ. 274

പററററന്നോൻ പൊയ്യത്തെററ-
ത്തെററന്നവധി മാൽ. 275

നെഞ്ചവിരക്തം ചഞ്ചിനു യതിയാ
വഞ്ചകനതി കഞ്ചൻ. 276

കന്നിപ്പുറനിറമകമക്കരിമുഖ-
മിങ്ങനെ പലരുലകിൽ. 277

കളിയതിശുദ്ധിയിലകമഘമീററീയ-
മൊളിവിൽ പലർ കഴിവു. 278

കൊട്ടതമ്പിനിയതു കോടിയ വല്ലകി-
യറികതുപോൽ ക്രിയയാൽ. 279

വളത്തലെന്തിനു വപനവുമുലകിൻ
വിലക്കു വെടിയുകിലോ. 280

## അദ്ധ്യായം 29 മോഷ്ടിക്കായ്ക

ഒന്നും കക്കാതുള്ളം കാക്കുക
നിന്ദനേ വേണ്ടെന്നോൻ. 281

കരുതരുതൊരുവക കവരാൻ കരളിൽ
കരുതുവതും ദുരിതം. 282

കളവിൽ കൊണ്ടതു വളരുംപോൽക്ക-
ണ്ടളവുമറിഞ്ഞു കെടും. 283

കളവിൽ കടന്ന കുതുകം വിളയു-
ന്നളവിളവറിയാ മാൽ. 284

അരുളോർത്തലിയാ പൊരുളോർത്തോർമ്മ-
ക്കുറ കാത്തമരുമവൻ. 285

കളവിൽ കടുകൊതി കൊണ്ടോൻ കല്പക-
കല്പന കാക്കാതാൻ. 286

കരുതാ കളവാമിരുളും ന്യായം
പെരുതെന്നറവുടയോൻ. 287

ന്യായജ്ഞങ്കൽ സുകൃതം പോൽ ചതി
വ്യാജജ്ഞങ്കലെഴും. 288

കളവേ കരളിൽ കാണ്മോൻ നീതി-
ക്കുറ ചെയ്തടിയുമുടൻ. 289

കള്ളന്നുയിർനില തുലയും തുലയാ
വെള്ളന്നു വിണ്ണുലകം. 290

---

അദ്ധ്യായം 30 നേരു പറക

ഭൂതമെന്നോതുവതൊരു ചെറുതിന്മയു-
മിയലാ നന്മൊഴിതാൻ. 291

പൊളിയും നേരിൽ പെടുമശടററൊരു
നലമേ ഫലമാകിൽ. 292

നെഞ്ചറിവതു പൊളി ചൊല്ലൊല ചൊന്നാൽ
നെഞ്ചേ ചുടുമവനെ. 293

നല്ലരുടെ യഖിലം കരളിൽ പുലരും
കരളിൽ പൊളിയൊഴിവോൻ. 294

തപമൊടു ദാനം ചെയ്യതിലധികം
മതിയൊടു മെയ് ചൊല്ലൽ. 295

പൊയ് വിടൽ പോൽ പുകഴില്ലതയത്നം
പുണ്യം മുഴുവനമാം. 296

നേരൊടു നേരൊടു നില്ക്കിൽ സുകൃതം
വേറൊഴികൊഴിക നലം. 297

പുറത്തെ നീരം വിശുദ്ധമാക്കിടു-
മകത്തെ നേരതുപോൽ. 298

ദീപിക ദീപികയാകാ നല്ലന്യത-
ദീപിക ദീപികയേ. 299

അറിയും മറകളിലറിയാ നേരിന-
മപ്പുറമൊരു നലവും. 300

---

അദ്ധ്യായം 31 കോപിക്കായ്ക

ചെല്‌വതു വെല്‌വോൻ വെല്‌വോൻ ചിനമിനി
വെന്നെന്തില്ലാഞ്ഞും. 301

ചെല്ലാത്തെടത്തു ചിനമഴ ലഴലി-
ല്ലല്ലാത്തതിനെക്കാൾ. 302

മറക്കതോൻ ചിനമാരിലുമഴലിൻ-
വരക്കമൊണു ചിനം. 303

മാററാൻ ചിനമൊത്തേതടിയറവേ
മാററം ചിരിതെളിവും. 304

കാക്കക തന്നെക്കാക്കിൽ കലിയതു
പോക്കും കാക്കായ്കിൽ. 305

ഹിതരാം രക്ഷാനൗക ചുടും ചേ-
ന്നവരെക്കൊല്ലി ചിനം. 306

നശിച്ചു കലി കെല്ലെന്നോൻ പിഴയാ
തറയ്ക്കു തയ്ക്കും കൈ. 307

എരിപൊരികരുതെ ക്കരുമന ചെയ്കിലു-
മരിശമെഴായ്ക നലം. 308

കരുതിയതൊക്കെ കൈവരുമൊത്തക-
മരിശം കരുതായ്കിൽ. 309

ചത്തോനൊത്തോൻ ചീററം ചീത്തോൻ
ചത്തോൻ മുക്തൻപോൽ. 310

---

## അദ്ധ്യായം 32 അസുഖം ചെയ്യായ്ക

സന്മതി ശുഭ്രയാമൈശ്വര്യാർത്ഥവു-
മന്യനു ചെയ്യാ മാൽ. 311

കരുത്തു മാൽ ചെയ്തതിനും സന്മതി
മറുത്തു ചെയ്യാ മാൽ. 312

ചെയ്യാതൊരു മാൽ ചെയ്തവനും മാൽ
ചെയ്തവനൊഴിയാ മാൽ. 313

ത്രപയാംപടി മുദമേററി വിടേണമ-
തഴൽ ചെയ്തവനു ദമം. 314

അറിവെന്തപരവ്യഥ തൻ വ്യഥപോൽ
കരുതിക്കാക്കായ്കിൽ. 315

അഴലെന്നറിയുവ തപരനു ചെയ്‌വതൊ-
ടണകീടരു തണവും. 316

നന്നുള്ളാലും നോവെത്തുമെവർക്കു-
മെന്നും ചെയ്യായ്ക. 317

മറുനീടുയിരി നൊരഴ ലെന്തേകാൻ
തനതുയി രഴലറിവോൻ. 318

മുൻനൊടി പരനൊരു മാൽ ചെയ്തവനാം
പിൻനൊടി താനേ മാൽ. 319

അഴൽചെയ്തവ നഴലഖിലവുമഴലഴ-
ലരുതെന്നോൻ ചെയ്യാ. 320

---

അദ്ധ്യായം 33. കൊല്ലായ്ക

കൊല്ലായ്ക നലമെല്ലാമാം മ-
റെറല്ലാം കൊല്ലലുമാം. 221

പകുത്തു താനുണ്ടുയിർ പല കാപ്പതു
വരിഷ്ഠ ശാസ്ത്രവിധി. 322

കൊല്ലാനല മിണയില്ലാതതു പൊളി
ചൊല്ലായ്കതു പുറകിൽ. 323

നന്നെറി യെന്നവ തൊന്നും കൊല്വീ-
ലെന്നുറവാം നെറിതാൻ. 324

സ്ഥിതിഭീയായ് രതിയൊഴിവോൎക്കഗ്ര്യൻ
വധഭീയവധപരൻ. 325

യമനുയിരുണ്ണോൻ ചെല്ലാ കൊല്ലാ
വ്രതനുടെ വാഴ്നാൾക്കൾ. 326

തന്നുയിർ പോയും പോക്കരു തിനിവോ-
രന്യമൊരുയിരും താൻ. 327

നന്നാം നില വലുതെന്നാകിലും കുറ
കൊന്നാം നില നലനു്. 328

അധമത കാണും കണ്ണിനു ഹന്താ-
വധമൻ മൃഗമതിതാൻ. 329

അഴലുടലൊടു കൊടുവറുതിയിലുഴല്വോ-
നുയിരുടൽ ചോൎത്തോൻ പോൽ. 330

---

## B. ജ്ഞാനം.

### അദ്ധ്യായം 34. അനിത്യത

അഴിയാവകയെ ന്നഴിവതി ലെഴുമിരു-
ളറിവാൾവതു കുറതാൻ. 331

കൂത്തിനു കൂട്ടംപോ ലതിവിഭവം
പോക്ക മതൊഴിവതു പോൽ. 332

അഴിവതു പൊരുളതു വരികിൽ ചെയ്യണ-
മഴിയാതവ യുടനേ. 333

നാൾപ്പോയ് കാട്ടി ക്കീറിക്കേറും
വാൾക്കീ ഴുയിരറികിൽ. 334

വാക്ക ററിക്കിളെഴും മുൻ ചെയ്യുക
മേല്ലിട്ടേറി നലം. 335

ഇന്നലെ യുള്ളവ നിന്നി ല്ലുലകം
വന്മയി തിയല്പവതേ. 336

ഒരു നൊടി വാഴുവ തറിയാ നെഞ്ചം
കരുതുവത തിനിയുതം. 337

കൂടി ഞൊഴിയെ പ്പറന്നു കിളിയിതു
കൂറുയിരുടലിടയിൽ. 338

ഉറക്ക പോൽത്താൻ മൃതി ജനി വീണ്ടും
മിഴിക്കുവതു പോൽത്താൻ. 339

ഉടലക മടകുടി പാൎക്കുമൊ രുയിരിനൊ-
രുറുകുടി യില്ലെന്നോ. 340

## അദ്ധ്യായം 35. വൈരാഗ്യം

ഏതിനെ യേതിനെ യൊഴിയുവ തതതിൻ
വേദന യൊഴിയുവതാം. 341

ഒഴിക്കി ലുണ്ടാം പലതിഹ വേണ്ടുകി-
ലൊഴിക്ക യുണ്ടാകെ. 342

അടക്കു കിന്ദ്രിയ മഞ്ചവ വേണ്ടുവ-
തൊഴിക്ക യൊന്നോടേ. 343

ഒന്നില്ലെന്നതു വ്രതഗതിയുണ്ടോ
പിന്നെയു മകമയലാം. 344

ഉരുഭരമിഹ ഭവഹതിരത നടലും
മറുതുട രിനിയെന്താം. 345

മമതാഹന്താമന്ദത വെന്നവ
നലകഥ വിണ്ണിനുമേൽ. 346

പറ്റി വിടില്ലിടർ പറ്റി പ്പറ്റുകാം
പറ്റെ വിടാതവനെ. 347

അസംഗ നമൃതഗ നപരൻ മോഹി-
ച്ചടിഞ്ഞുപോയ് വലയിൽ. 348

പറ്റ റുമളവേ പിറപ്പറുക്കും
മറ്റതു നിലയാസ്ഥാം. 349

പറ്റുക പറ്റ റ്റവൻടെ പറ്റതു
പറ്റുക പറ്റ റുവാൻ. 350

---

## അദ്ധ്യായം 36. തത്ത്വബോധം

ഇല്ലാവകകളീ ലുണ്മയെ യുണരുമൊ-
രിരുളാൽ ദുർഭവമാം. 351

മരുളററുണർവൊരു മറുവററെഴവോ-
ക്കിരുള ററിമ്പമെഴും. 352

അശങ്കമാ മുണർവുടയോക്കലകിലു-
മനന്ത മരികത്താം. 353

അഞ്ചറി വാന്മ തെന്തിനു തത്ത്വം
നെഞ്ചറിവാളാനാഠം. 354

ഏതെന്താകിലുമാന്തരവസ്തുത
കാണുകതാനറിവാം. 355

പഠിച്ചു പൊരുഠം പരമറിവോൻ പുനരിഹ
പോരാവഴി ചേരും. 356

ഓത്തകമുള്ളതു കാണുക ദ്ധമിനി-
യോക്കേണ്ടാ പിറവി. 357

ഭവവിഭ്രമമറുമാറരുമമൃത-
പ്പൊരുളറികറിവതുതാൻ. 358

ചേരും ഗതി ചേരന്നൊഴിയുക ചേന്നു
ചേരാ ചേരന്നൊരു മാൽ. 359

അടിയേ കാമം കോപം മോഹവു-
മറുമള്ള വറുമഴലും. 360

---

## അദ്ധ്യായം 37. കാമനിഗ്രഹം

ആരാത്ത ഭവ മേതുയിരിനു മെന്നും
തൃഷ്ണാത്ത ഫലമേ പോൽ. 361

എണ്ണുകി ലെണ്ണം ഭവഹതി യതുവരു-
മെണ്ണുകിലെണ്ണായ്കു. 362

അന്യം ധനമില്ലനിഹ പോൽപ്പര-
മിങ്ങെന്ന ല്ലെങ്ങും. 363

വിശുദ്ധി യെന്നതു വിരക്തി തത്വപ്ര-
പ്രസക്തികൊ ണ്ടതെഴും. 364

അററവരാം തൃഷ്ണയററവർ മററവ-
രററവര ല്ലതുപോൽ. 365

നെഞ്ചിനെ വഞ്ചന ചെയ്യതു വാഞ്ഛയ-
തഞ്ചുവതേ ധർമ്മം. 366

കരുതിയ വഴി വരുമഴിയാകർമ്മം
കാമം കാലറവേ. 367

അഴലറ മാഗ്രഹ മറുകി ലറാതള-
വഴ ലറവ റെറഴുമേ. 368

തൃഷ്ണ യഴ ലഴലി ലതറമല വറവ-
ററിവിടെയു മിമ്പമെഴും. 369

നിറയാക്കാമം നീങ്ങിയ നിലയേ
നീങ്ങാ നില യരുളും. 370

---

## അധ്യായം 38. ഭാഗ്യം

ചേൎക്കുംവിധി ചൊടി ചേൎക്കും കൈപ്പൊരുൾ
ചോൎക്കുംവിധി ചടവും. 371

ആംവിധി വരുമള വറിവിനെ യേററും
പോംവിധി മൂഢതയെ. 372

ഭാഗ്യംകൊണ്ടെഴു മറിവേ മേലാം
ശാസ്ത്രം കര കണ്ടും. 373

നടപ്പു വെവ്വേ റിരുവക വേറേ
പഠിപ്പു വേറു പണം. 374

നല്പും വിധിയാൽ തില്പാം തില്പും
നല്പാം വിത്തമെഴാൻ. 375

ചേരാ തൻവക ചേരികില്ല മന്യം
കാണാ കാക്കുകിലും. 376

വകുത്തതേ വായ്ക്കെത്തൂ വൻകൈ
വലിച്ചു വാരുകിലും. 377

വിധി മതമൂട്ടാ തൊഴികിൽ ത്യാഗം
ഗതധന രാന്നോനെ. 378

നന്നാം നാൾ നളികൊണ്ടോൻ കേടാ-
മന്നാ ളെന്തഴലാൻ. 379

വിധി യതിബല മെതിര തി യുവതിൻ ഗണ-
ചതിയില്ലു മെത്തുമതു്. 380

ധൎമ്മകാണ്ഡം സമാപ്തം.

ശ്രീ ശാസ്ത്രമംഗലം രാമകൃഷ്ണനാമ്നാ വിവൎത്തിതേ
ശൎമ്മദേ ദ്രമിഡാമ്നായേ ധൎമ്മകാണ്ഡം സമീരിതം.

## II. അൎത്ഥകാണ്ഡം

### രാജാവു്.

### അധ്യായം 39. രാജമഹിമ

പട തുണ വസു നാടരണം സചിവരൊ-
ട്ടടയോൻ നൃപസിംഹം. 381

ധൈൎയ്യം ദാനം ശ്രമമറിവിവതൻ
സ്ഥൈൎയ്യം ഭൂപഗുണം. 382

പഠിപ്പു ജാഗ്രത തുനിവും മറയരു-
തൊരിക്കലും നൃപനിൽ. 383

മുറ കാത്തപഗതി കളവോൻ വീൎയ്യം
മറയാ മാനി നൃപൻ. 384

വരുത്തിവച്ചതു കാത്തഥ വകുക്ക
വഹിക്കിലരചനവൻ. 385

കാഴ്ചയ്ക്കെളിയൊരുപ്പരുഷമൊഴി നൃപനുടെ
രാജ്യം പൂജ്യതമം. 386

സുഖവാക്കായ്ക്കാത്തേകുകിലെണ്ണിയ
പടി പോരോട്ടലകം. 387

മുറയ്ക്കു കാത്താലീശ്വരനെന്നല-
കുറയ്ക്കുമാ നൃപനെ. 388

ചെവികൾ കൈച്ചും പൊറുക്കമരചനു
കുടയ്ക്കു കീഴുലകം. 389

കൊട തെളിമൊഴി ജനരക്ഷണനീതിക-
ളുടയോൻ നൃപദീപം. 390

---

## അദ്ധ്യായം 40. പഠിപ്പ്

പഠിക്ക പാഠ്യം പഴുതറുമാറഥ
പഠിച്ച വഴി നില്ക്ക. 391

കണ്ണിണയെന്നിതു വാഴും ജീവന്നു
കണക്കുമക്ഷരവും. 392

പഠിത്തമെഴുകിൽ കണ്ണതെഴായ്കിൽ
മുഖത്തതിരുപുണ്ണാം. 393

കുളിരെക്കൂടി ക്കരുതെ പ്പിരിയും
വിധമേ വിജ്ഞഗ്ഗുണം. 394

പഠിക്ക കെഞ്ചിക്കേണും താണും
പഠിയാതോൻ പാഴൻ. 395

കുഴിച്ചപോൽ കുളമൂറും മണലിൽ
പഠിച്ചപോലറിവും. 396

ഏതും നാടാമൂരാം പഠിയാ-
തെന്തേ ചാംവരെയും. 397

പിറപ്പി ലൊന്നിൽ പഠിച്ച തുതകും
പിറപ്പി നേഴിനുമേ. 398

വിജ്ഞൻ സുഖിപ്പ തുലകം സുഖിക്കെ
വിജ്ഞന്നു കൊതി യറിവിൽ. 399

പഠിപ്പു പൊലിയാ പ്പൊൻപൊരു ളുപരം
പൊരുള ല്ലൊരു പൊരുളും. 400

---

## അദ്ധ്യായം 41. പഠിയായ്ക.

നല്ലറി വെന്ന്യേ സഭകൊൾവതു പട-
മില്ലാ പ്പകടകളി. 401

പഠിയാ ച്ചൊല്ലുതി മുലയിണ യൊഴിവോൾ
പെണ്ണ കൊതിപ്പതുപോൽ. 402

വിജ്ഞർക്കിടയിൽ തൻവാ മൂടുകി-
ലജ്ഞനു മതിവിജ്ഞൻ. 403

വിശിഷ്ടമായും വിജ്ഞനു വകയ-
ല്ലശിക്ഷിതജ്ഞാനം. 404

പഠിയാ മതിപ്പു പടിവു വിജ്ഞരൊ-
ടുരിയാടും പൊഴുതിൽ. 405

പറയാ മുണ്ടെന്നല്ലാ തഫലൻ
പഠിയാതോൻ കളപോൽ. 406

ചുഴഞ്ഞു പഠിയാ ക്കോലം വടിവും
ചായപ്പാവ സമം. 407

വിജ്ഞനു പെട്ടൊരു പശിയിൽ പരമഴ-
ലജ്ഞനു പെട്ട പൊരുൾ. 408

അജ്ഞൻ കുലീനനാകിലു മപകുല-
വിജ്ഞൻ മാന്യതരൻ. 409

മർത്യനൊടെ പ്പോൽ മൃഗമപ്പോലെ സു-
ശിക്ഷിതനോ ടപരൻ. 410

---

അദ്ധ്യായം 42. ശ്രവണം

ചൊരുളിൽ ചൊരുളേ കേൾവിപ്പൊരു ളതു
പെരുതേ പൊരുളുകളിൽ. 411

ചെവിക്കൊരുണ്ണില്ലാതള വല്പം
വയററിനും നല്ലാം. 412

ക്രുതുഭൂഗപിബുധനു നേരിഹ ചെവിക്ക
കേൾപ്പാ മൂണ്ടയോൻ. 413

പഠന മെഴാഞ്ഞും കേൾക്കളു തളരാ-
ത്തുണയാം തളരും നാൾ. 414

തെററലിലുതകും നടവടി നടപടി
തെററാത്തോൻ വായ്ച്ചൊൽ. 415

ചെറുത്തും നല്പതു കേൾക്കമെട്ടും
നിറയും മേന്മ വരും. 416

ച്ചുഴഞ്ഞറിഞ്ഞഥ കേട്ടോൻ ചൊല്ലാ
മറന്നു മൊരു പിഴയും. 417

ചെവിടേ കേട്ടും കേൾവിക ളേറി-
ത്തുള ചേക്കാത്ത ചെവി. 418

വാക്കേ വണക്കമെറിയാ നൽപ്പൊരുൾ
വാക്കാചെവി യെന്നാൽ. 419

ശ്രുതിരസമുണരാ വായുണർ മാട്ടകൾ
ചത്തെന്താം വാണം. 420

## അധ്യായം 43. അറിവുണ്ടായിരിക്ക

പടാതെ കാക്കും പടയറി വിടിപൊടി
പെടാതൊരുള്ളരണാം. 421

തടുത്തു തീയതു വിലക്കി നല്ലതി-
ലണെയ്പ്പതാണറിവു്. 422

എതുമെതു വായാൽ കേൾക്കിലുമതിനുൾ-
പ്പൊരുളറികറിവതുതാൻ 423

വെളിവായ് വിളങ്ങെയോതുക കേൾപ്പതി-
നൊളിവറികിവയറിവാം. 424

ഉലകിനെയണയ്പതറിവറിവാണതു
മലൎന്നു കൂമ്പായ്കിൽ. 425

എതുവഴി നടപ്പതുലകറിവുലകിനൊ-
ടതുവഴി നടപ്പതാം. 426

ആവതു കാണുവ നറിവു ണ്ടറിവി-
ല്ലായതി നാകായ്കിൽ. 427

അഞ്ചാനുള്ളവ യഞ്ചുവതറിവാ-
ണഞ്ചായ്കതു മൗഢ്യം. 428

അറിഞ്ഞു കാലേ കാക്കും വിജ്ഞനു
നടുങ്ങുമാത്തിയെഴാ. 429

അറിവുററവൻ ണ്ടഖിലവു മില്ലൊ-
ന്നറിവററവനാൎന്നും. 430

---

## അദ്ധ്യായം 44. ദോഷവൎജ്ജനം

ധനതതി കാമ്യം മദമതി കാമം
ചിനവും ചേരായ്കിൽ. 431

ദോഷം നൃപനതി തോഷം ലോഭം
ദൂഷിതമാനവുമേ. 432

പെരുതായ്ക്കാൺമൂ ചെറുതേ വന്നും
പിഴ പഴി പേടിപ്പോൻ. 433

കുറയേ കൊല്ലും പകയതു പകലേ
കരുതി ക്കാക്കുക താൻ. 434

എരിമുൻ കച്ചിത്തുറുപോൽ തുലയും
കുറ മുൻകരുതാതോൻ. 435

കുറ്റം താൻ വിട്ടന്യരി ലറികിൽ
കൊറ്റന്നെന്തു കുറ. 436

വേണ്ടതു ചെയ്യാ വിരുണനു വിത്തം
വീണ്ടിയലാതെ കെടും. 437

പറ്റുള്ളാകും ലോഭം കുറ്റം
മറ്റൊന്നൊറ്റ യെഴാ. 438

കൊതിയാ യ്കൊരുനല മരുളാകൎമ്മം
ഞെളിയാ യ്കൊരു പൊഴുതും. 439

മറച്ചു കാമം കാണുക മാറ്റിക-
ളുറച്ചു പണി പഴുതാം. 440

---

അദ്ധ്യായം 45. വലിയവരെ തുണകൊള്ളുക.

മൂത്തറിവേറിയ ധർമ്മജ്ഞരെ വഴി-
യോർത്തറിവൊടു കൊൾവൂ. 441

അഴൽ തീർത്തഴൽ മുൻകാക്കും നല്ലരെ
പ്രിയമാംപടി കൊൾവൂ. 442

നല്ലരെ പ്പേണി പ്രിയരായ് ക്കൊള്ളുവ-
തരിയതിലരിയതുതാൻ. 443

അതിബല ബലമേ തന്നിൽ പെരിയോർ
ഹിതരാം നടപടികൾ. 444

മന്ത്രി നരേന്ദ്രനു നയനം കൊള്ളുക
മന്ത്രിയെ യാരാഞ്ഞേ. 445

നല്ലരെ പ്രിയരായ് ക്കരുതാമവരൊടു
പകയോർക്കാകുവതോ. 446

തടുത്തു ചീറും തുണയെ ക്കൊണ്ടാൽ
കെടുത്തു മാരവനെ. 447

കെടുക്കല്ലാറും കെടുന്നു നിർഗ്ഗതി
തടുക്കലിററ നൃപൻ 448

മുതലി ല്ലില്ലൊരു ലാഭം താങ്ങും
തുണയി ല്ലില്ല നില. 449

പലരൊടു പകയിൽ പത്തുരു തീയതു
നല്ലരൊടു മൈത്രി വിടൽ. 450

---

## അദ്ധ്യായം 46. നീചന്മാരോടു ചേരായ്ക.

നീചരെ നലരലമഞ്ചും ചുററം
നീചതതാൻ ചൂഴം. 451

നിലനിലപോലാം നീരം കൂട്ടിൻ-
നിലപോൽ നരനറിവും. 452

മനമിട യുണൎവി നിന്നവ നെന്നതി-
നിനമിട മാനുഷനു്. 453

മനസ്സിൽ നിന്നറിവുദിക്കപോൽക്കാ-
ണ്ടിനത്തിൽനിന്നുണ്ടാം. 454

കരളും ക്രിയയും വിശുദ്ധി കലരും
കലരും കൂട്ടുകൾപോൽ. 455

സുഹൃത്തു സുഫലൻ സുസുഹൃൽസഹിതനു
സുകൃത്യ മെന്നിയെഴാ. 456

നീടുയിരിനു ശുഭ മകനല മിനനല-
മേകും പുകഴഖിലം. 457

അകനല മാന്നവ നാകിലു മതിഗുണ-
നിനനല മതിനു ബലം. 458

അകനല മമുത്ര സുഖമിട ചേൎപ്പൂ
ബലമിനനലമതിനും. 459

തുണ നല്ക്കൂട്ടിന്നിണയി ല്ലില്ലൊരു
പിണി പാഴ്ക്കൂട്ടിനിണ. 460

---

അദ്ധ്യായം 47. ആരാഞ്ഞു ചെയ്ക.

അഴിവതു മാവതു മതുവഴി ലാഭവു-
മാരാഞ്ഞഥ ചെയ്ക. 461

അറിയും തുണ ചൊന്നെണ്ണി ച്ചെയ്യോ-
ർക്കാകാപ്പൊരുളെതുതാൻ. 462

മുതിരാ മതിമാൻ ലാഭ വിലോഭാൽ
മുതലും മുടിവതിന്നായ്. 463

തുനിയാ തെളിയാതുള്ളതിനിളിവൊരു
കനിവായ് ക്കുളുസുമവൻ. 464

വകയറെ യെണ്ണാ ത്തുടങ്ങ ലെതിരിനെ
വളർനില മേററുവതാം. 465

അററിതു ചെയ്യുതകവെ വിട്ടോൻ
മററവ യുററവനും. 466

എണ്ണി ക്രിയ കൈയാററം കാന്റെണ്ണാ-
മെന്നുക വൻപിഴയാം. 467

വഴിയേ പണിയാപ്പണി പലർ കാത്തും
പഴതേ പഴുതായ്പ്പോം. 468

നന്നാം നയവും തെററാ ളാരെ-
ന്നെണ്ണാ താവുകിലോ. 469

തനിക്കയോഗ്യം പഴി പഴിയാ വഴി
നിനച്ചു കൊള്ളുകതാൻ. 470

---

അദ്ധ്യായം 48. ബലബോധം.

താൻ ക്രിയ തുണ ഒയതി രിവർതൻ കെല്പു കഠം
തൂക്കി ച്ചെയ്യുകതാൻ. 471

ആകുവ തറിവതൊ ടറികുതുവഴി താൻ
പോവുകി ലെതു ഫലിയാ. 472

ഞെളിഞ്ഞു തൻബലമറിയാതേററതി-
ലടിഞ്ഞുപോയി പലർ. 473

കെല്പോരാതണ്ടാക്കൊതുങ്ങാത-
മേല്പോൻ ഝടിതി കെട്ടും. 474

അളവിലുമധികം പീലിയുമേററകി-
ലച്ചാടച്ചൊടിയും. 475

കൊമ്പിൻ തുമ്പാൻപ്പുറമേറാൻ
വൻപരുതതു മൃതിയാം. 476

അളവോൎത്തകണമേകുകിലതുപൊരു-
ളഴിയാവഴി കരുതൽ. 477

പോം വഴി വലുതല്ലെന്നാൽ കേടി-
ല്ലാം വഴി ചെറുതായും. 478

അളവറിയാ വാഴ്വുണ്ടെന്നായ് ക-
ണ്ടേറുമതുമററ കെട്ടും. 479

ഉള്ളതു നോക്കാത്തുതവിക്കൊത്താ-
ലുള്ളതു ഝടിതി കെട്ടും. 480

## അദ്ധ്യായം 49. കാലബോധം.

വേണം തരുണം വെല്‌വാൻ കാക്കൻ
കൂമനെ വെന്നു പകൽ. 481

തരുണം കരുതും ശീലം ശ്രീയെ
ത്തളച്ചു നിർത്തുവതാം. 482

കരുവൊടു കാലം കരുതി ച്ചെയ്യിൽ
കഴിയാ വക കാണാ. 483

കാലവുമിടവും കരുതി ച്ചെയ്യുക
കരുതുകിൽ വരുമുലകം. 484

കാലം കരുതി ക്കാപ്പൂ കലയാ-
തുലകം കരുതിടുവോൻ. 485

ശക്തൻ നിഭൃതം വാഴ്‌വതു ചെമ്മരി
മുട്ടാൻ മാറുമ്പോൾ. 486

പുറമേ ചീറാ ബുധനുടനിടപാ-
ർത്തകമേ ചീറും താൻ. 487

കണ്ടാൽ പണിയുക പകയെത്തരുണം
കണ്ടാൽ തല തറയിൽ. 488

ചെപ്പാനരിയതു ചേർന്നാൽ ചെയ്യുക
ചെയ്യാനരിയതുടൻ. 489

കൊക്കൊക്കവസരമാം വരെയതിനുടെ
കൊത്തൊക്കാമളവേ. 490

---

അദ്ധ്യായം 50. സ്ഥലബോധം.

ഇടമിട ചേരാതൊന്നും ചെയ്യരു-
തിടിവും ചൊല്ലരുതേ. 491

ആക്രമി ശക്തനമരണൊരു ബലമാ-
ണതിനാൽ പല ഫലമാം. 492

സ്വരക്ഷയിടവും പാൎത്തേ നേൎത്താ-
ലശക്തനും വിജയം. 493

ഇടത്തിലെത്തി ച്ചേൎന്നേ നേൎത്താൽ
പകയുക്കു പാഴെണ്ണം. 494

കയത്തിലെന്നാൽ വെല്വൂ മുതലയ-
തൊഴിക്കിലടിയുമത്തു്. 495

പാരിൽ പടവും നീരിൽ ത്തേരും
പായാ പടുതമവും. 496

കുറയാതെണ്ണീട്ടിടമാനേൎല്ക്കിൽ
കരളേ തുണ പോരും. 497

പടിയും പെരുതാം പടയും ചെറുതാം
പടയുടെ യിടമാനാൽ. 498

ചിറയൊട്ട ചീരററവനെയു മവനുടെ
ചേക്കാ നേൎല്ക്കരുതേ. 499

പുതയലിൽ വെല്വൂ നരി വളറഞ്ചാ
വേല്ക്കോർക്കൊമ്പനെയും. 500

## അദ്ധ്യായം 51. ആരാഞ്ഞു കൈക്കൊൾക.

ധൃതിഭയ മർത്ഥത്രയ മിവ നാലിൻ
നില കണ്ടാളറിവൂ. 501

കുറയിൽ ത്രാസം ത്രപ യപദോഷത
കുലവും കണ്ടറിവൂ. 502

അരിയവ പഠിച്ചു കുറയററവരിലു-
മജ്ഞത പാർക്കിലെഴും. 503

നാടുക കേടും നന്മയു മധികത
നാടുക കൊൾകതുപോൽ. 504

മഹത്വ മധമത യെന്നിവ യറിവാൻ
പ്രവൃത്തിയേ നികഷം. 505

അററവ രരിക ത്തരുതവർ മരുപ-
ററ ററവർ തെററഞ്ഞാ. 506

അറിവററവനെ ക്കൂറാൽ കൊണ്ടാ-
ലന്ധത യഖിലവുമാം. 507

നാടാ തിതരനെ വരിക്കി ലൊഴിയാ-
ക്കേടാം കിളകൾക്കും. 508

തിരയാ തെല്ലൊരു തേററവനേററതി-
ലരുതേ സംശയവും. 509

തിരയാതെല്ലു മേററാൽ ശങ്കയു-
മഴിയാതെഴുമഴലാം. 510

---

## അദ്ധ്യായം 52. അറിഞ്ഞു ചുമതലപ്പെടുത്തുക.

നലവും കേടും നിനച്ചു നലമാ-
ന്നവനിൽ ചേൎക്ക ഭരം. 511

വരവൊടു വിഭവം വളൎത്തി വിഷമത
തിരവോൻ കൎമ്മാൎഹൻ. 512

അറിവൻപലോഭമതി മതിദാൎഢ്യവു-
മാന്നവനേ ഭരമാം. 513

എതിലും നലനായ് കണ്ടും ക്രിയയാൽ
പലരുമതല്ലെന്നാം. 514

അറിവൊടു പൊറുതിയൊടാവോൎക്കെന്നെ-
മൻ പോൎത്തല്ല ഭരം. 515

കാൎയ്യവുമാളും കാലത്തൊടു ചേ-
ൎത്താരാഞ്ഞാക്കുകതാൻ. 516

ഇതിനാലിവനാമിതെന്നു കണ്ടി-
ട്ടവനായ് വിടുകതിനെ. 517

ഉചിതത കണ്ടിട്ടവനതു ചെയ്വാ-
നരുളുക തക്ക നില. 518

കാൎയ്യശ്രമന്റെ കൂറിനെ വേറായ്-
ക്കണ്ടെടമൊഴിയും ശ്രീ. 519

കോടാ കാരകർ കോടാതുലകം
നാടുക നൃപനനിശം. 520

---

അദ്ധ്യായം 53. ബന്ധുക്കളെ അണച്ചുകൊൾക.

ചുററം മാത്രം പഴമയെ വാഴ്ത്തും
ദുർഗ്ഗതനാം പൊഴുതും. 521

പ്രിയതയററാ നൽച്ചുററം വായ്ക്കിൽ
കിളിയലററാ വിഭവം. 522

കലരാക്കരെളിൻ വസ്തു കരകലരാ-
ക്കുള നിറ നീരം പോൽ. 523

ചുററം ചുറെറക്കഴിവതു വിത്തം
പെററാൽ പെററ ഫലം. 524

സുഖമൊഴി കൊടുപ്പുമാകിൽ ചുററം
വരുമേ ചുററവുമായ്. 525

ക്രോധാപ്രിയനതിദാനനമെങ്കിൽ
കൂടുതലാക്കുറവോർ. 526

ഒളിയാ കരഞ്ഞു കാക്കകളുണ്ണും
പൊരുളുമതൊത്തവനേ. 527

സ്ഥിതിനോക്കായ് പ്പൊതുനോക്കൊഴികരചൻ
പലരതു നോക്കി വിടാ. 528

അണഞ്ഞ ചുററം പിരിയുകിലതിനിട
മറഞ്ഞ നാളണയും. 529

താനേ പോയോൻ ഹേതുവൊടണയെ-
ത്താങ്ങിക്കൊൾകെണ്ണി. 530

---

## അദ്ധ്യായം 54. മതിമറക്കായ്ക.

കടന്ന മുനിവിൽ കേടതിമോദം
കിളൎന്ന മതിമറവി. 531

അനുദിനദീനത യറിവിനു കാലൻ
പുകഴിനു മതിമറവി. 532

പ്രസിദ്ധി മറവിക്കാരന്നില്ലതു
സമസ്ത ശാസ്ത്ര മതം. 533

ഭീരുവിനരണില്ലില്ലാ മറവി-
ക്കാരനു നലമതുപോൽ. 534

മുമ്പേ കാക്കാ മറവിക്കപ്പിഴ
പിമ്പേ പരമഴലാം. 535

ഏതിലു മെന്നും മറവി യൊരാളൊട്ട-
മെഴായ്കി ലതുല നലം. 536

കഴിയാതെതു നിനവഴിയാ മതിയാൽ
കരുതിച്ചെയ്തീടിൽ. 537

പുകഴവ തെണ്ണി ച്ചെയ്യുക വഴുതുകി-
ലഴലേ ഴുടലിനുമാം. 538

കടന്ന മകിഴ്‌വിൽ കരളിൽ കാണുക
മറന്നു കെട്ടവരെ. 539

എണ്ണിയ തെണ്ണുവ തെളുതാ മെണ്ണിയ-
തെണ്ണുവ തെളുതാകിൽ. 540

---

## അദ്ധ്യായം 55. ചെങ്കോന്മുറ.

നാടുക മുഖമേ നോക്കൊല നൃപനായ്-
ത്തേടി ച്ചെയ്യു മുറ. 541

വാഴ്‌വു വാൻപാത്തുലകം നാട്ടാർ
വാഴും ചെങ്കോലും. 542

മറ വൃഷമിവയ്ക്കു നിദാനമായ് നി-
ന്നതു നൃപന്റെ ചെങ്കോൽ. 543

അലിവൊടു ചെങ്കോലാളും നൃപവര-
നലകടി ചേന്നിയലും. 544

വഴിയേ ചെങ്കോലാഠംവോൻ നാട്ടിൽ
പിഴയാ മഴ വിളവും. 545

വേലല്ലരചന വിജയം ചെങ്കോൽ
വീശീടായ്കിലതും. 546

നൃപനലകാളും മുടക്കിടാഞ്ഞാൽ
മുറയവനെയുമാളും. 547

മുറ പാത്തരുളാ ദുർഗ്ഗമനരചൻ
മുടിയും താണവനേ 548

തന്നൊടു കുടി കാത്തഴിവിൽ ദണ്ഡന
മന്നനു മുറ കുറയോ. 549

കൊടുമ ദുഷ്ടരചൻ കൊല്വതു വിളവിനു
കളയെ കളയുകപോൽ. 550

---

അദ്ധ്യായം 56. കൊടുങ്കോന്മ.

കുടികളെ ഞെക്കും കുനയൻ കൊററൻ
കൊടിയോൻ കൊലയാളിൽ. 551

ഇരന്നു കോലൊടു നില്പോൻ വാളോ-
ടിടെന്നു നില്പോൻ പോൽ. 552

അനുദിനമാരാഞ്ഞാളാ നൃപനനു-
ദിനമപി നാടു കെടും. 553

കോന്മുറ കോടിയ കരുതാക്കൊററനു
പോന്നാടൊത്തു പൊരുൾ. 554

അഴലിച്ചുററിയ മിഴിനീരല്ലീ
വിഭവദ്രാവി ജലം. 555

നെടുനില നൃവരനു ചെങ്കോന്മുറയത്തു
കെടുമളവകമൊളിയും. 556

നൃപനലിവററാൽ പ്രജകൾ കലകിനു
മുകിലലിവററാൽ പോൽ. 557

കൊടുതാം കോല്ക്കീഴ്പ്പെട്ടാൽ ധനികത
കെടുതേ പട്ടിണിയിൽ 558

മുറമഴ പൊഴിയാ മുകിലണി മുറകേ-
ടരചൻ ചെയ്യുകിലോ. 559

കാക്കാ പശു പാൽ മറ ഷൾക്രിയരും
കാപ്പോൻ കാക്കായ്കിൽ. 560

---

## അദ്ധ്യായം 57. ഭയത്തിന കാരണം ഉണ്ടാക്കായ്ക.

നന്നായ് നാടുക തുടരാതൊത്തോരു
ദണ്ഡന ചെയ്ക നൃപൻ. 561

കടുതായോങ്ങി പ്പതുക്കായ് തല്ലുക
നെടുതായ് ശ്രീ വേണ്ടോൻ. 562

ഭയമിട ചെയ്യും വൻകോലരചൻ
സുദൃഢം ഝടിതി കെടും. 563

ഖരനെന്നിനിയാ വിളിയാൽ കാലം
കുറുകി ക്കെട്ടുമരചൻ. 564

പൊഴുതരിയൊരു കടുമുഖനുടെ വൻപൊരുൾ
പഴുതേ പേയുടെ പോൽ. 565

കണ്ണററൊരു കടുമൊഴിയുടെ നെടുമുത-
ലന്നററൊഴിവതു താൻ. 566

കടുമൊഴി കടന്ന ദണ്ഡവുമരചനു
ജയബല ഹതികരമാം. 567

ഇനത്തെ യേല്പിച്ചെണ്ണാതരചൻ
ചിനക്കെ മറയും മാ. 568

ചിറ മുൻ ചെയ്യാ നൃപനടർ വരവേ
വിരളിയോടടിയുമുടൻ. 569

കൊടുക്കു മജ്ഞരെ കൊടിയോൻ സചിവത
ധരയ്ക്കു ഭാരമതേ. 570

## അദ്ധ്യായം 58. ദാക്ഷിണ്യം.

ഉലകമിതുള്ളതു ദാക്ഷിണ്യാദ്ഭുത-
സുഭഗതയുള്ളതിനാൽ. 571

പാരിനു പൊറ കണ്ണോടാതോൻ ക-
ണ്ണോടിട്ടുലകിയല്വൂ. 572

പാട്ടിനു പററാപ്പണ്ചിക പോൽ ക-
ണ്ണോട്ടം കാണാക്കൺ. 573

മിഴിപോൽ തോന്നാം മിതമായോടാ-
മിഴി മറെറന്തിനതാം. 574

കണ്ണിന്നണി കണ്ണോട്ടമതററു
പുണ്ണെന്നെണ്ണുകതാൻ. 575

കണ്ണോടു ചേൎന്നും കണ്ണോടാതോൻ
മണ്ണോടു ചേൎന്ന മരം. 576

കണ്ണോടാതവനില്ലാ കൺ ക-
ണ്ണോടാതില്ലുള്ളോൻ. 577

മുറയൊടുതാൻ കണ്ണോട്ടം കഴിവോ-
ൎക്കുലകമിതുടമയിലാം. 578

അഴല്ക്കമവരിലുമലികണ്ണോടി-
പ്പൊറുക്ക വരഗുണമേ. 579

വിഷമിടൽ കണ്ടുണ്ടമരും കാമ്യം
വേണ്ടോൻ ദാക്ഷിണ്യം. 580

---

## അദ്ധ്യായം 59. ചാരവിനിയോഗം.

ചരനും കീൎത്തിത ശാസ്ത്രവുമിക്ഷണ-
യുഗമെന്നറിക നൃപൻ. 581

സ്ഥിതിഗതി യന്വദിന മുടനടി യറിയുക
മുറ നൃപനഖിലരിലും. 582

ഒററൻവഴി പൊരുളൊററിക്കാണാ-
ക്കൊററനു ജയമെങ്ങാം. 583

കാരകർ ചുററം പകയെ ന്നാരെയു-
മാരായ്വതു ചാരൻ. 584

കില്പവമുരു കണ്ണഞ്ചായ്കേതിനു-
മുള്ള വിടായ്ക ചരൻ. 585

കടക്ക വ്രതി യതിയായ് കാണ്കേതിനു
മടക്ക ചാരനവൻ. 586

ഒളിപ്പു കേൾക്കുക കേട്ടതു ശങ്ക-
കലെപ്പെഴായ്ക ചരൻ. 587

ഒരൊററനൊററി ച്ചൊന്നതു മററുമൊ-
രൊററനെ വിട്ടറിക. 588

ഒററൊററ റിയാതാളുക മൂന്നൊ-
ററൊത്തതിലൊക്കുകതാൻ. 589

വെളിവായ് ചരനൊന്നരുളായ്കരുൾവതു
മറയുടെ മറുപുറമാം. 590

## അദ്ധ്യായം 60. ഉരം കരുത്തു പാലിക്ക.

ഉടയവനൂക്കെല്ലുമുടയവനതുവി-
ട്ടുടയതിനുടയവനോ. 591

തന്നുള്ളൂക്കെല്ലെന്യധനാവലി
നില്ലാ നീങ്ങുവതാം. 592

അഴിവററകമിക്കവുള്ളീടുള്ളോ-
നഴലാപൊരുളററം. 593

അഴിവററകമിക വെഴുവോനൎത്ഥം
വഴികേട്ടോടി വരും. 594

നീരള വുയരും താരണി നരമന-
താരള വൊത്തുയരും. 595

ഉന്നുവതുയൎച്ചയൊന്നതു വഴുകിയു-
മുന്നമതനപേക്ഷ്യം. 596

പോററം. ശരശത മേററം കരി നില
തോററം ബലി തളരാ. 597

കരുത്തു കെട്ടോൻ ദാതാവെന്നക-
മതിപ്പു കെട്ടോൻ താൻ. 598

കൊമ്പുടൽ വൻപും കലരും കരിയും
വെമ്പും പുലി വരവേ. 599

ബലമകബലമല്ലു മരവോൻ മരമേ
ഭിന്നത യാളെന്നേ. 600

## അദ്ധ്യായം 61. മടിയില്ലായ്മ.

കെടുമേ കുലമാം കെടാത ദീപം
മടിയാം കരി യടികിൽ. 601

മടിയെന്നായ് മടി വെടിയുക കുലമൊരു
കുലമെന്നായ് വേണ്ടോൻ. 602

വിടേണ്ടതാം മടി വിടാത മടയൻ
മുടിയുമ്മുമ്പു കുലം. 603

കുടിമുടിവൊടു പല കുറ ദ്ധയത്തം
മടിയിലടിഞ്ഞൊഴികിൽ. 604

ഉറക്ക ദീർഘത മറപ്പു മടിയും
ക്ഷതിക്ക കൊതിപടവാം. 605

മടിയൻ വൻഫലമടയാ വരികിലു-
മടിയേ ധനശ്രീ. 606

ശാസന കേൾപ്പൂ നിന്ദയു മുദ്യമ-
ഹീനൻ മടിയുടയോൻ. 607

മടി കുലമുടയോൻ കൊള്ളകി ലരികൾ-
ക്കടിയാനാക്കി വിടും. 608

അലസത പോക്കകി ലനപായ ദോഷവു-
മാണ്മക്കേടും പോം. 609

മടിവിടു മരചൻ ത്രിവിക്രമാപ്തിക-
ളുടവേ നേടുമുടൻ. 610

---

## അദ്ധ്യായം 62. പ്രയത്നശീലം.

അരിയ തിതെന്നയ വരുതേ യത്നം
മതിയാം പെരുമ തരും. 611

ഒഴിയൊല വേണ്ടതി ലൊഴിയാപ്പണി യുല-
കൊഴിയു മതൊഴിവവനെ. 612

ഉൎപെറു മുരുഗുണ മുദ്യമ മതിലേ
പര മുപകാരിപദം. 613

അയത്നനുടെ യുപകൃതി പോം ഭീരുക-
നെടുത്ത കൈവാൾ പോൽ. 614

ഉറ്റോൎക്കഴലറു മുന്നാം നിജസുഖ-
മുന്നാപ്പണിവിരുണൻ. 615

വസുവിനു വളമാം യത്ന മയത്നത
വറുതിയി ലാഴ്ത്തി വിടും. 616

കരിമൂദേവി ക്കലസത സദനം
കമല യത്നഭവനം. 617

ദിഷ്ടപ്പിഴ പഴിയല്ലറിവാൎന്ന
യത്നിയ്ക്കായ്ക പഴി. 618

വിധി കഥകെട്ടും ശ്രമമഥ തൻമെയ്-
വിഷമക്കൂലി തരും. 619

താഴാ തുലയാ തുഴയ്ക്കു മെങ്കിൽ
താഴ്ത്താം നിയതിയെയും. 620

അദ്ധ്യായം 63. വിഷമത്തിൽ മലയ്ക്കായ്ക.

അഴലെഴു മളവേ ചിരിക്ക തുടരുമൊ-
രഴലില്ലതി നതു പോൽ. 621

പിണി പെരു വെള്ളം പോൽ വരുവതുമറു-
മറിവെഴു മകമോത്താൽ. 622

പിണിക്കു ചേർപ്പു പിണി പിണി പെടവേ
പിണിപ്പെടാത്ത പുമാൻ. 623

തടപെടുമള വാഞ്ഞെരുതൊ ത്തെടുക്ക
തട തട പെട്ടതു താൻ. 624

മേന്മേലുററം മലയാതവനുടെ
മാന്മാലുററതു താൻ. 625

ലഭിച്ചിതെന്നൊരു ലോഭമെഴാതോൻ
നശിച്ചിതെന്നഴലാ. 626

ഉടലിനു കുറി യുടലെന്നറിവൊരു ബുധ-
രിട രിടരായ്‌ ക്കരുതാ. 627

വൃഥ മുറയെന്നോൻ സുഖരതി യൊഴിവോൻ
വൃഥ ചെറുതറിയാ താൻ. 628

സുഖത്തി ലേവനു സുഖാശ യില്ലവ-
നഴൽപ്പെടില്ലഴലിൽ. 629

കദനം സുഖമായ്‌ ക്കൊള്ളുക രിപുവിനു
കൊതിയാം കുശലമെഴും. 630

രാജാംഗങ്ങൾ.

## അദ്ധ്യായം 64. അമാത്യൻ.

കരണം കാലം വിധ മുരു കൎമ്മവു-
മറികി ലമാത്യ നവൻ. 63

അഞ്ചിവ വീൎയ്യം യത്നം കുടികാ-
പ്പറിവും സചിവതയാം. 632

പിരിക്ക പേണി ക്കൊള്ളുക പിരികിൽ
പൊരുത്തുകതു സചിവൻ. 633

അറിയുക യറിഞ്ഞു ചെയ്യുക സുദൃഢം
പറയുക യതു സചിവൻ. 634

മുറയറി വറിവിൻ നിറമൊഴി യെന്നും
വഴിയറി വിതു സചിവൻ. 635

കുശാഗ്രമതിയാം ശാസ്ത്രജ്ഞനെ മതി-
യെതോൎക്കി ലെതിരിടുവാൻ. 636

ശാസ്ത്രം പഠിച്ചു മുലകിൻ നടയൊടു
ചേൎത്ത ചെയ്യുകതാൻ. 637

അറിവുകൾ വെടിയു മൊരജ്ഞനു മമാത്യ-
രുറുതികൾ പറക മുറ. 638

പഴതോ ൎത്തരിക ത്തെഴുമൊരു സചിവനി-
ലഹിത രനന്ത മെഴും. 639

വശമറിവറുവോൻ തീൎക്കാ ചെയ്യതു
വഴിപോ ലാരാഞ്ഞും. 640

അദ്ധ്യായം 65. വാക്സാമത്ഥ്യം.

നാവിൻനല മെന്നതുതാൻ നലമിന്നി
നലമൊന്നില്ല തുപോൽ. 641

കാക്കുക വാക്കിൻ കെട്ടുപിഴ വാക്കാ-
ലാക്കവു മഴിവു മെഴും. 642

ഹിതനു നിബന്ധന മഹിതനു ലോഭന-
മിതുപടി ചൊല്വതു ചൊൽ. 643

നിലപാൎത്തു ചൊല്കെതുവാൻ ധൎമ്മം
ധനവും സമമതിനാം. 644

ചൊല്ലുക ചൊല്ല ച്ചൊല്ലിനെ വെല്ലും
ചൊല്ലി ല്ലെന്നറികെ. 645

കൊതിക്കെ യോതുക മതിക്ക മറുചൊൽ
സമൎത്ഥമത മിതു പോൽ. 646

ഭയവും മറവിയു മറിയാത്തൊരു വാക്-
പടുവിനെ വെല്വതെവൻ. 647

അടുക്കി യിനിയെ ച്ചൊല്ലാവുകി ലുല-
കതക്ക മതു കേൾക്കും. 648

ശരി ചില തോതാ നറിവ ററവനാം-
ക്കൊതി പലതോതിടുവാൻ. 649

കുലയിൽത്താൻ മണമറിയാ മലരറി-
വറിയെ പ്പറയാതോൻ. 650

---

## അദ്ധ്യായം 66. പ്രവൃത്തിശുദ്ധി.

ധനദം തുണനല മഖില സമീഹിത-
മരുളും കൎമ്മനലം. 651

പുണ്യം പുകഴൊടു പോരാ വൃത്തിക-
ളെന്നും വെടിയുകതാൻ. 652

തന്നൊളി താഴ്വ തൊന്നും ചെയ്യരു-
തുന്നതി യുന്നിടുവോൻ. 653

ഇടിവിട ചേൎത്തു ചെയ്യി ല്ലിടരിലു-
മിടറാ വെളി വുടയോൻ. 654

ചെയ്യരു തെന്തെ ന്നിടരിട ചേപ്പ്തു
ചെയ്തരു തൊട്ടിടരും. 655

സവിത്രിയുടെ പശി കാങ്കിലു മരുതല-
കിടിച്ചു ചൊന്ന തൊഴിൽ. 656

നലനുടെ പട്ടിണി പഴിയാൽ പെററൊരു
പൊരുളിൽ പെരിയതുതാൻ. 657

വിലക്ക തട്ടി ച്ചെയ്താ ലതുചെ-
യ്തോടുക്കകിലു മിടരാം. 658

നോവിച്ചാൎത്തു നൊന്തരു മററും
നന്മുതൽ പിൻപുതകും. 659

കെടുത്ത പൊരുളാൽ കാപ്പതു പച്ച-
ക്കടത്തെ നീരാൽ പോൽ. 660

---

## അദ്ധ്യായം 67. പ്രവൃത്തിബലം.

സൂചിത്തബലമേ പ്രവൃത്തിബലമതു
കഴിച്ചു മററെല്ലാം. 661

കേടൊഴികെഴുകിൽ കുഴയൊല രണ്ടിവ-
യൂടറിവോർമൊഴിപോൽ. 662

തിന്നാലറിയെച്ചെയ്യതു കെല്പിട-
ചോന്നാൽ ചോരാ മാൽ. 663

പറവാനെവനൊരു പണി പണി യെവനും
പറവതുപോലെ പണി. 664

മാൺപൊടു മതിമികവുടയോൻകൈ നൃപ-
മംഗള മാനിതമാം. 665

എണ്ണിയതെണ്ണിയപോലാം കൈക്കെ-
ല്ലെണ്ണിയവനെഴുകിൽ. 666

ആററം കണ്ടികഴരു തുണ്ടുരുററംവൻതേ-
രച്ചാണിക്കൊത്തോർ. 667

തെളിയെ കണ്ടതൊ രിടിവും ചടവും
തൊടാതെ ചെയ്യുകതാൻ. 668

ഗുണമുളവാകുവതിടരിടപെട്ടും
തുനിവൊടു ചെയ്യുകതാൻ. 669

പ്രവൃത്തിബലമ റെററതു ബലമുററും
മതിക്കയി ല്ലുലകം. 670

---

അദ്ധ്യായം 68. പ്രവൃത്തിമാൎഗ്ഗം.

ചൎച്ച്യ്ക്കുററം തുനി വത്തുനി വയ-
വെത്തി ത്താഴ്ക പിഴ. 671

അലസം വേണ്ടുവതലസം ചെയ്യുയ-
നലസ മനലസവുമേ. 672

ഒക്കും പൊഴുതടർ നന്നെതിർ പൊഴുതോ-
ത്തൊക്കും നയമാൾവൂ. 673

കുറയിട്ടൊരു പണി പകയിവ കൊല്ലും
കുറയിട്ടൊരു തീ പോൽ. 674

തുനിയെ ക്കാണുക തെളിവായ് ക്രിയ പൊരുൾ
കരുവികൾ പൊഴു തിടവും. 675

പണി തട യറുതിയി ലെഴുമുരു ഫലവും
പാൎത്ഥ ചെയ്യുകതാൻ. 676

ചെയ്യുള്ളറിവോൻത ന്നുള്ളറിവതു
ചെയ്യോൻതൻ മുറയാം. 677

വഹിക്ക ക്രിയയാൽ ക്രിയ മദകരിയെ
തളയ്ക്കുപോൽ കരിയാൽ. 678

അണയ്ക്ക വേറിട്ടവരെ പ്രിയഹിത-
വിധിക്കു മുമ്പുടനേ. 679

വലിയവ നൊക്കുകി ലുൾവിറ യഞ്ചി-
ച്ചേര പുരി സന്ധിപ്പൂ. 680

## അദ്ധ്യായം 69. ദൂതൻ.

കുലവും നൃപഹിത ഗുണവും കൂറും
കലരുക ദൂത ഗുണം. 681

ദൂതനവശ്യാവശ്യത്രയമറി-
വൻപോർത്തോതലുമേ. 682

ശസ്ത്രധരാഗ്രേ ജയവിധി പറവാൻ
ശാസ്ത്രധരാഗ്രിമനേ. 683

വഹിക്ക ദൂതുരുവൊത്തോൻ തേടി-
പ്പഠിപ്പൊടറിവുടയോൻ. 684

ദൂതൻ കടുത ററൊതുക്കി ഹൃദ്യ-
മോതിപ്പ്രഫല മാക്കുവോൻ. 685

മിഴിയഞ്ചാ യ്യുറി വുണർമൊഴി കാലോ-
ചിതനയവും ദൗത്യം. 686

മുറകാ ത്തിടപാ ത്തിടമോ ത്തെണ്ണി-
പ്പറവോൻ ദൂതവരൻ. 687

ശുദ്ധിയു മഥ തുണ തുനിവും നേരും
മധ്യമദൂതഗുണം. 688

ചൊന്നതു ചൊല്‌വോൻ ചോൻറും താഴ്ത്തി-
ച്ചൊല്ലാത്തൊരു വൻപൻ 689

മൃതിക്കു മഞ്ചാ തരച നുറുതി-
ക്കുരയ്ക്കുവോൻ ദൂതൻ. 690

---

## അദ്ധ്യായം 70. രാജസേവനം.

അണകാ യ്ക്കലാ യ്ക്കരിതീ കായ്‌വോൻ
ചിനനൃപസേവകനും 691

കൊതിയാ യ്ക്കരചൻ കൊതിച്ച്വ തവനാ-
ലതു നെടുനാൾ ശ്രീക്കാം. 692

കാക്കുകി ലരിയവ കാക്കുക ശങ്കയി-
ലാക്കിതു നീക്കുവതാം. 693

ചെവിയിൽ ചൊല്ലൊലതാൻ പ്രഭു കാണ്കെ
ചേർന്നൊരു ചിരിയരുതേ. 694

മറ ചെവിപാക്കൊല ചോദിക്കൊല്ലാ
പറകിൽ കേൾക്ക യെത്തും. 695

പൊഴുതൊടു മതിഗതി കണ്ടദ്വേഷ്യം
പറക കൊതിക്കെ ഹിതം. 696

ചൊല്‌കഭിമത മൊരു നാളുമൊ രഫലം
ചൊല്ലൊല ചോദിച്ചും. 697

ഇളമയ്ക്കികഴൊല മുറയ്ക്കു മുറപെടു-
മൊളിയെ ക്കരുതുകതാൻ. 698

തിരുവുള മുണ്ടെ ന്നഹിതം ചെയ്യാ
ഖിർളാ വെളിവുടയോൻ. 699

പഴമയി ലുറവൊടു പിഴമുറ ചെയ്യുമൊ-
രുറ വഴിവേകുവതാം. 700

## അദ്ധ്യായം 71. പരേംഗിതജ്ഞാനം.

പറയാതുറ്റം പാർത്തറിവോനെന്നും
നിറനീർപ്പാരിന്നണി. 701

അകത്തതതി ദൃഢമറിയും മനുജനെ
മതിക്ക ദൈവസമം. 702

കൊറ്റം കേതംഗം കൊത്തു മുറ്റക്കുറി
കുറിയാൽ കാണ്മവനെ. 703

ഓതാതുള്ളറിവവനോടവയവ-
മൊത്തും വേറന്യൻ. 704

കരളിൻകുറി കൺകുറി കണ്ടറിയാ-
ക്കണ്ണുമൊരവയമോ. 705

മുകുരം കാട്ടിടു മടുത്തതകമേ
മുതിരുന്നതു മുഖവും. 706

മുഖത്തിനൊത്തറി വെതി നതു തെളിവിനു
വെറുപ്പിനും മുമ്പാം. 707

അഭിമുഖനില മതി മതി പാർത്തുറ്റതു
കാണ്മോൻ കൈവരികിൽ. 708

പക കുറിവ മിഴി പറവു മിഴിനില-
യറിവോൻ കൈവരികിൽ. 709

കുശാഗ്രമതികറ്റം കളപ്പുകോലായ്
കണ്ണല്ലാതില്ല. 710

---

## അദ്ധ്യായം 72. സഭാബോധം.

സഭകണ്ടാരാഞ്ഞോതുക വാക്കിൻ
തൊക കണ്ടോരമലൻ. 711

ഇടകണ്ടുണൎവൊട്ട ചൊല്ലുക ചൊല്ലിൻ
നടകണ്ടോരു നലൻ. 712

സഭയറിയാതുരചെയ്യോനരയുടെ
വകയറിവി ല്ലറിവും. 713

ബുധസഭതന്നിൽ ബുധനാകതിജ്ജള-
നാവുക ജളസഭയിൽ. 714

മികച്ച നലമതി വിജ്ഞരെ മുന്നി-
ട്ടുരച്ചിടാ വിനയം. 715

മുക്തിദ ഗതിയിൽ പിഴക്കുപോൽ പിഴ
ശിക്ഷിത ബുധസഭയിൽ. 716

പഠിച്ചറിഞ്ഞതു വിലസും മൊഴിവക
തിരിച്ചറിഞ്ഞോർമുൻ. 717

ഉണരുക യാവോൎക്കോതുക വളരും
പയിരിനു ജലസേകം. 718

മറന്നുമോതൊല ജളരൊട്ട ബുധരൊട്ട
വിളങ്ങെ യോതാവോൻ. 719

തനിക്കചേരാ സഭയിൽ പറവോൻ
തറയ്ക്കു സുധ ചൊരിവൂ. 720

---

അദ്ധ്യായം 73. സഭാകമ്പം ഇല്ലായ്ക.

സഭ വാഗ്ഭേദവുമറിയും ചിതമതി-
യിടറാ ബുധസഭയിൽ. 721

വിജ്ഞരൊടറിവതു വിശദം പറവോൻ
വിജ്ഞൻ വിജ്ഞരിലും. 722

അഞ്ചാതടരിൽ ചാവോർ പലർ ചില-
രഞ്ചാതവർ സഭയിൽ. 723

വിജ്ഞരൊടറിയുവതറിയെച്ചൊന്നതി
വിജ്ഞരൊടറികധികം. 724

അറിയുക വഴിയേ ശാസ്ത്രം സഭയിൽ
പതറാതെതിർപറവാൻ. 725

ശസ്ത്രമധീരനുമഭിജ്ഞഭീതനു
ശാസ്ത്രവുമെന്തിനുതാൻ. 726

പരിഷത്തഞ്ചും പഠിപ്പു പടയിൽ
പണ്ഡൻകൈയൊളിവാൾ. 727

പാഴൻ നലമൊരു സൽസഭ തെളിയെ-
പ്പറയാപ്പലതറിവോൻ. 728

പഠിച്ചറിഞ്ഞും പരിഷദ്ഭീതൻ
പാഴൻ പാമരരിൽ. 729

ഇരുന്നു മില്ലറിവതു സഭയഞ്ചി-
ത്തുലഞ്ഞെയോതാതോൻ. 730

---

## അദ്ധ്യായം 74. നാട്ട്.

നലർ നൽവിളനിലമടിയാധനികരു-
മിടചേൎന്നു നാടാം. 731

കൊതിയാം വൻപൊരുൾ പിഴയാ വൻവിള-
വിവയുള്ളതു നാടാം. 732

പൊറയൊത്തെത്തെത്താങ്ങിയുമേകുക
നിറതിറയതു നാടാം. 733

അറാത്ത പിണി വൻപശി കെട്ടപകയിവ
പെടാത്തതേ നാടാം. 734

പല കൂട്ടൾപ്പക നൃപനിടരാം കൊല-
യിവയററതു നാടാം. 735

കേടില്ലധ വിളവടിയാ കെട്ടും
നാടതു നാടണി പോൽ. 736

ജലയുഗ മുരുഗിരി വരുമൊരു നീർ ന-
ല്ലരണം രാജ്യാംഗം. 737

അഞ്ചണി നാട്ടിന രോഗത നൽവിള-
വൎദ്ധം രക്ഷ സുഖം. 738

ഉഴന്നു സമ്പത്തെഴവതു നാട-
ല്ലുഴലാതെഴവതു പോൽ. 739

ചിത്തം മന്നനിലൊക്കാ നാടിവ-
യൊത്തും നിഷ്ഫലമേ. 740

## അദ്ധ്യായം 75. കോട്ട.

ചെന്നോല്ലോക്കും നന്നരണഞ്ചി-
ത്തന്നുറം ച്ചെല്ല്വോക്കും. 741

മണിനീർ വെളിനിലമഥ മലയിരുളൻ-
വനവും ചൂഴ്ന്നതരൺ. 742

പൊക്കമെഗമൃത കനവും ബലവും
മെത്തുവതരണാം പോൽ. 743

വിസ്തൃതിയൊട്ട ചെറുകാവലൊടരികല
വീര്യമറപ്പുതരൺ. 744

ഭക്ഷ്യോത്തരമടിപെടാത്തതുറംപ്പട
നില്പാനൊത്തതരൺ. 745

എല്ലാമുള്ളതു വേണ്ടളവുതകാൻ
നല്പവരുള്ളതരൺ. 746

ചൂഴ്ന്നും ചൂഴാതെയ്യും ചതിച്ചു-
മാന്നിടലരിയതരണൻ. 747

പടുപട ചുററിയുമുറംപ്പട തൻനില
വിടാതെ വെല്വതരണൻ. 748

മുഖത്തു മാററലർ പടുമടർവീറൊടു
മഹത്ത്വമാന്നതരൺ. 749

എത്തികവൊത്തും കൈത്തികവറോ-
ക്കത്തികവററതരൺ. 750

---

അദ്ധ്യായം 76. ധനസമ്പാദനം.

പൊരുളല്ലാതോൻ പൊരുളാൽ പൊരുളാം
പൊരുളപ്പൊരുളൊന്നേ. 751

പുകഴും ധനികരെ യഖിലരു മഖിലരു-
മികഴും നിർദ്ധനരെ. 752

പൊരുളാം പൊലിയാ വിളക്ക പുക്കിരുളാം
പോക്കിടു മെണ്ണിയെടം. 753

നെറി പാൎത്തനഘം നേടിയ പൊരുളാൽ
സുകൃതം സുഖവുമെഴും. 754

അരുളററൻ പററാർജ്ജനമരുത-
പ്പൊരുളററ കല്യകതാൻ. 755

തീരുവ താനേ വന്നതു വെന്നി-
ത്തിറയും നൃപനു പൊരുളാം. 756

പുലരുവതൻപിൻ മകളരുളാം പൊരുളാം
ധനവതി ധാത്രികയാൽ 757

കൈയിടൊട്ടു തുനിവാനപ്പോർ കു-
ന്നേറി ക്കാണ്മതു പോൽ. 758

ചേൎക്കക ധന മരിമദത്തി നരിവാളാം
മൂൎത്തതൊത്തതെഴാ. 759

കുമിക്ക നൽപ്പൊരു ളഥ മററിരുപൊരു-
ളെളുപ്പ മാമൊപ്പം. 760

---

## അദ്ധ്യായം 77. സൈന്യമാഹാത്മ്യം.

ക്ഷതഭയരഹിതം സാംഗം വെന്നി-
പ്പട നൃപനഗ്ര്യ ധനം. 761

ഉലഞ്ഞു മുലയുകി ലുയിരും കരുതാ
മൌലകമാം ബലമേ. 762

ഏറെറലിതിര കടലാക്കുകി ലെന്തഹി
ചീററുകി ലററടിയും. 763

അഴിയാ ചതിയാലടിയാ പഴമ-
ക്കരുളും പടയതുതാൻ. 764

കയത്തു കാലൻ വന്നും നിന്നൊ-
ത്തെതിപ്പതേ പടയാം. 765

നന്നെറി മാനം ശൂരതയുറവിവ
നാലേ സൈന്യബലം. 766

പടയെതിരടർവെല്വറിഞ്ഞു സൂചി-
പ്പട താഴ്ത്തുവതാം. 767

പൊററ പോരെക്കില്ലും പോരും പടയുള്ള
പെരുമയ്ക്കിട പൊലിമ. 768

കുറവും കുറയാവെറുപ്പു വറുതിയു-
മറിയാപ്പട വെല്വു. 769

തലയാളില്ലാതഫലം പട പല
നിലയാററം നില്ക്കുകിലും. 770

---

## അദ്ധ്യായം 78. സൈന്യവീൎയ്യാധിക്യം.

നില്ലായ്യെതിരെൻപതിമുൻ നിന്നവർ
കല്ലായ് നില്പു പലർ. 771

മഹിതം കൊമ്പനു പിഴച്ച വേൽ വന-
മുയലെയ്തൊരു കണയിൽ. 772

ക്രൗൎയ്യം പുരുഷത പെടുകിൽ പോററം
ക്രൗൎയ്യനിശാതത പോൽ. 773

കൈവേൽ കരിയോടു പോക്കി ത്തിരവോൻ
മെയ്‌വേലൂരി മുദാ. 774

വേലിനു തുറികൺ വെട്ടിയടപ്പതു
വീരനു ധാവനമേ. 775

വീരൻ വന്മുറിവേല്ക്കാനാൾ തൻ
വീഴ്‌നാൾക്കളെല്ലാം. 776

ചൂഴ്‌പ്പുകഴോൎത്തുയിരോരാവീരനു
കാല്ക്കെട്ടഴകണിതാൻ. 777

കളത്തിലുയിരും നിനയാദ്ധ്യുതി പതി
കയൎത്തുമരളാതാൻ. 778

ശപഥം കാപ്പാൻ ചാവുകിലവനെ-
പ്പിഴചൊന്നാക്കികഴാം. 779

നൃപനു കണ്ണീർ നിറയെച്ചാം ചാ-
ക്കിരന്നുമേല്ക്ക ചിതം. 780

അദ്ധ്യായം 79. സ്നേഹം.

നേടാനരിയതു നേപ്പിന്നു കാപ്പും
സ്നേഹം പോലെതുവാൻ. 781

വളർപിറപോൽ ബുധബന്ധുത ഖലരുട-
തഴിമുഴമതിപോൽത്താൻ. 782

സ്സുജനസ്നേഹം പഴകെപ്പഴകെ-
സ്സുഖദം കാവ്യംപോൽ. 783

കടപ്പിനെതിരേ ചീറാൻ കൂറതു
ചിരിപ്പിനല്ലാതാൻ. 784

ഒത്തമരേണ്ടാ പഴകേണ്ടാതാ-
നണർവേ സഖ്യദമാം. 785

പൽത്തെളിചിരിയുറവുറവല്ലതു മറി-
വുറംതെളിചിരിയുറവാം. 786

വിലക്കിയഴിവഴി വഴിചേത്തൊത്തഴ-
ലുഴയ്ക്കുതാനുറവാം. 787

ഉടുപ്പുടയഴിയെ കൈപോലുടനടി-
യിടരാററവതുറവാം. 788

മാറാത്തുണതാനാം വഴിയെല്ലാം
മൈത്രിക്കുച്ചതയാം. 789

മുഖുള്ളു വാഴ്ത്തും തമ്മിലെ മിത്രത
ലഘുതചശങ്കിതമാം. 790

---

## അദ്ധ്യായം 80. സ്നേഹപരിശോധന.

തിരയാതടുക്ക പെടുകേടടുത്തു
പിരിയാ സ്നേഹപരൻ. 791

ആരാഞ്ഞാരാഞ്ഞാളാത്തുറവ
തോരാക്കണ്ണീരാം. 792

നലവും കുറയാ നിജരും കുറയും
കുലവും കണ്ടുറവാം. 793

കുറയഞ്ചിടും കുല്യനെയുറവാക്ക്-
കൊള്ളുക കൊടുത്തുമേ. 794

കരയെച്ചൊല്ലിക്കയൎത്തു നിൎത്തും
പ്രിയനെത്തിരയുകതാൻ. 795

കേട്ടിനുമുണ്ടൊരു നലമതു കൂട്ടരെ
നീട്ടിയളക്കും കോൽ. 796

ഉത്തമലാഭം മൎത്ത്യനു പാമര-
മിത്രത വിട്ടുവിടൽ. 797

അത്തലിലകല്വോൻകൂറൊഴികോരു-
ത്തുളംച്ചുടവേകുവതും. 798

അഴലിൽ പിരിവോൻതന്നുറവോൎക്കിലു-
മഴലാം ചാമളവും. 799

പഴകുക നലരോടുറവൊന്നേകിയു-
മൊഴികൊപ്പൊഴിവവരെ. 800

---

## അദ്ധ്യായം 81. സ്നേഹത്തിന്റെ പഴമ.

കൂറാൽ ചെയ്യും കുറയും പഴിയാ-
ക്കുറേതു പഴമ. 801

ഉറവിന്നവയവമർഹതയാട്ടതി
മുറഗ്ഗുണപൂർണ്ണനതിൽ. 802

അർഹത ചെയ്യുവതാദരിയാഞ്ഞാൽ
സൗഹൃദമാട്ടതമോ. 803

ഓതാതർഹത സുഹൃത്തു ചെയ്യാൻ
കാമം കാമ്യതയാൽ. 804

മൗഢ്യം മൈത്ര്യസ്വാതന്ത്ര്യവുമാം
മിത്രം പിണിചെയ്താൽ. 805

ഒഴിയാ പഴമയോടെഴുമുറവഴിവില്ലു-
മെലുക വിടാതെഴുവോൻ. 806

അഴിച്ചിതെന്നൻപൊഴികില്ലൻപൊടു
പഴകിയ കൂറുടയോൻ. 807

പ്രിയർ പിഴ ചെയ്യുതു നാളം പിഴ കേളാ-
ക്കടമയെയറിവവനു്. 808

കെടാത നീട്ടുറവുടയോരുറവരെ
വിടായ്കിൽ വിശ്വസ്തൻ. 809

പഴകിയ സൗഹൃദമൊഴിയാത്തവനിൽ
സ്പൃഹതാൻ പകയവനും. 810

---

## അദ്ധ്യായം 82. ദുൎമ്മൈത്രി.

നകരുംപോൽത്താൻ കണ്ടും കെട്ടക്കൂ–
റയൎവതിലഴിക നലം. 811

ഉറപ്പററൊന്നുററററമുറ–
വുറെറന്തറെറന്താം. 812

കാശോൎത്തുറവും കള്ളനുമൊക്കും
കാശെപ്പുണൎവവള്ളും. 813

യുധി ചതിചെയ്യു മശിക്ഷിതഹയസമ–
ഹിതരിൽ തനിമ നലം. 814

ഏററം പോററാ നീചക്കെട്ടുക്കൂ–
റെല്ലതിലൊഴിക നലം. 815

ബുധജന വൈരം ജഡദൃഢമൈത്രിയി–
ലയുതം കോടി നലം. 816

ചിരി ചേൎത്തിടും പ്രിയർ ചേൎപ്പതില–
പ്രിയർ ചേൎപ്പതു സുഖമേ. 817

ആവതിലന്യത കാട്ടും കൂറൊഴി–
കറിയാതല്ലാല്ലും. 818

നാവും കൈയും വേറാം കൂറക–
നോവിനു കിനാവിലും. 819

രഹസി സ്നേഹം സഭയിൽ പഴിയി–
പ്രിയനെക്കൈയൊഴിവൂ. 820

## അദ്ധ്യായം 83. പററില്ലാക്കൂറ്.

ഒക്കാതൊപ്പോൻ കൂറിടയൊത്താൽ
വെട്ടും പട്ടടതാൻ. 821

നടിക്കമില്ലാക്കൂറടിമാറും
നല്ലാരുടെ മതിപോൽ. 822

പക പല നലവും പഠിച്ചുമെന്തവ-
നക നലമേത്തുമെഴാ. 823

വെൺചിരിമുഖമെരിനെഞ്ചകമഞ്ചുക
വഞ്ചകനാമവനെ. 824

ഉള്ളാലൊക്കാക്കള്ളനെ വാക്കാൽ
കൊള്ളായ്കേതിലുമേ. 825

കൂററാരായ് നന്നോതിയുമുണർവു
മാററാർ ചൊല്‌വതുടൻ. 826

വില്‌ക്കനിവഹിതം ചൊല്‌വൂ രിപുവിൻ
ചൊല്‌ക്കനിവെണ്ണരുതേ. 827

തൊഴുകൈയ്യുകവും മറവു രിപുവിൻ
മിഴിനീർക്കെവും വാടം. 828

കൂററാടീടും നിന്ദകനൊടു കൂ-
റാടിക്കൊൾകകമേ. 829

പകയുറവാമിട വരികിൽ കാട്ടുക
മിഴിയുറവൊഴികയത്തും. 830

---

## അദ്ധ്യായം 84. മൂഢത.

മൂഢത മുഴുപ്പിഴ ലാഭം പോക്കി-
ച്ചേതം കൊള്ളുവതാം. 831

അരുതാക്കൈകളിലാഗ്രഹമാളുവ-
തന്ധതയന്ധതയിൽ. 832

നാണം നാട്ടം പേണലുമലിവും
കാണായ്വതു മൌഢ്യം. 833

ഓതി ക്കണ്ടുപദേശിച്ചടക്ക-
മൊഴിവോൻ മൂഢതമൻ. 834

ജനിയേഴഴലാൻ ജളനൊരു ജന്മിയാൽ
നരകം പണിവതിനാം. 835

ചെയ്യുകിലതു പോം കൈയാമവുമാം
കൈയറിയാത്ത ജളൻ. 836

പരക്കു നിറവൊടു നിജക്കു പശി ജള-
ന്നരത്ത ധനമെഴുകിൽ. 837

പിത്തന്നു മത്തിനൊടൊത്തതു മൂഢന്നു
വിത്തവു മെത്തുകിലോ. 838

പാമര സഖ്യം പാരം സൌഖ്യം
പിരിവിൽ പീഡയെഴാ. 839

മെത്തയിലൂന്നിയ കഴുകാക്കഴലേ
സത്സഭ പുക്ക ജളൻ. 840

---

അദ്ധ്യായം 85. പണ്ഡിതമ്മന്യത.

കുറകളിലറിവിൻകുറ കുറ മറെറാരു
കുറ കുറയായ്ക്കരുതാ. 841

അജ്ഞൻ തെളിവിനൊടരുളുകി ലതിനിട-
യാനോൻ പുണ്യംതാൻ. 842

അജ്ഞൻ തനിക്കു താൻ ചെയ്യോരഴ-
ലസാദ്ധ്യമരികൾക്കും. 843

അജ്ഞതയെന്നതു വിജ്ഞൻ താനെ-
ന്നനൎത്ഥമോഹം താൻ. 844

പഠിയാ വിജ്ഞത നടിക്കെ നൽവ-
ല്ലറിവും ശങ്കിതമാം. 845

അററം മറയ്പുമജ്ഞതതാൻ തൻ-
കുററം മറയായ്കിൽ. 846

അരുമറ ചോപ്പോരജ്ഞൻ ചേർപ്പു
പെരുമഴൽ തന്നിൽ താൻ. 847

അറിയാകേളാ പറകിലുമുയിരതു
പിരിയുംവരെയൊരഴൽ. 848

അന്ധനു കാട്ടുകിലന്ധൻ കണ്ടവ-
നന്ധൻ കണ്ടതുപോൽ. 849

ഉലകിൻ സമ്മതി വിസമ്മതിപ്പോ-
നലകിനു പേയെന്നാം. 850

---

## അദ്ധ്യായം 86. പക.

പ്രാണിശ്രേണിക്കൈക്യദുൎഗ്ഗുണ-
പോഷിണിപിണി പക പോൽ. 851

വേറെന്നഹിതം ചെയ്യും ചെയ്യൊല
നോവൊന്നും പകയാൽ. 852

പകയാം പാഴ്പ്പിണി പോക്കെപ്പൊലിയാ
പ്പടിയാപ്പുകഴയരും. 853

അഴലിലുമഴലഴിപകയതിനടിയറു-
മളവതിസുഖസുഖമാം. 854

പക താഴ്ത്താവുകിലവനെത്താഴ്ത്താൻ
പകയോൎക്കാകുവതോ. 855

പകയുടെ മികവിൽ പ്രിയനുടെ വാഴ്‌വിനു
പിഴയും പൊലിവുമുടൻ. 856

പകയുറെറാരു പാഴറിവിൽ കാണാ
ജയമുറെറാരു തത്ത്വം. 857

പകയെഴുമളവൊഴികതു നലമേല്ലതു
പിണി കൈയേല്ക്കുവതാം. 853

ഉയരാ പക ശുഭഭാവിക്കതിലിനി-
വുയരും കെടലിൻമുൻ. 859

പകയാലാം പാഴഖിലം കുറാൽ
പരനയഭൂശശുഭമാം. 860

---

## അദ്ധ്യായം 87. പകയുടെ വലിപ്പം.

വലിയവരൊടു പൊരുതരുതെളിയവരൊടു
വല്പൊഴിയാഴ്ക പക. 861

വൻതുണയൻപും വൻപും വിട്ടോൻ
വൈരിയെ വെല്ലുവതോ. 862

അരുളാക്കലെരാ ഭീരുകനജ്ഞൻ
രിപുവിനു പരമെളിയോൻ. 863

മന്യുപ്രിയനൊളിവററവനെവിടെയു
മെന്നും ലഘുവെവനും. 864

അലജ്ജനഗുണ നശാസ്ത്ര നഘലകര-
നരാതികൾക്കിനിവോൻ. 865

കാമ്യം പകയായ് വരുന്ന തതിതര-
കാമൻ കോപാന്ധൻ. 866

കൊണ്ടൊക്കാത്തതു കൊൾവോനുടെ പക
കൊള്ളുക കൊടുത്തുമേ. 867

പലകുറ കലരും വിഗുണനു കാണാ
തുണ പരനതു തുണയാം. 868

ഭയമതി മൂഢൻ പകയവനായാൽ
പരനതി മോദമറാ. 869

അജ്ഞനെ വെന്നല്ലാത്ഥം നേടാ-
ത്തവനെന്നൊളിയുള്ളവാം. 870

---

അദ്ധ്യായം 88. പകയെപ്പറ്റി അറിയേണ്ടും വകകൾ.

കെട്ടതു പക കൊതി കളിയായ്പ്പോലും
വയ്യൂരുതാത്തതുപോൽ. 871

പക വില്ലുഴവരൊടേല്ക്കിലു മേല്ക്കൊല
വഴിചൊല്ലുഴവരൊടേ. 872

താൻ തനിയായ് പക പലരൊടു കൊൾവോൻ
ഭ്രാന്തൻ ഭ്രാന്തരിലും. 873

പക ഹിതനാംപടി കഴിവാൻ കഴിവോൻ-
പെരുമയ്ക്കുകമുലകം. 874

തുണയററൊരുവൻ പകരണ്ടതിലിനി-
തുണകൊൾകൊരു പകയെ. 875

അകലരു തണകരു തഴിവിൽ പകയെ
ത്തെളികില്ലു മല്ലാഞ്ഞും. 876

അഴന്നതറിയാത്തുണയൊടു പറയരു-
തവശത പകകളൊടും. 877

മുറയറികതു ചെയ്താളകതൻനില
മറതലനററ മദം. 878

മുളയിൽക്കളയുക മുററുതരു മൂത്താൽ
കളയും കളയും കൈ. 879

ശ്വാസിക്കമളവി ല്ലിരിപ്പു പകയുടെ
പുള്ളയ്പു പോക്കായ്കിൽ. 880

അദ്ധ്യായം 89. അന്തശ്ശത്രു.

നോവിപ്പൊരു നീരിനിയാ നിഴലും
നോവിപ്പൊരു നിജരും. 881

വാറംപ്പക യഞ്ചേ ണ്ടഞ്ചേണ്ടതു തന-
താറംപ്പകതൻ പുറമേ. 882

അഞ്ചണ മുറംപ്പക തപ്പാതരിയും
മൺകതിർ പോൽ കെടുനാറം. 883

ഉറവറമുറംപ്പക ചേൎന്നാൽ കുലമുറ-
വറുമൊരു കുറ പലതാം. 884

ഉറംപ്പക ഹിതനായ് നില്ക്കിൽ ചാമ്പടി-
യെത്തും പല കുറയും. 885

ചേരാ ച്ചേൎന്നോൻ ചേൎന്നാലെന്നും
ചാകാതാകാതാൻ. 886

ഉറംപ്പകയുള്ളിട മൊക്കില്ലമൊക്കാ
ചെപ്പും മുഖവും പോൽ. 887

കുടുംബബല മുറംപ്പകയാൽ തേഞ്ഞറു-
മിരു മ്പരത്താൽ പ്പോൽ. 888

കെടുതി കുറംപ്പക യുറവിടമെള്ളിൻ
പകുതിക്കൊത്തതുമേ. 889

പററാത്തവരൊടു പാപ്പുതു പാമ്പൊടു
ചെററക്കുടിലിൽപോൽ. 890

---

## അദ്ധ്യായം 90. വലിയവൎക്ക് പിഴയ്ക്കായ്ക.

കുറിച്ചതൊക്കും കെല്പികഴരുതത്തു
സ്വരക്ഷ രക്ഷകളിൽ. 891

പെരുമയെ മതിയാപ്പോഴനു പിണയും
പിരിയാപ്പിണി യവരാൽ. 892

കെട്ടുവാൻ കൊതിയോ കടനു ചെയ്യുക
കൊലയാവോൎക്ക പിഴ. 893

ക്ഷീണൻ ശക്തനു പിഴയ്ക്ക കൈയാൽ
കാലനെ വിളിക്കതാൻ. 894

പ്രചടുപരാക്രമനൃപനുടെ ചിനമേ-
റെറവിടെ പ്പോയ്പ്പുലരാൻ. 895

പിഴയ്ക്കുമെരിതീവെന്തും പിഴയാ
ബലികൾ പിഴ ചെയ്താൽ. 896

പടുതരതപസ്വി പകയ്ക്കി ലുരുനൃപ-
പദമെ ങ്ങതിധനവും. 897

നിലപെററന്നോൻ കുലമറററിത്തു
മലയൊത്തവ നോൎത്താൽ. 898

കഠിനവ്രതവിധി കയൎക്കി ലിന്ദ്രനു-
മുടനടിതാ നടിവു. 899

ഉഗ്രവ്രതവിധി ചീറുകിലവമതി-
രക്ഷകളുടയവരും. 900

---

## അദ്ധ്യായം 91. ഭാര്യാധീനത.

അതിരതി ഗൃഹിണിയി ലുരുഫലഹതി ധന-
ഫലകൃതപരനരുതേ. 901

വേണ്ടാത്തൊരു പെൺവശനുടെ വിഭവം
വ്രീളാസ്പദ മവനും. 902

ഗൃഹിണിക്കടിവൊരു ഭീരുത നലരുടെ
യിടയിൽ ത്രപയെന്നും 903

ഗൃഹിണീഭീതനു നഹി പരലോകം
വിലസാ ശ്രമദ്ധൃതിയും. 904

കളത്രഭീതൻ ഭീതൻ ചെയ്യാൻ
നലക്കു നലമെന്നും. 905

അബലാമൃദുഭുജഭീതനപൗരുഷ-
നമരൻപോൽ വാണും. 906

ത്രപയുടയൊരു പെൺ പെരുതേ പെൺചൊൽ-
ക്കടിയുമൊ രാണ്മയിലും. 907

ഹിതക്കു കുറ കുറചെയ്യാ ചെയ്യാ
കളത്രഭീ സ്സുകൃതം. 908

പുണ്യം ചെയ്യാ പൊരുളും സ്ത്രീവശ-
നന്യംപ്രവൃത്തിയും. 909

എണ്ണം പൊന്നും ചേർന്നവ നെന്നും
പെണ്ണെ ന്നിരുള്ളയരാ. 910

---

അദ്ധ്യായം 92. വേശ്യമാർ.

കാശേ കരുതും കാഞ്ചന തനുവിൻ-
കളമൊഴി കദനകരം. 911

ഗുണഗതി പണമോൎത്തോതും നിർഗ്ഗുണ
ഗുണ മോൎത്തരുതണകാൻ. 912

പൊയ്യൊട്ട പൊരുളാൾ പുണരുവതേതോ
പിണത്തെ യിരുളിൽപ്പോൽ. 913

പൊൻപൊരുളാൾക്കെട്ടനല മണകി ല്ലരുൾ-
വൻപൊരുളോൎത്ത ബുധൻ. 914

കൊതിയാ നല്ലറിവുടയൊരു സന്മതി
കലടാനീച സുഖം. 915

മയക്കി വില്ലൊരു മാറെന്താം പുക-
ഴിളക്കി നില്പവനിൽ. 616

വേറാം കൂറൊട്ട ചേരും നെഞ്ചിൽ
ചേരാ നെറിനെഞ്ചം. 917

മൂടിയ കണ്ണിനു മായിക വേശ്യകൾ
മോഹന യക്ഷികൾ പോൽ. 918

അഴിഞ്ഞ പതുമാറധമൻ മോഹിത-
നടിഞ്ഞുപോം നരകം. 919

ഇരുനിറമിയലും വധു മധു ചൂതും
രമ വെടിവോൎക്കറവാം. 920

## അദ്ധ്യായം 93. മദ്യവർജ്ജനം.

മധുമദരത്തെ ബ്ഭയമില്ലെന്നും
മറയും തന്നതൊളിയും. 921

സുരയുണ്ണുരു തരു തുണ്ണുകി ലുണ്ണുക
നലരെണ്ണേ ണ്ടെന്നോൻ. 922

പെററോൎക്കും വെറി കാണ്മതു പിണി നല-
മുററോൎക്കെങ്ങനെയാം. 923

വിടുകള്ളാം വൻകുറ കൊണ്ടവനിൽ
ത്രപനല്ലാൾ വിമുഖാ. 924

മെയ്യറിയായിക കാശിനു കൊൾവതു
കൈയറിയായികതാൻ. 925

സ്വപ്നൻ മൃതരി ലനന്യൻ കുടിയൻ
നിത്യം വിഷമുണ്മോൻ. 926

മിഴി കള്ളൊററി ച്ചായ്വതി ലൂരിൽ
ചിരി യുള്ളൊററിയെഴും. 927

മറച്ചുതേറെ ത്തെളിയും കളയുക
മത്തെന്തെന്നൊരു ചൊൽ. 928

ന്യായം കള്ളൊട്ടു കയത്തിലാണ്ടതു
തീയാൽ തേടുകപോൽ. 929

വെറി കണ്ടറിയാതാനോ തൻകുറ
കുടിയൻ കുടിയായ്ക്കേ. 930

---

## അദ്ധ്യായം 94. ചൂതു്.

വേണ്ടാ വെന്നും ചൂതേ വെന്നോൻ
ചൂണ്ട വിഴുങ്ങിയ മീൻ. 931

ഒന്നാന്ന ന്നൂറൊഴിയും ചൂതന്നു
നന്നാം വഴിയുണ്ടോ. 932

പൊരുളും വരവും പുറമേ പോം ചൂ-
തുരുൾപൊരുളതു വിടുകിൽ. 9൦3

ഇല്ലൊരു ദൈന്യം പല പിണി ചെയ്യൊളി
കൊല്ലും ദ്യൂതം പോൽ. 934

ഇരുന്നമില്ലാതായോർ കരു കൈ
കളഞ്ഞൊൾ കുറികൊണ്ടോർ. 935

ചൂതാം ചേട്ടയ്ക്കടിവോൎക്കാവതു
ചുടുവയറഥ പിണിയും. 936

കരുവിൽ കാലം കളകിൽ പഴകിയ
പൊരുളും ഗുണവും പോം. 937

പൊരുൾ ചോൎത്തക്ഷം പൊയ്ചേൎത്തരുൾചോ-
ൎത്തരിയോരഴലുതിരും. 938

അക്ഷപ്രിയനില്ലറിവുണ്ടു പുക-
ഴൎത്ഥവുമെന്നഞ്ചും. 939

അഴിയുന്തോറും കൊതിപ്പു കള്ളു മുയി-
രഴലുന്തോറും പോൽ. 940

---

അദ്ധ്യായം 95. മരുന്ന്.

കൂടെ കൂറയെ ശ്ശാസ്ത്രപ്രോദിത-
ദോഷത്രയവു മഴൽ. 941

ഉണ്ടതു ദഹിച്ചു കണ്ടുണൌഷധ-
മുടലിനു വെടിയുവതാം. 942

ദഹിക്കെ യളവോർത്തുണ്ടു ലാന്നവ-
നിരിപ്പിനിട നെടുനാൾ. 943

ദഹിച്ചു നന്നായ്പ്പശിക്കെ യഹിതം
ത്യജിച്ചു താന്നുണാം. 944

ഹിതമായതു കൊതിയമത്തി യുണ്ടാ-
ലിടരൊ നുയിരിനെഴാ. 945

മിതമായുണ്മവ നിമ്പംപോൽ പ്പെരു-
മിരകൊാംവവ നഴലാം. 946

തീയളവറിയാതുണരാതുണ്ടാൽ
നോവളവറിയാതാം. 947

പിണിപാത്തടി പാത്തൊഴിയോത്തണുവും
പിഴയാതതു ചെയ്‌വൂ. 948

ആതുരനുടെ നില പിണിനില കാലവു-
മറിഞ്ഞു ചെയ്യുറിവോൻ. 949

ചതുരം ഗൌഷധ രോഗി ഭിഷ ക്കര-
ചതുരംഗക മഗദം. 950

---

## അവശിഷ്ടം.

### അദ്ധ്യായം 96. കുലീനത.

കുലീനനത്രേ ചെവ്വോടു നാണം
സ്വഭാവമായുള്ളു. 951

നാണം നേരിനൊ ടാചാരവു മഭി-
ജാതനു വഴുകീടാ. 952

സ്മിതി സുഖമൊഴി കൊട യനിന്ദ നാലും
സ്ഥിരകുലഗുണങ്ങൾ പോൽ. 953

കുറ ചെയ്തീടാ കുലീന നനവധി
കോടികൾ നേടുകിലും. 954

പഴകിയ വംശം ദാനം കുറുകിയു-
മൊഴിയാതാൻ സ്വഗുണം. 955

കുറ ചതി കരുതിച്ചെയ്യാ നൽക്കുല-
നില കുറയരുതെന്നോൻ. 956

നന്നായ് ത്തെളിവൂ കുലീനനുടെ കുറ
വിണ്മതിതൻ മറുപോൽ. 957

കുലനലനൻ പകമൊഴിയുകി ലവനുടെ
കുലജനി ശങ്കിതമാം. 958

നിലനില മുളയിൽക്കാണ്മൂ നരനുടെ
കുലനില വായ്മൊഴിയിൽ. 959

നലമോ വേണ്ടുവ താളുക നാണം
കുലമോ പണിവതുപോൽ. 960

അദ്ധ്യായം 97. മാനം.

കുറയ്ക്കു കാരണമെന്നാൽ ചെയ്യരു-
തവശ്യകർമ്മവുമേ. 961

ചൊല്ലോടു മാനം വേണ്ടോൻ ചെയ്യാ-
ചൊല്ലിനു മൊല്ലായ്ക. 962

പൊരുളിൻ മികവിൽ പണിവാറ്റം കുയച്ച്
പൊരുളിൻ മെലിവിൻനാറ്റം. 963

തലവിട്ടിഴുകിയ മുടിയേ പുരുഷൻ
നിലവിട്ടിഴുകിയ നാറ്റം. 964

കുന്നൊത്തവരും താഴ്വു താഴ്വതു
കുന്നിക്കും ചെയ്കിൽ. 965

നിന്ദകരുടെ പിൻ പോയ്നില പുകഴൊടു
വിണ്ണറ വിനിയെന്താം. 966

നന്നേ നിന്ദകസേവയിൽ വാഴ്വതി-
ലന്നേ ചത്തെന്നാൽ. 967

ജഡമിതു കുലനില യഴിയെ ക്കാപ്പതു
മൃതിയുടെ മറുകൈയോ. 968

മുടി പോമ്പോറ്റം ചാം ചമരികറ്റം മാനം
വരുവാൻ കുലജൻ ചാം. 969

ഇഴിവിൽ ചാകും മാനിക്കാം പുകഴ്
തൊഴുതിഹ വാഴ്ത്തുവതാം. 970

## അദ്ധ്യായം 98. മഹത്ത്വം.

നരനകമികവൊളി യിളിവതു പഴകി
ക്കഴിവാൻ കരുതുവതും. 971

ഒക്കും ജീവനു സർവം ജനി നില-
യൊക്കാ വൃത്തികളാൽ. 972

താഴ ത്തുത്തമ നധമൻ മുകളിലു-
മിരുന്നു മവനവനേ. 973

ദൃഢമതിസതിപോൽ സ്വയമേ കാത്താൽ
പെരുമയു മവനുളവാം. 974

അരിമപ്പെട്ടതു മുറയേ ചെയ്വാൻ
പെരുമപ്പെട്ടവനാം. 975

മതിച്ചു കൊൾവേൻ മഹിതരെ യെന്നൊരു
നിനയ്പു നീചനെഴാ. 976

ചീറും ഗർവേ ശ്രീയും ചെയ്വൂ
ചേരാത്തെട മാന്നാൽ. 977

തനിയേ നീചത പുകണ്ണു പൊക്കം
പണിവൂ മഹിമ സദാ. 978

മദഗതി മറവതു മഹിതത യധമത
മദഗതി മറിയിടലും. 979

പറയാ പരരുടെ കുറ നലരേതും
പറവൂ നീചരതേ. 980

---

അദ്ധ്യായം 99. ഗുണപൂൎണ്ണത.

കടമായ് ഗുണനിറ കാക്കും പൂൎണ്ണനു
നലമെല്ലാം സ്വതപോൽ. 981

ഗുണനലമത്രേ പൂൎണ്ണനു നലമൊരു
നലമോ ബാഹ്യനലം. 982

തികവിനു താങ്ങഞ്ചാൻ പുപകൃതി നേ-
രനുകൂലത ഭയവും. 883

തപസ്സിനുയിരപനിധനത പരദൂഷി-
യൊഴിപ്പു തികവിനുയിർ. 984

ചുണയനു ചുണ പണി വെതിരിനെ മാററും
പണി ഗുണപൂൎണ്ണനത്തു്. 985

താണവരൊടുമേ തോല്ക്കില തേല്പതു
തികവിനു നികഷംപോൽ. 986

തികവിനു ഫലമെന്തഴൽ ചെയ്തവക്കു-
മിനിവതു ചെയ്യാഞ്ഞിൽ. 987

അധനത യിഴിവോ മനുജനു തികവെ-
ന്നറിവൊരു ബലമെഴുകിൽ. 988

ഊഴി യ്ക്കുലവില്ലു മുലയാ തികവാ-
മാഴി യ്ക്കതിരായോൻ. 989

പൊറയുരുധരയും പൊറാ സുപൂൎണ്ണനു
നിറവിനു കുറ വരുകിൽ. 990

---

അദ്ധ്യായം 100. സുഗുണത—നല്ല പെരുമാററം.

ആവുക യാക്കം സുഗമൻ സുഗുണത-
യാം വഴി സുഗമം പോൽ. 991

സുകുലതയൊന്നൻപൊന്നിവ രണ്ടും
സുഗുണതയെന്ന വഴി. 992

ഉടലൊ പ്പൊപ്പ ല്ലലകിനൊ ടൊത്തൊരു
ഗുണമൊ പ്പൊപ്പേ പോൽ. 993

നയധൎമ്മാഗ്രഹ ഫലസംയുതരുടെ
ഗുണമഭികീൎത്തിതമാം. 994

പ്രകൃതിവിദതി ഗുണഗതി പക പെട്ടും
കളിയിലു മികഴ് വിനിയാ. 995

സഗുണരൊ ടിടചേ ൎന്നണ്ടുല കതു മ-
ണ്ണടിയു മതല്ലായ്കിൽ. 996

മതികുശമൊത്തേ മൂൎത്തും മരമേ
മാനുഷഗുണരഹിതൻ. 997

കൂറ ററനീതി കൊണ്ടവരൊട്ടുമേ
കുറതാൻ ഗുണമൊഴികിൽ: 998

ചിരി യരുതാത്തവ നരുതരധര പര-
മിരുളാൎന്നു പകലും. 999

അപഗുണഗത മതിവസു കെട്ടുകലമാ-
ന്നഴിഞ്ഞ നൽപ്പാൽപോൽ. 1000

---

## അദ്ധ്യായം 101. നിഷ്ഫലധനം.

അതിധന മുണ്ണാതടുക്കിയോൻ മൃത-
നതിനാൽ ഫലമെന്താം. 1001

പൊരുളാ ലെത്തുമെ ന്നുരുളാക്കൊതിയാ-
മിരുളാൽ ദുർജ്ജനിയാം. 1002

ധനത്തെയെണ്ണി പ്രസിദ്ധി യൊഴിവോൻ
ധരയ്ക്കു ഭാരംതാൻ. 1003

മിച്ചം കരുതുവ തെന്താ മൊരുവനു-
മിഛ യെഴാത്ത പുമാൻ. 1004

കൊടുപ്പൊ ട്ടുണററവ നില്ലൊരു വക
കോടിപ്പൊരു ളാന്നും. 1005

അതിധന മുണ്ണാ തർഹ ക്കരുളാ-
താഠവോ നതി നഴലേ. 1006

അഗതി കൾക്കരുളാ പ്പൊരു ളതിഗുണവതി
പരിണത കന്യകപോൽ. 1007

പ്രിയതപ്പ മററൊരു ധനികൻ നാട്ടിൽ
പഴുത്ത കാഞ്ഞിരമേ. 1008

അൻപൊടു സുകൃതം സ്വസുഖവു മററൊ-
രാർജ്ജിത മന്യനു പോം 1009

ധനിയാം നല്ലൻറെ ലാഘ്യവാം ദീനത
ഘനഘട വറളുകപോൽ. 1010

---

അദ്ധ്യായം 102. നാണം.

ക്രിയയിൽ ത്രപതാൻ ത്രപയാം മററു
കുലവധുതൻ ത്രപതാൻ. 1011

ഊണുടതൊട്ടവ യുലകിനു പൊതുവക
നാണം നലരുടതേ. 1012

കുറിനില ജീവൻമെയ് ഗുണതതിയുടെ
നിറവിനു നാണനലം. 1013

ത്രപ ഗുണപൂൎണ്ണിനൊരണിയതൊഴിഞ്ഞൊരു
മദഗതി പാഴ്പ്പിണിതാൻ. 1014

ത്രപയുടെ നിധിപോൽ പരനുടെ പഴി തൻ-
പഴിയും നാണിപ്പോൻ. 1015

ത്രപയെ ക്കൊററവു വിരിവെഴു മുലകിനെ
നലനരണായ് ക്കൊള്ളാ. 1016

നാണം കാപ്പോൻ പ്രാണനു തൊഴിയാ
പ്രാണനെ യതിനൊഴിയും. 1017

പരജന മഞ്ചുവ തഞ്ചാത്തവനെ
സ്സുകൃതവുമഞ്ചിടും. 1018

ശീലപ്പിഴ കുലഹതി ഗുണകുലഹതി
നാണപ്പിഴ നിന്നാൽ. 1019

നാണം കാണാ വൎത്തന പാവകരാം
ഞാണാലാട്ടകപോൽ. 1020

---

## അദ്ധ്യായം 103. കുലോദ്ധാരണവിധി.

പ്രവൃത്തി തീക്കാതൊഴിക്ക ലൊഴിവതു
മഹത്താ മകുടംതാൻ. 1021

ഉലയാ തുദ്യമി യറിവിൻ നിറവിനൊ-
ടുഴയ്ക്കു കുലമുയരും. 1022

കുലോൽക്കനും മുമ്പിറങ്ങിടും ത-
റുടുത്തു ദൈവംതാൻ. 1023

കുലാൎത്ഥ മവിരതയത്നം താനേ
ഫലിക്കു മെണ്ണാഞ്ഞും. 1024

തെററെററാരു കുലശിവദനെ യുലകം
ചുററും ചുററമെഴാൻ. 1025

അനപായ മാൾവതി നാണ്മയെ നേടുവ-
തുന്നതമാ മാണ്മ. 1026

ശൂരരി ലാഹവ ഭാരംപോൽ കുല-
ഭാരം കുശലരിലേ. 1027

തരുണം വേണ്ടാ കുലകരു മാനം
മടിയും കെട്ടതലിനാം. 1028

കുലമപദോഷം കാപ്പാൻ പണിവോ-
നഴലിനു താനോ മെയ്. 1029

അഴലടി വെട്ടെ ത്താങ്ങാൻ തക്കവ-
നെഴാത കുല മടിയും. 1030

---

## അദ്ധ്യായം 104. കൃഷി.

ചുഴന്നു മുഴവന്നു പിൻവരു മെവരു-
മുഴന്നു മഴകുഴവേ. 1031

ഉഴവരതാത്തോർ ക്കുന്നാ യുഴവോ-
രുലകിന്നൊ രച്ചാണി. 1032

ഉഴുതു ണ്ടെഴുവോ രെഴുവോർ മറ്റോർ
തൊഴുതു ണ്ടെഴു മടിയാർ. 1033

പൊലിയൊടു നിഴലവർ തങ്ങ്കുടയടിയിൽ
പലകുടനിഴൽ കാണ്മൂ. 1034

ഇരക്കുകി ല്ലുഴുതുണ്ണവ രർത്ഥി-
ക്കൊളിക്കുകി ല്ലരുളും. 1035

ഉഴവൻതൻ കൈമടിക്കെ നിലപോ-
മുലകം വിട്ടവനും. 1036

പിടിവള മെന്യേ നിറപൊലി പടിമൺ
പിടിയള വുണക്കിയാൽ. 1037

നന്നുര മുഴവിലു മഥ കളപിഴുതാൽ
നോട്ടം നീരിലുമേ. 1038

ഉടയൻ ചെല്ലാനിലം വെറുപ്പാൽ
പ്രിയപോൽ പിണക്കമൊം. 1039

നിലമാം നല്ലാൾ ചിരിക്കു മില്ലെ-
ന്നലസം വാഴ്വവനെ. 1040

---

## അദ്ധ്യായം 105. ദാരിദ്ര്യം.

ദുർഗ്ഗതി പോലൊരു ദുർഗ്ഗതി ദുർഗ്ഗതി-
ദുർഗ്ഗതി മാത്രം താൻ. 1041

പാതകി പഞ്ഞം പെട്ടവ നലകം
പാഴേ രണ്ടും പോം. 1042

ദാരിദ്ര്യാഹ്വയ ലോഭാൽ പോം കുല-
പൂർവ്വത പേരൊട്ടുമേ. 1043

കുറവാം മൊഴിയാം മറവിയെ യേററം
വരുതി സുകുലജനിലും. 1044

പഞ്ഞപ്പിണിതന്നുള്ളിൽ പല പിണി
പൊങ്ങിപ്പൊങ്ങി വരും. 1045

തെളിച്ചു നൽപ്പൊരുൾ ചൊന്നും വ്യർത്ഥം
ദരിദ്ര നോതുകിലോ. 1046

പെററമ്മയ്ക്കും മററാൾ പുണ്യം
പററാത്തൊരു നിസ്വൻ. 1047

നിന്നിന്നലെയും കൊന്നൊരു പാഴ്പ്പശി-
യിന്നും വന്നിടുമോ. 1048

ഉറക്ക തീയിലു മാകാം കണ്ണൊ-
ന്നടയ്ക്കുമോ പശിയിൽ. 1049

ഊണററവ ററായ്ക്കുപ്പിന്നു
കാലൻ കാടിക്കും. 1050

## അദ്ധ്യായം 106. ഇരപ്പ്.

ഇരക്ക ചിതരെ ക്കാണുകി ലൊളിക്കി
ലവൎക്കുതാൻ പഴിയാം. 1051

ഇരപ്പു തസുഖം വരാതെ വരുമള-
വിരപ്പതും സുഖമേ. 1052

കടമോ ത്തൊളിയാ ക്കരെളിൻ മുൻനി-
ന്നിരക്കുവതു മഴകാം. 1053

ഒളിപ്പുറക്കിലു മോരാത്തവരോ-
ടിരക്കലും കൊട പോൽ. 1054

ഒളിയാത്തവ രുള്ളതിനാൽ മുൻനി-
ന്നിരക്കുവോർ തുനിവു. 1055

മറയ്പ്പുപിണി പോയവരെ ക്കണ്ടാ-
ലിരപ്പുപിണിയേ പോം. 1056

പഴിയാ തികഴാ തരുളും കൈക-
ണ്ടഴിവു മതി മകിഴ്വു. 1057

കുളിരിള യാചക രൊഴികിൽ പാവ-
ക്കളിനില മെന്നതുപോൽ. 1058

അരുൾവോ ക്കൊളിയെ ഞ്ഞിരന്നു കൊൾവാ-
നാളൊ ന്നില്ലെന്നാൽ. 1059

അൎത്ഥികൾ ചീറരുതൎത്ഥക്കുറവിനു
സാക്ഷ്യം സപാത്രതതാൻ. 1060

## അദ്ധ്യായം 107. ഇരപ്പാൻ അറയ്പു്.

ഒളിയാ പ്രാണപ്രിയരൊടു മർത്ഥന-
യരുതതു കോടിനലം. 1061

ഇരന്നു മിയലാനെഴുതിയ വിധി പോ-
യലഞ്ഞു കെട്ടകതുപോൽ. 1062

ഇരന്നു പഞ്ഞം പോക്കിടു മെന്നതി-
ലുയന്ന ധാർഷ്ട്യമെഴാ. 1063

ചത്തും തെണ്ടാ പ്പെരുമ യ്ക്കമരാൻ
വിശപവു മക്ഷമമേ. 1064

കഞ്ഞിത്തെളിയും വിയത്തു കാച്ചിയ-
തുണ്മതി ലിനിവതെഴാ. 1065

യാചന പശുവിനു വെള്ളം പോലും
നാവിനു നീചതമം. 1066

മറയ്ക്കുമധമരൊ ടിരക്കലരു തിതൊ-
രിര പ്പിരപ്പരൊടേ. 1067

മറയ്പുപാററയി ലിരപ്പുപാഴ്പ്പട-
വിടിച്ചു പൊടിയുമുടൻ. 1068

ഇരക്ക ലോർത്തക മുരുകും പുകയാം
മറയ്ക്ക ലോക്കിലതും. 1069

ഒളിപ്പവ ക്കെങ്ങൊളിപ്പു തോതലൊ-
ടിരപ്പവ ക്കുയിർ പോം. 1070

---

## അദ്ധ്യായം 108. അധമത.

നീചരു മാളുകാം പോലി ത്തുല്യത
വേറേ രണ്ടിനെഴാ. 1071

ആകുല മല്ലക മധമൻ സുഖി ന-
ന്നറിയു ന്നവരെക്കാൾ. 1072

ചേതോഗതിപോൽ ചെയ്തുയിർ വാഴ്വൂ
ദേവോപമ നധമൻ. 1073

ചെറു താന്തോന്നിയെ വൻകിട കണ്ടാൽ
പെരുമക്കളിൽ കൊൾവൂ. 1074

സുചരിത മധമന ഭീയാൽത്താൻ പൊരുൾ
കരുതിയു മല്ലമെഴാം. 1075

അറിയും മറ മറുകാതിന പേറിട്ടു-
മറപറ പോലധമൻ. 1076

എച്ചിൽക്കൈയ്യും കുടയാ ഖലനടി
പററിപ്പോക്കന്യേ. 1077

ചൊല്ലേ ത്തരുന്ന നലനഥ ഖലനോ
കൊല്ലേക്കരുമ്പുപോൽ. 1078

ഖലനാ ളുടുപ്പു മൂണും കാണ്കിൽ
പരനിൽ പഴി കാണ്മാൻ. 1079

പിണിയോ ടെന്താ മധമന തന്നെ
ക്ഷണമേ വില്പതിനാം. 1080

ശ്രീ ശാസ്ത്രമംഗലം രാമ – കൃഷ്ണനാമ്നാ വിവൎത്തിതേ
കാമ്യാൎത്ഥ ദ്രമിഡാമ്നായേ കാണ്ഡമൎത്ഥാഖ്യമീരിതം.

---

അർത്ഥകാണ്ഡത്തിൽ രാജാവ്, രാജാംഗങ്ങൾ, അവശിഷ്ടം എന്ന് മൂന്ന് ഉപവിഭാഗങ്ങൾക്കും കൂടി ആകെ അദ്ധ്യായം 70.

1. നൃപന്നയ്യു ഞ്ഞമാത്യന്നു
പത്തും, കോട്ടയ്ക്കു രണ്ടുമായ്,
വിത്തത്തിനൊന്നു, സേനയ്ക്കു
രണ്ടും മിത്രത്തിനെങ്കിലോ,

2. പതിനേഴവശിഷ്ടാഖ്യം
പതിമ്മൂന്നും ക്രമപ്പടി
അർത്ഥമേഴായ് പ്പകുത്തോതി
കുറളദ്ധ്യായ സപ്തതി.

ശാസ്തമംഗലനിവാസി രാമകൃ-
ഷ്ണാഖ്യനോതി പരമർത്ഥദായകം
കാക്കുവാൻ ലഘുതചേർത്തു കൈരളീ
സൂത്രവാക്യമുറയിൽ തിരുക്കുറൾ.

---

# കാമകാണ്ഡം.

## ഒന്നാം ഉപവിഭാഗം.

## ഗാന്ധർവ വിവാഹം

### അദ്ധ്യായം 109. അഴകു കണ്ടു് അവശത.

മതി മമ ധുതമിതു ദേവത കലാപി-
മയിലോ മാനുഷിയോ. 1081

അഴകെൻ നോക്കിന നോക്കുവതൊരു സുര-
വധു പട നീക്കുകപോൽ. 1082

കൊലകൺ പെണ്മക്കോലം കാലൻ
കണ്ടിന്നറിവൂ ഞാൻ. 1083

പെണ്ണിവ ളബലാ കണ്ണോ കണ്ടോർ-
തന്നുയിരുണ്ണുവതും. 1084

കണ്ണിതു നോക്കിന കണ്ണിളമാൻകൺ
കാലൻവേലുമിതേ. 1085

കൊല്ലാ കണ്ണിതു കോടാതിക്കൊട്ടു-
ചില്ലികളിടനിന്നാൽ. 1086

കുലയാ മുലമേൽ തുകിലിതു കൊലമദ-
കളമുഖപടസമമേ. 1087

നേക്കാത്തവരും പട്ടു മെൻവിരു തൊളി-
നെററിക്കററുതാൻ. 1088

വൃത്ഥം വിരുദ്ധഭൂഷകൾ മാന്മിഴി
ലജ്ജയു മുള്ളവളിൽ. 1089

ഉണ്ടേ മധു മുദമതിനു കാമം
കണ്ടാലുതിരുകയായ്. 1090

---

അദ്ധ്യായം 110. ലക്ഷണങ്ങളാൽ ഉള്ളറിക.

ഇണ്ണെമിഴികളാം കിരുനോ കിടർനോ-
ക്കൊന്നിന്നി മറ്റൈക്കെയ്യും. 1091

അക്കളെ വുടയൊരു ചെറുനോ ക്കാശ്ലേ-
ഷാർദ്ധാ ദതിരസമേ. 1092

നോക്കീ താഴ്ത്തീ മുഖമവ ളൻപിനു
വീഴ്ത്തിയ വെള്ളംപോൽ. 1093

നിലുമെൻ നോക്കിനു നോക്കും സ്മിതമൊട്ട
നോക്കും നോക്കായ്കിൽ. 1094

നോക്കാ നേരേ കോൺമിഴീയാൽപോൽ
നോക്കും സസ്മിതമേ. 1095

വേററാർ പോൽത്താൻ ചൊല്ക്കിലുമറിയാം
കുററാർ ചൊല്വതുടൻ. 1096

അന്യതയാട്ടം പ്രിയരുടെ കടുമൊഴി
കണ്ണും കണ്ണോട്ടതാൻ. 1097

കുറൊട്ട മവളെൻ നോക്കിനു നോക്കി-
ത്തൂകും സ്മിതി ശുഭദം. 1098

അറിയാത്തവർപോ ലലസം നോട്ടം
പ്രണയാനചിതരിൽത്താൻ. 1099

വായ്ച്ചൊല്ലെന്തിനു കണ്ണോട്ട കണ്ണിൻ
നോക്കൊത്തീടുകിലോ. 1100

---

## അദ്ധ്യായം 111. ആലിംഗനാനന്ദം.

ഇന്ദ്രിയ പഞ്ചക സുഖങ്ങളൊത്തീ
സുന്ദര ഗാത്രിയിലേ. 1101

മരുന്നു മാലിനു മററീ മധുമൊഴി
തരുന്ന മാല്ക്കിവളേ. 1102

പ്രിയാ മൃദുസ്തന നിദ്രയിലിനിയോ
സരോജനയനപദം. 1103

അകലുകിലെരിപൊരിയണകെ കുളിര-
ങ്ങനലിതു നേടിയിവളോ. 1104

കൊതിക്കെയവയവ പോന്നാൽപ്പോൽ പൂ-
ങ്കുഴലീകുചസംഗം. 1105

തഴുകെ ത്തഴുകെ ത്തളിരിടുമുയിരി-
ത്തരുണീ കുചമമൃതം. 1106

നേട്ടം വീട്ടിൽ പ്പങ്കിട്ടുണ്ണലു
പോൽപ്പൊൻ മെയ് പുണരൽ. 1107

കാമ്യം കാററിട കാണാ ത്തഴുകൽ
കാമുക രിരുവർക്കേ. 1108

കലഹം ശമനം തഴുകലുമല്ലീ
കാമവിവാഹ ഫലം. 1109

തെളിയെ ത്തെളിവു തെളിയാ ത്തിവളിൽ
തഴുകെ ത്തഴുകെ രതീ. 1110

---

## അദ്ധ്യായം 112. ഗുണാതിശയവർണ്ണനം

മൃദുതമ മനിച്ച മയി! ശുഭ മെൻപ്രിയ
മൃദുതര നിന്നിലുമേ. 1111

പലർ കണ്ടലർ കണ്ടിവളും കണ്ണെന്നൊ-
ന്തകമേ ചപലത തേ. 1112

തളിർമെയ്യുലർമണ മഴിവേൽ മിഴി മു-
ത്തൊളി ചിരി ലത ഭുജവും. 1113

കാങ്കിൽ കുനിവൂ കുവലയ മിക്കൺ-
കലവികളില്ലെന്നായ്. 1114

പിണഞ്ഞു നടുവിൻപുല യിവ ളനിച്ച-
മണിഞ്ഞു ഞെട്ടൊടുതാൻ. 1115

മതിയീ മുഖവും വേർതിരിയാ ഞ്ഞുഡു-
തതി പാഞ്ഞുഴലുകയായ്. 1116

അറുമിട മടയെ ത്തെളിയും മതിയുടെ
മറുവീ മുഖമറിയാ. 1117

പ്രിയാർഹ മതി നീ വാഴ്കെൻ പ്രിയയുടെ
മുഖാഭ ചൊരിയാകിൽ. 1118

മലർമിഴിതൻ മുഖസമതയ്ക്കായി മതി
പലർ കാണാതൊഴിക. 1119

അനിച്ച മന്നത്തൂവലുമ ച്ചേ-
വടികൾ ഗോക്ഷുരകം. 1120

---

അദ്ധ്യായം 113. അനുരാഗാധിക്യപ്രസ്താവം

പാലൊടു കലൎന്ന തേൻ പതുമൊഴിവെൺ-
പല്ലിട മൂറിയ നീർ. 1121

ഉടലിനൊ ടുയിർപോൽ തമ്മിൽ പ്രിയമെൻ
മടമൊഴിയും ഞാനും. 1122

പാവേ കരുമിഴി വിടുകഞ്ഞെൻ മുദ്ര-
ഫാലയ്ക്കില്ലയിടം. 1123

ഉയിരിനു വാഴ്വവളുടലാഠം പുണർവതു
പിരിവുയിർ പിരിവതുപോൽ. 1124

മറക്കി ലോൎപ്പേൻ മറക്ക ലറിയാ
മദിരാക്ഷീസുഗുണം. 1125

ഒഴിയാ മിഴിവി ട്ടിമയ്ക്കിലെൻപ്രിയ-
നഴലാ സൂക്ഷ്മതമൻ. 1126

മിഴിയിൽ പ്രിയനു ണ്ടരുതേ മറവെ-
ന്നെഴുതാ മിഴിയും ഞാൻ. 1127

ഉള്ളിൽ പുലരും ദയിതനു ചുടുമെ-
ന്നുണ്ണാ ചുടുവതു ഞാൻ. 1128

മറവോൎത്തിമയാ ഞാനതിനവനലി-
വറിവീ ലെന്നയലാർ. 1129

അതിരസ മനുകല മകമേ മരുവം
പതി പക പോൽ പോയ് പോൽ. 1130

---

അദ്ധ്യായം 114. ലജ്ജാനിർമ്മോചനപ്രസ്താവം.

രതിയാ നുഴല്വോ ക്കുതകും പനമട-
ലൊഴിയെ ഗ്ഗതി യറിയാ. 1131

പൊറാത്തൊരുയിരും മെയ്യും നാണം
മറുത്തു മടലേറും. 1132

നാണവു മാണ്മയു മന്നിന്നെൻ വക
കാമികളുടെ മടലേ. 1133

നാണവു മാണ്മയുമാം പ്ലവ മരിയൊരു
കാമക്കോററം കടിവ്വു. 1134

മടലോ ടന്തിപ്പിണി തന്നിതു ചെറു-
മാലക്കൈവെളയാററം. 1135

മടലേ നിന വൻ മുഗ്ദ്ധസ്ഥായ് ക-
ണ്ണടയി ല്ലിരവിലുമേ. 1136

മട ലതികാമച്ചുടലിലു മേററ-
മാതിൽ പ്പെരുതേതാം. 1137

കരുതാ ഗ്ഗുരുഗ്ഗുണ മരുളോ ത്തലിയാ
കാമം മറ ചാട്ടം. 1138

അറിയുന്നീ ല്ലുലകെ ന്നെൻ കാമം
ചപലം തെരുവലയ്വൂ. 1139

നാം പെട്ടതു പെട്ടറിയാ ഞ്ഞജ്ഞർ
ചിരിപ്പു നാം കാണ്കെ. 1140

---

അദ്ധ്യായം 115. ജനപ്രവാദനിവേദനം.

പ്രവാദ മുണ്ടായു ണ്ടാരുയി രുല-
കറിവീലതു ഭാഗ്യം. 1141

അലർമിഴി യസുലഭ യെന്നറിയാ തിവ-
രുരുഠംവൂ പഴി തുണയായ്. 1142

ഉയരും ശ്രുതി തുണയല്ലീ പുണരാ-
തതിനുടെ സുഖമരുഠംവൂ. 1143

ശ്രുതിയാ ലുയർവ്വ് കാമ മതൊഴികിൽ
ഗ്ഗുണമ റററടിയു മതും. 1144

വെറിപെട്ട മളവിനു മധുരതി കാമം
വെളിപെട്ടമള വിനിവാം. 1145

കണ്ടതു മൊരുനാഠം പ്രിയനെ ശ്രുതി ഫണി
തിങ്കളെ യുണ്ടതുപോൽ. 1146

ശ്രുതി വള മതിനൊട്ട ജനനിവചനം
ജല മിപ്പിണി വളരും. 1147

ശ്രുതിയാൽ കാമം കെട്ടുക നെയ്യാ-
ലെരിതീ കെട്ടുകപോൽ. 1148

അഴലരുതെന്നോൻ ത്രപ പലർ കൊഠംകെ-
പ്പിരികെ പ്പഴി ത്രപയോ. 1149

നേന്നാ ലരുളും പ്രിയൻ പ്രിയം ഞാൻ
നേരൊന്നോരു പഴി പൊങ്ങി. 1150

ഗാന്ധർവ്വവിവാഹം എന്ന ഒന്നാം ഉപവിഭാഗം സമാപ്തം.

---

'വിവാഹശേഷം' എന്ന രണ്ടാം ഉപവിഭാഗം.

അദ്ധ്യായം 116. വിരഹാസഹ്യത.

പിരിയാശ്ശോ ചൊല്ല്കെനി കടൻ നിൻ-
വരവോ വാഴ്വോക്കും. 1151

പ്രിയനുടെ നോട്ടവു മിനിവ ന്നിന്നോ
പിരിവോർത്തഴൽ പുണർവും. 1152

ഉറവില്ലി ല്ലടറിയും പ്രിയനും
പിരിവോ നെന്നറികെ. 1153

ഉറപ്പു ലാളിച്ചരുറംവോൻ പിരികിലു-
തുറച്ചതൊരു കുറയോ. 1154

ഹൃദയസ്ഥിത ഗതി കാക്കുക കാക്കിൽ
പിരികിൽ പുണർവറിയാ. 1155

പിരിയു ന്നെന്നോൻ കഠിനൻ കുളുകം
തരുമെ ന്നാശ വൃഥാ. 1156

കുറി പറവിലേ കൈയ്യൂഴ കഴിയും
വളതാൻ പ്രിയവിരഹം. 1157

അസുഖം മിത്രവിഹീനം ദിക്കതി-
ലസുഖം പ്രിയവിരഹം. 1158

തൊടുകിൽ ചുടുകിൽ ചുടുമനൽ ചുടുമോ
വിടുകിൽ കാമംപോൽ. 1159

എരിമൊഴി യഴലും പിരിവും താങ്ങി
പ്പുനരപി വാണു പലർ. 1160

---

## അദ്ധ്യായം 117. വിരഹാവസ്ഥാവിലാപം.

മറയ്ക്കു മാലിതു മേന്മേൽ പെരുകുവ-
തിറയ്ക്കു വെള്ളംപോൽ. 1161

മറയ്ക്കു പണി പിണി പിണി ചേർത്തവനോ-
ടുരയ്ക്കു നാണവുമാം. 1162

തളർതന്നു താങ്ങാ ത്രപയും താപവു-
മുയിരാം കാവടിയിൽ. 1163

കാമക്കടലിതു താണ്ടും നൽപ്പിണ
കാണുന്നീ ലിവളോ. 1164

അഴലൻപിനിവിൽ ചെയ്യോർക്കിനി യെ-
ന്താകാ പകയെരിവിൽ. 1165

കടലളവിമ്പം കാമം നോവി-
പ്പുള വഴ ലതിനെക്കാൾ. 1166

സ്മരാബ്ധി നീന്തി കരയില്ലിരവിലു-
മിവളേ വാഴുന്നേൻ. 1167

അലിവാൻറക്കി നീടുയിർകളെ യിര-
വിവളെ ത്തുണ കൊൾവൂ. 1168

കൊടുത കൊടിയോൻകൊടുമയി ലിപ്പോൾ
നെടുനെടെ നീണ്ട നിശ. 1169

ഉള്ളൊത്തുള്ളിട മെത്താ നോർത്താൽ
കൺ നീക്കട ലലയാ. 1170

---

അദ്ധ്യായം 118. നയനോൽക്കണ്ഠാവാതൈവശ്യം.

തണിയാ പ്പിണിയിതു കാട്ടിയ കണ്ണേ
കരയാ നെന്തിപ്പോഠം. 1171

നോക്കി കണ്ണററി മൈയ്യുണ്ണുതു
നോക്കാതെ ന്തഴലാൻ. 1172

വിരുണൊടു നോക്കിയ താനേ കർവതു
ചിരിവരുവോന്നല്ലീ. 1173

ഒഴിയാപ്പിഴയാ പ്പിണി തന്നെൻമിഴി
കരയാപ്പടി വററി. 1174

കടലൊ ത്തിടരി ഞ്ഞിടച്ചേ ത്തെൻക-
ണ്ണടയ ററഴലുകയായ്. 1175

ആഹാ രസമീ യഴൽ തന്നീ മിഴി
കേഴായി താനും. 1176

കര കര കണ്ണേ വറളലികൊതികൊ-
ണ്ടറവറെ നോക്കിയ നീ. 1177

ക്കുറെന്ന്യേ ക്കുറാണ്ടവ രുണ്ടിഹ
കാണാക്കണ്ണു പൊററാ. 1178

വരാഴ്കി ലിമയാ വരികിലു മിമയാ
മിഴി യിരുവഴി യുഴലും. 1179

അറപറമിഴി യിതുപോ ലുള്ളവരുടെ
മറയറിയാം ലഘുവിൽ. 1180

---

## അദ്ധ്യായം 119. വിളർച്ചകൊണ്ടുള്ള വിഷമം.

അനക നലാളന മരുളീ ട്ടാരൊട്ടു
വിളറലി തിഹ പറവാൻ. 1181

വിളപ്പി തഭികൻ വരുത്തി യെന്നിത
കളിപ്പു തെന്നുടലിൽ. 1182

വിളറലു മഴലും തന്നവ നെടുത്തു
പകരം ത്രപ യഴകും. 1183

നിനയ്പു മൊഴി യെന്മൊഴി തദ്ഗുണമീ
വിളർപ്പുചീർപ്പു ചതി. 1184

കുറച്ചു മഭികൻ പിരികിൽ പണ്ടും
വിളത്തുപോ മെന്മെയ്. 1185

ഇരുട്ടു പാർപ്പു വിളക്കി നവശത
വിളർപ്പു തഴുകലിനും. 1186

തഴുകി ക്കിടക്കെ വിലകിപ്പോയ് തെ-
ല്ലുടനേ വിളറലുമായ്. 1187

വിളറീ തിവളെ ന്നൊന്ന്യേ പിരിഞ്ഞു
പതിയെ ന്നില്ലാരും. 1188

അലിയിച്ചവ നലിവാളുകി ലാകുവ-
താവുക വിളറുക മെയ്. 1189

ആന്ന്വനൻപില്ലെന്നരുതിവളേ
പാണ്ഡുത യെന്നകിലും. 1190

---

അദ്ധ്യായം 120. ഏകപക്ഷദുഃഖാധിക്യം.

കാമിത കാമിതമാർ വിത്തില്ലാ-
ക്കാമക്കനി നേടി. 1191

കാമിത രലിവതു കമന ക്കലകിന
കാർമുകി ലലിവതു പോൽ. 1192

കാമിതർ കാമിപ്പവക്ക കാണ്മു
കഴിയാമെന്ന കരുരം. 1193

മാനിതമാരും പാപികരം കാമിത-
കാമിതരല്ലായ്കിൽ. 1194

കാമിത നെന്നെ ക്കാമിക്കായ്കിൽ
കൈവരു മെന്തവനാൽ. 1195

കടുതൊരു തലയിൽ കുളിരിരുതലയിൽ
കാമം കാവടിപോൽ. 1196

ഒരുവശ മേല്ക്കും മദനൻ കദനവു-
മുഴറലു മറിവിലേ. 1197

പ്രിയജന മധുമൊഴി ലഭിയാതിഹ വാഴ്-
വവരിൽ ധീരരെഴാ. 1198

പ്രിയ നലിവറവും പറയുവ തേതും
ചെവിയിലെനി ക്കമൃതം. 1199

കരളേ വാഴ്കഴലാഴിയെ വളക്ക
കല്ലൊടു കരവതിലും. 1200

---

അദ്ധ്യായം 121. ദുഃഖമയമായ സ്മരണകൾ.

മധുവിലു മിന്നിവത്തു കാമം പ്രമദം
നിരവധി നിനയ്ക്കിലും. 1201

സുഖ മെതളവും കാമം പ്രിയരെ
സ്മരിപ്പതും സുഖമേ. 1202

ഊറെപ്പോം നിനവനക നെനിക്കിത
ചിറെപ്പോം തുമ്മൽ. 1203

ഉണ്ടോ ഞാനും തന്നക മെന്നക-
മുണ്ടവ നെന്നുപൊഴുതും. 1204

ഏററാ മാം മൻ മെന്മന മെപ്പൊഴു-
മേറാൻ ത്രപയില്ലേ. 1205

മററിവ ളെങ്ങനെ വാഴ്വൂ വരനോ-
ടൊത്തൊരു നാളോത്തേ. 1206

മറക്ക ലറിയാ മറക്കി ലെങ്ങനെ-
യഴല്ക്കു മോക്കുകിലും. 1207

അത്ര സുഖാവഹനല്ലീ ചിറി-
ല്ലെത്രയു മോർത്തു മവൻ. 1208

വേറല്ലെന്നോൻ കുററവോത്തോ-
ത്താരുയി രറുവതു മേ. 1209

വിധു വാഴ്കണയൊല കണ്ണാൽ കാണ്മാൻ
വിടാതെ വിട്ടവനെ. 1210

---

അദ്ധ്യായം 122. കണ്ട കിനാവുകൾ.

വരന്റെ ദൂതൊടു വന്ന കിനാവിനെ
വിരുന്നു നന്നെന്താം. 1211

ഇരക്കെ മീന്മിഴി യടയുകി ലന്നകമ്മൊ-
ടുരപ്പു നുള്ള നില. 1212

ഉണർവിൽ കനിയാ പ്പതിയെ ക്കിനാവി-
ലുയിർ കണ്ടിഹ പുലർവ്വു. 1213

കിനാവു കാമദ മുണർവിൽ ക്കനിയാ-
പ്രിയനെ കണ്ടു തരും. 1214

ഉണർവിൽ കണ്ടതു മുടനിന്നിവപ്പോ-
ലിന്നിവേ കിനാവിലും. 1215

ഉണർവു പാതകി തുലയുക കിനാവൊ-
ടണയും പ്രിയനകലാ. 1216

ഉണർവിൽ ക്കനിയാ ക്കരുണൻ വന്നെ-
ന്നുറക്കി ലഴലിപ്പാൻ. 1217

ഇമയ്യൊ മാറിൽ പ്രിയനു ണഥ ഞാൻ
മിഴിക്കെ നെഞ്ചി ലുടൻ. 1218

ഉണർവിൽ കനിയാ ത്തതികഴ്വ്വു ഷിതരെ
ക്കിനാവു കാണാക്കണ്ണൻ. 1219

ഉണർവിൽ പിരിഞ്ഞി തെന്നവ രുറക്കി-
ലണയുവ തറിയാതോ. 1220

---

അദ്ധ്യായം 123. അന്തികണ്ടു് അഴൽ.

ദിനാന്ത മല്ലിയൽ കനകനെയാറോർ-
ദശാന്ത മന്തീ നീ. 1221

വിളറിയൊരന്തീ ജയ നിൻതുണയെൻ
തുണപോൽ കൾശനോ. 1222

സബാഷ്പ മരളും സായം മ്രുതിരതി
മഹാർത്തി ചേർത്തണവൂ. 1223

പ്രിയപ്രവാസേ പ്രദോഷ മണവതു
കൊലയ്ക്കു കരുതിയ പോൽ. 1224

എന്തിവരാം ചെയ്തതു പുലരി കളപകൃതി-
യന്തി കൾപകൃതിയും. 1225

അന്തിയി തന്തിപ്പുതിരുവ തോരത്തോ
കാന്തൻ പോംവരെ ഞാൻ. 1226

അഴലിതു പുലരിയിലരുമ്പു കടമാം
പക ലല രന്തിയൊടേ. 1227

തീയുതിരന്തി ക്കായൻകുഴലൊരു
ദൂതൻ കൊലവാളും. 1228

പുരിയിതു മഴലിൽ പ്പുതിയും പരമഴ-
ലുതിരുമൊ രന്തിയൊടേ. 1229

ധനഗുണ നെന്നര മറാത്തൊ രെന്നയി-
രനലുതിരന്തിയൊടേ. 1230

---

## അദ്ധ്യായം 124. അംഗലംഗി വിലോപം.

അഴല്വു നാം നിർഗ്ഗതനെ ച്ചിന്തി-
ച്ചലർമുൻ മിഴി യരറുവു. 1231

നൃശംസമതി നിൻ പ്രിയനെന്നീ വിളർ-
നീൾമിഴി പറയുവതാം. 1232

ചേരെ ച്ചീറിയ ചുമലിതു ചതിയെ
ച്ചാലേ ചൊല്വൂതാൻ. 1233

പ്രിയനൊടു നിസർഗ്ഗരുചിയും പോയ് കൈ-
മെലിവു വളയിഴിവു. 1234

കൊടിയോൻകൊടുമകളു പറവു വള തന-
തഴകഴിയും ഭുജവും. 1235

വഴുക്കുക വളയിതു ഖലനവ നെന്നരു-
തരുതതു കാതു പൊറാ. 1236

കഠിനന കൈമെലിവൊലി ചൊന്നൊരു ജയ-
മടയാമോ കരളേ. 1237

വിളറി പൈമ്പൊൻവളയാറുനിടിലം
തഴകിയ കൈ തളരെ. 1238

തഴകലിനിടയിൽ കടന്നു ചെറുകാ-
ററവാറുകുളിർമിഴി വിളറി. 1239

ഒളികം വിളറിയ തഴലൊടു കണ്ടള-
വലർമിഴി വിളറിയതാം. 1240

---

## അദ്ധ്യായം 125. മനസ്സിനോടു പുലമ്പൽ.

തണിയാപ്പിണി പോം പണിയെതു മൊന്നോ-
ൎത്തയി മതി പറയരുതോ. 1241

അഴലുവ തജ്ഞത യകമേ വാഴ്കവ-
നപരതിയാണിതുനാഥം. 1242

നിനച്ചിരു ന്നെന്തഴ ലഴൽചെയ്യുവ-
നിരക്ക മില്ലകമേ. 1243

എങ്ങെ ന്നെന്നെ ത്തിന്നും വരട്ടെ
നിന്നോടു നെഞ്ചേ കൺ. 1244

മറെറന്നാമോ മനമേ നാം കൂ-
റററ മതററവനെ. 1245

തണിയെപ്പുണരെപ്പുകഞ്ഞു തണിയാ
പൊയ്ച്ചൂടിതു മനമേ. 1246

കാമം ത്രപയോ വിട്ടു നന്നെഞ്ചേ
ഞാനൊത്തിവ താങ്ങാ. 1247

നൊന്തലിയായ്യോ ത്താതുര മവനുടെ
പിൻപോം മതിമൂഢം. 1248

പ്രിയനുണ്ടകമേ പുറമേ തേടുവ-
തെവനെ ത്താനകമേ. 1249

അണയാതകല്വോ നകനില യരുള്ളകി-
ലഴകറു മിന്നിയുമേ. 1250

---

അദ്ധ്യായം 126. അടക്കത്തിന്റെ അഴിവു്.

ത്രപയാൽ പൂട്ടും മറയാം കതകെ
ത്തകർപ്പൂ കാമമഴു. 1251

കാമം കണ്ണററൊരു വക കൊല്വൂ
കരളിനെ നട്ടരാവും. 1252

മറയ്ക്കിലും കൈചാട്ടും കാമം
വെളിക്കു തുമ്മലുപോൽ. 1253

മറയ്ക്കു കഴിവുണ്ടെന്നേൻ കാമം
മറയ്ക്കു പുറമിതുനാൾ. 1254

പിരിയും പ്രിയനെ ത്തുടരാ വൻകെ-
ല്പറിയാ കാമക്കേടാൾ. 1255

പിരിയും പ്രിയനുടെ പുറകേ പോക്കും
പീഡയ്ക്കെത്ര ദയ. 1256

കണവൻ കാമാൽ കാമിത മരുളെ-
ക്കാണാ നാണം നാം. 1257

വന്മറിമായൻപണിമൊഴി നമ്മുടെ
പെണ്മയെ വെട്ടും വാൾ. 1258

പിണങ്ങുമെന്നിവളകന്നു നെഞ്ചം
പുല്കെ പ്പുല്കിയുടൻ. 1259

കലഹക്ഷമമോ പുണരുമ്പൊഴുതിൽ
കനലലച്ചിവെണ്ണ കരൾ. 1260

---

അദ്ധ്യായം 127. പരസ്പരദർശനോൽക്കണ്ഠ.

പീരിടത്തനാറം തൊട്ടെണ്ണി ത്തേഞ്ഞു
വിരൽ മിഴി വഴിപാർത്തും. 1261

മേലും പോമൊളി വളപോ മിന്നണി-
മേനി മറക്കിലോ. 1262

ജയമുറവറം ത്തുണയൊട്ട പോയവനുടെ
വരവുററിവറം വാഴ്‌വു. 1263

വരുമിഹ പോയവ നതിരതികൊണ്ടെ-
ന്നക മുയിരിട്ടുയർവ്വു. 1264

വരനെ ക്കണ്ണിണ കുളിരെ ക്കാണ്കെ-
ക്കാണാ വിളറലുടൻ. 1265

ഒരുദിന മനുകൻ വരുകഴലടിയവ-
മൃതം നുകരും ഞാൻ. 1266

കയക്ക തഴുകുക കണവൻ വരവേ
കലക്കയോ വേണ്ടു. 1267

അരചൻ വെല്ക്കമരലർ മിഴിയോടിവ-
നന്തിയെ യെതിരേല്ക്കു. 1268

പ്രോഷിതനുടെ വരവെണ്ണും ജീവനു
വാസരമൊരു വരിഷം. 1269

എത്തുകയെത്തിയു മൊത്തും ചിത്തം
പൊട്ടിച്ചത്തെന്താം. 1270

അദ്ധ്യായം 128. മനോഗതം അറിഞ്ഞു് അറിയപ്പെടുത്തൽ.

മറച്ചു മമ്മറ ചാട്ടവ തൊന്നു-
ണ്ടുരയ്പു നിന്മെക്കൺ. 1271

മിഴിനിറയഴകാം ബിസഭുജ മുഗ്ദ്ധ-
യ്ക്കബലാമതിയധികം. 1272

മണിയുറം ച്ചരടൊത്തൊന്നിഹ തെളിവു്
മൂട്ടലയ്ക്കഴകിനകം. 1273

വിരിമൊട്ടകമേ മണമൊത്തിവളുടെ
ചിരിമൊട്ടകമേതോ. 1274

പ്രിയചെയ്തൊളിച്ച നിനവകമാലിന്ന
മറകൈയുടയതുതാൻ. 1275

വളരെ ക്കളിരെ ത്തഴകലി ലസഹ്യ-
കറിന്നത കരുതേണ്ടു്. 1276

കുളിർപ്പുറത്തോൻ പിരിവതു മുന്നേ
വളയ്ക്കു കാണായി. 1277

തിരിച്ചു വല്ലഭനിന്നലെ യെന്മെയ്
വിളത്തു നാളേഴായ്. 1278

പാത്താറം വള ഭുജലതപാത്തലരടി
പാത്താറം പാത്തതേ. 1279

കണ്ണാൽ കാമപ്പിണി ചൊന്നത്മ്മ
പെണ്മയിലരിയതു പോൽ. 1280

---

## അദ്ധ്യായം 129. ആലിംഗനാശ.

കറങ്ങു മോൎത്താൽ കണ്ടാൽ തുള്ളും
കാമ മതല്ല മധു. 1281

കട്ടകിട കലഹം കരുതാ കാമം
കടലൊട്ട കിടകലരെ. 1282

പേണാതിതമേ ചെയ്യും പ്രിയനെ-
ക്കാണാതമരാ കൺ. 1283

പിണങ്ങു മെന്നേൻ മറന്നു മതിയോ
പുണൎന്നു കണ്ടളവേ. 1284

കാണാ കൺ കോലെഴുതെ ക്കാന്തനു
കാണാ കുറ കാണ്കെ. 1285

കാണെക്കാണാ കുറ കുറയെന്യേ
കാണാ കാണായ്കിൽ. 1286

പെട്ടമെ ന്നൊഴുക്കി ലറിയെ ച്ചാട്ടുക
പിഴ കണ്ടാൾക ചിനം. 1287

വഞ്ചക നിൎമ്മാറവൾക്ക വെറിയനു
വഞ്ചിച്ചും മധുപോൽ. 1288

മൃദുലം കാമം മലരില്ല മതിനുടെ
തരുണത നേടി ചിലർ. 1289

കണ്ണാൽ കലഹിച്ചയത്തു പൂണ്ടാ-
ളെന്നെക്കാൾ തൃഷയാൽ. 1290

---

അദ്ധ്യായം 130. മനസ്സിനോടു കലഹം.

മദീയ മല്ലെന്റെന്മതി തന്മതി
തദീയമായ്ക്കണ്ടും. 1291

ചീറില്ലെന്നെ ന്നകമേ ചെല്‌വു
ചേരായിക കണ്ടും. 1292

മതി നീ കൊതിപോൽ ചെല്‌വതു കെട്ടോ-
ക്കതകാ ഹിതരെന്നോ. 1293

ചിനമഥ നകര ലതെണ്ണാ നിന്നോട-
തിനിയാരെണ്ണു മകം. 1294

വരാഴ്കി ലഴലഥ വരികിൽ പിരിവഴ-
ലാറാതെ നെഞ്ചിനഴൽ. 1295

തങ്ങിയതിഹമതി തനിച്ച ചിന്തയി-
ലെന്നെത്തിന്മാൻതാൻ. 1296

ശം നെ പ്പിരിയാ കെട്ട മടനെഞ്ചി-
ന്നടിയെപ്പോയ് ത്രപയും. 1297

പ്രിയഗുണമോർപ്പൂ പഴിക്കി ലിഴിവെ-
ന്നുയിരിനെ യുന്നുവൊരുറം. 1298

തുണയ്ക്കയില്ലാ തൻനെഞ്ചെന്നാൽ
തുണയ്ക്കുതാരഴലിൽ. 1299

തന്നുടെ നെഞ്ചേ തനതല്ലെന്നാ-
ലന്യന്മാരെന്താം. 1300

---

## അദ്ധ്യായം 131 പ്രണയകലഹം.

തെല്ലിട തദ്വ്യഥ കാണാം കലഹം
കൊള്ളുക തഴുകരുതേ. 1301

ഉപ്പൊത്തതു മിതമാന മതേറുകി-
ലുപ്പിനു കൈപ്പിഴപോൽ. 1302

കലഹിച്ചവരെ പ്പുണരായ്പതു പിണി
പിണിയാറം കേറുകപോൽ. 1303

കലഹം തെളിയിക്കായ്പതു വാടിയ
കൊടി കടവെട്ടുകപോൽ. 1304

മലർമിഴിതൻ മനോന്നതി മധുരം
പിഴയൊഴിവൊരു നലനും. 1305

കാമം നെടുചെറുചിന്നങ്ങളൊഴികിൽ
കനിയൊടു കരുങ്ങപോൽ. 1306

എഴുമോ തഴുകാൻ താമസമെന്നഴ-
ലെഴുവതു കലഹവുമേ. 1307

നൊന്തെന്താം നോവറിയുന്നതിനി-
ല്ലൻപുള്ളവരെങ്കിൽ. 1308

നീരുംനല്ലതു നിഴലിലതത്രേ
വീറും കൂറലിതേ. 1309

കലഹം ചുടെ വിടുമവരൊടു കൂടാൻ
കരുതുവതതിതൃഷതാൻ. 1310

## അദ്ധ്യായം 132 കലഹസൂക്ഷ്മത.

നിന്മാറണയാ ഞാൻ നീ ധൂർത്തൻ
പെണ്ണാൾക്കൺ പൊതുവുൺ. 1311

കോപം കൊണ്ടേൻ തുമ്മീ കണവൻ
വാഴ്കെന്നിവൾ പറവാൻ. 1312

അലരണിമാലിക യണികില്ല മൊരുവളെ
യഴകത്തു കാട്ടാൻപോൽ. 1313

ആരിലുമതിരതി യെന്നേ നാരിലു-
മാരിലുമെന്നവളോ. 1314

പിരിയാ നാമി പ്പിറവിയിലെന്നേൻ
മിഴിനീർ വാർത്തിതവൾ. 1315

ഓർത്തേനെന്നേൻ മറന്നിതെന്നവൾ
ചീർത്താൾ തഴുകീല. 1316

വാഴ്ത്തി തുമ്മലി ലുടനതു വിട്ടവ-
ളോർത്തന്നവൾ കേണാൾ. 1317

അമർത്തു തുമ്മലതൊരുത്തി യോർപ്പുതു
മറപ്പുതായ്ക്കേണാൾ. 1318

ചിനമേ സാന്ത്വം ചെയ്യില്ല മന്യയൊ-
ടിവനീവിധമെന്നേ. 1319

ഓർത്തഥപാർത്തേ നവളെ യേവളെ
യോർത്തന്നാൻ ചിനം. 1320

## അദ്ധ്യായം 133 കലഹാനന്ദം.

പിഴയില്ലനകന്ന പക്ഷേ ലീലാ-
ചതുരത കലഹകരം. 1321

കോപപ്പെറ്റപിണി കേളീചതുരത
ക്കൂട്ടും വാട്ടുകിലും. 1322

പാരൊടു നീരൊത്തൊത്തോക്കണ്ടോ
നാകം മനംപോൽ. 1323

പുണച്ച്തളരാച്ചിനത്തിലെന്മതി
മയക്കമസ്രുമെഴും. 1324

തെററ ററവനും പ്രിയ ചെറുതിട കൈ-
തട്ടുവ തതിരസമേ. 1325

ഊണില്ല മുണ്ടതിനടി ചിനി വരിശം
കാമനു തഴകലിലും. 1326

മാനപ്പോരിൽ തോല്പതു ജയമതു
കാണാം പുണരുവതിൽ. 1327

അളികം വേർക്ക പൂണ്ടിനിമ്പമുളവാൻ
വരുമോ ചിനമിനിയും. 1328

കാമിനി ചീറുക കാലിണപണിവാൻ
യാമിനി നീളുക മേ. 1329

കലഹം സ്മരനിനി വതിനിനി വൊത്തഥ
കലരാൻ കഴികിൽത്താൻ. 1330

ശ്രീ ശാസ്ത്രമംഗലം രാമ കൃഷ്ണ സാസ്ത്രീ വിവർത്തിതേ
കാമ്രേ ദ്രമിഡാമ്നായേ കാമകാണ്ഡം സമീരിതം.

തിരുക്കുറൾ സമാപ്തം.

---

ധർമ്മം മുപ്പത്തിയെട്ടർത്ഥം പതിറ്റേഴഥ കാമമോ
പഞ്ചവിംശതിയായിട്ടും പകുത്തു തിരുവള്ളുവർ.

വേദസാരത്തെയദ്ധ്യായം നൂറ്റിമുപ്പത്തിമൂന്നിനാൽ
കുറളായ്പ്പാടിയുലകം വാഴ്കാവഴി ചേർത്തിതേ.

ശാസ്തമംഗലനിവാസി രാമകൃ-
ഷ്ണാഖ്യനോതി പരമർത്ഥദായകം
ഓർക്കുവാൻ ലഘുതചേർത്തു കൈരളീ-
സൂത്രവാക്യമുറയിൽ തിരുക്കുറൾ.

ഓം തത് സത്.

---

## മിന്നൽക്കൊടി

### രാമകൃഷ്ണതിരുക്കുറളിന് ഒരു ലഘുവ്യാഖ്യാനം

മട്ടമലർവനി തൃക്കുറളിതു മിന്നൽ-
ക്കൊടി വഴി കാട്ടുമിതിൽ.

---

അദ്ധ്യായം 1. ധർമ്മാർത്ഥകാമങ്ങൾ വഴിയേ നിറവേററി മുക്തിനേടാൻ മാർഗ്ഗം ഉപദേശിക്കുന്ന ലോകഗുരു ദിവ്യശ്രീ തിരുവള്ളുവർ ധർമ്മാർത്ഥകാമങ്ങൾക്ക് അധിഷ്ഠാനമായ ധർമ്മമാകുന്ന സ്വരൂപത്തോടുകൂടിയവൻെറ-ഈശ്വരൻെറ-മാഹാത്മ്യങ്ങൾ കീർത്തിക്കുന്നു.

അക്ഷരം-എല്ലാ അക്ഷരങ്ങളും, അകാരമൂലകമാണ്-അകാരമാകുന്ന ചുവടോട്-ആരംഭത്തോടുകൂടിയവയാണ്. എല്ലാ ഭാഷയുടെയും അക്ഷരങ്ങൾ അകാരത്തിൽ തുടങ്ങുന്നു. അതുപോലെ, ഉലകം-ലോകങ്ങൾ ആദിപ്രഭുവാകുന്ന-ഈശ്വരനാകുന്ന ചുവടോട്-ആരംഭത്തോടുകൂടിയവയാണ്-എല്ലാ ലോകങ്ങളും ഈശ്വരനിൽനിന്നും ഉണ്ടായവയാണ്.

സൂചന-ഈശ്വരന് എല്ലാം അധീനം. ഈശ്വരൻ അന്യാധീനനല്ല.

2. പര-ലോകാതീതനായ ചിന്മയൻെറ—ജ്ഞാനമൂർത്തിയുടെ-ഈശ്വരൻെറ ശുഭപ്രദമായ പാദം വണങ്ങിയില്ലെങ്കിൽ, വേദശാസ്ത്രാദികളെല്ലാം പഠിച്ചിരുന്നാലും എന്തു ഫലം. സംസാരദുഃഖനാശനമാകയാൽ പാദം ശുഭപ്രദം.
സൂചന:-ഈശ്വരൻ ജ്ഞാനസ്വരൂപനാണ്.

3. ധ്യാനിച്ച മാത്രയിൽ ഭക്തജനങ്ങളുടെ ഹൃദയമാകുന്ന മലരിൽ - പൂവിൽ - ഹൃദയകമലത്തിൽ എത്തുന്നവൻെറ-ഈശ്വരൻെറ മാൺ അടി—മാഹാത്മ്യമുള്ള പാദങ്ങളെ ചേർന്നവർ-സദാ ധ്യാനിക്കുന്നവർ ഭൂമിയിൽ ഉയർന്ന നിലയിൽ വളരെക്കാലം വാഴും. ചെന്നോൻ എന്ന ഭൂതരൂപം ചെല്ലുന്നവൻ എന്ന നിശ്ചയാർത്ഥം കുറിക്കുന്നു. മാൺ അടി-രണ്ടാം സൂത്രത്തിൽ പറഞ്ഞ ശുഭപ്രദമായ പാദം.
സൂചന:-ഈശ്വരൻ നിരന്തരപ്രബുദ്ധനാണ്.

4. ഒന്നിനോടും വെറുപ്പോ സ്നേഹമോ ഇല്ലാത്തവന്റെ-ഈശ്വരന്റെ പദം-പാദത്തെ ആശ്രയിച്ചവന് ഒരിക്കലും ദുഃഖത്തിനുപഴുത്-ഇട-ഹേതു ഉണ്ടാകയില്ല. ഗതരതിവിരതി പദാശ്രയൻ-സർവ്വസംഗപരിത്യാഗിയുടെ നിലയെ ആശ്രയിച്ചവൻ എന്ന അർത്ഥവും ആകാം. സൂചന:-ഈശ്വരൻ നിത്യമുക്തനാണ്.

5. ഈശ്വരസാർത്ഥശ്രുതിനിരതൻ-ഈശ്വരന്റെ അർത്ഥവത്തായ കീർത്തിയിൽ സദാ രമിക്കുന്നവൻ മായാസ്വഭാവമായ രണ്ടു കർമ്മങ്ങളെയും-സൽക്കർമ്മത്തെയും ദുഷ്കർമ്മത്തെയും കടന്നവനാണ്. ഈശ്വരനെ എത്ര പുകഴ്ത്തിയാലും അതെല്ലാം അർത്ഥമുള്ളതുതന്നെ അതിനാൽ സാർത്ഥയശസ്സ്. കർമ്മങ്ങൾ ചെയ്യുകയില്ല, ചെയ്താലും അവയുടെ ഫലങ്ങൾ അവനെ ബാധിക്കയില്ല. കർമ്മം ഏതും ജന്മത്തിനു കാരണമാണ്. അവനു വീണ്ടും ജന്മമില്ല. ഈശ്വര···രതൻ-ഈശ്വരത്തമോ അല്ലെങ്കിൽ ഈശ്വരനെ സംബന്ധിച്ചുള്ളതോ ആയ അർത്ഥവത്തായ ശ്രുതിയിൽ-വേദത്തിൽ നിരതൻ സദാ രമിക്കുന്നവൻ-വേദം പഠിച്ച് അതിൽ ഉറച്ചിരിക്കുന്നവൻ എന്ന അർത്ഥവും ആകാം. സൂചന:—ഈശ്വരൻ അനന്താനന്ദവാനാണ്. സൂ. 3 മുതൽ 5 വരെ ദുഃസുഖത്തെ മുറയ്ക്കു പറഞ്ഞു. ഇനി മുക്തിസുഖത്തെപ്പറയുന്നു.

6. പഞ്ചേന്ദ്രിയങ്ങളെ ജയിച്ചവന്റെ - ഈശ്വരന്റെ അനഘം-പാപഹീനമായ, ഗതി - മാർഗ്ഗത്തെ ദൃഢമായി സ്വീകരിച്ചവൻ അനന്തകാലം വാഴും, മുക്തിപദത്തിൽ. അവിടെയേ അതു സാധിക്കയുള്ളല്ലോ. ജിത···യൻ- 1. ഈശ്വരൻ. 2. സന്ന്യാസി. ഗതി- 1. മാർഗ്ഗം. 2. ആശ്രയം. സൂചന:- ഇന്ദ്രിയാധീനനല്ലായ്കയാൽ, ഈശ്വരൻ പരിശുദ്ധനാണ്.

7. തുല്യമില്ലാത്തവന്റെ-ഈശ്വരന്റെ പാദത്തിൽ രമിക്കുന്നവനല്ലാതെ, ദുഃഖത്തിന് അറവ് ആക്കുവതു്-അറുതി

വരുത്തുക എന്നതു്-അവതി വരുത്താൻ, ആൎക്കു് ആം-ആൎക്ക കഴിയും. അതുലനു കോപമില്ല, കോപഹീനനു പരമാനന്ദം, സൂ. 854. ഈശ്വരൻ ഇന്ദ്രിയജേതാവാണു്, സൂ. 6. അതിനാൽ, പരമാനന്ദനെന്നു സിദ്ധം. സ്നേഹ ദ്വേഷങ്ങൾ ഇല്ലാത്തവനു പരമാനന്ദമെന്നു സൂ. 4,364. അവനെ ശരണംപ്രാപിച്ചാൽ നിശ്ചയമായും ദുഃഖംഅററം. സൂചന:- ഈശ്വരൻ പരമാനന്ദമയനാണു്.

8. പുണ്യസമുദ്രത്തിൻെറ-ഈശ്വരൻെറ കരുണാശീതള മായ പാദത്തെ പ്രാപിക്കാതെ, അന്യ അംബുധി-ധൎമ്മസമുദ്രം ഒഴികെയുള്ള മററു രണ്ടു സമുദ്രങ്ങൾ-അൎത്ഥ സമുദ്രവും കാമസമുദ്രവും, നീന്താ- നീന്തുകയില്ല-കടക്കാൻ കഴികയില്ല. ധൎമ്മം മുതലായ ഓരോന്നും സമുദ്രംപോലെ വിപുലമാകയാൽ സമുദ്രമെന്നു പറഞ്ഞു. ഈശ്വരപാദം സംസാരസമുദ്രം കടക്കാൻ തോണിയാണു്. അൎത്ഥകാമസമു ദ്രങ്ങൾ കടന്നാലെ മുക്തിസാമ്രാജ്യത്തിൽ എത്തുകയുള്ളൂ. സൂചന:-ഈശ്വരൻ അനന്തകരുണാനിധിയാണു്.

9. അഷ്ട ഗുണ അംഘ്രിക്കു്-കഴിഞ്ഞ എട്ടു സൂത്രങ്ങൾ കൊണ്ടു സൂചിപ്പിച്ച എട്ടു ഗുണങ്ങളോടു കൂടിയവൻെറ-ഈശ്വരൻെറ പാദത്തിൽ, അടിയാ-നമിക്കാത്ത, കെട്ട തല, നഷ്ട ഗുണ ഇന്ദ്രിയ വൽ- 1. സ്വഗുണം നശിച്ച ഇന്ദ്രിയംപോലത്തതാണു്. 2. സ്വഗുണം നശിച്ച ഇന്ദ്രി യങ്ങളോടു കൂടിയതാണു്, അതിനാലാണു നമിക്കാത്തതു്. ബുദ്ധിയുള്ളവർ നമിക്കും.

10. ഈശ്വരപാദത്തിൽ സദാ രമിക്കുന്നവൻ സംസാര സമുദ്രം കടക്കും, അന്യനു സാധിക്കയില്ല.

സൂത്രസംഗ്രഹം:—1 ഈശ്വരൻ ഉണ്ടു്. 2 അവനെ വണ ങ്ങണം. 3-6 അതിൻെറ ഫലം. 7, 8 വണങ്ങാത്തവന്റെ കെടുതി. 9 വണങ്ങാത്തതിനു കാരണം. 10 മുക്തിക്കു് ഏകമാൎഗ്ഗം.

അ. 2. മഴ ഇല്ലെങ്കിൽ ലോകവും ധൎമ്മാൎത്ഥകാമങ്ങളും ഇല്ല. മഴയ്ക്കു സൃഷ്ടിസ്ഥിതിസംഹാരശക്തി ഉണ്ടു്. മഴ ഈശ്വര

കാരുണ്യത്തിന്റെ പ്രത്യക്ഷവും പ്രഥമവും ആയ ദൃഷ്ടാന്തമാണ്. ഇക്കാരണങ്ങളാൽ മഴ ഈശ്വരതുല്യമെന്നു പറയാം. അതിനാൽ ഈശ്വരകീർത്തനത്തെ തുടന്നു മഴയെ കീർത്തിക്കുന്നു.

11. മഴനില–മഴയുടെ നിലനില്പാണ് ഉലകിനു നില–ലോകത്തിന്റെ നിലനില്പു. മഴ കാലാകാലത്തിനു പെയ്തു കൊണ്ടു നില്ക്കുന്നതിനാൽ ലോകം വർത്തിക്കുന്നു. അതിനാൽ, മഴ അമൃതമെന്ന് അറിയേണ്ടതാണ്.

12. ഉലകിനു–ജീവികൾക്കു നല്ല ഊണ്–ശുദ്ധിയും രുചിയും ഉള്ള ഭക്ഷണസാധനങ്ങൾ ഉണ്ടാക്കിയിട്ടു മഴതന്നെ ആ ജീവികൾക്കു ഭക്ഷണമായും നില്ക്കുന്നു–കടിക്കാൻ വെള്ളമായി ഉതകുകയും ചെയ്യുന്നു. മഴ അമൃതതുല്യമെന്നു സൂ. 11. അമൃതം ഭക്ഷ്യമാണ്, ഭക്ഷ്യങ്ങളെ ഉണ്ടാക്കുന്നില്ല. മഴ അതും ചെയ്യുന്നതിനാൽ അമൃതത്തിലും മെച്ചമെന്ന് ഈ സൂത്രം.

13. മഴ പിഴചെയ്താൽ–മഴ വേണ്ടപ്പോൾ പെയ്യാതെയിരിക്ക, വേണ്ടാത്തപ്പോൾ പെയ്യുക, കൂടിയോ കുറഞ്ഞോ പെയ്യുക മുതലായ തെററുകൾ ചെയ്താൽ, വളരെ കടലുകളോടു കൂടിയ നീടുലക്–വിസ്തൃതമായ ലോകത്തെ ഒഴിയാതെ വിശപ്പു നീററിനീററി നശിപ്പിക്കും. കടൽ അന്നി–എത്ര കടലുകൾ ഉണ്ടായിരുന്നാലും വിശപ്പുമാറാൻ മഴവേണമെന്നു കാണിക്കുന്നു. നീർ ഉലക്–നീടുലക്–അനന്തകോടി ജീവികളെ സൂചിപ്പിക്കുന്നു.

14. വരവ്–ഈശ്വരകാരുണ്യത്തിന്റെ, വരവ്. മഹിമ കുറവ്–മേല്പറഞ്ഞ പിഴ. കരി–കലപ്പ ഉഴവൻ–യത്നിക്കുന്നവൻ. ഏതു യത്നം ചെയ്യുന്നവനും–ഉഴയ്ക്കുന്നവനും ഉഴവൻ തന്നെ. അതിനാൽ കരിയാൽ എന്ന് എടുത്തു പറഞ്ഞു. മഴ ഇല്ലെങ്കിൽ കൊല കവർച്ച മുതലായ യത്നങ്ങൾ ഉണ്ടായിരിക്കും. അവ ലോകനാശകങ്ങൾ. മഴ ഇല്ലെങ്കിൽ കൃഷിയില്ല, ഭക്ഷ്യങ്ങൾ ഇല്ല.

15. ഊന്നു്-ആശ്രയം. എല്ലാം എടുക്കവതു്-എല്ലാത്തിനെയും വീണ്ടെടുക്കുന്നതു്. എല്ലാം - സസ്യാദിജീവികഠം, സ്വഭാവഗുണങ്ങഠം, ധൎമ്മാനുഷ്ഠാനങ്ങഠം മുതലായവ. മഴ ഇല്ലെങ്കിൽ ഇവ നശിക്കുന്നു, മഴയാൽ പുനൎജ്ജീവിക്കുന്നു.

16. മുകിൽ-മേഘം. കണം-തുള്ളി. അങ്ങ്-മഴ പെയ്താൽ സസ്യ പൂൎണ്ണമാകുന്നെടത്തു്. മഴയ്ക്കു സൃഷ്ടിസ്ഥിതിസംഹാരശക്തി ഉണ്ടെന്നു 15-ാം സൂത്രംവരെ. മഴ ഇല്ലെങ്കിൽ ഏററവും ചെറിയ വസ്തുവും ഇല്ലെന്നു് ഈ സൂത്രം.

17. വാനേ-മേഘംതന്നെ. അരുളായ്കിൽ - ദയാപൂർവം തിരിയെക്കൊടുത്തില്ലെങ്കിൽ. അരളും-കുറഞ്ഞുപോകും. മഴ ഇല്ലെങ്കിൽ മുത്തു മുതലായ ധനങ്ങഠം കടലിൽ വിളയുകയില്ല. വാനേ-മഴയ്ക്കുമാത്രമേ സാധിക്കൂ എന്നു കാണിക്കുന്നു. വൻകടൽ - വലിയ കടലിന്റെ മേന്മയ്ക്കും ചെറിയ മഴയാണു ഹേതു എന്നു കാണിക്കുന്നു. കുടിക്ക, പെയ്യുക എന്നവയ്ക്കു പകരം, വററിക്ക, അരുളുക എന്നു പറഞ്ഞതു മഴയുടെ മേന്മ കാണിക്കാൻ ഉണം, അരുളുക എന്ന രണ്ടും ഒഴികെ ശേഷമെല്ലാം മഴയുടെ മേന്മയെയും കടലിന്റെ താഴ്മയെയും കാണിക്കുന്നു.

18. സ്വൎക്കം-ദേവന്മാൎക്കും. ചിറപ്പുപൂജകളും-വിശേഷാൽ പൂജകളും നിത്യപൂജകളും. ഇഹ-ഇവിടെ-ഭൂമിയിൽ. 'ഉം' മനുഷ്യരുടെ സകലതും മുടങ്ങുമെന്നു സൂചിപ്പിക്കുന്നു. നിത്യപൂജകളിലെ കുറവു പരിഹരിക്കാൻ ചിറപ്പു്. രണ്ടിനുംകൂടി നിത്യനൈമിത്തികങ്ങഠം എന്നു പേരു്. വാൻ-ആകാശം, മേഘമെന്നു് ഉദ്ദേശം.

19. അലിവു്-1 ദയ. 2 അലിഞ്ഞു വെള്ളമാവുക. വാർ ഉലക്—വിസ്തൃതമായ ലോകം. അടവേ-മുഴുക്കെ. ദാനം ഗൃഹസ്ഥധൎമ്മങ്ങളിൽ പ്രധാനം. തപം സന്ന്യാസധൎമ്മങ്ങളിൽ പ്രധാനം. ധൎമ്മത്തിന്റെ രണ്ടു രണ്ടു ശാഖകളാണു ഗാർഹസ്ഥ്യവും സന്ന്യാസവും. മഴ ഇല്ലെങ്കിൽ

അവ നശിക്കും, അതായതു്, ധർമ്മമേ നശിക്കും, അപ്പോൾ ലോകമേ നശിക്കും. മഴ ചെറുതാണെങ്കിലും അതില്ലെങ്കിൽ വലിയ ലോകവും നശിക്കും.

20. ജലം അററു്-വെള്ളം ഇല്ലാതെ. ഉലകു്, പററാ-പററുകയില്ല-ജീവികൾക്ക വസിക്കാൻ പററുകയില്ല. ആചരണം—1 ആചാരം-ആചാരപാലനം. 2. ഭൂമിയിൽ എല്ലായിടത്തും ജലത്തിൻെറ ആചരണം - സഞ്ചാരം, എന്നാൽ-ഒന്നു വാസ്തവമാണെങ്കിൽ അതുപോലെ മററതും വാസ്തവമെന്നു കാണിക്കുന്നു. വെള്ളമില്ലാതെ ലോകം (ജീവികൾക്ക വസിക്കാൻ) പററുകയില്ല-ലോകം വാസ യോഗ്യമല്ല. എന്നാൽ - അതു വാസ്തവമായിരിക്കുന്ന സ്ഥിതിക്കു്, താഴെപ്പറയുന്ന കാര്യവും വാസ്തവമാണു്. അതായതു്, മഴ അററു് ആചരണം എഴാ-1. മഴയില്ലാതെയായാൽ ലോകത്തിൽ ആചരണം-ആചാരം-ആചാരപാലനം ഉണ്ടായിരിക്കയില്ല. 2. മഴയില്ലാതെ (ജലത്തിൻെറ) ആചരണം-സഞ്ചാരം ലോകത്തിൽ ഉണ്ടായിരിക്കയില്ല, ആചരണം എന്നതിനു ജനങ്ങളുടെ ആചരണമെന്നും, ജലത്തിൻെറ ആചരണമെന്നും അൎത്ഥം കല്പിക്കണം.

സൂ. സം:-11, 12 മഴയും അമൃതവും. 13 മഴയില്ലെങ്കിൽ പട്ടിണി. 14 പട്ടിണിക്ക കാരണം. 15 മഴ നന്മയും തിന്മയും ചെയ്യാൻ ശക്തം. 16 മഴയില്ലെങ്കിൽ ഏററവും ചെറുതും നശിക്കും. 17 മഴയില്ലെങ്കിൽ ഏററവും വലുതും നശിക്കും. 18-20 മഴയില്ലെങ്കിൽ സർവ്വനാശം ഫലം.

അ 3. മഴയ്ക്കു സൃഷ്ടിസ്ഥിതി സംഹാരശക്തി ഉണ്ടെന്നു കണ്ടു. തപസ്സുകൊണ്ടു് ആ ശക്തി നേടിയ നിസ്സംഗന്മാരുടെ മാഹാത്മ്യം ഇനിപ്പറയുന്നു. മഴ ധർമ്മത്തെ നിലനിറുത്തുന്നു. ആ ധർമ്മത്തെ പ്രചരിപ്പിക്കാൻ പ്രാപ്തരായ നിസ്സംഗന്മാരെപ്പററി ഇവിടെ പറയുന്നതു യുക്തം. രണ്ടാം അദ്ധ്യായം

ആചരണം–ആചാരം എന്നു് അവസാനിച്ചു. ആചാരമാഹാത്മ്യത്തിന്റെ സൂക്ഷ്മസ്വഭാവം ലോകത്തെ ഗ്രഹിപ്പിക്കാൻ ഇവരാണു സമർത്ഥന്മാർ. ആചാരം മഴയെ ആശ്രയിച്ചിരിക്കുന്നു. ഇവൎക്കും മഴയ്ക്കും തമ്മിൽ അങ്ങനെയും ഒരു ബന്ധമുണ്ടു്. അതിനാലും ഇവരുടെ മഹിമ ഇവിടെ പറയുന്നതു യുക്തം. സൂ. 20 ആചാരമെന്നു് അവസാനിച്ചു. സൂ. 21 ആചാരമെന്നു തുടങ്ങുന്നതു കാണുക.

21. മുറകാത്തു്–തനിക്കു വിധിച്ചിട്ടുള്ള, ആചാരം പരിപാലിച്ചു്, അതിൽനിന്നും, അസംഗൻ ആവതു്–സൎവ്വസംഗപരിത്യാഗം ചെയ്യുന്നതു് മേന്മയിൽ–മററെല്ലാ മേന്മകളെക്കാളും–മാഹാത്മ്യങ്ങളെക്കാളും, കാമ്യം–ആഗ്രഹിക്കത്തക്കതാണു്–ശ്രേഷ്ഠമാണു്, എന്നു വിധി–എന്നു ശാസ്ത്രവിധി-ശാസ്ത്രത്തിൽ പറയുന്നു. തനിക്കു വിധിച്ചിട്ടുള്ള ആചാരം പാലിച്ചു് അതിൽനിന്നും അസംഗനാകുന്നതു് എങ്ങനെ? ആചാരപാലനത്താൽ ധൎമ്മവൎദ്ധന, അതിനാൽ പാപശാന്തി, അതിനാൽ അജ്ഞാനനാശം, അതിനാൽ നിത്യവസ്തുവിനെയും അനിത്യവസ്തുക്കളെയും പററിയുള്ള ബോധം, അതിനാൽ അനിത്യങ്ങളായ ഭൂസുഖങ്ങളിലും സ്വൎഗ്ഗസുഖങ്ങളിലും ആസക്തിയില്ലായ്മയും സംസാരദുഃഖഭയവും, അതിനാൽ നിത്യസുഖമായ മുക്തിയിൽ ആശ, അതിനാൽ സംസാരകാരികളായ കൎമ്മങ്ങളിൽ വിമുഖതയും മോക്ഷകാരികളായ യോഗാദികൎമ്മങ്ങളിൽ അനവരതശ്രമവും, അതിനാൽ ജ്ഞാനോദയം, അതിനാൽ മമതാഹന്തകളുടെ നാശം, പുറമെ ഉള്ള വസ്തുക്കളോടുള്ള സംഗമായ മമതയും, അകത്തെ സംഗമായ അഹന്തയും അററുമ്പോൾ സംഗം നിശ്ശേഷം അററു, അങ്ങനെ നിസ്സംഗനാകുന്നു. ഭഗവദ്ഗീത, അദ്ധ്യായം 18 പദ്യം 46, 47 നോക്കുക. മുറ–ആചാരം. കാക്കുക–പാലിക്ക. ശാസ്ത്രവിധി എന്നു പൊതുവേ പറഞ്ഞതിനാൽ, എല്ലാ മതശാസ്ത്രങ്ങളും ഇതു സമ്മതിക്കുന്നു എന്നു്

ആശയം. സർവ്വസംഗപരിത്യാഗി കരുണ പാലിക്കണം. അവൻെറ മുറ സർവ്വ ജീവജാലങ്ങളോടും കരുണചെയ്ക എന്ന താണു്. അതിനാൽ, മുറ എന്നതു കരുണയാണു് എന്ന ആശയവും ഉണ്ടു്. സൂത്രം 30 നോക്കുക.

22. ഇഹ–ഇവിടെ ഭൂമിയിൽ നിർമ്മ ജന മഹിമകൾ–നിസ്സംഗന്മാരുടെ മാഹാത്മ്യങ്ങൾ, എണ്ണുക–കണക്കാക്കുക. ജനന ജീവിതമരണങ്ങൾ കഴിഞ്ഞവരാണു മൃതർ–മരിച്ചവർ. നിസ്സംഗന്മാർ ആ അവസ്ഥകൾ കടന്ന വരാണെന്നു സൂചിപ്പിക്കാനാണു മൃതർ എന്ന അശുഭസൂചകമായ ഉപമാനം എടുത്തതു്. ഇഹ–നിസ്സംഗന്മാൎക്കു് ഇഹലോകദുഃഖം ഇല്ലെന്നു സൂചിപ്പിക്കുന്നു.

23. സംസാരം, മുക്തി എന്ന രണ്ടു നിലകളുടെ സ്വഭാവം അറിഞ്ഞു്, ഉരു–വലിയ–സന്ന്യാസധർമ്മം കൈക്കൊണ്ടവൻ മഹിമയിൽ ഉന്നതൻതന്നെയാണു്. സ്വൎഗ്ഗസുഖം അസ്ഥിരം, മുക്തിസുഖം നിത്യം. അതിനു് ഇടയാക്കുന്ന ധർമ്മം ഉരുധർമ്മം. ഗൃഹധർമ്മമാണു ധർമ്മമെന്നു സൂ. 49. അതിനാൽ സന്ന്യാസമെന്ന അൎത്ഥം വരാൻ ഉരു എന്ന വിശേഷണം ചേൎത്തു.

24. അറിവു് എന്ന സ്ലണിയാൽ–തോട്ടികൊണ്ടു് അഞ്ചു്, ഉണവു്–ജ്ഞാനേന്ദ്രിയങ്ങളേയും, ആളുന്നവൻ–ഭരിക്കുന്നവൻ, വരധരതൻ–അതിശ്രേഷ്ഠമായ നിലത്തിൻെറ–മോക്ഷസാമ്രാജ്യത്തിൻെറ വിത ആം–വിത്താകും. അവിടെ കിളിൎക്കും. ആ ആത്മാവു മുക്തിപദത്തിൽ വിളങ്ങുമെന്നു സാരം. അറിവു തോട്ടിയാണെങ്കിൽ, ഇന്ദ്രിയങ്ങൾ ആനകൾ, വഴികടന്നു കയറും, ഉടയനെ കൊല്ലും. മുക്തിപദത്തിൽ കിളിൎത്തു് അമൃതക്കനികൊള്ളുന്ന വിത്തു വീണ്ടും ഭൂമിയിൽ പതിക്കുന്നില്ല.

25. ഇന്ദ്രിയങ്ങളെ ജയിച്ചിരിക്കുന്നവൻെറ ശക്തിക്കു്, ബഹൂദ്രക്–വളരെ കണ്ണുകൾ ഉള്ള ദേവേന്ദ്രൻ തന്നെയാണു

ശരിയായ സാക്ഷി. അതിസമൎത്ഥനായ ഇന്ദ്രനും ജിതേന്ദ്രിയനായ ഗൗതമന്റെ ശാപത്തിന്ന് അടിപെട്ടുപോയി. അഹല്യാമോക്ഷം കഥ ഓൎക്കുക, അതിനാണു് ബഹ്ഥട്ടക് എന്ന വിശേഷണം ചേൎത്തതു്. ഛാമസാക്ഷി പണത്തിന്ന വേണ്ടിപ്പറയുന്നവൻ. ഊഹസാക്ഷി-ഊഹിച്ചു പറയുന്നവൻ. ശ്രവണസാക്ഷി-കേട്ടു പറയുന്നവൻ. ദൃക്സാക്ഷി-കണ്ടുപറയുന്നവൻ. അനുഭവസാക്ഷി-അനുഭവിച്ചു പറയുന്നവൻ. എന്നു സാക്ഷികൾ അഞ്ചുവിധം. ഇവരിൽ അനുഭവസാക്ഷി പറയുന്നതായിരിക്കും ഏററവും ശരി. ഇവിടെ ആ സാക്ഷിയെത്തന്നെ എടുത്തു പറഞ്ഞു.

26. ചെയ്യാൻ അരിയവ-ചെയ്യാൻ പ്രയാസമുള്ള ഇന്ദ്രിയനിഗ്രഹാദികൎമ്മങ്ങൾ ചെയ്യുന്നവർ വലിയവർ. അരുതാത്തോർ-അതിന്ന ശക്തയില്ലാത്തവർ ചെറിയവർ-മഹിമകുറഞ്ഞവർ. വലിപ്പച്ചെറുപ്പങ്ങൾ പ്രവൃത്തികൊണ്ടു് അറിയുക, സൂ. 972.

27. ശബ്ദാദികളായ അഞ്ചു ജ്ഞാനങ്ങളുടെയും ഉല്പത്തി സപ്രമാവാദികൾ-അഞ്ചു് ഉണവ്വിൻ വകതിരിവ്—ശബ്ദാദി അഞ്ചു തന്മാത്രകൾ, അവയിൽനിന്നും ആകാശാദി പഞ്ചഭൂതങ്ങൾ, അവയിൽനിന്നും ശ്രോത്രാദി പഞ്ചേന്ദ്രിയങ്ങൾ ഇത്യാദി. ഈ വകകൾ അറിഞ്ഞാലേ ഇന്ദ്രിയജയം സാധിക്കൂ. അവന്ന ലോകം അധീനം.

28. യമികളുടെ ശാപാനുഗ്രഹങ്ങൾ ബലമുള്ള ഫലത്തോടുകൂടിയ വാക്കുകളാണു്. അങ്ങനെയുള്ള വാക്കുകൾ പറയുന്ന യമിയുടെ-ജിതേന്ദ്രിയന്മാരുടെ മഹിമയെ അവർ നിൎമ്മിച്ച വേദാദിമന്ത്രങ്ങൾ ഇഹ-ഭൂമിയിൽ പറവു-വെളിപ്പെടുത്തുന്നു. അവർ നിൎമ്മിച്ച വേദമന്ത്രങ്ങളുടെ ശക്തി ഓൎക്കുക. മന്ത്രശക്തിയാൽ ചിലൎക്ക സുഖവും ചിലൎക്ക ദുഃഖവും ഉണ്ടാകുന്നുമുണ്ടല്ലോ. മന്ത്രശക്തിയിൽനിന്നും യമികളുടെ മഹിമ പ്രത്യക്ഷം.

29. തപസ്സിനാൽ നേടിയ, സദ്ഗുണസമൂഹമാകുന്ന പർവ്വതത്തിന്മേൽ-ഉയർന്ന സ്ഥാനത്തിൽ ഇരിക്കുന്ന, നിസ്സംഗന്മാരുടെ കോപം ക്ഷണികമാണു്. എങ്കിലും, അതിന്റെ ശക്തിയെ തടയാൻ ആളില്ല. യമികൾക്കും പൂർവ്വവാസനയാൽ കോപം വന്നേക്കാം. അതു ക്ഷണികമാണെങ്കിലും, തൽഫലമായ ശാപശക്തിയെ തടയാൻ ആളില്ല. അവർ ബലഫലവാക്കുകളാണു്, സൂ. 28.

30. സന്ന്യാസധർമ്മസ്ഥിതർ ഏതു ജീവിയിലും കരുണ ചെയ്യുന്നു. അതിനാൽ അവരാണു് അന്തണരെന്ന പേരിനു് അർഹന്മാർ. അം തണൻ-അഴകുള്ള തണുപ്പു കൊടുക്കുന്നവൻ. അവന്റെ അനുഗ്രഹം നേടുക എന്നു സൂചന. 'ധർമ്മസ്ഥിതർ' അടുത്ത അദ്ധ്യായത്തെ സൂചിപ്പിക്കുന്നു.

സൂ. സം:-21-28 നിസ്സംഗന്മാരുടെ മാഹാത്മ്യം. 29. അവരുടെ കോപം. 30. അന്തണപദാർഹൻ.

അ. 4. ത്രിവർഗ്ഗങ്ങളുടെ-ധർമ്മാർത്ഥകാമങ്ങളുടെ ജീവനാണു ധർമ്മം. ധർമ്മാവലംബിയായ ത്രിവർഗ്ഗങ്ങളേ ഇഹപരങ്ങൾക്കു് ഉതകും. ആ ധർമ്മത്തിന്റെ മാഹാത്മ്യം പറയുന്നു. നിസ്സംഗന്മാർ ധർമ്മസ്ഥിതരാണു്; അവരാണു ധർമ്മത്തിന്റെ പ്രചരണത്തിനും നിലനില്പിനും ഹേതു. അതിനാൽ അവരുടെ മാഹാത്മ്യത്തിനു പുറകേ ധർമ്മമാഹാത്മ്യം പറയുന്നു.
31. ഭുക്തിദം - ലോകസുഖത്തെ തരുന്നതു്. മുക്തിദം-മോക്ഷത്തെ തരുന്നതു്. എതു്-ഏതു്. ഉയിരു്-ജീവൻ. അതിലും-അതിനെക്കാൾ-ധർമ്മത്തെക്കാൾ. ആത്മാവിനു ധർമ്മത്തെക്കാൾ ശുഭമായി ഒന്നുമില്ല.

32. അക മന്ദത-മനസ്സിന്റെ ഉദാസീനത. അഴിവു്-നാശം. ധർമ്മത്തിൽ ജാഗ്രത അതിശുഭം. അതിൽ ഉദാസീനത അതിനാശകരം.

33. എങ്ങു് ആം അങ്ങു് എല്ലാം-എവിടെ സാധിക്കുമോ അവിടെയെല്ലാം, ഇടവിടാതെ, ആം വഴി-സാധിക്കുന്ന

എല്ലാ കരണങ്ങൾ-മനോവാക കർമ്മങ്ങൾ കൊണ്ടും ധർമ്മം ചെയ്ക. അശക്തത മുതലായ കാരണങ്ങൾ പറഞ്ഞു് ഒഴിഞ്ഞു മാറരുതു്. കുറെ ചെയ്തു തൃപ്തനാകയും അരുതു്. ഇടവിടാതെ ചെയ്ക എന്നതിന്നു് ഇതത്രേ അർത്ഥം.

34. മനസ്സിന്റെ കളങ്കം, അരുന്ന കാലത്തെ, അല്ലെങ്കിൽ, അരുന്നെടത്തോളമേ ധർമ്മമാകയുള്ളൂ മററവ-മനസ്സിന്റെ കളങ്കം ഒഴിയാതെ ചെയ്യുന്ന ധർമ്മകർമ്മങ്ങൾ, ആർഭാടം-വെറും പുറമോടി മാത്രമേ ആകയുള്ളൂ. നിഷ്കളങ്കഹൃദയനായിരിക്കുന്നതേ ധർമ്മം. ധർമ്മത്താൽ മനശ്ശുദ്ധി, മനശ്ശുദ്ധിയാൽ മായാമോഹനാശം, അതിനാൽ ജന്മസാഫല്യം സാദ്ധ്യം, ഈ തത്വം അതിവിശിഷ്ടം.

35. കെട്ട വാക്കു്, കോപം, അത്യാഗ്രഹം, അന്യന്റെ ഐശ്വര്യം സഹിയായ്ക ഇവ ഇടർ-ദുഃഖം-ദുഃഖകാരണമെന്നു് ഒഴിയുക. അതേ ധർമ്മം. ധർമ്മമതേ-ധർമ്മബുദ്ധിയായുള്ളോരവ മേൽപ്പറഞ്ഞവയെ ഒഴിയുക എന്ന വ്യാഖ്യാനവും ആകാം. നിഷ്കളങ്കത ധർമ്മജീവനാണെന്നു സൂ 34. ഉൾക്കറ അററവനിൽ കെട്ടമൊഴി മുതലായവ ഉദിക്കയില്ല. അവന്റെ ധർമ്മകർമ്മങ്ങളേ സജീവങ്ങൾ.

36. അറിവുണ്ടാകുന്ന കാലത്തു ധർമ്മം ചെയ്യാകുമുള്ളൂ എന്നു് ഇന്നു് ഒഴിയരുതു്. അതു്-ധർമ്മം, അഴിവിൽ-നാശകാലത്തും, മരണശേഷവും, അഴിയാത്തുണ-മാറാത്ത തുണയാണു്. ധർമ്മം നാളെ എന്നു മാററിവയ്ക്കരുതു്. മരണസമയം നിശ്ചയമില്ല, സൂ 335, 336, 338

37. പല്ലക്കിൽ ഏറുക, അതു ചുമക്കുക ഇവ രണ്ടും ധർമ്മഫലം പ്രത്യക്ഷമായിക്കാണിച്ചുതരുന്നു. ഏറിയവനു സുഖം, ചുമക്കുന്നവനു ദുഃഖം. ഇതു് അവരുടെ പൂർവ്വധർമ്മകർമ്മഫലമെന്നതു പ്രത്യക്ഷം. ശാസ്ത്രപഠനം ഇല്ലാതെ ധർമ്മഫലം ഇങ്ങനെ അറിയാം. ഇതു 36-ാം സൂത്രത്തെ ബലപ്പെടുത്തുന്നു.

38. പാഴായ ദിവസങ്ങൾ ഇല്ലാതെ, വൃഷ മറ-ധൎമ്മമറകം ചെയ്താൽ, വാഴ്‌നാൾവഴി-അവൻ ഭൂമിയിൽ ജനിച്ചു വാഴാനുള്ള നാളുകൾ വരുന്നവഴി അടഞ്ഞുപോകും- അവനു പിന്നെ ജന്മമില്ല. വീഴക്ഷരം-തെററായ അക്ഷരം. അതു പോലെ വീഴ്‌നാൾ പാഴായ ദിവസമെന്നു ഉൾദ്ദേശം. ധൎമ്മം ചെയ്യാത്ത നാൾ ജീവിതത്തിൽ വീഴ്‌നാൾ. ധൎമ്മത്താൽ കളങ്കനാശം, അതിനാൽ അജ്ഞാനനാശം, അതിനാൽ തത്വോദയം, അതിനാൽ സംസാരനാശം.

39. ധൎമ്മമാൎഗ്ഗത്തിലൂടെ വരുന്ന സുഖമേ, ശൎമ്മം-സുഖം-സാക്ഷാൽ സുഖം. അന്യം-അധൎമ്മമാൎഗ്ഗത്തിലൂടെ വരുന്ന സുഖം, വെളിയിലത്തു്-1. സാക്ഷാൽ സുഖത്തിൽ ഉൾപ്പെടാതെ അതിനു വെളിയിലുള്ളതു്. 2. ആത്മാവിനെ എന്നും സുഖിപ്പിക്കാതെ, വെളിയിലുള്ള ഇന്ദ്രിയങ്ങളെ മാത്രം തൽക്കാലം സുഖിപ്പിക്കുന്നതു്. അതിനു, പുകഴും എഴാ-കീൎത്തിയും ഉണ്ടാകയില്ല. ധൎമ്മലക്ഷണം സൂ. 34. ധൎമ്മവൎജ്ജ്യങ്ങൾ സൂ. 35 ആത്മസുഖകാരണമെന്നു സൂ. 36. ധൎമ്മവൎജ്ജ്യങ്ങൾ വെടിഞ്ഞാൽ, അൻപു്, മധുരവചനം, സഹനശക്തി, തൃഷയില്ലായ്മ ഇവ ഫലങ്ങൾ. ഇവയുടെ ഫലങ്ങൾ മറയ്ക്കു സൂ. 75, 98, 156, 369. ധൎമ്മം സാക്ഷാൽ സുഖത്തിനു ഹേതുവെന്നു് ഇങ്ങനെ ഉപദേശിച്ചു. ആത്മാവിൽ ഉദിച്ചു്, അവിടെ സ്ഥായിയായി നില്ക്കുന്ന സുഖമാണു സാക്ഷാൽ സുഖം, ഇന്ദ്രിയങ്ങളിലൂടെ വന്നു മായുന്ന സുഖമല്ല സുഖം.

40. കാൎയ്യം-ചെയ്യേണ്ടതു്. ഒഴിയാതെ-(1.) ഇടവിടാതെ, സൂ. 33. (2.) ഒഴിഞ്ഞുമാറാതെ, സൂ 36.

സൂ. സം:—31. ധൎമ്മം സുഖം. 32 ധൎമ്മത്യാഗം ദുഃഖം. 33. ഇടവിടാതെ ധൎമ്മംചെയ്ക. 34 ധൎമ്മജീവൻ. 35 ധൎമ്മത്തിനു വൎജ്ജ്യങ്ങൾ. 36 ഇപ്പോഴേ ധൎമ്മം ചെയ്ക.

37. ധർമ്മഫലം പ്രത്യക്ഷം. 38. ധർമ്മം ജന്മനാശനം. 39. ധർമ്മമേ സുഖം. 40. ധർമ്മമേ കാൎയ്യം.

അ. 5. ആമുഖം അദ്ധ്യായങ്ങൾ നാലും കഴിഞ്ഞു. ധർമ്മകാണ്ഡം തുടങ്ങുന്നു. ധർമ്മത്തിന്ന് ആകെ രണ്ടു ശാഖകൾ— ഗൃഹസ്ഥാശ്രമധർമ്മം, സന്ന്യാസാശ്രമധർമ്മം. ആദ്യമായി ഗൃഹസ്ഥാശ്രമധർമ്മം പറയുന്നു. അതിന്നു കാരണം? മോഹം മനുഷ്യാത്മാവിന്നു ചിരപരിചിതമാണ്; അതു മാറിയാലേ ആത്മസുഖം സിദ്ധിക്കൂ. ഒന്നോടേ മാററാൻ പ്രയാസം. ഗൃഹസ്ഥാശ്രമധർമ്മം പാലിച്ചു മോഹത്തെ ക്രമപ്പെടുത്തുക, പിന്നെ, സന്ന്യാസാശ്രമധർമ്മാനുഷ്ഠാനംകൊണ്ടു മോഹത്തിന്റെ വേരറുക്കുക. അതിന്നാണ് ആദ്യം ഗൃഹസ്ഥാശ്രമധർമ്മവും, പിന്നെ, സന്ന്യാസാശ്രമധർമ്മവും പറയുന്നതു്.

41. ഗൃഹി-ഗൃഹസ്ഥൻ മററയോർ മൂവൎക്കും-മററു മൂന്നുപേൎക്കും-ധർമ്മങ്ങൾ പാലിക്കുന്നവൎക്കും-ബ്രഹ്മചാരി, വാനപ്രസ്ഥൻ, സന്ന്യാസി എന്ന മൂവൎക്കും, നല്ല വഴിക്ക്-അവർ സ്വീകരിച്ചിരിക്കുന്ന ആ നല്ല വഴികൾക്ക്-ആശ്രമരീതികൾക്കു, നിലപെററാത്ത തുണ-ഉറച്ച തുണയാണ്. ദാരിദ്ര്യാദികൾ, രോഗങ്ങൾ, ശീതോഷ്ണങ്ങൾ മുതലായവ അവരുടെ ആശ്രമപാലനം തെററിക്കാതെയിരിക്കാൻ ഗൃഹസ്ഥൻ മാറാതെ സഹായിക്കണം.

42 അതിന്നുംപുറമേ, ത്യക്തന്-ബന്ധുക്കൾ ഉപേക്ഷിച്ചവനും, നിത്യം..ററവനും-നിത്യവൃത്തിക്കു വകയില്ലാത്തവനും, മൃതനും-ഉടയരില്ലാതെ മരിച്ചവനും ഗൃഹസ്ഥൻ തുണചെയ്യണം. ആദ്യത്തെ രണ്ടു കൂട്ടൎക്കും ആഹാരവസ്ത്രാദികൾ കൊടുക്കണം. മൂന്നാമന്റെ ശേഷക്രിയ നടത്തിക്കണം.

43 പിതൃക്കൾ, ദേവകൾ, അതിഥികൾ, ബന്ധുക്കൾ, താൻ എന്നീ അഞ്ചു കൂട്ടരിലും ഗൃഹസ്ഥൻ മുറ-തന്റെ ധർമ്മം കാത്തു് പാലിക്കുന്നതു്, യോഗ്യമാണ്. ശ്രാദ്ധാദികൾ, ഹോമാദികൾ, വിരുന്നൂട്ട്, ബന്ധുരക്ഷണം, സ്വധന

ദേഹാദികളുടെ രക്ഷ ഇവയാണു മുറയ്ക്കു് ഇവരോടുള്ള കടമ.

44. ധനസമ്പാദനത്തിൽ, വഴി-പാപത്തെ വളരെ പേടിക്ക. ആ ധനത്തെ പങ്കിട്ടു് അനുഭവിക്ക, സൂ 43 എങ്കിൽ, വഴിഅഴിവു്—1. സന്താനങ്ങളുടെയോ അവരുടെ ധനാഗമമാർഗ്ഗങ്ങളുടെയോ നാശം. 2. തന്റെ ധനാഗമമാർഗ്ഗത്തിന്റെ നാശം, ഇവ ഗൃഹസ്ഥൻ പേടിക്കേണ്ടിവരികില്ല. സന്താനങ്ങൾക്കു നാശമില്ലെന്നതിനാൽ തനിക്കു നാശമേ ഇല്ലെന്നു സിദ്ധം. വഴി—സന്താനപരമ്പര.

45. സദനം–ഗൃഹത്തെ – ഗൃഹസ്ഥാശ്രമത്തെ. ആളുക–പാലിക്ക. അതു ഗുണവും ഫലപ്രദവുമാണു്. ദയ–ഭാര്യാപുത്രാദികളോടുള്ള ദയയെ അൻപെന്നു പറയുന്നു. അൻപിനാൽ ആരോടും ദയ ഉണ്ടാകും, സൂ. 74. അതു ഗൃഹാശ്രമത്തിനു ഗുണം. അതു നല്ല ഫലത്തിനു കാരണം. അടുക്കുമുറ അനുസരിച്ചു മറ്റൊരു വ്യാഖ്യാനം:—ദയ ഗൃഹധർമ്മത്തിനു ഗുണവും, ധർമ്മം ഫലപ്രദവുമാണു്.

46. ധർമ്മമാർഗ്ഗം തെറ്റാതെ ഗൃഹാശ്രമം പാലിച്ചാൽ, അവൻ മറ്റു മാർഗ്ഗങ്ങളിൽ പോയി ഒന്നും നേടാൻ ഇല്ല. മറ്റു മാർഗ്ഗം—വാനപ്രസ്ഥം. നല്ല ഗൃഹസ്ഥനു വാനപ്രസ്ഥം സ്വീകരിക്കാതെ തത്ത്വോദയം ഉണ്ടാകും. സന്ന്യാസവും മറ്റു മാർഗ്ഗംതന്നെ, പക്ഷേ, അടുത്ത സൂത്രത്തെ ആശ്രയിച്ചു് ഇവിടെ വാനപ്രസ്ഥമെന്നു വ്യാഖ്യാനിച്ചു.

47. വ്രതി-വ്രതങ്ങൾ അനുഷ്ഠിക്കുന്നവൻ–വാനപ്രസ്ഥൻ. പ്രവരൻ–മുമ്പൻ വ്രതിയാണു് ഇന്ദ്രിയനിഗ്രഹിയായ സന്ന്യാസിയാകുന്നതു്. നല്ല ഗൃഹസ്ഥനു വ്രതക്ലേശങ്ങൾ ഇല്ലാതെ വ്രതിയുടെ നേട്ടങ്ങൾ കിട്ടുന്നു.

48. അന്യാശ്രമികളെയും സ്വധർമ്മങ്ങളെയും വഴിയേ നടത്തി, സൂ. 41. 42. 43. വഴിയേ വാഴുകാ–വഴി–തന്റെ ഗൃഹധർമ്മരീതി വഴുക്കുകയേ ചെയ്യാത്ത–തെറ്റുകയേ ചെയ്യാത്ത, സൂ. 44, 45. ഗൃഹസ്ഥൻ വ്രതികളെക്കാൾ–വാന

പ്രസ്ഥരെക്കാൾ ബലവാനാണ്. വ്രതി തന്റെ വ്രതക്ലേശങ്ങൾ പൊറുത്താൽ മതി, ഗൃഹി അന്യരുടെ ക്ലേശങ്ങളും താങ്ങണം, അതിനാൽ വ്രതിയെക്കാൾ കൂടുതൽ ബലമുള്ളവൻ.

49. ധൎമ്മത്തിനു ഗൃഹധൎമ്മം, സന്ന്യാസധൎമ്മം എന്നു രണ്ടു ശാഖകൾ ഉണ്ടെങ്കിലും, ഗൃഹാശ്രമംതന്നെ സാക്ഷാൽ ധൎമ്മം. ഉലകം കറ പറവതു്-കററമെന്നു സജ്ജനങ്ങൾ വിലക്കിയിട്ടുള്ളവ് വെടിയാമെങ്കിൽ, അതും-സന്ന്യാസവും നലം-നല്ലതുതന്നെ. കററങ്ങൾ-അദ്ധ്യായം 28 മുഴവൻ നോക്കുക അതു്—ധൎമ്മത്തിൽ ഗൃഹധൎമ്മം ഒഴികെ മററു ശാഖയായ സന്ന്യാസം. സന്ന്യാസി ലോകസുഖം ത്യജിച്ചു മുക്തിനേടുന്നു. ഗൃഹി സുഖം അനുഭവിച്ചു മുക്തിനേടുന്നു, ഇതു ലഘുമാൎഗ്ഗം.

50. ഭൂമിയിൽ വഴിപോലെ ഗൃഹം വാഴുന്നവൻ ദേവലോകത്തിലെ ദേവന്മാരിൽ ഒരുവനായി ഗണിക്കപ്പെടും. ഭൂമിയിൽ ദേവനായി മതിക്കപ്പെടുമെന്നോ മരണശേഷം ദേവനാകുമെന്നോ അൎത്ഥം.

സൂ. സം:—41, 42 ഗൃഹനാഥൻ ഉപകരിക്കേണ്ടവർ 43-45 ഗൃഹപാലനരീതി 46-48 ഗൃഹാശ്രമം വാനപ്രസ്ഥത്തിലും മെച്ചം. 49 ഗാർഹസ്ഥ്യവും സന്ന്യാസവും. 50 ഗാർഹസ്ഥ്യത്തിന്റെ ഫലം.

അ. 6 ഗൃഹസ്ഥനു ഗൃഹധൎമ്മം പാലിക്കാൻ കൂടിയേതീരൂ എന്ന തുണയായ ധൎമ്മപത്നിയുടെ ഗുണങ്ങൾ.

51. ഗൃഹധൎമ്മത്തിനു ചേൎന്ന ഗുണങ്ങൾ ഉള്ളവളായി ഭൎത്താവിന്റെ ധനത്തിന് അനുസരിച്ചു ജീവിക്കുന്നവളത്രേ ധൎമ്മപാലനത്തിൽ ഗൃഹസ്ഥന് അനുകൂലയായ സഹധൎമ്മിണി ഗൃഹാനുഗുണങ്ങൾ—ഗുരുജനഭക്തി, ആതിത്ഥ്യം വിനയം മുതലായവ.

52. 1. എതു ഗുണം ഏതും-ഗൃഹപതിക്ക്-ഗൃഹിണിക്ക് ഗൃഹാനുഗുണങ്ങൾ ഇല്ലെങ്കിൽ മററ് എന്തെല്ലാം ഗുണങ്ങൾ ഉണ്ടായിരുന്നാലും, ഗൃഹം അഴിഞ്ഞുപോകും.

52. ഗൃഹം എന്നുള്ളുന്നം ആന്നും-ഗൃഹത്തിന് എന്തെല്ലാം ഐശ്വൎയ്യങ്ങൾ ഉണ്ടായിരുന്നാലും, ഗൃഹം അഴിഞ്ഞു പോകും. ഇങ്ങനെയും വ്യാഖ്യാനിക്കാം.

53. ഗൃഹിണി ഗുണവതിയാണെങ്കിൽ ഒന്നുമില്ലാത്ത ഗൃഹത്തിലും എല്ലാ ഐശ്വൎയ്യങ്ങളുടെയും ഫലം ഉണ്ടു്. ഗുണവതിയല്ലെങ്കിൽ, ഗൃഹത്തിൽ എന്തെല്ലാം ഐശ്വൎയ്യങ്ങൾ ഉണ്ടായിരുന്നാലും ഒന്നും ഇല്ലാത്തഫലംതന്നെ.

54. ചാരിത്രം-പാതിവ്രത്യം എന്നു പറയപ്പെടുന്ന ദൃഢബുദ്ധി ഉണ്ടെങ്കിൽ, പെണ്ണിൽ പെരുത്തു് എന്തു്-1. ഗൃഹസ്ഥന്റെ ധനങ്ങളിൽ, ഗൃഹിണിയെക്കാൾ വലുതു് ഏതാണു്- ഒന്നുമില്ല. 2 സ്ത്രീയെക്കാൾ കൂടുതൽ മാഹാത്മ്യം ഉള്ളതായി ലോകത്തിൽ ഒന്നുമില്ല.

55. പരനെ—1. ഈശ്വരനെ 2. അന്യനെ പതി തൊഴുതു്-ഭൎത്താവിനെ തൊഴുതു് എഴുവോൾ- ഉറക്കം എഴിക്കുന്നവൾ. തൊഴുതെഴിക്ക-ഊണിലും ഉറക്കത്തിലും അതേ ധ്യാനം എന്നൎത്ഥം. പറകെ-കല്പിച്ചാൽ ഉടൻ പെയ്യു-നിശ്ചയമായും മഴ പെയ്യും. ഭൂതരൂപം നിശ്ചയഭാവിയെക്കുറിക്കുന്നു.

56. ചൊല്ലു്-കീൎത്തി. അയൎത്തി-മറവി-തെററു്. പ്രിയനെയും തന്റെ നിലയെയും നല്ലകീൎത്തിയെയും കാക്കുന്നതിൽ അയൎത്തി പററാത്തവളാണു സതി-പതിവ്രത.

57. അന്യപുരുഷപ്രവേശനമില്ലാതെതടുത്തു് അടച്ചു സൂക്ഷിക്കുന്നതു് അബലകൾക്കു്-സ്ത്രീകൾക്കു നിഷ്ഫലമാണു്. ചിതഗുണനിറ - പതിവ്രതാചിതമായ ഗുണങ്ങളുടെ നിറ- തികവു്. കാപ്പേ-അവളെ കാക്കുന്നതേ അവൾക്കു കാപ്പു് ആം-കാവലാകയുള്ളു.

58. ഭൎത്താവിൻെറ ഹിതത്തിൽ തൽപ്പരയായ പതിവ്രത ഇഹ-ഭൂമിയിൽ അധികമായ ഐശ്വൎയ്യം പ്രാപിക്കും. അവൾ ദേവലോകം പ്രാപിക്കയും ചെയ്യും.

59. ഭാര്യ വ്യഭിചാരാദികളാൽ കീർത്തി നശിപ്പിച്ച ഭർത്താവിനു്, അക്കാര്യം പറഞ്ഞു്, ഇകഴുന്നവരുടെ-ആക്ഷേപിക്കുന്നവരുടെ മുമ്പിൽ സിംഹതുല്യം ഗംഭീരമായ നടത്ത ഇല്ല, തല താഴ്ത്തി നടക്കാനേ കഴിയൂ.

60. നലം-നന്മ. അണി-ആഭരണം. പോൽ-എന്നു പറയുന്നു. അടുത്ത അദ്ധ്യായം 'സന്താനങ്ങൾ' എന്നു സൂചനം. സൂ: സം:—51. ഗൃഹിണീലക്ഷണം. 52, 53. ഗൃഹിണീഗുണം. 54. പാതിവ്രത്യമഹിമ. 55. പാതിവ്രത്യശക്തി. 56. പാതിവ്രത്യലക്ഷണം. 57-59. ആ ലക്ഷണങ്ങളുടെ വിവരണം. 60. നല്ല മക്കൾ.

61. അറിവുകൾ-അറിയേണ്ടുന്നവ സുതരേ-മക്കൾതന്നെയാണു്. സുതരാം-ഏററവും. അരിയതു്-കിട്ടാൻ എളുപ്പമില്ലാത്തതു്-വിശേഷപ്പെട്ടതു്. ലബ്ധി-ലാഭം-നേട്ടം.

62. അനവമം-ദോഷമില്ലാത്തതു്. ഏഴുടൽ-ഏഴു ജന്മം, ദേഹമില്ലാതെ ജന്മമില്ലായ്കയാൽ, ഉടലിനെ ജന്മമെന്നു വ്യാഖ്യാനിച്ചു. ദേവൻ, മനുഷ്യൻ, നാല്ക്കാലി, പറവ, ഇഴയുന്നവ, നീന്തുന്നവ, വൃക്ഷാദികൾ ഇങ്ങനെ ഏഴുവിധം ജന്മങ്ങൾ പൂർവ്വകർമ്മഫലം അനുസരിച്ചു് ഒരു ആത്മാവിനു സിദ്ധിക്കുന്നു.

63. ഒരുവൻെറ മക്കൾ അവൻെറ ധനമെന്നു പറയപ്പെടുന്നു. അതിനു കാരണം:—അവർപൊരുൾ-മക്കളുടെ ധനം, തൻ തൻ ക്രിയയാൽ-ആ ധനത്താൽ ആ മക്കൾ നടത്തുന്ന സൽകർമ്മങ്ങളാൽ, പിതാവിനു വന്നുചേരുന്നു. ക്രിയാഫലം വരുന്നതിനെ ധനം വരുന്നു എന്നു പറഞ്ഞിരിക്കുന്നു. മക്കളുടെ അറിവും ഗുണവും പിതാവിനു പരലോകത്തിലും ഉതകുമെന്നു സൂ. 62. ധനവും പരലോകത്തിൽ ഉതകുമെന്നു് ഈ സൂത്രം.

64. 1. കഞ്ഞിക്കു്, അമൃതരസം-അമൃതത്തിന്റെ രസമുണ്ടു്. 2. കഞ്ഞിക്കു് അമൃതു് അരസം-കഞ്ഞിയോടു് ഒത്തുനോക്കി

യാൽ അമൃതം അരസം-രസമില്ലാത്തതാണ്. ആ കഞ്ഞിക്ക് അമൃതത്തെക്കാറം രുചി ഉണ്ട്.

65. ചൊല്ല്-1. വാക്ക്. 2. കീർത്തി. അമൃതം-അമൃതം പോലെ സുഖപ്രദം.

66. കുഴൽ-ഓടക്കുഴൽ മുതലായവ. ആത്മജർ കൊഞ്ചി ക്കേളാതോർക്ക്-തങ്ങളുടെ മക്കറം കൊഞ്ചുകൊഞ്ചുന്നതു കേട്ടി ട്ടില്ലാത്തവർക്ക്. ഇനിവു-മധുരിക്കുന്നു.

67. വേണ്ടതു്-ചെയ്തുകൊടുക്കേണ്ടതു്. സഭസ്സിൽ-സജ്ജന സഭസ്സിൽ. അഗ്രിമൻ-മുമ്പൻ. അതിനുവേണ്ടുന്ന അറിവും സദ്ഗുണങ്ങളും നേടിക്കൊടുക്കണം. പണമാണു വലുതെന്നു സൂ. 752. അറിവുള്ളവനു് എല്ലാ ധനവും അധീനമെന്നു സൂ. 430. അറിവേ ധനമെന്നു സൂ 400 അറിവില്ലെങ്കിൽ ധനം ദുഃഖകരമാണല്ലോ.

68. തന്നെക്കാറം മകനു് അറിവു്, എഴവതു്-ഉണ്ടാകുന്നതു് ഏതു പിതാവിനും സുഖം. തന്നെക്കാറം-പിതാവിനെക്കാറം ഏവനും സുഖമാണു്. ഇങ്ങനെ രണ്ടു വ്യാഖ്യാനങ്ങറം വരാം.

69. പെറ്റിലും-പെറ്റതിനെക്കാറം—പെറ്റപ്പോറം ഉണ്ടായ തിനെക്കാറം. ഇമ്പം-സന്തോഷം. മകനുടെ പൂർണ്ണത-മകന്റെ അറിവിന്റെയും ഗുണങ്ങളുടെയും പൂർണ്ണത. മകൻ കേമനാ ണെന്നു് അമ്മയ്ക്കു സ്നേഹത്താൽ തോന്നാം. അന്യർ പറയു ന്നതു വാസ്തവമായിരിക്കും. അതിനാൽ 'കേട്ടുവിൽ', അമ്മയ്ക്കു് ആം-അമ്മയ്ക്കു് ഉണ്ടാകും എന്നു പറഞ്ഞു.

70. ഉതവി-സഹായം. ഇവിടെ, 67-ാം സൂത്രത്തിന്റെ പ്രത്യുപകാരം എന്നർത്ഥം. പിതാവു് ഇവനു് എന്നോററ- ഇത്ര നല്ല പുത്രനെ ലഭിക്കാൻ ഇവന്റെ പിതാവു് ഏതു കഠിനവ്രതം നോററു. എന്നൊരു ചൊൽ-എന്നു് ആളുകളുടെ വർത്തമാനം ഉണ്ടാകണം. അതിനു മകൻ ഇടയാക്കണം. ഇതാണു മകൻ അച്ഛനു ചെയ്യേണ്ടുന്ന പ്രത്യു പകാരം.

സൂ. സം:—61. പുത്രലാഭമാഹാത്മ്യം. 62, 63 പിതാവിനു പുത്രനാൽ പാരത്രികഫലം. 64–66 പിതാവിനു പുത്രനാൽ ഐഹികഫലം. 67. പിതാവിന്റെ കടമ. 68, 69. അതു നിറവേററിയാൽ ഫലം. 70. പുത്രന്റെ കടമ.

അ. 8. 71. അൻപു്—ബന്ധുജനങ്ങളോടുള്ള കൂറു്. അൻപു് അലിമിഴി വഴിയേ—അൻപുകൊണ്ടു് അലിയുന്ന കണ്ണിൽ കൂടെ, കണ്ണീരായി പൊഴിയും. ബന്ധുക്കളുടെ പേരിൽ അൻപുകൊണ്ടു കണ്ണീർ ഊറും. പലതും പൂട്ടി മറച്ചുവയ്ക്കാം. അൻപിനെ മറച്ചുവയ്ക്കാൻ കഴികയില്ലെന്നു കാണിക്കാൻ 'ഉം'.

72. അൻപില്ലാത്തവൻ എല്ലാം, ഇവനു്—എനിക്കു് എന്ന മനോഭാവക്കാരനാണു്. അപരൻ—അന്യൻ—അൻപുള്ളവൻ. പരനു് അസ്ഥിയും എന്നു്—തന്റെ എല്ലുംകൂടെ അന്യനു് ഉപകാരപ്പെടട്ടെ എന്ന മനോഭാവക്കാരനാണു്. ദധീചിമഹർഷി അസ്ഥികൊടുത്തു് ഇന്ദ്രനെ സഹായിച്ചതും, ശിബി പ്രാവിനെ രക്ഷിച്ചതും ഓർക്കുക.

73. അരിയ—കിട്ടാൻ പ്രയാസമുള്ള. ജീവൻ ദേഹം സ്വീകരിച്ചു ജനിക്കുന്നതുതന്നെ, അൻപു കൈക്കൊണ്ടു പെരുമാറാനാണുപോൽ. അൻപു കൈക്കൊള്ളാൻ കൊതിച്ചാണു് അല്ലാതെ ദേഹത്തെ കൊതിച്ചല്ല ജീവൻ ദേഹം കൈക്കൊള്ളുന്നതു്.

74. അൻപിനു—ബന്ധുസ്നേഹത്തിനു്, സൂത—പുത്രിയാണു് ആസ്ഥാമതി അന്യരുടെമേൽ പ്രിയമുള്ള മനോഭാവം. അൻപിൽനിന്നും അന്യരുടെമേൽ പ്രിയം ജനിക്കുന്നു. അവരം—ആ പ്രിയബുദ്ധി, ചിന്തിക്കാൻ കഴിയാത്ത സ്നേഹമാകുന്ന മംഗളത്തെ പ്രസവിക്കും. സ്നേഹമാകുന്ന മംഗളം—ലോകത്തിനു് അവന്റെമേൽ തോന്നുന്ന മംഗളകരമായ സ്നേഹം.

75. ഭൂമിയിൽ മുൻ 74-ാം സൂത്രത്തിലെ സ്നേഹമംഗളസുഖം അനുഭവിച്ചവൎക്കു്, അഥ-മരണശേഷം പരലോകത്തിൽ സുഖം സിദ്ധിക്കുന്നു. അതു് ഭൂമിയിൽ അൻപു പാലിച്ചതിനാലാണുപോൽ. അൻപുള്ളവനു് ഐഹികസുഖവും പാരത്രികസുഖവും സിദ്ധിക്കുന്നു എന്നു സാരം.

76. നന്മയ്ക്കു-ധൎമ്മത്തിനു മാത്രമേ അൻപു തുണയാകൂ എന്ന അഭിപ്രായം മൂഢതയാണു്. തിന്മയ്ക്കും-അധൎമ്മത്തിനും അൻപുതന്നെയാണു തുണ. ധൎമ്മത്തിനു തുണയെന്നു മുൻസൂത്രങ്ങളാൽ വ്യക്തം. തിന്മയ്ക്കു തുണയാകുന്നതു് എങ്ങനെ? ബന്ധുജനങ്ങളെ രക്ഷിക്കാൻ ചിലപ്പോൾ അധൎമ്മകൎമ്മങ്ങളും ചെയ്തുപോകുന്നു. അൻപാണു് അതിനു കാരണം. ദുഷ്ടനായ ബന്ധു നന്നായിക്കാണണമെന്ന അൻപിനാൽ ചിലപ്പോൾ അധൎമ്മം ചെയ്യേണ്ടിവരും. അധൎമ്മത്തിനു് അൻപു തുണയെന്നു പറഞ്ഞാൽ, മലമ്പനിക്കു് കൊയിനാ തുണ എന്നു പറഞ്ഞപോലെ, അധൎമ്മം മാററാൻ അൻപു തുണ എന്നൎത്ഥവും ആകാം. അധൎമ്മം ചെയ്യുന്നവനോടു് അൻപു ചെയ്താൽ അവൻെറ അധൎമ്മം മാറും, സൂ 158. അങ്ങനെയും അൻപു് തീയതിനു് - അധൎമ്മത്തിനു തുണയാണു്.

77. അസ്ഥി ഇല്ലാത്തതിനെ-കീടത്തെ സൂൎയ്യൻ-വെയിൽ എന്നപോലെ, അൻപു് അററതിനെ-അൻപില്ലാത്ത ആത്മാവിനെ, ധൎമ്മദേവത വററും. ദേഹത്തിനു് എല്ലു പോലെ ആത്മാവിനു് അൻപു ബലമെന്നു സൂചന.

78. വൻതറ-കല്ലുൻതറ. വററൽമരം-വറണ്ടമരം. തളിൎത്തളവു്-തളിൎക്കുന്ന കാലത്തു്, അല്ലെങ്കിൽ, തളിൎക്കുന്നേടത്തോളം. പുലരുക-അഭിവൃദ്ധിപ്രാപിക്ക.

79. ആന്തരം അംഗം-ഉള്ളിലെ അംഗം. ബാഹ്യാംഗം-വെളിയിലെ അംഗം. മെയ്ക്കു് അററു-ദേഹത്തിനു് ഇല്ലാതെ, അവൻെറ പ്രവൃത്തി നിഷ്ഫലം, അതിനാൽ ജീവിതം നിഷ്ഫലമെന്നു സാരം.

80. അൻപു് അകം ആളുവതു്-1, അൻപിനെ മനസ്സിൽ ഒരിക്കുന്നതു്. 2, മനസ്സിനെ അൻപു ഒരിക്കുന്നതു്. ഉയിരുടൽ-ജീവനുള്ള ദേഹം. അന്യം-അൻപില്ലാത്ത ആത്മാവുള്ള ദേഹം ചമ്പു്-ജീൎണ്ണിച്ച മാംസം.

സൂ. സം:—71 അൻപു് ഒളിക്കാവതല്ല. 72-76 അൻപിന്റെ മാഹാത്മ്യം. 77-79 അൻപില്ലാഞ്ഞാൽ. 80 അൻപിനെപ്പററി പൊതുവേ.

അ. 9. 43-ാംസൂത്രത്തിലെ അഞ്ചുകൂട്ടരിൽ ആദ്യത്തെ രണ്ടും കണ്ണിനു് എത്താത്തവർ. ഒടുവിലത്തെ രണ്ടും അന്യരല്ല. അന്യരായ അതിഥികളെ ഉപചരിക്കേണ്ടുന്നവിധം ഇവിടെ പറയുന്നു. വരുന്ന അയല്ക്കാരും ബന്ധുക്കളും അതിഥികളല്ല, അവർ അഭ്യാഗതർ. ക്ഷീണതയുടെ ശാന്തിക്കു ഗൃഹസ്ഥന്റെ സഹായം അപേക്ഷിച്ചു വരുന്ന പഥികനത്രേ അതിഥി. അതിഥി എന്ന വാക്കിനു് അൎത്ഥങ്ങൾ മൂന്നു്-1. എപ്പോഴും വഴിനടക്കുന്നവൻ. 2. വന്നാൽ ഒരു ദിവസം തികച്ചു താമസിക്കാത്തവൻ. 3. ഒരു ദിവസം വന്നാൽ, പിന്നെ, പതിനഞ്ചുദിവസത്തേയ്ക്കു വരാത്തവൻ. അൻപുള്ള ഗൃഹസ്ഥനേ അതിഥിപൂജ സാധിക്കൂ. അതിനാൽ, അൻപിനു പിമ്പേ പറയുന്നു.

81. ഇരുന്നു്-മററുള്ള ആശ്രമങ്ങൾക്കു പൊയ്ക്കളയാതെ, ഗൃഹാശ്രമത്തിൽ ഇരുന്നു്, കാത്തു്-അതിനുവേണ്ടുന്നവയെ രക്ഷിച്ചു്, ഇങ്ങു്-ഭൂമിയിൽ, ഇല്ലം വാഴ്‌വതു്-ഗൃഹാശ്രമം പാലിക്കുന്നതു്, വിരുന്നുകാരെ കാപ്പതിനേ-രക്ഷിക്കുന്നതിനു്-ഉപചരിച്ചു സഹായിക്കാൻ തന്നെയാണു്. വിരുന്നൂട്ടു് ഇല്ലെങ്കിൽ മററു ഗൃഹധൎമ്മങ്ങൾ നിഷ്ഫലമെന്നു സാരം.

82 മറന്നും-ബുദ്ധിമയങ്ങിയിരിക്കുമ്പോഴും. മരിയാമരുന്നു്-തിന്നാൽ മരിക്കാത്ത മരുന്നു്-കിട്ടാൻ പ്രയാസമായ അമൃതവും അതിഥിയെ ഒളിക്കരുതു്. ഒളിച്ചുക്ഷേിക്കുന്നതു മരണതുല്യമെന്നു സൂചിപ്പിക്കാൻ 'മരിയാമരുന്നു്.'

83. അഴൽ-ദാരിദ്ര്യാദിദുഃഖങ്ങൾ അടിയാ-നശിക്കയില്ല. ദാരിദ്ര്യത്തോടെ സർവ്വദുഃഖങ്ങളും വരും, സൂ. 1045.

84. നൽ അതിഥി-സൽക്കാരയോഗ്യനായ വിരുന്നു്. ഉമ-ലക്ഷ്മീദേവി-ഐശ്വര്യദേവത. അങ്ങു് ആം-അവ വീട്ടിൽ താമസം ഉറപ്പിക്കും. തെളിവു്-സന്തോഷം. മുഖം തെളിഞ്ഞു് അതിഥിയെ ഊട്ടണം, സൂ 90 ആചാരമര്യാദകളുള്ളവനാണു സൽക്കാരയോഗ്യനായ അതിഥി, സൂ 87. വിദ്വാനമാണെങ്കിൽ കറെക്കൂടെ നന്നു്.

85. ഇരുന്നതു്-ശേഷം ഉള്ളതു്. അവൻ നിലം വിതയ്ക്കുകയും വേണമോ, വേണ്ട, വിതയ്ക്കാതെ വിളയും.

86. വഴികാപ്പോൻ-വീണ്ടും അതിഥികൾ വരുന്നോ എന്നു വഴിക്കണ്ണും നോക്കി ഇരിക്കുന്ന ഗൃഹസ്ഥൻ. അതിഥി വരൻ-അതിഥികളിൽ ശ്രേഷ്ഠൻ. ദേവകൾ അവനെ ഉത്തമാതിഥിയായി സ്വീകരിക്കും.

87. സത്രഫലം—വിരുന്നൂട്ടാകുന്ന, യാഗത്തിന്റെ ഫലം ഇപ്പോൾ-ഇത്രമാത്രം എന്നു പറയാനില്ല. അതിഥികൾ എപ്പോൾ - അതിഥികളുടെ യോഗ്യത എത്രമാത്രമോ അപ്പോൾ-അത്രമാത്രമാണു്. അതിഥിയുടെ യോഗ്യത, സൂ. 84 ന്റെ വ്യാഖ്യാനം നോക്കുക. നല്ലവരെവേണം സൽക്കരിക്കാൻ, സൂ. 212.

88. മഖം-യാഗം. അതിഥിസൽക്കാരമാകുന്ന യാഗം നടത്താതെ ഒഴിഞ്ഞുമാറുന്നവൻ ദരിദ്രനാകും. പിന്നെ ഉഴന്നു്-ഇരന്നും മറന്നും കഷ്ടപ്പെട്ടു്, ദേഹത്തെ, കാത്തുകൊണ്ടു്, ധനാദികളോടുള്ള ഉറവു്-സ്നേഹം-വിട്ട നിസ്സംഗന്റെ ഭാവത്തിൽ പറഞ്ഞു നടക്കും. അല്ലെങ്കിൽ, അസ്ഥിരധനം കൊണ്ടു സ്ഥിരമായ വിരുന്നൂട്ടാകുന്ന യാഗത്തിന്റെ ഫലം നേടാത്തവൻ ഉഴന്നു ധനം നേടി കാത്തുകൊണ്ടിരിക്കുന്നതു നശിക്കും. പിന്നെ ഉറവു് ഒഴിഞ്ഞു-എനിക്കു് ഉറപ്പും വിശ്വാസവുമായിരുന്ന ധനം നശിച്ചുപോയല്ലോ എന്നു സങ്കടപ്പെടും

89. ധനം ഉണ്ടായിരിക്കെത്തന്നെ ദാരിദ്ര്യമാണു വിരുന്നൂട്ടായ്ക. ഇതു മടമ–മടത്തരമാണു്. ഇതു മൂഢന്മാരുടെ സ്വന്തസ്വഭാവമാണു്. ധനത്തിന്റെ ഉപയോഗം വിരുന്നൂട്ടെന്നു സൂ. 81. ധനം പരോപകാരത്തിനെന്നു സൂ. 212.

90. മുകരുക–മണപ്പിക്ക. മണപ്പിച്ചാൽ അനിച്ചപ്പൂവ് അയലും–അയങ്ങുപോകും–വാടിപ്പോകും, അതു മൂദുലമാണു്. ഗൃഹസ്ഥൻ–മുഖഭാവം പകർന്നു–തെളിവില്ലാതെ നോക്കിയാൽ മതി അതിഥി പരം–അനിച്ചത്തെക്കാൾ അധികം വാടിപ്പോകും. ശ്വാസം തട്ടിയാലേ അനിച്ചം വാട്ടൂ, ദൂരെ നിന്നു നോക്കിയാൽ മതി അതിഥിയുടെ മനസ്സു വാടിപ്പോകും.

സൂ. സം:—81 ആതിഥ്യമാഹാത്മ്യം. 82 ആതിഥ്യരീതി. 83–85 ആതിഥ്യത്തിന്റെ ഐഹികഫലം. 86. പാരത്രിക ഫലം. 87. ഫലത്തിന്റെ അളവ്. 88, 89 ആതിഥ്യം ഇല്ലായ്ക. 90 അതിഥിയുടെ മനസ്ഥിതി.

അ. 10. സ്നേഹം വെളിപ്പെടുത്തുന്ന സ്നിഗ്ദ്ധവും മൂദുലവുമായ വാക്ക ഗൃഹസ്ഥൻ പറയണം.

91. ഇനിചൊരുമൊഴി–മധുരമായ വാക്ക്. ഉരുപൊരുൾ–വലിയ പുരുഷാർത്ഥം–ധർമ്മം. ധർമ്മം എല്ലാ പുരുഷാർത്ഥങ്ങൾക്കും ആധാരമാകയാൽ ഉരുപൊരുൾ. ദുഷ്ടമായ വാക്ക വരാത്ത വായെന്നു കാണിക്കാൻ 'വായ്ച്ചൊൽ'.

92. ഏകുവതിൽ–മനസ്സുതെളിഞ്ഞു ദാനം, ചെയ്യുന്നതിൽ–ചെയ്യുമ്പോൾ. തെളിഞ്ഞ മുഖവും സുഖം തോന്നിക്കുന്ന വാക്കും കഴിയുമെങ്കിൽ, ഹിതം നന്നു്. 2. ഏകുവതിൽ–ദാനംചെയ്യുന്നതിനെക്കാൾ തെളിമുഖ......ഹിതം. ധർമ്മം അറിഞ്ഞവരെ ഇനിയ വാക്ക സാധിക്കൂ. സൂ. 91. അതിനാൽ 'ആകിൽ' എന്നു പറഞ്ഞു.

93. ഇനിയുമിഴി–സുഖം തോന്നിക്കുന്ന നോട്ടം. ഇവ മൂന്നും ചേർന്നിരിക്കുന്നതുതന്നെ ധർമ്മം. തെളിമുഖസുഖമൊഴി

കളെ സൂ. 92, 93 നിഷ്കൃഷ്ടിക്കുന്നു. വിരുന്നൂട്ടിൽ ഇവ പ്രധാനമെന്നറിയണം.

94. വറുതി-ദാരിദ്ര്യം. ഇനിയമൊഴി അൻപിന്റെ ലക്ഷണമാണു്. അൻപിൽനിന്നും ആസ്ഥ, അതിൽ നിന്നും ലോകസ്നേഹം, സൂ. 74. ദരിദ്രനും ലോകസ്നേഹം ഉണ്ടെങ്കിൽ രക്ഷയുണ്ടു്,

95. പണിവു്-വണങ്ങേണ്ടവരിൽ, വണക്കം. അണി-ആഭരണം. മററു് അണി-മററുള്ള ആഭരണങ്ങൾ. പണിവു് അടക്കത്തിന്റെ ഫലം, അടക്കം സ്വർഗ്ഗപ്രാപ്തികരം, അടക്കമില്ലായ്മ നരകപ്രാപ്തികരം, സൂ. 121. ഇനിയാത്തമൊഴി കേൾക്കുന്നവൻ മറക്കയില്ല, സൂ. 129.

96. നലം ഉററു്-അന്യക്കു നന്മ ഉദ്ദേശിച്ചു്. ശ്രേയസ്സ്-1. അഭിവൃദ്ധി. 2. മോക്ഷം. 3. ധർമ്മം. അഘം-പാപം നന്മ ഉദ്ദേശിച്ചായാലും കടിയവാക്കുകൊണ്ടു പറയരുതു്.

97. അന്യക്കു നല്ല ഫലത്തോടുകൂടിയതും, ഇനിവു് എന്ന ഗുണമുള്ളതുമായ വാക്കുകൾ പറയുന്നതിനാൽ ഐഹികമായ നയത്തോടു-നീതിയോടുകൂടിയതും, പാരത്രികമായ സുഖദാഹവും ആയ സുകൃതം-ധർമ്മമുണ്ടാകും. ഐഹിക ഫലം:-ദാരിദ്ര്യാദി ദുഃഖങ്ങൾ ഇല്ല സൂ. 94. പാരത്രിക ഫലം:-ധർമ്മം പരലോകത്തും ഉത്തമം, സൂ. 31.

98. ഹീനത-വണക്കമില്ലായ്മ, അന്യനു ദോഷം ഉദ്ദേശിക്ക മുതലായ നീചസ്വഭാവങ്ങൾ. ഇനിയെ-ഇനിവു തോന്നത്തക്കവണ്ണം.

99. ഇനിവു് അരുളിക്കണ്ടു്-പറയുന്നവനും കേൾക്കുന്നവനും സുഖം കൊടുക്കുന്നതു് അനുഭവിച്ചറിഞ്ഞും. ഇനിവു് കഴിവതു്-അസുഖമായ കടിയവാക്കു്

100. വച്ചു്-സ്വാധീനമായിരിക്കെ ഉപയോഗിക്കാതെ. കനി പഴം ഇരിക്കെ കാ-പച്ചക്കായു് തിന്നുംപോലെയാണു്. അതു് അജ്ഞതയുടെ ഫലം.

സൂ. സം:-91. ഇനിയമൊഴിയുടെ ലക്ഷണം. 92-93 ആ മൊഴിയുടെ മഹിമ 94, 95 അതിൻെറ ഐഹികഫലം. 96. പാരത്രികഫലം. 97, 98. രണ്ടു ഫലങ്ങളും ഏക കാലത്തു കിട്ടും. 99 കടുമൊഴി പറയാൻ കാരണം? 100 കടുമൊഴി പറയുന്നവൻ.

അ: 11. ഗൃഹിക്കു പലരോടും ഇടപെടേണ്ടിവരും. അതിനാൽ അവന് ഇനിയമൊഴിപോലെതന്നെ കൃതജ്ഞതയും അത്യാവശ്യമാണ്.

101. ഏകാതെ-കൊടുക്കാതെ-ഇങ്ങോട്ടു ചെയ്തരാതെ, ഏകിടും ഉതവിക്ക്-അങ്ങോട്ടു ചെയ്തുകൊടുക്കുന്ന ഉപകാരത്തിനു്, ഊഴിയൊടുവിണ്ണും വില ആകാ-ഭൂമിയും സ്വർഗ്ഗവും കൂടിച്ചേർന്നാലും വിലയാകയില്ല. ഏകാതെ-1. ഉപകാരം ചെയ്തുതന്നിട്ടില്ല. 2. ഉപകൃതനു പ്രത്യുപകാരശക്തിയോ പ്രത്യുപകാരം ചെയ്യുന്ന ശീലമോ ഇല്ല. 3. ഉപകാരകൻ പ്രത്യുപകാരം പ്രതീക്ഷിക്കുന്നില്ല. ഇവയിൽ ഒന്നാമത്തതാണ് ഇവിടെ ഉദ്ദിഷ്ടം. മററു രണ്ടും ഇനിപ്പറയുന്നു.

102. വേണ്ടുളവേ-വേണ്ടസമയത്തു, ചെയ്ത തുണ-സഹായം, വളരെ ചെറുതായിരുന്നാലും, പാരിലുമേ-ഭൂമിയെക്കാൾ, വലുതുതന്നെയാണ്. ഭൂമി വലുതും ധനാഢ്യവുമാണ്, അതിലും വലുതാണ് ആ ഉപകാരം.

103. ഫലമേ...നലം-ഇതു ചെയ്തുകൊടുത്താൽ എനിക്ക് ഇന്ന ലാഭം, അല്ലെങ്കിൽ ഇന്ന നഷ്ടം എന്ന ചിന്തയില്ലാതെ ചെയ്തുകൊടുക്കുന്ന ഉപകാരമാകുന്ന നന്മ. സമുദ്രത്തെക്കാൾ വലുതാണ്. തൻെറ നഷ്ടം ചിന്തിക്കാതെ ഉപകരിക്കുന്നതു് അത്യുത്തമം. തൻെറ നഷ്ടം ചിന്തിക്കാതെ മേഘത്തിനു വെള്ളംകൊടുത്തു ലോകോപകാരം ചെയ്യുന്ന സമുദ്രത്തെ ഇവിടെ പറഞ്ഞതു് അതു സൂചിപ്പിക്കാനാണ്. സൂ. 101-ലെ മൂന്നുതരം ഉപകാരവും പറഞ്ഞുകഴിഞ്ഞു.

104. ഫലം അറിവോൻ-ചെയ്തുതന്ന ഉപകാരത്തെ വലുതായിക്കരുതുന്നതിൻെറ ഭാവിഫലം അറിയുന്നവൻ.

105. ചെയ്ത ഉപകാരത്തെ അതിൻെറ വലിപ്പംകൊണ്ടല്ല കണക്കാക്കേണ്ടതു്. ആൎക്കു് ഉപകരിച്ചുവോ അവന്റെ മനോഗുണത്തെ അനുസരിച്ചു് അതു വലുതെന്നോ ചെറുതെന്നോ അവനാൽ കണക്കാക്കപ്പെട്ടും.

106. മഹാൻെറ-അറിവും ആചാരവും ഉള്ളവൻെറ, സ്നേഹത്തെ മാററാല-വിടരുതു്. ദുഃഖം തണുപ്പിച്ചവൻെറ സ്നേഹത്തെയും വിടരുതു്.

107. നലർ-നല്ലവർ-ഗുണവാന്മാർ, തങ്ങളുടെ ദുഃഖം മാററിയവരോടുള്ള സ്നേഹത്തെ ഏഴു ശരീരത്തോടുകൂടിയ ജന്മങ്ങളിലും വിടുകയില്ല. ഏഴുജന്മങ്ങൾ-സൂ. 62 നോക്കുക.

108. ചെയ്തതന്ന ഉപകാരം മറക്കരുതു്. നന്നല്ലാത്തതിനെ-ചെയ്ത ഉപദ്രവത്തെ, അന്നു്-ഉടനേ, മറക്കുക. മറന്നില്ലെങ്കിൽ അതു് ഉള്ളിൽ നീറിനീറിക്കിടന്നു് ഒരിക്കൽ പുറത്തു ചാടും, സൂ. 129.

109. ഒരുവൻ നമ്മെ കൊല്ലുംപോലെ വേദനപ്പെടുത്തിയാലും, അവൻ മുമ്പു ചെയ്തതന്നിട്ടുള്ള ഒരു ഉപകാരം വിചാരിച്ചാൽ, അറും-ആ വേദന അറും, കടുകോളം ഉപകരിച്ചവൻ കടലോളം അപകരിച്ചാലും ആ അപകാരത്തെ മറക്കാൻ മാറ്റും ഇല്ല്വു്.

110. ഏതു പാപവും മറകൈയ്യൂ്-പ്രതിവിധിക്കു്, അറും. ഉപകൃതി മറവിപ്പാപം-ചെയ്തതന്ന ഉപകാരത്തെ മറക്കുക എന്ന പാപം അറുകയില്ല, അതിനു പ്രതിവിധി ഇല്ല.

സൂ. സം:—101-103 മൂന്നുവിധം ഉപകാരങ്ങൾ. 104, 105 ഉപകാരത്തിൻെറ വലിപ്പം. 106, 107 കൃതജ്ഞതയുടെ ഐഹികപാരത്രികഫലങ്ങൾ. 108, 109 അപകാരം മറക്കുക. 110. കൃതഘ്നത.

അ. 12. ഗൃഹസ്ഥൻ ശത്രുമിത്രോദാസീനന്മാരിൽ ഒന്നുപോലെ പെരുമാറണം. കൃതജ്ഞതയാൽ ഇതിനു ഭംഗം വരുത്തരുതു്.

111. നടുനില-ഒരു വശത്തേയ്ക്കു ചായാതെ, നടുവിലുള്ള നില-പക്ഷപാതമില്ലായ്ക. നല നില-നന്മയുടെ നില. ആരൊടും-ശത്രുമിത്രോദാസീനന്മാരിൽ ആരൊടും. ആവുകിലോ-കഴിയുമെങ്കിൽ. ആവുകിലോ-പ്രയാസമെന്നു സൂചിപ്പിക്കുന്നു.

112. കോട്ടം-ധൎമ്മമാൎഗ്ഗത്തിൽനിന്നു കോണൽ-പക്ഷപാതം, ഇല്ലാത്തവന്റെ വിഭവം-ഐശ്വൎയ്യം അഴിഞ്ഞുപോകയില്ല. അവന്റെ കുലത്തിനു-സന്താനപരമ്പരയ്ക്കും അതു് ഉതകും. പക്ഷപാതം മനോദോഷമാണു്, അധൎമ്മമാണു്. അധൎമ്മസ്പൎശമില്ലാത്ത ഐശ്വൎയ്യം നെടുനാൾ നില്ക്കും.

113. പക്ഷപാതംകൊണ്ടു നേടിയ ധനം, നന്മ-എത്രതന്നെ നല്ലതായിരുന്നാലും, ഉടനേ ഉപേക്ഷിക്കണം. നന്മ-നന്നായിരിക്കയില്ലെന്നു സൂചന. തൽക്കാലത്തേയ്ക്കു നന്നായിരുന്നാലും ഭാവിയിൽ നന്നല്ല, സൂ. 112.

114. സൽഗുണം-ഇവിടെ, പക്ഷപാതഹീനത. ദുൎഗ്ഗുണം-പക്ഷപാതം. മിച്ചം-മരണശേഷം ഉള്ള ധനം, സന്താനങ്ങൾ, കീൎത്തി മുതലായവ. വൎത്തമാനസ്ഥിതികണ്ടു ഭൂതകാലസ്ഥിതി നിശ്ചയിക്കാം, സൂ. 958, 959.

115. ദുഃഖവും സുഖവും മനുഷ്യൎക്കു കൂടിപ്പിറവികളാണു്. ധനാദിസുഖവിഭവങ്ങൾ വന്നും പോയുമിരിക്കും, സൂ. 332. പക്ഷപാതം പ്രയോഗിച്ചു ദുഃഖം മാററാൻ കരുതുന്നതു് ദോഷത്തമാണു്. അതു കൂടുതൽ പാപശേഖരണമാണു്. ഉൾക്കോടൽ-സൂ. 112 നോക്കുക. അണി-ആഭരണം.

116. കെടുനില-കെടുതി-നാശം. ശകുനം-ഭാവിയെ മുൻകൂട്ടി സൂചിപ്പിക്കുന്നതു്. കേടുവരാനുള്ളപ്പോഴേ പക്ഷപാതം തോന്നൂ.

117. പക്ഷപാതമില്ലായ്മയിൽ ഉറച്ചുനില്ക്കുന്ന നല്ലവനു് അതിനാൽ കേടുവന്നാലും, സജ്ജനർ അതിനെ കേടെന്നു വിചാരിക്കയില്ല. ഉററൊരു-ഉറച്ചു. അഴിവു്-കേടു്. മനുഷ്യനു കേടും നലവും സഹജമാണു്, സൂ. 115. പക്ഷ

പാതം കേടിന്നു കാരണമാണു്, സ്ര. 116. കെട്ടാലും അതു കേടല്ല, സ്ര. 117. ഇതുവരെ മനോവാക്കർമ്മങ്ങളുടെ പക്ഷപാതത്തെ പൊതുവേ വിലക്കി. ഇനി അതിനെ ഓരോന്നിനേയും മുറയ്ക്കു വിവരിക്കുന്നു.

118. നിറകോൽപോൽ—നിറുത്തുനോക്കുന്ന—തൂക്കംനോക്കുന്ന വെള്ളിക്കോൽ, ത്രാസു മുതലായവപോലെ, സമമാവം—സ്വതേ രണ്ടുവശവും ഒരേ നിരപ്പിൽ നില്ക്കുക. പിന്നെ, ചരിയാനില—ഭാരംവച്ചു തൂക്കുമ്പോഠം രണ്ടുവശവും ഒരേനിരപ്പിൽ എത്തുക. ഇവ രണ്ടും നലന്—നല്ലവന്—പക്ഷപാതമില്ലാത്തവന്, ഒരു അണി—വിശേഷപ്പെട്ട ആഭരണമാണു്. ഒരു കാര്യത്തിൽ മദ്ധ്യസ്ഥനായി നില്ക്കുന്ന ഗൃഹസ്ഥൻ ത്രാസുപോലെ സ്വതേ സമമാവമുള്ളവനായിരിക്കണം — ഉള്ളുകൊണ്ടു് ഒരു പക്ഷത്തേയ്ക്കു് അനുകൂലമായിരിക്കരുതു്. പിന്നെ കാര്യത്തിന്റെ തീരുമാനത്തിൽ ഒരു പക്ഷത്തേയ്ക്കു ചായരുതു്.

119. ചൊൽച്ചായ്വു് ഒഴിയുന്നതാണു ചായാനില—വാക്കിൽ പക്ഷപാതം ഇല്ലായ്കയാണു പക്ഷപാതമില്ലാത്തനില. അതും—വാക്കിൽ പക്ഷപാതമില്ലായ്കയും, ഉഠംച്ചായ്വു് ഒഴികിൽ—മനസ്സിൽ പക്ഷപാതമില്ലെങ്കിൽ ഉണ്ടാകുന്നതാണു്. മനസ്സിൽ ചായ്വില്ലെങ്കിൽ വാക്കിൽ ചായ്വു വരികയില്ല. വാക്കിൽമാത്രം ചായ്വില്ലായ്മ സാക്ഷാൽ ചായ്വില്ലായ്മയല്ല.

120. പരവും—പരന്റെ—അന്യന്റെ ധനവും, സ്വംപോൽ—തന്റേതുപോലെ കരുതിച്ചെയ്യാമെങ്കിൽ, വണികന്—കച്ചവടക്കാരന്, അതു നല്ല കച്ചവടമാകും. മനുഷ്യരുടെ പ്രവൃത്തികളെ പൊതുവേ ഉദ്ദേശിച്ചാണു് ഇവിടെ വാണിഭമെന്നു പറഞ്ഞതു്.

സ്ര. സം:—111 നടുനിലയുടെ മാഹാത്മ്യം. 112-114 അതിന്റെ ശക്തി. 115-117 അതിന്റെ ഫലം. 118-120 നടുനിലയുടെ വകഭേദങ്ങഠം, മാനസികവും വാചികവും, കായികവും.

അദ്ധ്യാ: 13. മനസ്സും വാക്കും കൎമ്മവും അധൎമ്മത്തിലേയ്ക്കു കടക്കാതെ അടക്കിക്കൊള്ളുക. പക്ഷപാതമില്ലാത്തവനേ ഇതു സാധിക്കൂ അതിനാൽ ഇവിടെ പറയുന്നു.

121. അമരർ-ദേവതകൾ ആരിരുൾ-അരിയ ഇരുട്ട്-കൊടിയ താമിസ്രനരകം.

122. പൊരുളായ്-രക്ഷയായ ധനമായിട്ട്. ഉയിരിന്-ആത്മാവിന്. ഇവിടെ അടക്കംകൊണ്ടു സിദ്ധിക്കുന്ന പരലോകഫലത്തെയും ഉദ്ദേശിക്കുന്നു.

123. അറിവുനേടി, നല്ലവഴിയുടെ അതിരിനുള്ളിൽ അടങ്ങിനിന്നാൽ, സത്തുക്കൾ ആ അടക്കത്തെ അറിഞ്ഞു ബഹുമാനിക്കും. അറിവ്-1 അറിവിന്റെ ഫലം അടക്കമാണെന്ന അറിവ്. 2. അറിയേണ്ടുന്ന അറിവുകൾ. ഉലകം-ലോകം-സത്തുക്കൾ. മേന്മതരും-മാനിക്കും. ഇതു് അടക്കത്തിന്റെ ഐഹികഫലം.

124. ധൎമ്മത്തിന്റെ, നിലയിൽനിന്നും ഇളകാതെ അടങ്ങിനില്ക്കുന്നവൻ വലിയ മലയെക്കാളും പൊക്കമുള്ളവൻതന്നെയാണ്. മലയ്ക്കു പൊക്കം, മനുഷ്യനു മാഹാത്മ്യം. മല നിലയിൽനിന്നും ചലിക്കുന്നില്ല. അടക്കമുള്ളവനും ചലിക്കുന്നില്ല.

125. അടക്കം എല്ലാവൎക്കും ഐശ്വൎയ്യമാണ്. എങ്കിലും, ശ്രീമാനു മാത്രമേ അതു വിശേഷപ്പെട്ട ഐശ്വൎയ്യമാകുന്നുള്ളൂ. അതിലും-എല്ലാരിലും, ശ്രീമാൻ-ധനം മുതലായ ഐശ്വൎയ്യങ്ങൾ ഉള്ളവൻ. ഐശ്വൎയ്യവാന് അടക്കമുണ്ടായിരിക്കുന്നതു വിശിഷ്ടം.

126. ആമപോലെ അഞ്ചിനെ ഒന്നിൽ അടക്കിയാൽ, മനുഷ്യൻ ഏഴുജന്മവും ദുഃഖത്തിൽനിന്നും സ്വയം രക്ഷിച്ചതായി. ഏഴുടൽ-ഏഴുജന്മം, സൂ. 62 നോക്കുക. അപകടശങ്കയിൽ ആമ നാലുകാലും തലയും ഉള്ളിലേയ്ക്കു വലിച്ചു സ്വയം രക്ഷിക്കുന്നു. മനുഷ്യൻ പഞ്ചേന്ദ്രിയങ്ങളെ ഒരു ജന്മത്തിൽ-ഒരു ദേഹത്തിൽ അടക്കുക. ഏഴുടൽ എന്നു പുറകേ വരുന്നതിനാൽ, ഒന്നിൽ എന്നതിന് ഒരു ദേഹത്തിൽ-

ജന്മത്തിൽ എന്നു് അൎത്ഥം പറഞ്ഞു. കാക്കുക– 1. അടക്കി വയ്ക്കുക. 2. രക്ഷിക്കു.

127. ഏതിനെ അടക്കിയില്ലെങ്കിലും, നാക്കിനെ അടക്കുക. അടക്കിയില്ലെങ്കിൽ, വാക്കുഴൽ–വാക്കിൻെറ കുററത്താൽ ഉണ്ടാകുന്ന ദുഃഖം, കാക്കും–അനുഭവിക്കും. വാക്കു് അഴൽ–വാക്കുനിമിത്തം ഉണ്ടാകുന്ന ദുഃഖം. ദുഃഖം കാക്കുക– ദുഃഖം അനുഭവിക്കു. രോഗി നോവു കാക്കുന്നു, ദരിദ്രൻ പശി കാക്കുന്നു ഇത്യാദി.

128. 1. കെട്ടചൊൽ ഒന്നേ വന്നും പൊരുൾഫലം നന്നാകാ–നന്മ കരുതിപ്പറയുന്നതിൽ, കെട്ടവാക്കു് ഒന്നു മാത്രം വന്നാലും ഉദ്ദേശിച്ച നന്മ ഫലിക്കയില്ല. 2. കെട്ട ചൊൽപ്പൊരുൾ ഒന്നേ വന്നും ഫലം നന്നാകാ–നന്മകരുതി പ്പറയുന്നതിൽ കെട്ട വാക്കിൻെറ അൎത്ഥം ഒന്നുമാത്രം വന്നാലും ഉദ്ദേശിച്ച ഫലമായ നന്മ നന്നാകയില്ല–ഉദ്ദേശിച്ച സൽഫലം ഉണ്ടാകയില്ല. 3. നന്മ കരുതിപ്പറയുന്നതിൽ, കെടചൊൽപ്പൊരുൾഫലം, ആയ ദുഃഖം ഒന്നുമാത്രം വന്നാലും, പറയുന്നവൻെറ, നന്റു്–ധൎമ്മം, ആകാ–ഫലിക്കയില്ല. അവൻ ചെയ്യു ധൎമ്മങ്ങൾ നിഷ്ഫലങ്ങളാകും.

129. അകം ആറിട്ടും–വളരെക്കാലം വടു പുറത്തു കാണുമെങ്കിലും, അകം ആറിപ്പോകും. വാച്ചുട്ട വടു–വാകൊണ്ടു– കെട്ട വാക്കുകൊണ്ടു, ചുട്ടവടു–വേദനപ്പെടുത്തിയതിന്റെ വടു പുറത്തു കാണാനില്ലെങ്കിലും, അകത്തു അതിൻെറ പാടു കിടക്കും. ഈ സ്വഭാവഭേദമനുസരിച്ചു് ഒന്നിനെ പുണ്ണെന്നും മററതിനെ വടുവെന്നും പറഞ്ഞു.

130. കലി–കോപത്തെ, കാത്തു്–അടക്കി, അമരും–അടങ്ങിയിരിക്കാൻ കഴിയുന്ന ബുധനെ–അറിവുള്ളവനെ, കാലം–സമയം–അവനെ കാണാൻ–പ്രാപിക്കാൻ തക്ക അവസരത്തെ, കാത്തുനിന്നു്, ധൎമ്മം–ധൎമ്മദേവത, അണയും–പ്രാപിക്കും.

സ്വ. സം:—121-123 അടക്കത്തിന്റെ ഫലം. 124, 125 അടക്കത്തിൻെറ മാഹാത്മ്യം. 126 ഇന്ദ്രിയങ്ങളുടെ അടക്കം. 127-129 വാക്കിൻെറ അടക്കം. 130 മനസ്സിന്റെ അടക്കം.

അ. 14 മനുഷ്യൻ തൻെറ വർണ്ണത്തിനും നിലയ്ക്കും വിധിച്ചിട്ടുള്ള ആചാരം പാലിക്ക-ഇന്ദ്രിയാദികൾക്ക് അടക്കമുള്ളവനേ ഇതു സാധിക്കൂ.

131. മുറ-ആചാരം ഇഹപരസുഖങ്ങൾക്ക കാരണമാണ് അതിനെ ജീവനിലും വലിയ ധനമായിക്കരുതി രക്ഷിച്ചു കൊള്ളണം.

132. നൊന്തും-പ്രയാസപ്പെട്ടും, ആചാരം പാലിക്ക. വളരെ പ്രയാസപ്പെട്ടു പലശാസ്ത്രങ്ങളും പഠിച്ചു് ഇഹപരസുഖകാരണം ഏതെന്നു ചിന്തിച്ചുനോക്കിയിട്ടും ആത്മാവിനു തുണ, അതു്-ആചാരംതന്നെയാണെന്നു കാണുന്നു.

133. ആചാരപാലകൻ ഉത്തമകുലജാതനാണു്. കുറപെട്ടോരു-കുറവുള്ള-താഴ്ന്ന. ആചാരംകെട്ടവൻ നീചകുലജാതൻ.

134. മറയോൻ-ബ്രാഹ്മണൻ, മറ-വേദം മറന്നുപോയാൽ വീണ്ടും പഠിച്ചു് ഓതാം. മുറ മാറെ-ബ്രാഹ്മണൻ, ആചാരം മാറുമ്പോൾ-മാറിയാൽ, അവന്റെ ബ്രാഹ്മണ്യം പൊയ്പ്പോകും. പഠിപ്പിനെയും കുലത്തിനെയുംകാൾ ആചാരം വലുതു്.

135. ഈൎഷ്യാലുവിനും അവൻെറ ബന്ധുക്കൾക്കും ഐശ്വൎയ്യമില്ല, സ്വ. 166. ആചാരഹീനൻെറ ബന്ധുക്കൾക്കും ശ്രീഇല്ലെന്നു കാണിക്കാൻ 'അതുപടി' എന്നു പറഞ്ഞു.

136. മുറകുറ-ആചാരത്തിൽ വരുന്ന കുറ-കുറവു്-തെററു്. കുശലൻ-സമൎത്ഥൻ.

137. പിഴ-ആചാരത്തിൽ വരുത്തുന്ന പിഴ. എഴാത പഴി-തനിക്കു് ഉണ്ടാകാത്ത-ഉണ്ടാകാൻ അവകാശമില്ലാത്ത അപരാധം. മുറകെട്ടവൻെറപേരിൽ വെറുതേ അപവാദം ആരെങ്കിലും പറഞ്ഞാലും ലോകം വിശ്വസിക്കും.

138. മുള-കിളിയൽ. തീമുറ-കെട്ടമുറ. മാൽ-ദുഃഖം. വാക്കിനാലും കമ്മത്തിനാലും ആചാരം വെളിപ്പെടുന്നു. അവയെ മുറയ്ക്കു് ഇനിപ്പറയുന്നു.

139; ആചാരഅനഗൻ-ആചാരം അനുസരിച്ചു നടക്കുന്നവൻ. അയത്തും-മറന്നും-ബുദ്ധിമങ്ങിയിരിക്കുമ്പോഴും. 1. കെട്ടമൊഴി ഓതാപോൽ-കെട്ടമൊഴി പറകയില്ലപോൽ. 2. കെട്ടമൊഴിപോൽ ഓതാ-കെട്ടമൊഴിയെന്നല്ല, അതുപോലത്തെ മൊഴിയും പറകയില്ല. പോൽ-1 പ്രസിദ്ധം. 2 പോലെ-തുല്യം. വായാൽ-നല്ലമൊഴി ശീലിച്ചു വായെന്നു സൂചിപ്പിക്കുന്നു, പുനരുക്തിദോഷം ഇല്ല.

140. ഉലകു്-ലോകം-സജ്ജനങ്ങൾ. നട-നടപടി. ആചാരപാലനം അറിവിന്റെ ഫലമാണു്, സൂ. 136. ആചാരമെന്നാൽ സജ്ജനാചാരം. ധമ്മശാസ്ത്രങ്ങൾക്കു സ്ഥലകാലഭേദങ്ങളാൽ പുറമേ മാറ്റം വന്നതായിത്തോന്നാം. എന്നാലും, സജ്ജനാചാരം ശാസ്ത്രതത്ത്വങ്ങളുടെ ആന്തരാത്ഥത്തെ അനുസരിച്ചുതന്നെ ഇരിക്കും. അതിനാൽ സജ്ജനാചാരത്തെ അനുസരിച്ചു നടക്കണമെന്നു പറഞ്ഞു. സൂ. 426 നോക്കുക.

സൂ. സം:—131, 132 ആചാരപാലനമാഹാത്മ്യം. 133-138 ആചാരപാലനഫലം. 139, ആചാരപാലകന്റെ സ്വഭാവം. 140, സജ്ജനാചാരവും ശാസ്ത്രവും.

## അ 15. അന്യന്റെ സ്ത്രീയെ കാമിക്കായ്ക.

141. അന്യന്റെ ധനമായ സ്ത്രീയെ കാമിക്കുക എന്ന മൂഢത ധമ്മശാസ്ത്രവും അത്ഥശാസ്ത്രവും വിലക്കുന്നു. കാമശാസ്ത്രജ്ഞനു് ഉചിതമെന്ന അത്ഥത്തിലല്ല, ഇവിടെ അവനെ വിട്ടുകളഞ്ഞതു്.

142. മറുനട ചേരുക-1. അന്യഗൃഹത്തിന്റെ വാതിലിൽ നില്ക്കുക-അന്യന്റെ സ്ത്രീയെ കാമിച്ചു് അവന്റെ വാതില്ക്കൽ പറ്റിനില്ക്കുക. 2. അവന്റെ വീട്ടിന്റെ, മറുനട-പുറകിലത്തെ നട, പററിനില്ക്കുക. മുറനടചേരുക-ആചാരം അനുസരിച്ചു നടപടി തെററുക. അന്ധൻ-മൂഢൻ. വേശ്യാനിരതനു ധമ്മ

ത്വം അൎത്ഥവും ആരോഗ്യവും കെടും. പരസ്ത്രീരതനു ഭയത്താൽ കാമസുഖവുംകൂടെ കെടും. ധൎമ്മാൎത്ഥകാമങ്ങളും ആരോഗ്യവും ഒന്നിച്ചു കെടുക്കുന്നതിനാൽ ഇവൻ മഹാമൂഢൻ. മറുനട- 1. അന്യന്റെ വീട്ടുവാതിൽ. വീട്ടിന്റെ പുറകിലത്തെ വാതിൽ. അവിടെയാണല്ലോ ഗൂഢസമാഗമത്തിനു കൂടുതൽ സൗകൎയ്യം.

143. ഉറവ് ഉററവൻ-സംശയമില്ലാതെതന്നെ വിശ്വസിച്ചവൻ. പിഴഉറേറാൻ-തെററുചെയ്യാൻ കരുതുന്നവൻ. നിശ്ചയമായും മൃതനേ-ചത്തവൻതന്നെ-ചത്തവനു തുല്യൻ തന്നെ നേടാനുള്ള ധൎമ്മാൎത്ഥകാമങ്ങളെ അവൻ കൊടുക്കുന്നു, സൂ. 141, 142. അതിനാൽ അവൻ ചത്തവനു തുല്യൻതന്നെ.

144. ഓരാതെ-മേൽപ്പറഞ്ഞ ദോഷങ്ങൾ ചിന്തിക്കാതെ. അപരയിൽ-അന്യസ്ത്രീയിൽ. അമിരതൻ-കാമമുള്ളവൻ. ആരു്-ആരുതന്നെ ആയിരുന്നാലും-എത്ര വലിയവൻ ആയിരുന്നാലും. ആരു് ആം-ആരായിപ്പോകും-എത്ര താണവനായിപ്പോകും. സൂ. 25 നോക്കുക.

145. എളുതു്-സാധിക്കുന്നതു്. അപരപ്രിയ-അന്യന്റെ ഭാൎയ്യ. ഒഴിയാപ്പഴി-വിട്ടുപിരിയാത്ത, അപരാധം-പാപം, ആം-ഉണ്ടാകും. പാപഫലം വിട്ടുപിരിയുകയില്ല. പഴി- 1 അപവാദം 2 തെററു്-പാപം.

146. അപരഗൃഹ ഉൽക്രമൻ-അന്യന്റെ ഭാൎയ്യയിൽ ധൎമ്മം കടന്നു കയറുന്നവൻ. അവനെ വിരോധവും, പഴിയും അപവാദവും, ഭയവും, പാപവും വിട്ടുമാറുകയില്ല.

147. ധൎമ്മം അനുസരിക്കുന്ന ഗൃഹസ്ഥൻ അന്യസ്ത്രീയുടെ പെണ്മ കവരാൻ കൊതിക്കയില്ല. പെണ്മ:—ഭയം, നാണം, അബലത, പഴക്കമില്ലാത്ത കാൎയ്യങ്ങളിൽ പിന്മാററം. ഈ സ്ത്രീഗുണങ്ങൾ നാലും കവൎന്നാലേ അവളെ പ്രാപിക്കാൻ കഴിയൂ.

148. പെരും-വലിയ. ആണ്മ-1 പുരുഷത്വം. 2 ഭരണശക്തി. തനിക്കു തന്നെ ഭരിക്കാനുള്ള ശക്തി. ആളുന്നതിനുള്ള ശക്തി ആൾമ=ആണ്മ.

149. ശിവഅർഹൻ മംഗളങ്ങൾക്കു് അവകാശി. ഭീകര അബ്ധിധര-ഭയങ്കര സമുദ്രങ്ങളോടുകൂടിയ ഭൂമി. പരഅർഹ-അന്യന്നു് അവകാശപ്പെട്ടവൾ. വിരതൻ-കൊതിയില്ലാത്തവൻ. പരനാരീരതി ഭയങ്കരം, സൂ. 146. ഭയങ്കരസമുദ്രത്താൽ ചുററപ്പെട്ടും പരനാരീരതനു ഭയമില്ലെന്നു കാണിക്കാൻ 'ഭീകരാബ്ധിധര' എന്നു പറഞ്ഞു.

150. എതിർ-ധർമ്മത്തിനു് എതിരു്-അധർമ്മം. 'ഉം'-ധർമ്മംവിടലേ അധർമ്മമെന്നു കാണിക്കുന്നു.

സൂ. സം:—141-144 പരസ്ത്രീരതിയുടെ നീചത്വം. 145, 146 ആ രതിയുടെ ഫലം. 147, 148 പരസ്ത്രീവിരതിയുടെ മാഹാത്മ്യം. 149, 150 ആ വിരതിയുടെ ഫലം.

അ. 16. ഒരുവൻ നമ്മുടെ നേക്കു പിഴചെയ്താൽ നാം അവനോടു പകരം ചെയ്യാൻ കരുതാതെ അതിനെ സഹിക്ക

151. ഖനകൻ-വെട്ടിക്കുഴിക്കുന്നവൻ. മഹിതം-മാനിക്കപ്പെട്ടതു്-ശ്രേഷ്ഠം. നിന്ദകൻ-നിന്ദിക്കുന്നവൻ.

152. നിർമ്മര്യാദയെ-അന്യൻ നമ്മോടു കാണിച്ച മര്യാദകേടിനെ. എന്നും-എക്കാലത്തേയും. അപ്പോഴത്തേയും മറന്നാൽ പോരാ, സൂ. 108, 129.

153. വരുന്ന വിരുന്നിനെ ഒഴിഞ്ഞുമാറുന്നതു ധനികന്റെ ദാരിദ്ര്യത്തിലും ദാരിദ്ര്യമാണു്. അതുപോലെ, അന്യൻ നമ്മോടു കാണിക്കുന്ന അറിവുകേടിനെ പൊറുക്കുന്നതു ബലത്തിലും ബലമാണു്.

154. ഗുണപ്രപൂർണ്ണത-ഗുണങ്ങളുടെ നല്ല തികവു്. പോററുക-പാലിക്ക.

155. ക്ഷമിയെ-ക്ഷമിക്കുന്നവനെ-അപരാധം പൊറുക്കുന്നവനെ, സജ്ജനങ്ങൾ പൊന്നുപോലെ മനസ്സിൽ വച്ചു

കൊള്ളുന്നു. ദണ്ഡകൻ–പൊറുക്കാതെ പകരം നോവിക്കു
ന്നവനെ, മതിയാ–മാനിക്കയില്ല.

156. പൊറുക്കാതെ പകരം നോവിച്ചാൽ അന്നേയ്ക്കു മാത്രം സന്തോഷം. അപരാധം പൊറുത്താൽ കീൎത്തിയോ, പ്രളയകാലംവരെ. അസ്ഥിരലോകത്തു സ്ഥിരമായതു കീൎത്തിമാത്രം, സൂ. 233.

157. മാൽനോവുക–1 നമുക്കു ചെയ്ത വേദനയെ അനുഭവിച്ചു പൊറുത്തുകൊൾക. 2 ആ അധൎമ്മത്താൽ അവന്ന് ഇഹപരങ്ങളിൽ വരാവുന്ന ദുഃഖം ഓൎത്തു വേദനപ്പെടുക. നന്റ്–ധൎമ്മം. ധൎമ്മംപാരത്രികസുഖത്തിനും കാരണം, സൂ. 36.

158. നലത്തിനാൽ ജയിച്ച്–അവൻ സന്തോഷിക്കത്തക്ക വണ്ണം നന്മചെയ്താൽ അവൻ നാണിക്കും, അങ്ങനെ അവനെ ജയിച്ച്. വിടണം–അവന്റെ തെറിയും നമ്മുടെ ജയവും മറക്കണം. പ്രതീകാരം ഒത്താൽ വിരോധം, ഒത്തില്ലെങ്കിൽ വിരോധവും അപമാനവും. അതു തോല്വി. പൊറുത്താൽ കീൎത്തി, സൂ 156. അതു ജയം.

159. കെട്ടവഴിതൻ–അധൎമ്മമാൎഗ്ഗത്തിൽ നടക്കുന്നവന്റെ. നോല്പോൻ–പൊറുക്കുന്നവൻ. വിമലൻ – മനശ്ശുദ്ധിയുള്ളവൻ. വിരതൻപോൽ – സൎവ്വസംഗപരിത്യാഗിപോലെ. 'വായ്‌ക്കൊട്ടമൊഴി' നല്ലവാക്കു ശീലിച്ചിട്ടില്ലാത്ത വായെന്നു കാണിക്കുന്നു. പുനരുക്തി ദോഷമില്ല.

160. ഉണ്ണാനോല്പ്–പട്ടിണികിടന്നു വ്രതക്ലേശങ്ങൾ സഹിക്കൽ. എണ്ണാനോല്പ്–വകവയ്ക്കാതെ സഹിക്കൽ. വ്രതക്ലേശം തീരും, കടുവാക്കിന്റെ ക്ലേശം മായുകയില്ല, സൂ 129.

സൂ. സം:—151-155 പൊറുതിയുടെ മാഹാത്മ്യം. 156, 157 പൊറുതിയുടെ ഫലം. 158 നിന്ദകനു ശിക്ഷ. 159, 160 കടുവാക്കു പൊറുക്ക.

അ. 17. അന്യന്റെ ഐശ്വൎയ്യം സഹിക്കായ്കയാണ് ഈൎഷ്യ. അതില്ലായ്ക അനീൎഷ്യ.

161. അനീഷ്യം-ഈഷ്യയില്ലാത്ത. കൊറം ക-സ്വീകരിക്ക.

162. ആവുകിൽ-സാധിക്കമെങ്കിൽ. ഈഷ്യ ഇഹപര സുഖനാശനമാണ്, സൂ.163.

163. ഉവരാതെ-സന്തോഷിക്കാതെ. ഐഹികസുഖകരമായ ധനത്തെയും പാരത്രികസുഖകരമായ ധമ്മത്തെയും നശിപ്പിക്കം.

164. കെട്ടബുദ്ധിയാകുന്ന ഈഷ്യ ദുഃഖകാരണമെന്നറിയുന്നതിനാൽ, ബുദ്ധിമാൻ കൺകടിയാൽ-ഈഷ്യയാൽ അഴിമതിചെയ്യുയില്ല. അഴിമതി-കെട്ടതി. അത്ത് താൻ അന്യന്ന വരുത്തുന്നതോ ഈഷ്യയാകുന്ന അധമ്മത്താൽ താൻ തനിക്കുതന്നെ ഭാവിയിൽ വരുത്തുന്നതോ ആകാം.

165. അത്ത്-കണ്ണുകടി-ഈഷ്യ. പട്ടരിപുവഴുകകിലും-കെട്ടക്കാൻ ശ്രമിക്കുന്ന, സമത്ഥശത്രുവിൻെറ ശ്രമം തെററിപ്പോയാലും. 163-ാം സൂത്രത്തെ ഇതു ബലപ്പെടുത്തുന്നു.

166. ദാനംകണ്ട് ഈഷ്യപ്പെട്ടാൽ അതിന്റെ ഫലമായിട്ട്. അവൻ ഉറവരം-അവനും ബന്ധുക്കളും. എന്നി-ഇല്ലാതെ.

167. ശ്രീ-ലക്ഷ്മീദേവി. ഈർഷ്യയ്ക്ക്-ഈർഷ്യയ്ക്ക ശിക്ഷയായിട്ട്. സഹിയാതെ-അവനെ സഹിക്കാതെ. തൻ സഹജ-ലക്ഷ്മിയുടെ സഃഹാദരി-മൂദേവി-ദാരിദ്ര്യദേവത. വിട്ടം-വിട്ടൊഴിയും. സഹിക്കാതെ ഈർഷ്യപ്പെടുക എന്നും വ്യാഖ്യാനിക്കാം. ഇങ്ങനെ അവന്റെ ഐഹികസുഖനാശം.

168. ചോത്ത്-കളഞ്ഞു. ഈഷ്യാഖ്യൻ പാതകി-ഈഷ്യ എന്ന പേരുള്ള പാപി. തീയിൽ-ദുഃഖത്തിൽ-നരകത്തിൽ. ഇങ്ങനെ ഇഹപരസുഖനാശം. മററു പാപങ്ങൾക്ക് ആരംഭത്തിലെങ്കിലും സുഖമുണ്ട്, ഈഷ്യയ്ക്ക് അതും ഇല്ല

169. ചിന്ത്യം-ചിന്തിക്കേണ്ടതു്. ഇതുവരെ കാരണം അറിഞ്ഞിട്ടില്ല. പൂറവപുണ്യഫലമെന്ന് ഉഹം.

170. ഈഷ്യകൊണ്ട നന്നായവൻ ഇല്ല. ഈഷ്യയില്ലാഞ്ഞു കെട്ടപോയവനും ഇല്ല. ഈ വഴിക്കവേണം ചിന്തനയെന്ന സൂചന.

സൂ. സം:—161, 162 അനീൎഷ്യാമാഹാത്മ്യം. 163-168 ഈൎഷ്യയുടെ ഫലം. 169, 170. ഈൎഷ്യാനീൎഷ്യാ വിചിന്തനം.

അ. 18. അനഭിധ്യ-പരധനാശയില്ലായ്മ.

171. നൽപൊരുൾ-അന്യന്റെ, നല്ല ധനത്തെ. നലം അററു്-അധൎമ്മമായിട്ടു്. ആശിച്ചാൽ പല കുററങ്ങളും കുല നാശവും വരും. നല്ല-അവനു് ഉതകുന്നതിനാൽ നല്ലതു്.

172. കിട്ടുവതു് അകമേഉററു്-പരധനം കവന്നാൽ, കിട്ടുന്നതിനെ ഉള്ളിൽ നന്നേ ചിന്തിച്ചിട്ടു്, തെററു് അഞ്ചുന്നോൻ-അധൎമ്മത്തെ പേടിക്കുന്നവൻ, കുററംചെയ്യാ-കവരുക എന്ന അധൎമ്മം ചെയ്കയില്ല. കിട്ടുവതു്-1 കവൎന്നോട്ടുന്ന ധനം. അതു നന്നല്ല, സൂ. 177, 293. 2 കവൎച്ചയാകുന്ന അധൎമ്മത്തിന്റെ ഫലമായി തനിക്കു ഭാവിയിൽ വരുന്ന ദോഷം. സൂ. 171. തെററു പേടിക്കുന്നവൻ അതിനു് ഇട വരുത്തുകയില്ല.

173. ധൎമ്മഫലമായ വലിയ സുഖത്തെ ആഗ്രഹിക്കുന്നവൻ, കവൎച്ചയാൽ കിട്ടുന്ന അല്പസുഖത്തിനുവേണ്ടി, കവൎച്ചയാകുന്ന അകൃത്യത്താൽ-അധൎമ്മത്താൽ, കൃതമാകുന്ന-ചെയ്യപ്പെടുന്ന-ഉണ്ടാകുന്ന, ആൎത്തി-ദുഃഖം, പെടുകയില്ല-പെടാൻ ഇടവരുത്തുകയില്ല! വലിയ സുഖം, സൂ. 36, 39.

174. വശിയായി-ഇന്ദ്രിയജേതാവായി, നിസ്സംശയബോധമുള്ളവൻ, ഇല്ല എന്നു്-തനിക്കു കഴിക്കുവാൻവകയില്ലെന്ന കാരണത്താൽ വെഖിധ്യകൊള്ളാ-പരധനം കവരാൻ വിചാരിക്കയില്ല. ഗൃഹസ്ഥനും ഇന്ദ്രിയങ്ങളെ ജയിക്കണം, സൂ. 126. നിസ്സംശയബോധം ഉള്ളവനു് ഇന്ദ്രിയങ്ങളെ ധൎമ്മമാൎഗ്ഗത്തിൽ നിറുത്താം, അവനു് ദാരിദ്ര്യം ഉണ്ടായാലും പരസഹായംകൊണ്ടു് അതു കുറയും, സൂ. 123.

175. അന്ധത-അറിവില്ലായ്മ. എന്തു് ആം-നിഷ്ഫലമാകും. ആരൊടും-ഉത്തമനോടു ചെയ്താൽ അവൻ പൃഥിക്കും, അധമനോടു ചെയ്താൽ ശിക്ഷിക്കും. അറിവിന്റെ ഫലം, സൂ. 422.

176. അരുളിൻ വഴികാത്തോൻ - സന്ന്യാസത്തിൻെറ പ്രധാനലക്ഷണമായ, കരുണ നേടാൻ മാർഗ്ഗമായ ഗൃഹസ്ഥാശ്രമം തെററാതെ പാലിച്ചവൻ അന്യൻെറ, ധനം ആഗ്രഹിച്ച് അതു നേടാൻ ഒരു കെട്ടതു്-അധമ്മംചെയ്യാൻ വിചാരിക്കുമ്പോൾ, കെട്ടം-അവൻ പാലിച്ച ഗൃഹസ്ഥാശ്രമ ധമ്മഫലം മുഴുവൻ നശിക്കും. ഗൃഹിക്ക് അൻപുവേണം, അധ്യാ 8. അൻപിൽനിന്നും കരുണജനിക്കും, സൂ. 74, 757. ഗൃഹധമ്മത്തിൽ അൻപു പുലത്തി കരുണ നേടി വേണം സന്ന്യാസംകൊള്ളുവാൻ എന്നു ശാസ്ത്രം. 'അരുളിനെ' ഈശ്വരകാരുണ്യമെന്നും ചിലർ വ്യാഖ്യാനിക്കുന്നു.

177. ആം-ആകുന്ന-കിട്ടുന്ന. അനുഭവഫലം-അനുഭവമാകുന്ന ഫലം. അപെരുണം-ഗുണമില്ലാത്തതു്.

178. സ്വശ്രീകുറവു് അറവു്-തൻെറ ഐശ്വര്യത്തിൻ്റെ. കുറവിനു് അറുതി-കുറയായ്ക. കൈപ്പൊരുൾ-1 കൈയ്യിലുള്ള ധനം. 2 കൈപോലെ സമയത്തിനു് ഉതകുന്ന ധനം.

179. വൃഷം-ധമ്മം. വിബുധൻ-നല്ല അറിവുള്ളവൻ. വശം ഓരു്-പ്രാപിക്കാനുള്ള സൗകര്യംനോക്കി-കാത്തിരുന്നു്. അണയുക-ചേരുക. സൂ. 130 നോക്കുക. ശ്രീചേന്നാൽ ഐശ്വര്യം കുറയുകയില്ലെന്നു മാത്രമല്ല വദ്ധിക്കയുംചെയ്യും.

180. അന്ധം-ബുദ്ധികെട്ട. അതു-അതിനെ-പരധനത്തിയെ. രതി-ആശ. ആണ്മ-1 ആണത്തം-പൗരുഷം, 2 ആളൽ-ഭരണം, ഇന്ദ്രിയങ്ങളുടെ ഭരണം, സൂ. 148 നോക്കുക. പുരുഷാത്ഥങ്ങൾ നേടാൻ ഉതകുന്നതിനാൽ ജയം. സൂ. സം:—171-177 അഭിധ്യയുടെ ദുഷ്ടഫലങ്ങൾ. 178, 179 അനഭിധ്യയുടെ സൽഫലങ്ങൾ. 180 അഭിധ്യയും അനഭിധ്യയും.

അ. 19. കാണാത്തപ്പോൾ അന്യനെ പുച്ഛിച്ചു പറയായ്ക.

181. പൈശുന്യം-ഒളിച്ചു ദൂഷ്യം പറയുന്ന ശീലം. അകചരൻ-ദൂഷ്യംപറയാത്തവൻ. എന്നുക-എന്നു ലോകം പറ

യുക. ധൎമ്മം ചൊല്ലാതെ-ദൂഷ്യമുള്ളവനു ധൎമ്മം ഉപദേശി ക്കാതെ; എതിൎചെയ്യും-ധൎമ്മത്തിനു്, വിപരീതം ചെയ്താലും. മുഖതാവിൽ ധൎമ്മം ഉപദേശിച്ചു തെററു തിരു ത്തുന്നതു നന്നു്. സൂ. 184.

182. പിൻ ഇഴിമൊഴി-ഒരുവന്റെ, പിന്നിൽ-അവൻ കേൾക്കാതെ, നിന്ദാവാക്കു്. പൊയ്ച്ചിരി-അവനെ കാണു മ്പോൾ, കള്ളച്ചിരി. പുണ്യംകൊണ്ടു്-എതിൎചെയ്യുതിലും- ധൎമ്മം കെട്ടിട്ടു് അധൎമ്മം ചെയ്യുന്നതിനെക്കാൾ. പിഴ- തെററു്. പൊയ്ച്ചിരിയെ പേടിക്കണം, സൂ. 824.

183. ദൂഷ്യം പറയുകയെന്ന കള്ളം പെരുമാറി ജീവിക്കു ന്നതിനെക്കാൾ മരണം, സ്മൃതി മത ഗതി-ധൎമ്മശാസ്ത്ര ത്തിൽ പറയുന്ന സദ്ഗതിയോടുകൂടിയതാണു്. കള്ളം പാപ മാണു്, പാപം നേടാഞ്ഞാൽ ഇഹപരസുഖങ്ങൾ ഫലമെന്നു സ്മൃതിമതം. മരിച്ചാൽ പിന്നെ ഈ പാപം ചെയ്യായ്ക യാൽ, ജീവിക്കുന്നതിനെക്കാൾ മരണം നന്നു്.

184. ഒരുവന്റെ ഇല്ലാത്ത തെററും, അവന്റെ കണ്ണിൽ- മുഖതാവിൽ, കണ്ണററു് ഓതിയും-ദാക്ഷിണ്യമില്ലാതെ പറ ഞ്ഞാലും, ദൂഷ്യം പറയുന്നതിന്റെ, പിൻ എന്ന്യ-ഭാവി ഫലം ചിന്തിക്കാതെ, പിന്നിൽ-അവൻ കേൾക്കാതെ, അവനിൽ ഉള്ള തെററും, പറയരുതു്.

185. 1 ഒരുവന്റെ ദൂഷ്യം ഒളിച്ചുപറയുന്നവൻ ധൎമ്മ ശാസ്ത്രം ഘോഷിക്കയും, അവന്റെ തെററു തിരുത്താനാണു് ഇങ്ങനെ പറയുന്നതെന്നു ഭാവിക്കയും ചെയ്താലും, ഉന്നം അതല്ല, എന്നു ദൂഷ്യംപറച്ചലാകുന്ന നീചതപത്തിൽനിന്നും അറിയാം. ധീ-ബുദ്ധി. ദൂഷ്യം പറയുന്നവൻ ധൎമ്മത്തെ സ്തുതിച്ചു സംസാരിച്ചാലും, അതു മനസ്സാലെ പറയുന്നത ല്ലെന്നു ദൂഷണനീചതയാൽ അറിയാം.

പാഠഭേദം — നന്നെറി ചൊല്ലും നെഞ്ചല്ലറിയാം
നാററം നീചതയാൽ

നൽ നെറി–ധമ്മമാൎഗ്ഗം. നാററം–ദൂഷ്യംപറഞ്ഞു നാററന്ന.

186 1 പഴി ഉറം–കററങ്ങളുടെഉള്ളിൽ. എല്ലത്തു്– നെഞ്ചിൽ തറയ്ക്കുന്നതു്. പാൎത്തു് ഓൎത്തു്–തേടിപ്പിടിച്ചു ചിന്തിച്ചു്. പറവു–എതിരാളിയോ അന്യരോ പറയും. 2 പഴി ഉള്ളെല്ലത്തു്–ദൂഷ്യം പറയുക എന്ന കറ്റത്തെ, ലോകം, എങ്ങനെ ഉള്ളിൽവിചാരിക്കമെന്നു് ആരാഞ്ഞു ചിന്തിച്ചിട്ടു വേണം, പററു–പറയേണ്ടതു്–ലോകം നിന്ദിക്കമെന്നു വിചാരിച്ചാൽ പിന്നെ ദൂഷ്യം പറകയില്ല.

187. ഇനിയെ–സുഖം തോന്നംവണ്ണം, പറഞ്ഞു ചേൎത്തു കൊള്ളാൻ അറിഞ്ഞുകൂടാത്ത നാവു്–നാവുള്ളവൻ, ഇനം– ഇനത്തെ–ബന്ധുക്കളെ.

188. ഉറേറാർ–ബന്ധുക്കളും മിത്രങ്ങളും. കറക്കും–കററം പറയുന്ന ഉം–അതേ കഷ്ടമെന്നു സൂചിപ്പിക്കുന്നു.

189. ഭൂമിയും കചരപ്പുരം–ദൂഷ്യം പറയുന്നവനാകുന്ന മഹാഭാരത്തെ സപുരം–തന്റെ ചുമതല കരുതിയാണു പോൽ–പോലും പോറുക–ചുമക്കുന്നതു്. എല്ലാത്തിനെയും ചുമക്കുന്നതു് ഭൂമിയുടെ കടമയാണല്ലോ. ഭൂമിക്കു് അസഹ്യ ഭാരങ്ങറം, സൂ. 570, 572, 990, 1003.

190. കററ–കററം. തൻകററ–ദൂഷ്യം പറയുകയെന്ന, തന്റെ കററം. പിണി–ദൂഷ്യംപറച്ചിലാകുന്ന പാപത്തിന്റെ ഫല മായ, ദുഃഖം. നീറം ഉയിതു്–നീണ്ട–നിത്യമായ ജീവാത്മാവു്, ജീവാത്മാവു നിത്യമെന്നു പ്രസിദ്ധം. തന്റെ കററം അറി ഞ്ഞാൽ അന്യന്റെ കററം പറകയില്ല

സ. സം:—181 അപിശുനതയുടെ നന്മ. 182-184 പിശുനതയുടെ കൊടുമ. 185–189 പിശുനതയുടെ തിന്മ. 190 പിശുനത എങ്ങനെ മാററാം.

അ. 20. തനിക്കും അന്യൎക്കും ധമ്മാൎത്ഥകാമങ്ങളിൽ ഒന്നിനും ഫലിക്കാത്ത വാക്കു പറയായ്ക.

191. ഒക്കാ-ചേരാത്ത-വെറുപ്പുതോന്നുന്ന. പാഴ്മൊഴി-ഫലമില്ലാത്ത വാക്ക്. പരക്കെ-എല്ലാവരാലും. നിന്ദിതൻ-നിന്ദിക്കപ്പെട്ടവൻ.

192. പലർമുൻ-അറിവുള്ള പലരും കേൾക്കെ. നിജരിൽ...ചെയ്യുതിലും-സ്വജനങ്ങളോടു നീതികേടു ചെയ്യുന്നതിനെക്കാൾ. നീതികേട് ചിലപ്പോഴെങ്കിലും നന്മയായെന്നു വരാം. നയം 1 നീതി. 2 ന്യായം. 2 അന്യൎക്കു സുഖം തോന്നിക്കുന്ന സ്വഭാവം.

193. ഫലമില്ലാത്ത വിഷയത്തെ വിവരിക്കുന്നതു്, തന്റെ നയമില്ലായ്മയെ വിളിച്ചുപറയുന്നതാണ്.

194. ഗുണംകെട്ട പാഴ്മൊഴി പലർ കേൾക്കെപ്പറയുന്നതു്. നലം-നന്മ-ഇനിവു്, നേരുമുതലായ ഗുണങ്ങൾ.

195. ഗുണി-ഗുണവാൻ. അടവേ-മുഴുവനും. പറഞ്ഞാൽ-പോകയില്ലെന്നു സൂചിപ്പിക്കുന്നു. മതിപ്പു പടുമേ-ലോകത്തിനു" അവനെപ്പററിയുള്ള ബഹുമാനം നശിച്ചുപോകും.

196. പുരുഷപ്പതര്-നെല്ലിൽ പതരുപോലെ, പുരുഷന്മാരിൽ പതര. നെല്ലിൽ അരിപോലെ അറിവു് എന്ന അകക്കഴമ്പു് ഇല്ലാത്തതിനാൽ.

197. നലം ഉറു" ഉടയോൻ-പെറിപ്പു്, ആചാരം മുതലായ നന്മകളെ നന്നെന്നു കരുതി സ്വീകരിച്ചിരിക്കുന്നവൻ. നയമില്ലാതെ പറയേണ്ടിവരും, സൂ. 184. വിഫല വാക്കു പറഞ്ഞാൽ കേട്, സൂ. 194, 195.

198. അരിയൊരു ഫലമേ തിരയും-പറയുന്നതു തനിക്കും അന്യൎക്കും സഫലമോ, ആ ഫലം വലുതോ ചെറുതോ, അവയിൽ ഏററവും വലുതു് ഏതു് എന്നു ചിന്തിച്ചെടുക്കുന്നു. ബുധനു് അറിവുള്ളവനു്, ഉരുഫലം-വലിയ ഫലം-ധൎമ്മാൎത്ഥകാമങ്ങളും ഇഹപരസുഖങ്ങളും.

199. ഇരുൾ അററു് അകന്ന-മൂഢത നിശ്ശേഷം മാറിയ. പൊരുൾ-അൎത്ഥം-നല്ല ഫലം. മറന്നും-ബുദ്ധിമയങ്ങിയിരിക്കുമ്പോഴും.

200. പറകയാണെങ്കിൽചൊല്ലിൽ-വാക്കുകളിൽ, ഫലമു ള്ളതു പറക, ഫലം കേട്ടതു പറയരുതു്.

സൂ. സം:—191-196 പാഴ് മൊഴിയുടെ തിന്മ. 197-199. പാഴ്മൊഴി പറയായ്കയുടെ നന്മ. 200 പാഴ്മൊഴിയും പാഴല്ലാത്ത മൊഴിയും.

അ. 21. 201. ദുഷ്കൃതം-ദുഷ്കർമ്മം, മൗഢ്യം-മൂഢതയെ. ദുഷ്കൃതി-ദുഷ്കർമ്മം-പാപം ഉള്ളവർ. അഞ്ചുക-പേടിക്ക, പാപപരിചയം ഇല്ലാത്തതിനാൽ സജ്ജനം പേടിക്കുന്നു.

202. തീയതിനു-തിന്മയ്ക്കു - ദുഷ്കർമ്മത്തിനു, തിന്മതന്നെ യാണു ഫലം. തീയതിനെ തീയെക്കാറം പേടിക്കുക. മരുന്നും മന്ത്രവുംകൊണ്ടു തീപ്പൊള്ളൽ തടുക്കാം. ദുഷ്കർമ്മഫലം തടു ക്കാൻ കഴികയില്ല. സൂ. 207.

203. അഴറം ചെയ്യുവരൊടും-നമ്മെ വേദനപ്പെടുത്തിക്കൊ ണ്ടിരിക്കുന്നവരുടെ നേരെയും. അരുതായ്ക-ദുഷ്കർമ്മം. ഇതു കീർത്തിക്കു കാരണം, സൂ. 156. ദാനം കീർത്തിക്കു കാരണ മെന്നു് സൂ. 231. ഒന്നും കൊടുക്കാതെ കീർത്തിക്കു വഴിയാക യാൽ ഇതു് അറിവുകളിലും വലിയ അറിവ്.

204. മാൽ എണ്ണുക-ദുഃഖം വരുത്താൻ വിചാരിക്ക. ധർമ്മം-ധർമ്മദേവത. നീ വിചാരിച്ചാൽ ഒത്തില്ലെന്നും വരാം. ധർമ്മദേവത വിചാരിച്ചാൽ നിശ്ചയമായും ഫലിക്കും. മാൽ എണ്ണുകപോലും അരുതു്.

205. ദരിദ്രൻ എന്നു്-ദരിദ്രൻ എന്ന കാരണത്താൽ ദാരി ദ്ര്യശാന്തിക്കു വേണ്ടിയും. അഘം-പാപകർമ്മം. അരുതേ- ചെയ്യരുതേ. ധനത്തിനു മാത്രമല്ല, സദ്ഗുണങ്ങൾക്കും മേൽ ദാരിദ്ര്യം ഉണ്ടാകും.

206. നോവു് അരുതു്-ദുഃഖം വരരുതു്. എന്നാവൻ-എന്നു വിചാരമുള്ളവൻ. അന്യനു വിപത്തു്-അപത്തു ചെയ്താൽ, അതിന്റെ ഫലമായി തനിക്കു നോവു്-ദുഃഖം വരും.

207. തുലയാപ്പക-വിട്ടുമാറാത്ത ശത്രു. ഉതിരും-ചൊരി യും. ദുഷ്കർമ്മഫലം പരലോകത്തും പിൻതുടരും.

208. നിഴലേ പോൽ - നിഴൽപോലെതന്നെ. അതു നീണ്ടാലും കുറുകിയാലും അടിവിട്ടു മാറുകയില്ല. 207-ാം സൂത്രത്തെ ഇതു വിശദമാക്കുന്നു.

209. ഏതും അഘത്തെയും-ഏതു ചെറിയ പാപകർമ്മത്തെയും. തൊടൊലാ-തീണ്ടരുതു്-ചെയ്യുകയോ ചെയ്യാൻ വിചാരിക്കയോ, പ്രേരിപ്പിക്കയോ അരുതു്.

210. കെട്ടവഴി ഓടി-അധർമ്മമാർഗ്ഗത്തിൽ കടന്നുകയറി. കേടററവനേ-ദുഃഖമില്ലാത്തവൻതന്നെയാണു്-അവനു ദുഃഖം ഉണ്ടാകയേ ഇല്ല.

സൂ. സം:—201 ദുഷ്കർമ്മഭയം ആൎക്കു്? 202, 203 ഭയത്തിന്റെ ആവശ്യം. 204-209 ദുഷ്കർമ്മഭയം ഇല്ലെങ്കിൽ. 210 ദുഷ്കർമ്മം തീണ്ടാത്തവൻ.

അ. 22. ചെയ്യരുതാത്തവ ഇതുവരെ വിലക്കി. ഇനി ചെയ്യേണ്ടവ പറയുന്നു. ലോകം പരസ്പരാശ്രയത്തിലാണു കഴിയുന്നതു്. അതു് അറിഞ്ഞു പെരുമാറുക.

211. കടമയ്യ് ഉലകം പകരം കരുതാ-സജ്ജനം കടമ ചെയ്യുന്നതിനു പ്രതിഫലം കരുതുന്നില്ല. കാറിനു് ഉലകം പകരം നല്കുവതോ-മേഘത്തിനു ലോകം പ്രതിഫലം കൊടുക്കുന്നോ-കൊടുക്കാൻ കഴിയുമോ? നഷ്ടം സഹിച്ചും പരസേവനം ചെയ്യണം.

212. 1. തക്കോൎക്കു്-ഉപകാരം ചെയ്യപ്പെടുവാൻ അർഹന്മാൎക്കു്. ഉതവി-സഹായം. 2. ഉതവിക്കായിത്തന്നെയുണു തക്കോൎക്കു് ആ ധനം-നല്ലവർ-ആ ധനം പരോപകാരത്തിനുതന്നെ ഉപയോഗിക്കുന്നു. യത്നിച്ചു നേടിയും പരോപകാരം ചെയ്യണമെന്നു സൂചന. യത്നം ഉണ്ടെങ്കിലേ ധനമുള്ളു. ധനമുണ്ടെങ്കിലേ ഉപകരിക്കാൻ സാധിക്കൂ, സൂ. 613.

213. ഉതവിക്കു് ഒത്തൊരു-ഉപകാരത്തിനു തുല്യം. ഇനി-മററൊരു. നലം-നന്മ. ഇഹ വിണ്ണിലും-ഇവിടെയും സ്വർഗ്ഗത്തും. സ്വർഗ്ഗത്തു് എല്ലാവരും തുല്യമാകയാൽ പരസ്പരം ഉപകാരം വേണ്ടാ.

214. ഒത്തതു......ഉണ്ടു്-ലോകരീതിക്കു ചേരുന്ന പരസേവനം അറിയുന്നവനു ജീവൻ ഉണ്ടു്-അവനെ ജീവിച്ചിരിക്കുന്നവൻ എന്നു പറയാം. അന്യൻ, ജീവസ്വഭാവമായ അറിവും പരസേവനവും ഇല്ലായ്കയാൽ, ജീവൻ ഉണ്ടെങ്കിലും ചത്തവനു തുല്യൻ.

215. ഉലകു്......ധനടെ-1 ലോകരീതിയെ ഉറ്ററിഞ്ഞു് അതിനെ മാനിക്കുന്ന അറിവുള്ളവന്റെ. 2. ലോകം ആരെ ഉറ്ററിഞ്ഞു മാനിക്കുന്നുവോ ആ അറിവുള്ളവന്റെ. വസ്തു-ധനം. ചേരി...തീരം-ഒരു ഗ്രാമത്തിന്റെ ആവശ്യങ്ങൾക്കുള്ള പൊതുക്കുളത്തിൽ നിറഞ്ഞുനില്ക്കുന്ന വെള്ളം. ഇതു് അറിവുള്ളവന്റെ ധനത്തെപ്പററി.

216. നാട്ടിൽ-ജനവാസം ഉള്ളെടത്തു്. നല്‍ത്തരു-തിന്നാൻ കൊള്ളാവുന്ന നല്ല കായുള്ള മരം. ഇതു നയവാന്റെ ധനത്തെപ്പററി.

217. തപ്പാമൂലി തരു-1. പ്രയോഗിച്ചാൽ നിശ്ചയമായും ഫലിക്കുന്ന മരുന്നുമരം. 2. ഇല മുതലായ ഭാഗങ്ങൾ എപ്പോഴും കിട്ടുന്ന മരുന്നുമരം. തപ്പുക-തെററുക. സത്തമൻ-അത്യുത്തമൻ. ഇതു ഗുണവാന്റെ ധനത്തെപ്പററി.

218. ഉണർവ്വ് ഉടയോൻ-സ്വതേ അറിവുള്ളവൻ, തരം അററും-ഉതവിചെയ്യാൻ ധനസൌകര്യം ഇല്ലാത്തപ്പോഴും, ചുമതലകണ്ടു്-അന്യർക്കു് ഉതകുന്നതു കടമയാണെന്നറിഞ്ഞു്, താങ്ങാൻ തളരാ-ഉതവിചെയ്യാൻ ശക്തിയില്ലെന്നു മാറുകയില്ല. സൂ. 955 നോക്കുക. ധനമില്ലെങ്കിൽ വാക്കും ദേഹവുംകൊണ്ടു സഹായിക്കും. കടമ, സൂ. 211-ന്റെ വ്യാഖ്യാനം നോക്കുക.

219. അന്യർക്കു് ഉതവുകയെന്ന തന്റെ പതിവിനു നിവൃത്തിയില്ലാതെ സങ്കടപ്പെടുക എന്നതാണു, നയമതിതൻ-പരോപകാരമെന്ന ലോകനയം അറിയാവുന്നവന്റെ, വറുതി-ദാരിദ്ര്യം. നയവാൻ ധനമില്ലായ്കയെക്കാൾ ഇതിനെയാണു ദാരിദ്ര്യമായി കരുതുന്നതു്.

220. 1 ഉപകാരം ചെയ്താൽ ധനാദികൾ നശിക്കും എന്നു് ആരെങ്കിലും പറയുന്നെങ്കിൽ, അതു്-ആ കെടുതി-ആ നാശം, വിററു് അഥ കൊൾവതിനു് ഒത്തതു്-ഒരുവൻ തന്നെത്തന്നെ വിററും വാങ്ങാൻ യോഗ്യമായിട്ടുള്ളതാണു്. സ്വദേഹം പണയപ്പെടുത്തിയും ഉപകരിക്ക. അതിനാൽ വരുന്ന കേടു ശ്രേയസ്സാണു്. 2 അതു്-ആ പരോപകാരം, തന്നിനെവിററു് അതിൻെറ വില കൊൾവതിനു-വാങ്ങുന്നതിനു തുല്യമാണു്. കച്ചവടത്തിനു തുല്യമെന്നു സാരം. ഉതവി കൊടുത്തു നാശം വിലയായി വാങ്ങുന്നു എന്ന കച്ചവടക്കാരൻെറ മനോഗതിയാണു് അതു്. ലാഭമോ നഷ്ടമോ എന്ന നോട്ടം കച്ചവടകാൎയ്യമാണു്. പ്രതിഫലം ആശിക്കരുതു്, നഷ്ടം സഹിച്ചും ഉപകരിക്കണം, അതു ധൎമ്മം. അതിനെ കച്ചവടകാൎയ്യമായിക്കരുതരുതു്. എന്നുകിൽ-എന്നു് ആരെങ്കിലും പറയുന്നെങ്കിൽ. പറകയില്ലെന്നു സൂചന.

സൂ. സം:—211-213 ഉപകാരമാഹാത്മ്യം 214 ഉപകാരിയും അല്ലാത്തവനും. 215-217 ബുധൻെറയും നയവാൻെറയും ഗുണവാൻെറയും ധനം. 218-220 ആ മൂന്നുപേരുടെയും ഉപകാരശീലം.

അ. 23. മുൻപറഞ്ഞ പരസ്പരാശ്രയത്തിൽ-പരസ്പരോപകാരത്തിൽ - പരസേവനത്തിൽ, പ്രതിസേവനത്തിൻെറ സാന്നിദ്ധ്യം ഉണ്ടു്. ദാനത്തിൽ പ്രതിഫലം എന്നതേഇല്ല.

221. ദീനൻ-ദരിദ്രൻ. മററു്-ദീനനല്ലാത്തവനു ചെയ്യുന്ന ദാനം. താൻ-ദാനംചെയ്യുന്നവൻ, ഒന്നു്-ഒരു പ്രതിഫലം ഉന്നുകതാൻ-കരുതിചെയ്യുന്നതുതന്നെ, കച്ചവടംപോലെ.

222. കൊട-കൊടുപ്പു്-ദാനം. ദുൎഗ്ഗതി-നരകം-നരകപ്രാപ്തിക്കു കാരണമാണു്, കോൾ-കൊള്ളൽ-അന്യരിൽ നിന്നും വല്ലതും കൈപ്പററൽ, ഗതി-1 ഐശ്വൎയ്യകാരണമാണു്, 2 മോക്ഷകാരണമാണു് എന്നു് ആരെങ്കിലും പറഞ്ഞാലും. കോൾനന്നല്ലെന്നു് അധ്യാ. 107.

'പ്രതിഗ്രഹാദഥിലം ശ്രേയഃ തതോപ്യുത്തരം പ്രശസ്യതേ' എന്നു് ആപ്തവചനം.

223. ഇല്ല എന്നു് അല്ലൽചെല്ലാ കൊട-1 ഇല്ല വല്ലതും തരണേ എന്ന യാചകൻ സങ്കടം പറയുമ്മുമ്പേ അറിഞ്ഞു് അവനു ചെയ്യുന്ന ദാനം. 2 യാചകൻ ഇരക്കുമ്പോൾ ഒന്നും ഇല്ലല്ലോ എന്നു് അവനോടു സങ്കടം പറയാതെ ചെയ്യുന്ന ദാനം. 3 യാചകനു കൊടുത്താൽ തികയാഞ്ഞിട്ടു് അവൻ വീണ്ടും അന്യരുടെ അടുക്കൽ ചെന്നു് 'ഇല്ല വല്ലതും തരണേ' എന്ന സങ്കടം പറയാൻ ഇടയാക്കാതെ തികയത്തക്കവണ്ണം ചെയ്യുന്ന ദാനം. ഈവിധം ദാനങ്ങൾ നല്ലകുലത്തിൽ പിറന്നവൻ മാത്രമേ ചെയ്യൂ.

224. അൎത്ഥിതൻ-ഇരക്കപ്പെടുന്നവൻ-ആരോടു് ഇരക്കുന്നുവോ അവൻ. ഇനിയാ-സുഖമാകയില്ല. ഇരക്കുന്നവനു്, മുഖം ഇനിവു്-ഇരന്നതു കിട്ടിയതിനാൽ മുഖത്തു സന്തോഷം, ആം അളവും-1 ഉണ്ടാകുന്നതുവരെയും 2 ഉണ്ടാകുമ്പോഴും, ഇരക്കപ്പെടുന്നവനാകുന്നതു സുഖമല്ല. 1. കൊടുക്കാമോ, വേണ്ടുവോളം കൊടുക്കാമോ ശക്തിയില്ലായ്കയാൽ സുഖമല്ല. 2 ഇവൻ ഇരക്കാൻ ഇടയായല്ലോ എന്ന അനുകമ്പയാൽ സുഖമല്ല. ഉം എന്നതു് അൎത്ഥിയാകുന്നതേ സുഖമല്ലെന്നു സൂചിപ്പിക്കുന്നു.

225. ബലിതൻബലം-തപോബലം നേടിയ ബലവാന്റെ സാമൎത്ഥ്യം. പശികാക്കുക വിശപ്പു പൊറുക്കുക എന്നതാണു്. അതും-വളരെ പ്രയാസമുള്ള അതും, ആ പശി-തന്നെ നോവിക്കുന്നതുപോലെ അന്യനെ നോവിക്കുന്ന ആ വിശപ്പിനെ ദാനത്താൽ ആററുന്നതിനു താഴെയേ ആകുന്നുള്ളു. അതിലും മാഹാത്മ്യം കുറഞ്ഞതെന്നു സാരം. തപസ്വി അന്യന്റെ പശി ആററുന്നില്ല, തന്റെ പശി പൊറുത്തു വിഷമിക്കുന്നു. ദാനം ചെയ്യുന്നവൻ തന്റെയും അന്യന്റെയും വിശപ്പു് ആററുന്നു. അതിനാൽ അവൻ തപസ്വിയിലും മെച്ചം. അന്യന്റെ വിശപ്പു ആററുന്നതു് വിശിഷ്ടദാനം.

226. അററാർ-ധനം അററവർ-ദരിദ്രർ. അഴിപശി-സദ്ഗുണങ്ങളെ അഴിച്ചുകളയുന്ന വിശപ്പിനെ. ആററുവതു്-1 ആററുക എന്ന ധമ്മം. 2 ആറേറണ്ടതാണു്. ആഴ്ജിതം അത്ഥം കാക്കും ഇടം-നേടിയ ധനം സൂക്ഷിക്കുന്നേടം. സൂക്ഷിച്ച ധനം ഭാവിയിൽ ഉതകും, അതുപോലെ ഈ ധമ്മവും. ധമ്മം ഉതകും. സൂ. 36.

227. പകിട്ടു്ഉൺണു്-സൂ.43. തീപ്പിണി-തീപോലെ തിന്നുകുന്ന ദുഃഖം. അവൻ ധനം സൂക്ഷിച്ചിരിക്കുന്നു, സൂ. 226.

228. ദാനം ചെയ്യാതെ ധനം കെട്ടിവച്ചു കാത്തു്, ഒടുവിൽ കളയാൻ ഇടയാക്കുന്ന കഠിനഹൃദയൻ, ദാനംചെയ്തുണ്ടാകുന്ന സന്തോഷത്തിൻെറ കോൾ അറിഞ്ഞിട്ടില്ല. കോൾ-കൊള്ളുൽ-അനുഭവം. കുളിർ-സുഖം-ദാനം ചെയ്യുവനും ദാനം കിട്ടിയവനും ഉണ്ടാകുന്ന സുഖം. കളയും-ദാനം ചെയ്യാത്ത ധനം നശിക്കും. കുളിരിൻകോൾ കണ്ടിരുന്നെങ്കിൽ ദാനംചെയ്യുമായിരുന്നു. ഇതു ധനം നേടിയവൻെറ കഥയാണു്, നേടുന്നവൻെറ കഥ അടുത്ത സൂത്രം.

229. നിറയ്ക്കൽ-1 ധനം നിറയ്ക്കൽ-വദ്ധിപ്പിക്കൽ. 2 വയറുനിറയ്ക്കൽ. ഉന്നി-കരുതി. ഉണ്ണുക-1 അനുഭവിക്കുക. 2 ഭക്ഷിക്കുക. യാചനയെ നീചം, അധ്യാ. 107. വല്ലതും കിട്ടിയാൽ യാചകൻ തൃപ്തനാകും, ഇവനു തൃപ്തിയേ ഇല്ല, അതിനാൽ ഇരക്കലിനെക്കാൾ നീചം.

230. മരണത്തെക്കാൾ വലിയ ദുഃഖമില്ല. ദാനംചെയ്യാൻ നിവൃത്തിയില്ലാത്തപ്പോൾ, അതും-മരണവും ഇനിവു്-സുഖമാണു്. ദാനം സാധിക്കായ്ക മരണത്തെക്കാൾ കഷ്ടം. ദാനഹീനൻ മൃതതുല്യൻ, സൂ. 214.

സൂ. സം:—221 ദാനലക്ഷണം. 222-227 ദാനമാഹാത്മ്യം. 228-230 ദാനഹീനതയുടെ നീചത്വം.

അ. 24. 231. ഈുകുക-കൊടുക്കുക. പാറിപ്പു മുതലായ പലതും കീത്തിക്കു കാരണം. അവ എല്ലാം അഴിപശിയിൽ

പറഞ്ഞപോലെ. അതിനാൽ പശിയാററുന്ന ദാനമേ കീൎത്തിക്കു പ്രധാന ഹേതു. കീൎത്തിയോടു ജീവിക്കുന്നതേ ജീവനു പ്രധാനം.

232. (1) ചൊല്'വോർ-കീൎത്തിക്കുന്നവർ, കീൎത്തിക്കുന്നതെല്ലാം ദായകർതന്മേൽനില്ക്കും-ദീനന്മാൎക്കു ദാനം ചെയ്യുന്നവരുടെമേൽ-അവരെപ്പററി നില്ക്കുന്ന ചൊൽ-ചൊല്ലിനെ-കീൎത്തിയെയാണു്

(2) കീൎത്തിക്കുന്നവരെല്ലാം കീൎത്തിക്കുന്നതു് ദാതാക്കളുടെ, മേൽ-മറെറല്ലാവിധം കീൎത്തികൾക്കും മുകളിലായി, നില്ക്കും-എന്നെന്നേയ്ക്കും നിലനിക്കുന്ന, ചൊൽ-ദാനകീൎത്തിയെയാണു്.

(3) ചൊല്'വോർ എല്ലാം ചൊല്'വതു്-കീൎത്തിക്കുന്നവർ മനുഷ്യരുടെ ജ്ഞാനവീൎയ്യാദികളാലുള്ള എല്ലാ കീൎത്തികളെയും കീൎത്തിക്കും. എങ്കിലും, ചൊൽദായകർതന്മേൽ നില്ക്കും-യഥാൎത്ഥകീൎത്തിദാതാക്കളെപ്പററി നില്ക്കുയ ഉള്ളു. ദാനകീൎത്തിയേ കീൎത്തിയെന്നു സാരം.

233. പൊലിയും-നശിക്കുന്ന. പൊങ്ങിയ-മറെറല്ലാത്തിനെക്കാളും ഉയൎന്നുനില്ക്കുന്ന, പുകഴേ-കീൎത്തിമാത്രമേ. ഇയലു വതു് - ഉണ്ടായിരിക്കുന്നതു് - നിലനില്ക്കുന്നതു്. പാരു് പൊലിയും, അധ്യാ. 34.

234. വസുധാ അവധി-ഭൂമിയുടെ അതിൎത്തിവരെ., നെടു പുകഴ്-ദീൎഘകാലം നില്ക്കുന്ന കീൎത്തി, നാം നേടിയാൽ, ദേവലോകം തന്നിലുള്ള ദേവകളെ മതിക്കയില്ല. നമ്മെത്തന്നെ മതിക്കും. വിബുധൻ- 1 ദേവൻ. 2 അറിവുള്ളവൻ കീൎത്തിമാൻ മാംസമൂൎത്തിയാൽ മന്നിലും കീൎത്തിമൂൎത്തിയാൽ വിണ്ണിലും ഏകകാലത്തു ജീവിക്കുന്നു. മരണാനന്തരം, ദേവമൂൎത്തിയാൽ വിണ്ണിലും കീൎത്തിമൂൎത്തിയാൽ മന്നിലും ഏകകാലത്തുതന്നെ ജീവിക്കുന്നു. മററുവിധത്തിൽ ദേവത്വം പ്രാപിച്ചവർ ഒരു സമയത്തു് ഒരിടത്തേ ജീവിക്കുന്നുള്ളു. അതിനാൽ കീൎത്തിമാൻ വിശിഷ്ടൻ.

235. ബുദ്ധിമാൻ ദാനത്താൽ ദരിദ്രനായി പുണ്യവും കീർത്തിയുമാകുന്ന ധനങ്ങൾ നേടുന്നു, അങ്ങനെ ധനമാകുന്ന ദാരിദ്ര്യം. ദാനശീലൻ മരണശേഷം കീർത്തിമൂർത്തികൊണ്ടു ഭൂമിയിൽ ജീവിക്കുന്നു, അങ്ങനെ ജീവിതമാകുന്ന മരണം. ഇതു രണ്ടും നേടാൻ ബുദ്ധിമാനേ കഴിയൂ. ... ... ... ... ...

236. ഉരയൊടു ജനിക്ക–കീർത്തിയോടെ–കീർത്തിക്കു ഹേതുവായ ഗുണങ്ങളോടെ ജനിക്ക. മാററാൻ–ആ ഗുണങ്ങളില്ലാതെ ജനിക്കുന്നവൻ. ജനിക്കാതെയിരിക്കുന്നതു നന്ന്. അവൻ എന്ന വാക്കു മനുഷ്യനെയാണല്ലോ സൂചിപ്പിക്കുന്നതു്. അതിനാൽ ജനിയാൻ്റ്റു്‌ എന്നതു മനുഷ്യനായി ജനിക്കാതെ മൃഗമായി ജനിക്കുക എന്നു സൂചിപ്പിക്കുന്നു.

237. കീർത്തി, ഇല്ലാതെ–നേടാതെ ജീവിക്കുന്നവൻ, അതിനു് അന്യർ തന്നെ നിന്ദിക്കുമ്പോൾ, താൻ തന്നെ തന്നെ നോവിക്കാതെ–പശ്ചാത്തപിക്കാതെ, അവരെ എന്തിനു, നോവിക്കണം–വെറുക്കണം കീർത്തിനേടാൻ കഴിയുമായിരിക്കെ, നേടാത്തതു തൻെറ കുററം എന്നു തന്നെ താനേ പഴിക്കയല്ലയോ വേണ്ടതു്.

238. പേരു്–കീർത്തി. പില്ക്കിള–പിൻ+കിള–ഒരുവനിൽ കിളിച്ചു്–ഉണ്ടായി അവൻെറ കാലശേഷവും നിലനില്ക്കുന്ന കീർത്തിധനസന്താനാദികൾ. പെറുക–സമ്പാദിക്ക. പഴി–ആക്ഷേപം. പേറുക–ചുമക്കുക. പെരുവഴി–ഒത്തകാരണം. കീർത്തിനേടാത്തവൻെറ പില്ക്കിള പഴിയാണു്.

239. ആരും പുകഴ്ത്താത്തവന്റെ ദേഹത്തെ ചുമന്ന മണ്ണിൽ ആക്ഷേപം പെടാത്ത, വിള–വിളവു്. പടിവു–പടിയുന്നു–താണുപോകുന്നു–കുറയുന്നു. കീർത്തിനേടാതെ പ്രേതതുല്യമാകയാൽ ആ ദേഹം 'തടി'. കുടുത്തഭാരമാകയാൽ 'പൊറുത്ത' എന്നു പറഞ്ഞു.

240. വാഴ്വോർ–ജീവിച്ചിരിക്കുന്നവർ. പഴിഅറെ–പിഴ ഇല്ലാതെ. വാഴാതോർ–ജീവൻ ഉണ്ടെങ്കിലും, മരിച്ചിരിക്കുന്നവർ. പുകഴ്അറെ–കീർത്തി ഇല്ലാതെ. പഴിയില്ലാതെ ജീവി

ച്ചിരിക്കുന്നവരത്രേ ജീവനോടുകൂടിയിരിക്കുന്നവർ. പുകഴി ല്ലാതെ ജീവിച്ചിരിക്കുന്നവർ ജീവനുള്ളവരല്ല. പഴിഒഴിയു ന്നതേ പുകഴ് എന്നു സൂ. 238.

സൂ. സം:—231-233 കീർത്തിയുടെ മേന്മ 234, 235 കീർത്തിമാന്റെ മഹിമ. 236-239 കീർത്തിഹീനന്റെ നീചത്വം. 240 കീർത്തിമാനും കീർത്തിഹീനനും.

ഗാർഹസ്ഥ്യം തുടങ്ങുന്ന അദ്ധ്യായത്തിന്റെ ഒടുവിൽ 'വിണ്ണോർനിരയിൽ പരിഗണിതൻ'. ഗാർഹസ്ഥ്യത്തിന്റെ ഒടുവിലത്തെ അദ്ധ്യായത്തിന്റെ ഒടുവിൽ 'പഴി അറെ വാഴ്‌വോർ വാഴ്‌വോർ'. ശരിയായ ഗാർഹസ്ഥ്യത്തിന്റെ ഫലം വിണ്ണും കീർത്തിയുമാണെന്ന് സൂചിപ്പിക്കാനായിരിക്കാം ഈ അടുക്ക്. മതിയാ വിൺ എന്നു സൂ 234 കാണുക.

1. ഗാർഹസ്ഥ്യം പ്രാപിച്ച്, 2. ഗുണവതിയായ ഗൃഹിണിയോടുകൂടി, 3. നല്ല മക്കളുടെ പിതാവായി, 4. അൻപുപുലർത്തി, 5. വിരുന്നൂട്ടി, 6. സ്നിഗ്ദ്ധവചസ്സോടെ, 7. കൃതജ്ഞതയും 8. പക്ഷപാതമില്ലായ്മയും പാലിച്ച്, 9. അടക്കത്തോടും, 10. ആചാരപാലനത്തോടും, 11 പരദാര വിരതിയോടും, 12. സഹനത്തോടുംകൂടി വാണ്, 13. ഈർഷ്യയും, 14. അഭിധ്യയും, 15. പൈശുന്യവും, 16. വിഫലവാക്കും ഇല്ലാതെ, 17. ദുഷ്കർമ്മത്തെ പേടിച്ച്, 18. പരോപകാരം കടമയെന്നറിഞ്ഞു്, 19. ദാനം ചെയ്ത്, 20. കീർത്തി നേടണം. അതാണു നല്ല ഗൃഹസ്ഥന്റെ ലക്ഷണം. ഇങ്ങനെ അദ്ധ്യായം മുറയ്ക്ക് അടുക്കിക്കാണിച്ചതന്നിരിക്കുന്നു.

ധർമ്മകാണ്ഡത്തിൽ, ധർമ്മത്തിന്റെ ഒന്നാംശാഖയായ ഗൃഹസ്ഥധർമ്മം, അധ്യാ. 5 മുതൽ 24 വരെ 20 അദ്ധ്യായം കൊണ്ടു പറഞ്ഞുതീർത്തു. ഇനി രണ്ടാംശാഖ, സന്ന്യാസധർമ്മം തുടങ്ങുന്നു.

അ. 25. ഗൃഹധർമ്മം പാലിച്ച്, അറിവുനേടി ലോക ത്തിന്റെ നിസ്സാരതയും അസ്ഥിരതയും അറിഞ്ഞാലേ, നിസ്സംഗത്വവും നിത്യാനന്ദതാൽപര്യവും ജനിക്കൂ. അപ്പോ

ഴാണു സന്ന്യാസത്തിനു് അർഹനാവുക. സന്ന്യാസാർഹന്മാർ അനുഷ്ഠിക്കേണ്ടും ധർമ്മങ്ങളത്രേ ഈ ഉപവിഭാഗത്തിന്റെ വിഷയം. ആദ്യമായി, ചില വ്രതങ്ങൾകൊണ്ടു ധർമ്മതൽപ്പരതയും അധർമ്മഭയവും അന്തഃകരണശുദ്ധിയും വരുത്തണം. അപ്പോൾ ജ്ഞാനം ഉദിക്കും, അതാണു മുക്തിക്കു കാരണം. ഇങ്ങനെ, വ്രതങ്ങൾ, ജ്ഞാനം എന്നു രണ്ടു ശാഖകൾ ഈ ഉപവിഭാഗത്തിനുണ്ടു്. വ്രതങ്ങളെപ്പററി ആദ്യം 9 അധ്യായങ്ങൾ പറയുന്നു.

241. അലിവിൻശ്രീ - കരുണകൊണ്ടുള്ള ഐശ്വര്യം. ശ്രീയിൽ ശ്രീ-പലമാതിരി ഐശ്വര്യങ്ങളിൽ ഉത്തമമായ ഐശ്വര്യം. അധമൻ-നീചൻ. അർത്ഥ ശ്രീ-ധനംകൊണ്ടുള്ള ഐശ്വര്യം. ജീവികളെ രക്ഷിച്ചു് ഉണ്ടാകുന്ന ഉയർച്ചയത്രേ അലിവിൻ ശ്രീ. അതു് ഉത്തമന്മാരിലേ ഉള്ളു. ധനശ്രീ നീചന്മാർക്കും സിദ്ധിക്കും.

242. നല്ലവഴി-കരുണാപരമായ മാർഗ്ഗം, കൈക്കൊണ്ടു്, അതിൽ ഉറച്ചു്, ജീവനു തുണ ഏതെന്നു ശ്രുതിയുക്തികളാൽ പാർത്തു്-ചിന്തിച്ചു്, കൃപ ആൾക-കരുണ പാലിക്ക. പല വഴി-ശാസ്ത്രങ്ങളും മതഗ്രന്ഥങ്ങളും പാർത്തും-ആരാഞ്ഞു നോക്കിയിട്ടും അതേ-കരുണതന്നെ, ജീവനു തുണയെന്നു കാണുന്നു. കരുണാമാർഗ്ഗത്തിൽക്കൂടിത്തന്നെ കരുണ പാലിക്കണം. സൂ. 244, 246, 249, 251 നോക്കുക. കൊല്ലായ്ക, മാംസഭക്ഷണവർജ്ജനം മുതലായ പലതും നല്ല വഴിയിൽ ഉൾപ്പെടുന്നു.

243. ഇരുൾ ഏഴും ഇനിയാ നരകം-ഇരുണ്ട താമിസ്രം മുതലായ മഹാനരകങ്ങൾ. ഇനിയാ ഇനിക്കാത്ത-അസുഖമായ.

244. നീടുയിർ-നീൾ+ഉയിർ-ഒരിക്കലും നശിക്കാത്ത ജീവാത്മാക്കളെ. ജീവാത്മാവിനു നാശമില്ല. അരുൾ ആൾവോൻ-കരുണ പാലിക്കുന്നവൻ. തൻ ഉയിർ നോവതു്-തന്റെ ജീവൻ നോവാൻ ഇടയാക്കുന്ന അധർമ്മം. പോൽ-എന്നു സത്തുക്കൾ പറയുന്നു.

245. കരുണയുള്ള ഹൃദയം ദുഃഖിക്കാൻ ഇടയാകയില്ല. മരുത് അലം അലയും—വായു കാററായിട്ട് ഞെരിലാണോ നല്ലപോലെ അലഞ്ഞുതിരിയുന്നതു് അങ്ങനെയുള്ളവളും, വരഫല—നല്ല ഫലങ്ങൾ, ഉള്ളവളുമായ—തരുന്നവളുമായ, സ്ഥിര—ഒരിടത്തു് ഉറച്ചിരിക്കുന്നവൾ—ഭൂമി ഇതിനു തെളിവാണു്. മരുത്—മരിപ്പിക്കുന്നവൻ—വായു. വായു ഇല്ലാഞ്ഞാലും അധികമായാലും—കൊടുങ്കാററായാലും മരണകാരിയാണു്. അങ്ങനെ കരുണാഹീനനാകയാൽ കാറ്റായിട്ട് അലഞ്ഞുതിരിഞ്ഞു ബുദ്ധിമുട്ടുന്നു. ഭൂമി കരുണയോടെ ജീവികളെ പോററുന്നതിനാൽ അലഞ്ഞുതിരിയാതെ സ്ഥിരയായിരിക്കുന്നു

246. പൊരുൾ—നിത്യരക്ഷയായ ധമ്മമെന്ന ധനം. ഓമ്മ അററോൻ—ധമ്മത്തെ കെടുത്താൽ വരാവുന്ന ദോഷം ഓക്കാത്തവൻ. കൊടുമ്മ്—ക്രൂരകമ്മം. അരുൾ—കൃപ. ധമ്മം നിത്യരക്ഷ, സൂ. 36.

247. അവിടം—പരലോകം. ഇവിടം—ഭൂമി. അടവേ—മുഴുവനും.

248. ഉരുപൊരുൾ—അതിധനം. കൃപ ഇല്ലാത്തവനു കൃപ അററതുതന്നെ—പിന്നെ ഉണ്ടാകയേ ഇല്ല. അരുതി നിശ്ചയമെന്നത്ഥം. ധനം ഭാഗ്യാധീനമാണു്, സൂ. 332. കൃപ അററാൽ അററതുതന്നെ സൂ 252.

249 മന്ദൻ—മൂഢൻ, തത്ത്വം ഗ്രഹിക്കാൻ ശക്തിയില്ല, പറഞ്ഞുകൊടുത്താൽ മനസ്സിൽ ഉറയ്ക്കുകയുമില്ല. അവൻ തത്ത്വം കാണുന്നതു നിഷ്ഫലം. അതുപോലെതന്നെ നിർദ്ദയന്റെ ധമ്മകമ്മവും.

250. തന്നിൽ എളിയവരെ വേദനപ്പെടുത്താൻ ചെല്ലുന്നവൻ, തന്നെ വേദനപ്പെടുത്താൻ വരുന്ന വലിയവന്റെ മുമ്പിൽ തന്റെ നില ഓക്കണം.

സൂ. സം:—241, 242 കരുണയുടെ മാഹാത്മ്യം. 243-245 കരുണാവാനു വരുന്ന നന്മ. 246-249 കരുണാഹീനന്റെ ദുഃഖം 250 കരുണ തോന്നാൻ ഉപായം.

അ. 26. 251. എങ്ങനെ, അരുൾ–കരുണ, ആളും–പാലിക്കും. പാലിക്കാൻ ഒക്കുകയില്ല, സൂ. 248.

252. പുലത്തിടാഞ്ഞാൽ–പാലിക്കാഞ്ഞാൽ ധനംപോലെ, കൃപ നശിക്കുന്നു. കൃപ നശിച്ചാൽ പിന്നെ ഉണ്ടാകയില്ല, സൂ. 248.

253. കൊണ്ടോൻ–കൈയിൽ എടുത്തവൻ. മെയ് ചുവ കണ്ടു് ഉണ്ടവനും–മാംസത്തിന്റെ രുചി അറിഞ്ഞു തിന്നവനും, കൃപ കരുതുകയില്ല.

254. 1. അരുൾ അല്ലായികം–കൃപയും കൃപയല്ലായ്മയും, മറയ്ക്കു് കൊല്ലായികയും കൊലയുമാണു്. ആ മെയ് തീൻ പൊരുളല്ല–കൊന്നു് ആ മാംസം തിന്നുക എന്നതു ധനമല്ല–ജീവന്റെ നിത്യധനമായ ധർമ്മമല്ല.

2. അരുളല്ലായികം–കൃപാഹീനത എന്നതു, കൊല്ലായികം കൊല–കൊല്ലായികയുടെ കൊലയാണു്–ഒന്നിനെയും കൊല്ലുകയില്ല എന്നതിന്റെ, കൊല–ലംഘനമാണു്. അതായതു് കൊല്ലുക എന്നതാണു്. ആ മെയ്തീൻ അല്ല പൊരുൾ–കൊലചെയ്തു നേടുന്ന ആ മാംസം തിന്നുകയെന്നല്ല മാംസം തിന്നുകയെന്നതിനു് അർത്ഥം, പിന്നെയോ, കൊല ചെയ്കയെന്നാണു്. ആരെങ്കിലും കൊല്ലാതെ ഇറച്ചികിട്ടുമോ, സൂ. 256. അതിനാൽ, മാംസാഹാരം വെടിയുക എന്നതിന്റെ അർത്ഥം കൊലവെടിയുക എന്നാണു്. മാംസഭക്ഷണം കൊലയാണു്, കൊല കരുണാഹീനതയാണു്. മാംസാഹാര വർജ്ജനം, കൊല്ലായ്മ, കരുണ ഇവ മൂന്നും ഒന്നുതന്നെയെന്നു് ഇങ്ങനെ കാണിച്ചു.

255. 1. ഉടൽ ഉണ്ണാഞ്ഞു്–ഇറച്ചിതിന്നുകയില്ലെന്ന ധർമ്മം പാലിക്കുന്നതിനാൽ, ഉയിർനിലവുണ്ടു്–പല ശരീരങ്ങളിലായി ലോകത്തിൽ ഉയിർ നില്ക്കുന്നു. ഉടൽ ഉണ്ടവനു്–ഇറച്ചിതിന്നവനു, പുറത്തുപോരാൻ, നരകം അണ്ണാക്കാ–വാതുറക്കയില്ല. അവനെ നരകം വിഴുങ്ങും, പുറത്തു വിടുകയു

മില്ല. എല്ലാവരും ഇറച്ചി തിന്നുമായിരുന്നെങ്കിൽ ജീവരാശി ഒടുങ്ങിപ്പോകുമായിരുന്നു.

2. ഇറച്ചി തിന്നുകയില്ല എന്ന ധമ്മം പാലിച്ചാൽ അവൻെറ ഉയിരിനു നില-രക്ഷ ഉണ്ട്. തിന്നാൽ, അവനു നരകവും വാതുറക്കയില്ല-അവനെ നരകവും സ്വീകരിക്കയില്ല.

256. കൊൾവീല- വാങ്ങിക്കയില്ല. പിശിതം-ഇറച്ചി. വാങ്ങാൻ ആരും ഉള്ളതിനാൽ കൊല്ലുന്നു. ഇറച്ചി തിന്നുന്നവൻ ഇങ്ങനെ കാശു കൊടുത്തു കൊലയ്ക്കു പ്രേരിപ്പിക്കുന്നു. അതും കൊലക്കുററംതന്നെ. കൊൾവീല എന്നതിനെ കൊല്വീല എന്നു മാററിയാലും അത്ഥം ചേരും. ഇറച്ചി തിന്നായ്കയും കരുണയും ഒന്നുതന്നെയെന്ന് ഈ ആറു സൂത്രങ്ങൾ.

257. അതു്-ഇറച്ചി. ഇനി ഒന്നിൻ പുണ്ണ്-തന്റുപോലെ മറെറാരു ജീവിയുടെ അശുദ്ധമാംസം. ഉണരുക-ഓക്കുക. ആഹാരശുദ്ധി ചിന്തിക്കുന്നവൻ ഇറച്ചി തിന്നുന്നില്ല.

258. കറ അററ-കറവ്-കററം ഇല്ലാത്ത. ഉയിർ അററ് ഉതത്ത-ജീവൻ ഇല്ലാതായി നാറുന്ന. പിണം-ശവം. ഇറച്ചി കേവലം പ്രേതമാണെന്നു കാണിക്കാൻ പിണം എന്നു പറഞ്ഞു

259. 1. ഒന്റ്-ഒന്നിനെ-ഒരു ജീവിയെ, ഉയിർ ഉതത്ത്-ജീവൻ ഉരിയെടുത്ത്-കൊന്നു, തിന്നാതെയിരിക്കുന്നതു്, നെയ് മുതലായ ഹോമദ്രവ്യങ്ങൾ ധാരാളം ചൊരിഞ്ഞു നടത്തുന്ന അധ്വരശതത്തിൽ-വളരെ യാഗങ്ങളെക്കാൾ നന്റ്-പുണ്യമാണു്. ഇറച്ചിതിന്നായ്ക ബഹുയാഗങ്ങളെക്കാൾ പുണ്യം.

2. നെയ് വാത്ത് അധ്വരശതങ്ങൾ വേദങ്ങളിൽ വിധിച്ചിട്ടുണ്ടല്ലോ. അവയിൽ ഒന്നു നന്റ്. അതു് ഏതെന്നാൽ ബലിമൃഗത്തെ കൊന്നു ഹോമിച്ച് ഉഛിഷ്ടം തിന്നാത്ത യാഗം വിധിച്ചിട്ടുണ്ടെങ്കിൽ അതാണു്.

3. നെയ് വാൎത്തു ചെയ്യുന്ന അനവധി യാഗങ്ങളിൽ പല കൎമ്മങ്ങൾ വിധിച്ചിട്ടുണ്ടല്ലോ. അവയിൽ ഒരു കൎമ്മം നന്നു്. അതു് ഏതെന്നാൽ; ബലിമൃഗത്തെ കൊന്നുതിന്നായ്ക എന്നതാണു്. ബലിമൃഗവധം മാത്രം ഇല്ലാതെയിരിക്കാമെങ്കിൽ, യാഗത്തിലെ മറെറല്ലാ കൎമ്മങ്ങളും ഫലിക്കും. ഒടുവിലത്തെ ഈ രണ്ടു വ്യാഖ്യാനങ്ങളും യാഗത്തിൽ മൃഗവധം വിലക്കുന്നു.

260. പലലം-ഇറച്ചിയും, കൊലയും വിട്ടവനെ എല്ലാ ജീവികളും വണങ്ങും. ഇറച്ചിതീററിയും കൊലയും ഒന്നുതന്നെ, സൂ 254-256. അതിനെ ബലപ്പെടുത്താൻ ഇവിടെ രണ്ടു വാക്കും ചേൎത്തുപറഞ്ഞു. ഇറച്ചിതിന്നാഞ്ഞാൽ ദേവലോകപ്രാപ്തിയായ യാഗഫലം, സൂ. 259. ഭൂമിയിലും ദേവപദവി, സൂ. 260.

സൂ. സം:—251-256 ഇറച്ചിതിന്നായ്ക കാരണാലക്ഷണമാണു്. 257 ഇറച്ചിതിന്നുന്നതിൻെറ നീചത്വം. 258-260 ഇറച്ചിതിന്നായ്കയുടെ മാഹാത്മ്യം.

അ. 27. 261. പട്ടിണി മുതലായ അസുഖം സഹിക്ക, ഒരു ജീവിക്കും അസുഖം ചെയ്യായ്ക. ഇതത്രേ തപസ്സിൻെറ സ്വരൂപം-ലക്ഷണം.

262. തപവും-തപസ്സിന്റെ ഫലസിദ്ധിയല്ലാതെ, തപസ്സു ചെയ്യണമെന്ന ബുദ്ധി ഉണ്ടായി തപസ്സുചെയ്യുന്നതും, പൂൎവജന്മത്തിൽ തപസ്സോ അതിനു് അനുകൂലമായ സത്ത്വഗുണാദികളോ ശീലിച്ചിട്ടുള്ളവനേ സാധിക്കൂ. അതില്ലാത്തവൻ തപസ്സു തുടങ്ങിയാൽ, അഫലം-ഫലമില്ല-പൂൎത്തിയാക്കാൻ എളുപ്പമില്ല. പഠിപ്പു മുതലായവപോലെ, തപസ്സും ഒരു ജന്മംകൊണ്ടു പൂൎത്തിയാകയില്ലെന്നു കാണിക്കാൻ 'ഉം' ചേൎത്തു.

263. സംഗം ത്യജിച്ച തപസ്വികൾക്കു മരുന്നു്, താവളം മുതലായ ഉതവികൾ ചെയ്യാൻ കരുതിത്തന്നെ ശേഷികൾ-ഗൃഹസ്ഥന്മാർ തപസ്സു്, മറയത്തു-മറന്നു് തപസ്സിനു

പോകാതെ ഗൃഹാശ്രമം പാലിക്കുന്നതു് അതിനുതന്നെയാണു പോൽ. ഉതവി, സൂ. 41 നോക്കുക. ദാനം വിശിഷ്ടം. തപസ്സ് അതിലും മെച്ചം, ആശിച്ചതു് അതുപോലെ സാധിക്കാം, സൂ. 265. തപസ്വികൾക്കു ദാനധർമ്മാദികൾ ചെയ്തു്, തപസ്സിന്റെ പൂർവ്വപാഠങ്ങൾ പരിശീലിക്കാൻ ഗൃഹികൾ കടപ്പെട്ടവരെന്നു സൂചന.

264. വിഹിതർ–മിത്രങ്ങൾ. ഉദയം–ഉയർച്ച. അഹിതർ–ശത്രുക്കൾ. അഴിവു്–നാശം. ത്യാഗികൾക്കു മമതാഹന്തകൾ ഇല്ല, ശത്രുമിത്രഭേദവും ഇല്ല. അതിനാൽ അവരാൽ എന്നു പറയാതെ തപസാ–തപസ്സിനാൽ എന്നു തപസ്സിന്മേലേററിപ്പറഞ്ഞു. 'കരുതുകിൽ'–കരുതുന്ന ശംഖമേ അവക്കില്ലെന്നു സൂചിപ്പിക്കുന്നു.

265. ആഗ്രഹിച്ചതു് അതുപോലെ തപസ്സുകൊണ്ടു, വരുവതു്–സാധിക്കുന്നതാണു്. അതിനാൽ, വേണ്ടിയ–മനുഷ്യൻ ചെയ്യേണ്ടതായ തപസ്സു് ഇന്നേ ചെയ്യുകയാണു വേണ്ടതു്. തപസ്സിന്റെ മഹിമയും, ഒരു ജന്മംകൊണ്ടു് മുഴുമിക്കാൻ കഴിയായ്കയും, സൂ. 262, നിമിത്തം ഇപ്പോൾതന്നെ തുടങ്ങുക എന്നു പറഞ്ഞു.

266. മുറ–ചെയ്യേണ്ടതു്. അനർത്ഥം–സങ്കടം. തപസ്സു് ആത്മമോചനമാർഗ്ഗമാകയാൽ അതു മനുഷ്യന്റെ മുറയാണു്–കടമയാണു്. സൂ. 265.

267. വ്രതി–തപസ്വി. നോവിൽ–വ്രതക്ലേശങ്ങളിൽ. കറ മാറി പൊന്നു തെളിയുന്നു. വ്രതിക്കു ജ്ഞാനം വർദ്ധിച്ചു് ആത്മാവു തെളിയുന്നു. വിഷയപാശം അജ്ഞാനകൃതമാണു്. അതു നീങ്ങുന്നതു മുക്തി.

268. താൻ അറെ–1. 'താൻ' എന്നു് ഉയരുന്ന അഹന്ത ഇല്ലാതെയാകത്തക്കവണ്ണം. 2. തന്റെ അധീനതയിൽ നില്ക്കത്തക്കവണ്ണം, തൻഉയിർ–തന്റെ ആത്മാവിനെ, ജയിച്ചവനെ. നീൾഉയിർ–നീണ്ടു നില്ക്കുന്ന–നിത്യമായ ജീവാത്മാക്കൾ–പ്രാണികൾ എല്ലാം വണങ്ങുന്നു. ജീവാത്മാവിനു നാശ

മില്ലെന്നു പ്രസിദ്ധം. അഹന്ത അററാൽ മമതയും അററം. അതു രണ്ടും അററവൻ പരമാത്മാവിനു-ഈശ്വരനു, തുല്യൻ.

269. വിമലം-പരിശുദ്ധം. അന്തകവിജയംതന്നെയും- 1. സൂ. 264, 265, 267, 268 ഇവയിൽ പറയുന്ന നേട്ടങ്ങൾക്കു പുറമെ കാലനെ ജയിക്കാനുംകഴിയും. 2. കാലനെ ജയിക്ക സാധ്യമല്ല, അതുംകൂടി തപസ്വിക്കു സാധിക്കും.

270. ലോകത്തിൽ, ഇല്ലാര-ദരിദ്രർ-സങ്കടപ്പെടുന്നവർ, വളരെ ഉണ്ടു്. അതിനു് ഇട-കാരണം, വളരെപ്പേർ തപോവ്രതം നോല്ക്കാത്ത, ഹീനർ-നീചന്മാരാണു്. നോല്ക്കുന്നവർ കുറച്ചുപേർ മാത്രമേ ഉള്ളു. ഇവിടെ ജ്ഞാനദാരിദ്ര്യത്തെയാണു കുറിക്കുന്നതു്. തപസ്സു ജ്ഞാനത്തിനും ജ്ഞാനം, സുഖത്തിനും കാരണം.

സൂ. സം:—261 തപോലക്ഷണം. 262-265 തപോമാഹാത്മ്യം, 266-269 താപസമാഹാത്മ്യം. 270. തപോഹീനന്റെ നീചത്വം.

അ. 28. ചേരാനടപടി-1. (തപോവൃത്തിക്കു) ചേരാത്ത നടപടി. 2. (കാമസുഖത്തോടു) ചേരാതെ തപസ്വി കഴിഞ്ഞുകൂടേണ്ടുന്ന നടപടി. ഒന്നാമത്തെ അർത്ഥത്തിൽ, തപസ്വി ഇതിനെ ഒഴിയണം, രണ്ടാമത്തതിൽ സ്വീകരിക്കണം. കപടതാപസന്മാരെ ഇതിൽ പഴിക്കുന്നു.

271. ലോകത്തെ വഞ്ചിക്കുന്ന കപടതാപസൻ തന്റെ അകം മറയ്ക്കാനായി പുറമെ കെട്ടുന്ന താപസവേഷം കണ്ടു്, അവന്റെ ശരീരഘടകങ്ങളായ പഞ്ചഭൂതങ്ങളും ഉള്ളിൽ ചിരിച്ചുകൊണ്ടു ഇരിക്കുന്നു. അകമെ-1. അവന്റെ ദേഹത്തിന്റെ അകത്തു്. 2. പഞ്ചഭൂതങ്ങളുടെ ഉള്ളിൽ. പഞ്ചഭൂതങ്ങൾ ശരീരാംശമാകയാൽ അവയ്ക്കു് അവന്റെ അകവും പുറവും കാണാൻ കഴിയുന്നു.

272. കപടതാപസന്റെ, 1. അകം അറിവോടു്-ഉള്ളം അവന്റെ അറിവോടുകൂടി-അവൻ അറിയവേതന്നെ, 2. അകവും അറിവും ഒന്നിച്ചു്. 3. അകമറിവോടു്-വഞ്ചന

യോടെ-വഞ്ചനകൊണ്ടു്, അഴിഞ്ഞു് അടികെ-നശിച്ചു താണുകൊണ്ടിരിക്കുമ്പോൾ, ഗഗനസമ ഉന്നതി-തപസ്സു കൊണ്ടു്, ആകാശത്തോളം പൊക്കമുള്ള മാഹാത്മ്യം നേടി യവനാണെന്നു, തോന്നിച്ചു്-വേഷംകൊണ്ടും വാക്കുകൊണ്ടും ലോകദൃഷ്ടിക്കു തോന്നിച്ചിട്ടു്, എന്തു്-എന്തുഫലം. പദ ച്ഛേദം രണ്ടുവിധം;—1. അകം അറിവൊടു്. 2. അകമറി വൊടു്. അറിയാതെ തെററുചെയ്യുന്നതേ പാപം, പിന്നെ അറിഞ്ഞുകൊണ്ടു് ചെയ്താലോ.

273. പകിട്ടു്-പുറമോടി. അശക്തനു്-മനസ്സിനെ അട ക്കാനോ, അതിനാൽ സിദ്ധിക്കുന്ന മാഹാത്മ്യം നേടാനോ ശക്തി ഇല്ലാത്തവനു്-തപശ്ശക്തി നേടിയിട്ടില്ലാത്തവനു്. മേയ്‌വതു്-ധാന്യങ്ങൾ, തിന്നുന്നതു്. പുലിയെന്നു പേടിച്ചി രിക്കുന്ന ധാന്യംസൂക്ഷിപ്പുകാർക്കു വാസ്തവം വെളിപ്പെട്ടാൽ പശു അബദ്ധത്തിലാകും. ഈ വിഷമമില്ലാതെ പശുവിനു പുല്ലു തിന്നാം. അവനു ഗൃഹസ്ഥാശ്രമത്തിലിരുന്നു കാമസുഖ ങ്ങൾ അനുഭവിക്കാം. കപടതാപസനു ഗൃഹസുഖവും ഇല്ല, തപസ്സുഖവും ഇല്ല.

274. യതിമറയിൽ-സന്ന്യാസിവേഷമാകുന്ന മറയിൽ, പിഴ - തെററുകൾ - സന്ന്യാസത്തിനോ ധമ്മത്തിനോ ചേരാത്ത കമ്മങ്ങൾ ചെയ്യുന്നതു്, പ്പുവൻ-വേടൻ ഇലപ്പട പ്പിന്റെ മറവിൽ ഇരുന്നു കിളികളെ പിടിക്കുന്നതുപോലെ യാണു്. കപടതാപസന്റെ പല വഞ്ചനകളെയും ഉദ്ദേശി ക്കുന്നുവെങ്കിലും, സ്ത്രീവഞ്ചനയാണു് ഇവിടെ ഉദ്ദിഷ്ടമെന്നു 'കിളിപിടിക്ക' എന്നതിനാൽ സൂചിതം. പച്ചിലപ്പടർപ്പു കണ്ടു കിളികൾ എന്നപോലെ, താപസവേഷം കണ്ടു സ്ത്രീകൾ നിശ്ശങ്കം അടുത്തുകൂടും, കപടതാപസൻ ചതിക്കയുംചെയ്യും.

275. പററു്-വിഷയങ്ങളിൽ മനസ്സിനുള്ള പററു്. എനിക്കു വിഷയസ്നേഹമേ ഇല്ല എന്നു പറഞ്ഞു നടക്കുന്ന കപടതാപ

സൻ ആ മാവിൽ നിന്നുകൊണ്ടു് ചെയ്യുന്ന പൊയ്യ്-കള്ളങ്ങൾക്കു ശിക്ഷയായിട്ടു്, എത്തെററു് എത്തെററു്-ഈ ദുഃഖം വരാൻ ഞാൻ എന്തു തെററു്, എന്തു തെററുചെയ്തു എന്നു പറഞ്ഞു പുലമ്പത്തക്കവണ്ണം അനവധി, മാൽ-ദുഃഖങ്ങൾ ഉണ്ടാകും. നിസ്സാരസുഖത്തിനുവേണ്ടി ചെയ്യുന്ന വഞ്ചനയ്ക്കു നിലയില്ലാത്ത ദുഃഖവും പശ്ചാത്താപവും ഫലം.

276. മനസ്സു്, അവിരക്തം-വിരക്തിയില്ലാത്തതു്-വിഷയസ്നേഹപൂർണ്ണം, ചഞ്ചിനം-ഭാവത്തിലും വേഷത്തിലും, യതി-ഇന്ദ്രിയങ്ങളെ ജയിച്ചവൻ. അങ്ങനെ ലോകത്തെ വഞ്ചിക്കുന്ന കപടതാപസൻ അതികഠിനനാണു്. കഞ്ചൻ-കംസൻ എന്നതിന്റെ തദ്ഭവം. കഠിനനെന്നർത്ഥം.

277. കുന്നിക്കുരുവിന്റെ പുറംപോലെ പുറത്തെ ഭാവം നിഷ്കളങ്കം. അതിന്റെ മുഖംപോലെ അകം കറുപ്പു്, ഇങ്ങനെ പലർ കപടതാപസന്മാരായിക്കഴിയുന്നു. ഇവിടെ വെള്ളക്കുന്നിക്കുരുവിനെയാണു് ഉദ്ദേശിച്ചിരിക്കുന്നതു്.

278. 1. കളി അതിശുദ്ധിയിൽ. 2. കളി യതിശുദ്ധിയിൽ-യതി എന്നപോലെ മോഹശുദ്ധി വരുത്തി കളിക്ക. 3. യതിയുടെ ശുദ്ധിയിൽ കളിക്ക-മുഴുകുക-പരിപൂർണ്ണയതിയെന്നു വേഷംകൊണ്ടും ഭാവംകൊണ്ടും കാണിക്ക. കളത്തിൽ കളിച്ചവൻ എന്നു പറയുമ്പോലെ. അകം അഘം-മനസ്സു പാപപൂർണ്ണം. ഒളിവിൽ-താപസവേഷത്തിന്റെ മറവിൽ.

279. വളവില്ലാത്ത അമ്പു്, കൊട്ടതു്-കഠിനം. വളവുള്ള വല്ലകി-വീണ, മധുരം. അതുപോലെ പ്രവൃത്തികണ്ടു് ആളിനെ അറിക, പുറത്തെ വേഷം കണ്ടല്ല. കോടിയവീണ എന്നതിൽനിന്നും അമ്പിനു കോടലില്ലെന്നതു സൂചിതം.

280. ഉലകിൻ-വിലക്ക്-തന്നസ്സീർ, അരുതെന്നു സത്തുക്കൾ വിലക്കിയിരിക്കുന്ന നടപടികളെ, വിട്ടൊഴിയാമെങ്കിൽ, ജടവളർത്തലോ, വപനമോ-തലമൊട്ടയടിക്കലോ,

ആവശ്യമില്ല, തപസ്വിയാകാൻ. തപഃഫലമായ ജ്ഞാന സിദ്ധിക്കു വേഷമല്ല, മനശ്ശുദ്ധിയാണു് ആവശ്യം.

സൂ. സം:—271-275 കപടതപസ്സിന്റെ നീചത്വം. 276-278 കപടതാപസന്റെ നീചത്വം. 279. തപസ്വിയെ അറിയാൻ മാൎഗ്ഗം. 280 തപസ്സിന്നു വേഷമല്ല പ്രധാനം.

അ. 29. കാമസംബന്ധമായ വഞ്ചനയെപ്പററിപ്പറഞ്ഞു. ഇനി ധനസംബന്ധമായ വഞ്ചനയെപ്പററിപ്പറയുന്നു. അധൎമ്മമല്ലാത്ത വഞ്ചനകഠം ധനസംബന്ധമായി ഗൃഹസ്ഥൻ ചെയ്യേണ്ടിവരും. തപസ്വി അതും ഒഴിയണം.

281. നിന്ദന വേണ്ട എന്നോൻ—1. തന്നെ ലോകം നിന്ദിക്കരുതു് എന്ന വിചാരമുള്ളവൻ. 2. തപോവേഷം ധരിച്ചുകൊണ്ടു ചോരത്തും ചെയ്യുന്നതു തപസ്സിനെയും തൽഫലമായ ജ്ഞാനത്തെയും മുക്തിയെയും നിന്ദിക്കയാണു്. അതു വേണ്ടാ എന്നുള്ളവൻ. ഒന്നും കക്കാതെ ഉള്ളം കാക്കുക—1. ഒന്നിനെയും മോഷ്ടിക്കാതെ മനസ്സിനെ രക്ഷിക്ക-മോഷ്ടിക്കാൻ വിചാരിക്കായ്ക. 2. ധനാദികളായ ഒന്നും തന്റെ മനസ്സിനെ അപഹരിക്കാതെ മനസ്സിനെ രക്ഷിച്ചുകൊഠംക-ആശയ്ക്കു് അടിപ്പെടായ്ക. നിന്ദന ഇല്ലെങ്കിലേ സന്ന്യാസധൎമ്മം ശുഭമാകയുള്ളു, സൂ. 49.

282. കരളിൽ കരുതുക—1. താപസന്റെ മനസ്സു കവരാൻ കരുതുന്നതല്ല, അവന്റെ മനസ്സു വിശിഷ്ടമെന്നു സൂചിപ്പിക്കുന്നു. 2. തപസ്സു വേഷത്തെക്കാളും മനസ്സിനെ സംബന്ധിച്ചതാണെന്നു കാണിക്കുന്നു. ഇക്കാരണങ്ങളാൽ 'കരളിൽ കരുതുക' എന്നതിൽ പുനരുക്തി ദോഷം ഇല്ല.

283. മോഷ്ടിച്ചു നേടിയ ധനം നാഠംക്കുനാഠം വൎദ്ധിച്ചുവരുന്നതായി തോന്നിച്ചിട്ടു്, അളവു മറിഞ്ഞു് കെടും-1. ആ ധനം എത്ര ഉണ്ടോ അതിലും കൂടുതൽ, നശിക്കും. 2. ആ ധനംകൊണ്ടു് ഉണ്ടായ ഫലത്തിൽ കൂടുതൽ പാപാദികഠം വളൎന്നു ജ്ഞാനം നശിച്ചു് അവൻ കെടും. 3. അളവും

അറിഞ്ഞു്-ധനം മോഷകനു് ഉപകാരപ്പെടാനുള്ള അളവും-
കാലവും, അറിഞ്ഞു്-ആ ധനം നേരത്തേക്കൂട്ടി അറിഞ്ഞു്,
ഉപകരിക്കാൻ നില്ക്കാതെ, തന്നെത്താനേ നശിച്ചുകളയും.
കാലത്തിനു് ഉതകാതെ നേരത്തേ നശിക്കുമെന്നു സാരം.

284. മോഷണത്തിൽ, കടന്ന-1. അധികമായ 2. പ്രവേശിച്ച ആഗ്രഹം, വിളയുന്ന അളവു്-അനുഭവപ്പെടുന്ന കാലത്തു്, ഇളവു് അറിയാമൽ-ഇളവില്ലാത്ത ദുഃഖമാകും.

285. ഓർമ്മ...മവൻ-മോഷ്ടിക്കാൻ, ഉടയക്കാരന്റെ മറവി കാത്തു നില്ക്കുന്നവൻ, അരുൾ ഓർത്തു്-കരുണയുടെ മാഹാത്മ്യം വിചാരിച്ചു്, അലിയാ-അതിനോടു കനിവുകൊള്ളുകയില്ല. തപസ്വികൾ കരുണക്കൂടിയേ തീരൂ, 261. ഉടയവൻ മറക്കുമ്പോഴാണല്ലോ മോഷ്ടിക്കാൻ സൗകര്യം, അതിനാൽ മോഷകൻ ഉടയവന്റെ മറവി കാക്കുന്നു.

286. കടകൊതി-അധികമായ ആഗ്രഹം. കള്ളുക കള്ളുന്ന കാക്കാതാൻ-(ധർമ്മ)ശാസ്ത്രവിധികളെ വകവയ്ക്കയില്ലതന്നെ.

287. ന്യായശാസ്ത്രം മാഹാത്മ്യമുള്ളതാണെന്നു വിശ്വസിക്കുന്നവൻ മോഷണമാകുന്ന, ഇരുളതെ-മൂഢതയെ, വിചാരിക്കയില്ല-അവൻ ആ മൂഢതയിൽ മനസ്സുവയ്ക്കയില്ല. ശാസ്ത്രപഠനത്താൽ ബോധം ജനിക്കും, ശാസ്ത്രത്തെ മാനിക്കും.

288. ന്യായശാസ്ത്രം അറിഞ്ഞവനിൽ, സുകൃതം-ധർമ്മം നില്ക്കുമ്പോലെ, കള്ളം പഴകിയവനിൽ ചതിനില്ക്കും. ന്യായജ്ഞന്റെ സന്ന്യാസം അചഞ്ചലമായിരിക്കും.

289. കളവുതന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്നവന്റെ സന്ന്യാസം കെടുന്നു. കറ-കറവു്-തെററു്. ഉടൻ-അധർമ്മസ്പർശം ഉണ്ടാകുന്ന മാത്രയിൽ. സൂ. 281 നോക്കുക.

290. ഉയിർനില-ജീവന്റെ പാർപ്പിടം-സ്വാധീനമായ, ശരീരവും. വിണ്ണുലകം-തനിക്കു് അധീനമല്ലാത്ത, ദേവലോകവും. തുലയാ-നശിക്കയില്ല, ലഘുവിൽ പ്രാപിക്കാൻ കഴിയുന്നു.

സൂ. സം:—281, 282 കള്ളന്റെ നീചത്വം. 283, 284 കളവിന്റെ ദോഷം. 285–288 കള്ളന്റെ സ്വഭാവം. 289 കള്ളനു പററുന്ന കേട്. 280 കള്ളനും വെള്ളനും.

അ. 30. മോഷ്ടിക്കരുതെന്നു വിലക്കി. ഇനി കള്ളം പറയരുതെന്നു വിലക്കുന്നു.

291. ഋതം-നേര്. തിന്മ-ദോഷം. ആക്കും ഒരു കെടുതലും വരുത്താത്ത വാക്ക്, നേരുമൊഴി എന്ന ഇനത്തിൽ പെടുന്നു. ഉള്ളതു പറഞ്ഞാലും, ആക്കെങ്കിലും കെടുതൽ വരുത്തുന്നതാണെങ്കിൽ, അതു കള്ളം എന്ന ഇനത്തിൽപെടുന്നു.

292. അഴുക്ക് അറ്റൊരു-കളങ്കം ഇല്ലാത്ത, നന്മതന്നെ അന്ന്യനു ഫലിക്കുമെങ്കിൽ, അസത്യവാക്കും സത്യത്തിൽ പെടുന്നു. ആക്കും ദോഷം വരുത്താത്ത വാക്കു നേര്, സൂ. 291. അന്ന്യനു സുഖം വരുത്തുന്ന അസത്യവാക്കും നേര്, സൂ. 292.

293. നെഞ്ച്-മനസ്സ്-മനസ്സാക്ഷി. ചുട്ടും-നീററിക്കൊണ്ടിരിക്കും.

294. മനസ്സാക്ഷിക്കു കള്ളം പറയാത്തവൻ സജ്ജനങ്ങളുടെ ഉള്ളിൽ എപ്പോഴും ഉണ്ടായിരിക്കും. അവനെ അവർ മതിക്കും.

295. മനസ്സറിയെ കള്ളം പറയായ്ക എന്നതു്, തപസ്സും ദാനവും ഒരേ കാലത്തു ചെയ്യുന്നതിനെക്കാറം ശ്രേഷ്ഠം. തപോദാനങ്ങറം കായികങ്ങറം, മെയ്ചൊല്ലൽ-നേരുപറക എന്നതു മാനസികം, അതിനു മഹിമ കൂടും.

296. കള്ളംപെറച്ചൽ വിടുന്നതുപോലെ കീൎത്തിക്കു കാരണം മററില്ല. പൊയ്‌വിടൽകൊണ്ടു പുണ്യം മുഴുവനും ആം-സകല ധൎമ്മങ്ങളും ആകും. അയത്നാ-അവയ്ക്കായിട്ടു യത്നിക്കണമെന്നില്ല. ധൎമ്മം മുഴുവനും-ഗൃഹസ്ഥധൎമ്മവും സന്ന്യാസധൎമ്മവും.

297. 1. നേരൊട്ടു നേരൊട്ടുതന്നെ നില്ക്കുയാണെങ്കിൽ-നേരിനോടു കള്ളം ചെയ്യാതിരിക്കിൽ-നേരുതന്നെ പറയുമെങ്കിൽ, വേറെ സുകൃതം ഒഴിക ഒഴിക-മററു ധൎമ്മകൎമ്മങ്ങറം ഒഴിക എന്നതിനെ ഒഴിയുന്നതു-ചെയ്യാതിരിക്ക എന്ന

തിനെ ചെയ്യാതിരിക്കുന്നതു്-ചെയ്യുന്നതു്, നലം-നല്ല മാകും-സഫലമാകും.

2. നേരോടുകൂടി, നേരോടുകൂടിനിന്നാൽ-നിശ്ചയമായും നേരുതന്നെ പറയുമെങ്കിൽ, മററു ധർമ്മകർമ്മങ്ങളെ ഒഴിക തന്നെ ചെയ്ക-നിശ്ശേഷം ഉപേക്ഷിക്കതന്നെ ചെയ്ക, എന്നാലും, നലം-നന്മതന്നെ ഫലം. നേരുതന്നെ പറയുമെങ്കിൽ, മററു ധർമ്മങ്ങൾ ഒന്നും ചെയ്യേണ്ട അവയുടെ ഫലങ്ങൾ എല്ലാം കിട്ടും. ഈ രണ്ടാമത്തെ വ്യാഖ്യാനത്തിൽ 'നേരിൻെറ' ആവർത്തന നിശ്ചയമായും നേരു പറകയെന്നും, ഒഴിക എന്നതിൻെറ ആവർത്തന നിശ്ശേഷം ഒഴികയെന്നും അർത്ഥം കുറിക്കുന്നു.

298. നീരം-വെള്ളം. വെള്ളംകൊണ്ടും നേരുകൊണ്ടും മാത്രമേ അവ രണ്ടും സാധിക്കു എന്നു് ആശയം. സന്ന്യാസിമാൎക്കു് അകവും പുറവും ശുദ്ധമായിരിക്കണമെന്നു സൂചന. മനശ്ശുദ്ധികൊണ്ടേ ജ്ഞാനം സാധിക്കൂ. മനശ്ശുദ്ധിക്കു ദേഹശുദ്ധി ആവശ്യം.

299. നലന്-നല്ലവന്-ജ്ഞാനവാന്മാൎക്കു്, പുറത്തെ ഇരുൾ കളയുന്ന ദീപിക-വിളക്കു്, ഒന്നും വിളക്കാകുന്നില്ല, ഇതടീപിക-നേരെന്ന വിളക്കേ വിളക്കാകുന്നുള്ളു. സത്യവചനശീലം അകത്തെ ഇരുട്ടു കളയുന്നു. നല്ലവൻ അതിനെ മാത്രമേ പ്രകാശമായിക്കരുതുന്നുള്ളു. അറിവു മുതലായവയാൽ വരുന്ന വെളിച്ചം വെളിച്ചമല്ല, സത്യവചനശീലത്താൽ വരുന്ന വെളിച്ചമേ വെളിച്ചമാകൂ എന്ന വ്യാഖ്യാനവും ഉണ്ടു്.

300. ഞാൻ അറിയുന്ന മറകളിൽ-വേദങ്ങളിൽ-ജ്ഞാനഗ്രന്ഥങ്ങളിൽ, നേരിനെക്കാൾ വലിയ നലം-ധർമ്മം ഇല്ല.

സൂ. സം:-291, 292 നേരിന്റെ ലക്ഷണം. 293 നേരുകേടിൻെറ ദോഷം. 294-297 നേരുപറകയെന്ന വ്രതത്തിൻെറ മാഹാത്മ്യം. 298-300 നേരിൻെറ മേന്മ.

അ. 31. കാരണം ഉണ്ടായാലും തപസ്വി കോപിക്കരുതു. ദുഃഖവും കോപവും പരസ്പരം കാരണങ്ങളാണ്. ദുഃഖം സഹിക്ക, ആക്കം ദുഃഖം വരുത്തായ്ക, സൂ. 261. തപസ്വിയുടെ കോപം അസഹ്യദുഃഖത്തിന്ന കാരണമാണ്. സൂ. 29. കോപം കൃപാഹീനതയാണ്. കൃപയില്ലെങ്കിൽ തപസ്സു കെടും.

301. ചെല്വഴി വെല്വോൻ ചിനം വെല്വോൻ-ചെല്ലുന്ന-ഫലിക്കുന്ന, ചിനം-കോപത്തെ വെല്വോൻ-ജയിക്കുന്നവൻ-അടക്കുന്നവൻ കോപത്തെ അടക്കുന്നവനായി. ഇനി, ചിനം-മറ്റേ കോപത്തെ-ഫലിക്കാത്ത കോപത്തെ, അടക്കിയാലെന്തു് ഇല്ലെങ്കിലെന്തു്. എളിയവന്റെനേരെ തോന്നുന്നതു ഫലിക്കുന്ന കോപം. അതു് അവന്ന ദുഃഖം. വലിയവന്റെനേരെ തോന്നുന്നതു ഫലിക്കാത്ത കോപം. അതു തനിക്കു ദുഃഖം.

302. ചൊല്ലാത്ത കോപം തനിക്കു ദുഃഖം. ചെല്ലുന്ന കോപത്തെക്കാൾ തനിക്കു വലിയ ദുഃഖം ഇല്ലാതാനും. ചൊല്ലാ കോപത്താൽ തനിക്കു് ഇഹലോകദുഃഖമേ ഉള്ളൂ. ചെല്ലുന്ന കോപത്താൽ പഴിയും പാപവും ഫലം, അതിനാൽ അതു വലുതു്.

303. വരക്കം-വരവു്-വരവിന്ന കാരണം. കോപം തപോവിരോധിയായ ദുശ്ചിന്തയ്ക്കു് ഇടയാക്കുന്നു, ദുശ്ചിന്ത ദുഃഖകരമാണ്. അതിനാൽ ആരിലും കോപത്തെ മറക്കുക.

304. 1. അടി അറവേ മാററാൻ ചിനം ഒത്തു് ഏതു്-ച്ചുവടോടെ അറുത്തു മാറേറണ്ടതായിട്ടു കോപംപോലെ. ഏതാണുള്ളതു്, എന്തെന്നാൽ കോപം ചിരിയെയും ഉറം തെളിവിനെയും മാറ്റിക്കളയുന്നു. മാറ്റാൻ-മാറ്റിക്കളയാൻ. 2. ചിനം ഒത്തു മാററാൻ ഏതു്-കോപംപോലെ ശത്രു ഏതാണ്. അതു്, ചിരിയെയും തെളിവിനെയും, അടി അറവേ-നിശ്ശേഷം, മാററിക്കളയും. മാററാൻ ശത്രു.

3. ചിന്നം മൂന്നു ശത്രു ഏതു്, എന്തെന്നാൽ, അടിഞറാവേ- അതു കോപിക്കുന്നവൻെറ അടിയറുക്കുന്നു. അങ്ങനെ അടി യററുകൊണ്ടിരിക്കെത്തന്നെ, ചിരിയെയും തെളിവിനെയും മാററുന്നു. കോപം ആത്മാവിൻെറ ഉദ്ഗതിയെ തടയുന്നു; അങ്ങനെയാണു കോപം കോപിക്കുന്നവൻെറ അടിയറുക്കുന്നതു്. ചിരി കരുണയുടെയും സ്നേഹത്തിൻെറയും ഫലം. ഉൾത്തെളിവു് ജ്ഞാനത്തിൻെറ ഫലം. അതു രണ്ടും പോയാൽ തപസ്സുപോയി. അതിനാൽ കോപം താപസന്റെ ശത്രു, അവൻെറ അടിയറുക്കുന്നു, അതിനെ അടിയറാവേ മാററണം.

305. മനുഷ്യൻ തന്നെ കാക്കിൽ—ദുഃഖത്തിൽനിന്നുതന്നെ രക്ഷിക്കണമെന്നു വിചാരിക്കുന്നെങ്കിൽ, കലികാക്കുക— കോപം അടക്കുക. കാക്കായ്കിൽ—അടക്കിയില്ലെങ്കിൽ, അതു— കോപം, പോക്കം—അവനെ നശിപ്പിക്കും, സൂ. 304. തപസ്സു സർവ്വഫലപ്രദമാണു്, സൂ. 265. അതു നശിച്ചാൽ സർവ്വ നാശം. കാക്കുക-1. രക്ഷിക്കുക. 2. മരിക്കുക—അടക്കുക. 3. പ്രതീക്ഷിക്കുക—കാത്തിരിക്കുക. 4. സഹിക്കുക. ഉദാഹരണം:— പശികാക്കുക, നോവുകാക്കുക മുതലായവ.

306. തന്നെയോ, താനോ ചേന്നവരെ കൊല്ലുന്ന കോപം, അവക്കു് ഹിതർ ആം—അനുകൂലികളായി—രക്ഷാമാൎഗ്ഗമായ കപ്പലിനെ നശിപ്പിക്കും. കപ്പൽ—സംസാരസമുദ്രം കടത്തുന്ന വർ. അതിനുവേണ്ടുന്ന ഉപദേശങ്ങൾ കൊടുക്കുന്നവർ. നശി പ്പിക്കുക—1. അനുകൂലികളെ അകററുക. 2. അവരുടെ ഉപ ദേശം വിഫലമാക്കുക. തൊട്ടവനെ മാത്രമേ തീ ചുടൂ. കോപിച്ചവനെ തൊട്ടവനെയും കോപം ചുടും.

307. തറയ്ക്കു് അടിക്കുന്ന കൈ, പിഴയ്ക്കയില്ല—1. ചത ഞ്ഞുപോകും. 2. തെററിപ്പോകയില്ല. തറയിൽത്തന്നെ കൊള്ളും. അതുപോലെ, തൻെറ മഹിമയെ കാണിക്കുന്ന കെല്പാണു്—സാമൎത്ഥ്യമാണു്, കോപമെന്നു് അഭിമാനിക്കുന്ന

വൻ നശിച്ചു—നിശ്ചയമായും നശിക്കും. കോപിക്കുന്നവന്റെ ദോഷങ്ങൾ ഈ മൂന്നു സൂത്രങ്ങൾ.

308. നമുക്ക് അതിവേദന തരുന്ന കഠിനത ഒരുവൻ ചെയ്താലും, അവന്റെനേരേ കോപിക്കായ്കിൽ നമുക്കു നന്നാണു്. ഇതം—ഹിതം—നന്നു്. കോപിക്കായ്കിൽ—സാധാരണന്മാൎക്ക് അസാദ്ധ്യമെന്നു കാണിക്കുന്നു. ത്യാഗിയും കോപിക്കും, പക്ഷേ അതു ക്ഷണികം, സൂ. 29. സജ്ജനങ്ങൾ പ്രതീകാരം ചെയ്കയില്ല, സൂ. 158, 312.

309. അകം—മനസ്സു് കോപിക്കായ്കിൽ, ആഗ്രഹിച്ചവ എല്ലാം ഒന്നു്—ഒന്നിച്ചു, സിദ്ധിക്കും. തപസ്വിയുടെ മനസ്സു കോപയോഗ്യമല്ലെന്നു കാണിക്കാൻ 'അകം'. പുനരുക്തി ദോഷം ഇല്ല. കോപിച്ചാൽ കരുണ കെടും, അതോടെ തപസ്സുകെടും, കെടാഞ്ഞാൽ കരുതിയതെല്ലാം സാധ്യം, സൂ. 265.

310. ചീററം ചീൎത്താൻ—കോപം വളൎന്നവൻ, ചത്തവനു തുല്യൻ, ജീവൻ ഉണ്ടെങ്കിലും ജ്ഞാനം പ്രാപ്യമല്ലായ്കയാൽ. ചീററം ചത്തോൻ—കോപം ഉണരാത്തവൻ, മുക്തനു തുല്യൻ, ഇടമുറിയാത്ത ആനന്ദത്താൽ.

സൂ. സം:—301 ചെല്ലാക്കോപം. 302—304 കോപത്തിന്റെ തിന്മ. 305—307 കോപശീലന്റെ കേടു്. 308 കോപഹീനതയുടെ നന്മ. 309 കോപിക്കാത്തവൻ. 310 കോപശീലനും കോപഹീനനും.

അ. 32. ലാഭം കരുതിയോ, പകകൊണ്ടോ, മയക്കത്താലോ ഒരു ജീവിക്കും അസുഖം ചെയ്യായ്ക.

311. ശുഭ യോഗ ഐശ്വൎയ്യ അൎത്ഥവും—1. ശുഭമായ യോഗാഭ്യാസത്തിന്റെ ഫലമായ അഷ്ടൈശ്വൎയ്യങ്ങൾക്കുവേണ്ടി പ്പോലും. 2. ശുഭയോഗത്താൽ—നല്ല ഭാഗ്യത്താൽ, സിദ്ധിക്കുന്ന ധനാദ്യൈശ്വൎയ്യങ്ങൾക്കു വേണ്ടിപ്പോലും, സന്മതി-സംബുദ്ധി—ഗുണവാൻ അന്യജീവിക്കു മാൽ- ദുഃഖം വരുത്തുക

യില്ല. യോഗം ദുസ്സാധ്യം. ദുർഭാഗ്യം നന്നാക്കാനും സാധിക്കയില്ല. അന്യജീവിയെ നോവിച്ചാൽ ഇവ സാധിക്കുമെന്നിരുന്നാലും ഗുണവാൻ നോവിക്കയില്ല.

312. കരുത്തു്-വിരോധംകൊണ്ടു്. മറുത്തു്-പ്രതികാരമായിട്ടു്.

313. ചെയ്യാതെ ഒരു മാൽ ചെയ്യുവനും-1. നാം വേദനപ്പെടുത്താതെ നമ്മെ വേദനപ്പെടുത്തിയവനുപോലും. 2. ചെയ്യാതൊരു-ആരും ചെയ്യാത്ത, അത്ര കഠിനമായ വേദന നമുക്കു ചെയ്യുവനുപോലും, നാം വേദനചെയ്യാൽ നമുക്കു ദുഃഖം ഒഴിയാതെ വരും.

314. നമ്മെ വേദനപ്പെടുത്തിയവനു നാണം തോന്നത്തക്കവണ്ണം, മുദം ഏറ്റി-സന്തോഷം വരുത്തി, വിടേണം- അവൻ നോവിച്ചതും നാം സന്തോഷിപ്പിച്ചതും മനസ്സിൽനിന്നു വിടണം. അതു നമ്മെ നോവിച്ചവനു, ദമം-ശിക്ഷയാണു്. വിട്ടില്ലെങ്കിൽ അകത്തു കിടന്നു നീറും.

315. അപരവ്യഥ-അന്യദുഃഖം. തൻ വ്യഥപോൽ-1. തന്റെ ദുഃഖംപോലെ. 2. അന്യനെ നോവിച്ചാൽ നമുക്കു നോവു വരും, അതിനാൽ, അന്യനെ നോവിക്കുന്നതു നാം നമ്മെത്തന്നെ നോവിക്കുമ്പോലെയാണു്. കരുതുക-നടപ്പു്, ഇരിപ്പു മുതലായ സകലത്തിലും കരുതിക്കൊള്ളുക. എന്തു്-എത്ര നിസ്സാരം.

316. അണുകുക-അടുത്തുകൂടുക. അണുവും-അല്പവും.

317. എന്നും-എല്ലാകാലത്തും. ഉള്ളാൽചെയ്ക-ചെയ്യാൻ വിചാരിക്കു.

318. തനതു്-തന്റേതു്. മറുനിറം ഉയിരു്-മറെറാരു നിണ-നിത്യമായ ജീവാത്മാവു്. അന്യൻ ചെയ്യുന്ന വേദന തന്റെ ജീവൻ ദുഃഖമാണെന്നറിയുന്നവൻ, മറെറാരു നിടയിരിനു വേദനചെയ്യാൻ കാരണമെന്തു്.

319 നൊടി-നിമിഷം. ആം-ഉണ്ടാകും.

320. അഴൽ അരുതെന്നാൻ-തനിക്കു ദുഃഖം വരരുതെന്നു വിചാരമുള്ളവൻ.

സൂ. സം:-311 ലാഭം കരുതി നോവിക്കായ്ക. 312-314 കോപത്താൽ നോവിക്കായ്ക. 315 ബുദ്ധികെട്ടിരിക്കുമ്പോഴും നോവിക്കായ്ക. 316-318 നോവിക്കരുതെന്നു പൊതുവേ. 319, 320 നോവിച്ചാൽ അനുഭവം.

അ. 33. വേദനപ്പെടുത്തൽ കൊല്ലാതെ കൊല്ലലാണ്. അതിനപ്പുറകിൽ, ദുസ്സാധ്യമായ കൊല്ലായ്കയെപ്പററിപ്പറയുന്നു.

321. 1. കൊല്ലായ്ക-ഒന്നിനെയും കൊല്ലായ്ക. എങ്കിൽ, എല്ലാ നലങ്ങളും-ധർമ്മങ്ങളും, ആം-സാധിച്ച ഫലമാകും. കൊല്ലാൽ, മറെറല്ലാം-ധർമ്മമല്ലാത്തതെല്ലാം-അധർമ്മങ്ങളെല്ലാം ആം-സാധിച്ച ഫലമാകും. 2 കൊല്ലായ്ക-ഒന്നിനെയും കൊല്ലാതെയിരിക്ക, എങ്കിൽ, നലം എല്ലാം ആം-താൻ ചെയ്യുന്ന ധർമ്മകർമ്മങ്ങൾ എല്ലാം ഫലിക്കും. അതിനപ്പുറമെ, മറെറല്ലാം-അധർമ്മങ്ങളെ എല്ലാം, കൊല്ലലും ആം-ഉപേക്ഷിക്കലും ആകും. 3. നലംകൊല്ലായ്ക-ധർമ്മത്തെ നശിപ്പിക്കായ്ക, എങ്കിൽ, എല്ലാം ആം-ജീവിതത്തിൽ നേടേണ്ടവ-പുരുഷാർത്ഥങ്ങൾ എല്ലാം സാധിച്ചതാകും. കൊല്ലൽ, മറ്റെല്ലാം ആം-പുരുഷാർത്ഥങ്ങൾ ഒഴികെ മറ്റെല്ലാം എല്ലാ അധർമ്മങ്ങളും സാധിച്ചതാകും.

322. വരിഷ്ഠം-അത്യുത്തമം. താൻ-സന്ന്യാസി, ജീവികൾക്കും പകുത്തുകൊടുത്തു ഭക്ഷിക്ക. പകുത്തുതാൻ-വീതിച്ചു കൊടുത്തുതന്നെ ഇങ്ങനെയും വ്യാഖ്യാനിക്കാം. വിശപ്പു മരണകാരിയാണ്. വിശപ്പു ദുർഗ്ഗുണങ്ങളെ വളർത്തി ആത്മാവിന്റെ ഉദ്ഗതിയെ തടയും. ഇതു രണ്ടും നേരിടാതെ ജീവികളെ രക്ഷിക്കണം. ഇതുനന്നെന്നു് ഉത്തമശാസ്ത്രവിധി.

323. കൊല്ലാനലം-കൊല്ലുകയില്ലെന്ന ധർമ്മം. പുറകിൽ-കൊല്ലാനലത്തിനു പുറകിൽ-അതിലും താണതു്. പൊളി പറയായ്ക സർവധർമ്മഫലദമെന്നു സൂ 297, തുല്യമില്ലാത്തതെന്നു സൂ 300. കൊല്ലായ്കയ്ക്കും ഈ ഗുണങ്ങൾ ഉണ്ടെന്നു മറയ്ക്കു സൂ. 321, 323. ഏതു മെച്ചമെന്ന സംശയം തീർക്കാൻ ഈ സൂത്രം.

324. നൽ നെറി എന്നവയ്ക്ക്-നല്ല വഴി എന്ന പറയപ്പെട്ടന്നത്ത്. ഉറവ്' ആം-ഉറയ്ക്കകൊണ്ടു. ഈ വ്രതം പാലിക്കുന്ന തപസ്വി സസ്യഭക്ഷണവും വിടണം, പുല്ലിന്മേൽ നടക്കയും അരുത്ത , അവയെല്ലാം ജീവൻ ഉണ്ട്.

325. സ്ഥിതി ഭീ ആയി-സംസാരത്തിൽപെട്ട കിടക്കുന്ന, സ്ഥിതിയെ-നിലയെ പേടിച്ചു, രതി-ലൗകികവിഷയങ്ങളിലുള്ള സ്നേഹം ഒഴിയുന്നവരിലും അഗ്ര്യൻ-വിശിഷ്ടനാണ്, വധഭീ-കൊലയാകുന്ന അധമ്മത്തെ പേടിച്ച്, അവധപരൻ-ഒന്നിനെയും കൊല്ലുകയെന്ന വ്രതംകൊണ്ടവൻ.

326. വാഴ് നാൾക്ക് ഉൾ-ജീവിതകാലത്തിന്റെ അകത്ത് പുരുഷാത്ഥങ്ങൾ നേടാൻ ആയുഷ്കാലദൈർഘ്യം ഉണ്ടായിരിക്കുമെന്നേ ഇതിന് അത്ഥമുള്ളൂ. വിഷത്തെ വിഷംകൊണ്ടെന്ന പോലെ ജന്മത്തെ-സംസാരദുഃഖത്തെ ജന്മംകൊണ്ടു നശിപ്പിക്കണം 'കൊല്ലാവ്രതന്' അതിന വേണ്ടുന്നകാലം കിട്ടുന്നു.

327. തൻ ഉയിർ പോയും-തന്റെ ജീവൻ പൊയ്പ്പോകും എന്ന നിലയിൽപ്പോലും, മരുന്നിനായിട്ട കൊല്ലരുത്ത്, തന്നെക്കൊല്ലാൻ വന്നാലും കൊല്ലരുത്ത്. ഇനിവോരു്-നല്ല.

328. നന്റ് ആം നില വലുത്ത് എന്നകിലും-സുഖമുള്ള വലിയ നില കിട്ടുമെന്നുപറഞ്ഞിരുന്നാലും, നലന കൊന്ന്, ആം-കിട്ടുന്ന, നില കറതാൻ-കററംതന്നെ-നീചംതന്നെ. മൃഗബലികഴിച്ചു യാഗംചെയ്താൽ വലിയ നില കിട്ടുമെന്നു പ്രാത്ഥിരിക്കുന്നതിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്ത്. യാഗത്തിലും മൃഗബലി അരുതെന്ന സൂ. 259.

329. കൊലയുടെ, നീചത്വം അറിയാവുന്നവരുടെ ദൃഷ്ടിയിൽ, ഹന്താവ്-കൊലയാളി, നീചനും മൃഗബുദ്ധിയോടു കൂടിയവനുമാണ്. പ്രവൃത്തികൊണ്ടാണു മനുഷ്യന്റെ സ്ഥിതി കണക്കാക്കേണ്ടത്ത്, സൂ. 279, 972.

330. അഴൽ ഉടൽ-ഉഷ്ണരോഗത്താൽ നിറന്ന ദേഹം.

കൊട്ട വറുതി-കഠിനദാരിദ്ര്യം. ഉയിർ ഉടൽ ചോരത്തോൻ-ദേഹത്തിൽനിന്നും ജീവനെ ചോർത്തുവൻ-വേർപെടുത്തിയവൻ. പോൽ-എന്നു പറയുന്നു.

സൂ. സം:—321-324 കൊല്ലായ്കയുടെ മെച്ചം. 325 കൊല്ലാവ്രതം കൊണ്ടവൻെറ മെച്ചം. 326 കൊല്ലായ്കയുടെ ഫലം. 327, 328 കൊലയുടെ ദോഷം. 329, 330 കൊലയാളിയുടെ ഭാവിഫലം.

അ. 34. ഇതൊന്നം മേല്പറഞ്ഞ വ്രതങ്ങളുടെ ഫലമാണു്, മുക്തിക്കു കാരണമാണു്. ലോകത്തിലെ വസ്തുക്കൾ അനിത്യങ്ങളാണെന്നു് അറിഞ്ഞാലേ അവയിന്മേലുള്ള ആസക്തി കെട്ടു. അതിനാൽ ആദ്യം അനിത്യതയെപ്പറ്റിപ്പറയുന്നു. കയറ്റിൽ കണ്ട പാമ്പോ, ചിപ്പിയിൽ കണ്ട വെള്ളിയോ, മരീചികയിൽ കണ്ട ജലമോ പോലെയാണു പ്രപഞ്ചവസ്തുക്കളെപ്പററി നമുക്കു് ഉണ്ടാകുന്ന തോന്നൽ.

331. ഇരുൾ അറിവു് ആൾവതു്-ഇരുണ്ട അറിവിനെ-അജ്ഞതയെ വഹിക്കുന്നതു്, കറ താൻ-സന്ന്യാസിക്കു, കറ്റം തന്നെയാണു്.

332. കൂത്തു കാണാൻ നാലു വഴിക്കുനിന്നും ആൾക്കൂട്ടം വന്നുചേരുന്നതുപോലെ, അതിവിഭവം-വളരെ വലിയ ധനാദികളായ ഐശ്വര്യങ്ങൾ, ഭാഗ്യകാലത്തു വന്നുകൂടുന്നു. അതു് ഒഴിവതു പോൽ-കൂത്തു തീരുമ്പോൾ ആ ആൾക്കൂട്ടം ഒഴിയുന്നതുപോലെതന്നെ, കെട്ടകാലത്തു്, ആ വിഭവത്തിൻെറ പോക്കും.

333. അഴിയാതവ-എന്നേയ്ക്കും നിലനില്ക്കുന്നവ-ധർമ്മകർമ്മങ്ങൾ. ധനം അഴിയും, സൂ. 332. ധർമ്മത്തിനു് അഴിവില്ല, സൂ. 36 വരികിൽ-സർവ്വം ത്യജിച്ച സന്ന്യാസി ധനത്തിനു യത്നിക്കയില്ല, ഭാഗ്യത്താൽ താനേ വന്നേയ്ക്കാം, സൂ. 332. അങ്ങനെ വന്നാൽ, ആയുസ്സു നശിക്കുന്നതു് എപ്പോഴെന്നു നിശ്ചയമില്ലായ്കയാൽ, ഉടനേ നിത്യമായ ധർമ്മങ്ങൾ ചെയ്ക.

334. സ്വരൂപം മറച്ച്, നാം എന്ന കള്ളമായിട്ട കാണിച്ചുകൊണ്ട്, കാലത്തെ, അരുത്തരുത്തു, മുന്നോട്ട, കേറിക്കൊണ്ടിരിക്കുന്ന വാളിന്റെ വായ്ക്ക് അടിപെട്ട കിടക്കുന്നതാണ് ഉയിര്—ജീവൻ—ആയുസ്സ്. അറികിൽ—ഇത് അറിയുന്നവർ ഉണ്ടെങ്കിൽ, ഈ വാസ്തവം വെളിപ്പെടും. നാം നാളല്ല, വാളാണ്. ഈ തത്വം ആരും ചിന്തിക്കാറില്ല, അറിയാറില്ല, അറിഞ്ഞാലും അതിനനുസരിച്ചു ജീവിക്കുന്നില്ല. അതിനാലാണ് 'അറികിൽ' എന്ന പറഞ്ഞത്.

335. വാക്ക് അററ് ഇക്കിറം എഴുക—മരണകാലലക്ഷണം. മേല്ക്കിട്ട് ഏറി—കാലത്തിന്റെ ഓട്ടത്തെ, കടന്നുകയറി. നലം—ധർമ്മകർമ്മങ്ങരം.

336. വന്മ ഇത്—ഈ മിട്ടക്ക്. ഇയലുവതേ—ഉള്ളതാണ്. ജീവിതം അത്ര അസ്ഥിരമാകയാൽ ധർമ്മകർമ്മങ്ങരം ഉടൻ ചെയ്യു.

337. അടുത്തനിമിഷം ജീവിച്ചിരിക്കുമോ എന്നുപോലും നിശ്ചയമില്ല. ആഗ്രഹങ്ങരം കോടിയിലും അധികം.

338. കൂട്ട് ഇങ്ങു തനിച്ചു ശേഷിക്കുന്നു. കിളി അതാ പറന്നുകഴിഞ്ഞു. ഇതാണു, ജീവനും ദേഹത്തിനുംതമ്മിലെ സ്നേഹബന്ധം. ജീവൻ നിത്യം, ചേതനം, അരൂപം. ദേഹം അനിത്യം, അചേതനം, സരൂപം. ഇങ്ങനെ പരസ്പരഭിന്നങ്ങളായവയ്ക്ക തമ്മിൽ സ്നേഹത്തിനു വഴി ഇല്ലല്ലോ. നാളെ, അടുത്തനിമിഷം, ഈ നിമിഷം എന്നിങ്ങനെ ആയുസ്സിന്റെ ക്ഷണികതയെ കാണിക്കുന്നു, സൂ. 336, 337, 338.

339. ഉറക്ക്—ഉറക്കം. ഉറക്കവും മിഴിപ്പും സ്വാഭാവികം, ദേഹത്തിന് ആവശ്യം. അതുപോലെ മരണവും ജനനവും സ്വാഭാവികം, ജീവന് ആവശ്യം, ആത്മപരിശുദ്ധി ഉണ്ടാകുന്നതുവരെ.

340. ഉടലകം—ഓരോരോ ദേഹങ്ങളിൽ, മാറിമാറി. നുകേരി പാർക്കുക—ഗൃഹത്തിൽ ഉടയവൻ പാർക്കുമ്പോരം, അവന്റെ

അനുമതിയോടുകൂടി അതിൽ ഒരററത്തു പാൎക്കുക. ഉടയവൻ കോപിച്ചാൽ അടകുടിക്കാരൻ മാറണം. വാതപിത്തകഫങ്ങളാണു ദേഹമാകുന്ന വീട്ടിന്റെ ഉടയവർ. ഉറകുടി-തന്റെ വക സ്ഥിരമായ, പാൎപ്പിടം. ഇല്ലെന്നാണോ പറയുന്നതു്, ഉണ്ടു്, അതു മുക്തിപദമാണു്.

സൂ. സം:-331 ലോകത്തിന്റെ അനിത്യത. 332, 333 ധനത്തിന്റെ അനിത്യത. 334-340 ദേഹത്തിന്റെ അനിത്യത.

അ 35. ലോകത്തോടു രാഗം-പററു് ഇല്ലായ്മ-വൈരാഗ്യം. 341. എല്ലാം ഒന്നിച്ചു വിട്ടൊഴിയാൻ എളുപ്പമില്ല, ഓരോന്നായി വിടുക. അങ്ങനെ വിട്ടാൽ ക്രമേണ എല്ലാം വിടാൻ കഴിയുമെന്നും അവകൊണ്ടുള്ള വേദന വിടുമെന്നും സൂചന.

342. എല്ലാം വിട്ടൊഴിച്ചാൽ, ഇഹ-ഇവിടെ-ഈ ജന്മത്തിൽത്തന്നെ, പലതു്-പല സുഖങ്ങൾ ഉണ്ടാകും. അവ വേണമെന്നുണ്ടെങ്കിൽ, ഉണ്ടാകെ-ആ സുഖങ്ങൾ അനുഭവിക്കാൻ കാലം ഉണ്ടായിരിക്കെ ഉടനേ, എല്ലാം വിട്ടൊഴിക്ക. ഉണ്ടാം പലതു്-ഉണ്ടാകുന്ന പലതും. ഉണ്ടാകെ ഒഴിക്ക-വിഭവങ്ങൾ ഉണ്ടായിരിക്കെ അവയെ വിട്ടൊഴിക്ക; ഇല്ലാത്തവൻ വിട്ടൊഴിയുന്നതു നിരാശകൊണ്ടു്, അവനു രാഗം അററുന്നില്ല, അതു വൈരാഗ്യമല്ല. ആകെ ഉണ്ടു് ഒഴിക്ക—എല്ലാം അനുഭവിച്ചു വിരക്തനായിട്ടു് അവയെ വിട്ടൊഴിക. അതിനാണു ഗൃഹസ്ഥാശ്രമം വിധിച്ചിരിക്കുന്നതു്. അനുഭവിക്കാതെ വിട്ടൊഴിച്ചാൽ വൈരാഗ്യം ഉറയ്ക്കയില്ല. നോവു വിടുമെന്നു സൂ. 341. സുഖം ഉണ്ടാകയുംചെയ്യുമെന്നു സൂ 342.

343. അവ വേണ്ടുവതു-ആ പഞ്ചേന്ദ്രിയങ്ങൾ സുഖത്തിനായി ആവശ്യപ്പെടുന്ന സാധനങ്ങൾ. ഒന്നോടെ-മുഴുവനും.

344. തന്റെ വകയായി ഒന്നും ഇല്ലെന്നതാണു്, വ്രതശതി-തപസ്സിന്റെ വൎദ്ധനയ്ക്കു് ഉതകുന്നതു്, ഉണ്ടോ-ഒന്നെങ്കിലും ഉണ്ടെങ്കിൽ, പിന്നെയും-മുമ്പിലത്തെപ്പോലെ, അകമയൽ

ആം-മനസ്സിന്ന മയക്കം ഉണ്ടാകും. സന്ന്യാസി പൂച്ച വളൎത്തിയ കഥ ഓൎക്കുക. ഭക്ഷണസാധനങ്ങൾ നശിപ്പിക്കുന്ന എലിയെ നശിപ്പിക്കാൻ പൂച്ച വേണ്ടിവന്നു. പൂച്ചയുടെ പാലിന്ന പശു വേണ്ടിവന്നു. പശുവിനെ രക്ഷിക്കാൻ ഒരു സ്ത്രീ വേണ്ടിവന്നു. സൎവ്വസംഗങ്ങളും വിട്ട ആ സന്ന്യാസി കാലക്രമത്തിൽ അവളിൽ രമിച്ചു. സന്താനങ്ങൾ ജനിച്ചു. വീണ്ടും ഗൃഹസ്ഥനായി, ലൌകികനായി. ഇതുവരെ മമതയെപ്പററി പറഞ്ഞു. ഇനി അഹന്തയെപ്പററിപ്പറയുന്നു.

345. ഭവഹാതിരതന്-സംസാരനാശം ആഗ്രഹിക്കുന്നവന്, ഇഹ-ഈ ലോകത്തിൽ, ഉടലും ഉരുഭരം-സംസാരനാശനത്തിന്ന് ഉതകുന്ന, ശരീരവും വലിയ ഭാരമാണ്, ഇനി-ആ സ്ഥിതിക്ക്, മറുതുടർ-ദേഹത്തിനും പുറമേ ഉള്ള അന്യവസ്തുക്കളുമായുള്ള ബന്ധം, എന്ത് ആം-എത്ര വലിയ ഭാരമായിരിക്കും.

346. എന്റേതെന്നും ഞാനെന്നും ഉള്ള മൂഢതയെ നശിപ്പിച്ചവന്, അഥ-പിന്നെ, വിണ്ണിന്നുമേൽ-ദേവലോകത്തിനും മേലായ-ദേവന്മാൎക്കും അപ്രാപ്യമായ മോക്ഷസാമ്രാജ്യം സിദ്ധിക്കുന്നു. ജ്ഞാനത്താൽ മമതാഹന്തകൾ മാറും, മോക്ഷസാമ്രാജ്യം സിദ്ധിക്കും.

347. പററുകൾ പററി-മേല്പറഞ്ഞ രണ്ടുതരം പററുകളെയും-മമതാഹന്തകളെയുംബലമായി പററിച്ചേൎന്നുകൊണ്ട്, പററെറ വിടാതവനെ-അവയെ ചുവടേ വിടാതവനെ, ഇടർ പററി-ദുഃഖം-ജനനമരണദുഃഖം. പററിച്ചേൎന്നിട്ടു, വിടില്ല-പിന്നെ വിടാതെ നില്ക്കും. പററു ബാക്കിയില്ലാതെ വിട്ടില്ലെങ്കിൽ; ദുഃഖം മാറുകയേ ഇല്ല.

348. ഒന്നിനോടും സംഗം-പററു് ഇല്ലാത്തവൻ അമൃതഗൻ-മോക്ഷത്തെ പ്രാപിച്ചവനാണ്. അപരൻ-അന്യൻ-പററുള്ളവൻ, മോഹിച്ചു്-ബുദ്ധിമയങ്ങി, സംസാരമാകുന്ന വലയിൽ അടിഞ്ഞുപോയി-നിശ്ചയമായും അടിയും.

349. പററുകൾ അറുമ്പോൾ, അതു് - ആ പററവു്, പിറപ്പിനെ - ജനനത്തെ - സംസാരത്തെ നശിപ്പിക്കും. മററു - പററാതെയിരിക്കുന്ന അവസ്ഥ, നിലയാമ്മ ആം - അവസാനമില്ലായ്മയാണു് - അവസാനമില്ലാത്ത ജനനമരണമാണു്. അറുംഅളവേ - 1. അറുമ്പോൾത്തന്നെ. 2. അറുന്നകാലത്തു മാത്രമേ. 'അററതു പറേറാ പററിയതമ്മതം' എന്നൊരു ചൊല്ലുണ്ടു്.

350. ഒന്നിനോടും പററില്ലാത്തവൻെറ - ഈശ്വരൻെറ പററിനെ - ആശ്രയത്തെ, പററുക - അവനെ ആശ്രയിക്ക; മററു ഫലങ്ങൾ കരുതാതെ, പറ്റാൻ കരുതിമാത്രം അവനെ ആശ്രയിക്ക. ഈശ്വരൻെറ പററു് - 1. ഈശ്വരനാകുന്ന ആശ്രയം. 2. ഈശ്വരോപദിഷ്ടമായ ഭഗവദ്ഗീതാദിമുക്തിമാർഗ്ഗങ്ങൾ. പറ്റുവനടെ, പത്തു് - പാദം, എന്നായാലും അർത്ഥം ചേരും. സംസ്കൃതത്തിലെ പത് മലയാളത്തിൽ പത്തു് എന്നു മാറും. പററുവനെ പ്പററുക്കാൻ കഴിയും. അവനെ ആശ്രയിച്ചാൽ സംസാരം അറും, സൂ. 6. 8. 10.

സൂ. സം:-341-344 മമത വിടുക. 345 അഹന്ത വിടുക. 346 അവ വിട്ടാൽ. 347 അവ വിടാഞ്ഞാൽ. 348 നിസ്സംഗൻെറ ഫലം. 349 സംഗിയുടെ ഫലം. 350 വൈരാഗ്യം നേടാൻ മാർഗ്ഗം.

അ. 36. തത്വബോധം - സംസാരം, മുക്തി എന്ന സ്ഥിതിഭേദങ്ങളെപ്പററി സകാരണം നിസ്സംശയമായുള്ള അറിവു്. അതു നിത്യാനിത്യബോധത്താൽ ഉദിക്കുന്നു. അതു് ഉദിച്ചില്ലെങ്കിൽ, പഞ്ചേന്ദ്രിയങ്ങൾവഴി നേടിയ അറിവും ജന്മവും നിഷ്ഫലം, സൂ. 354

351. ഇല്ലാത്തവയെ ഉള്ളവയെന്നു കരുതുന്ന മൂഢതയാൽ, ദുഃഖമയമായ സംസാരം - ജനനമരണം ഉണ്ടാകും. കററിയെ ആളെന്നു കാണുന്നതു്, മയക്കം - മൂഢത. ഉള്ളവയെ ഇല്ലാത്തവയെന്നു വിചാരിക്കുന്നതും മൂഢത; ഈശ്വരൻ, കർമ്മഫലം,

കർമ്മബന്ധം ഇവ ഇല്ലെന്നു വിചാരിക്കുന്നതും മൂഢത. രണ്ടും ഭവകാരണമാണ്. ദേവജന്മമായാലും ജന്മം ദുഃഖകരം, അതിനാൽ 'ദുർഭവം' എന്നു പറഞ്ഞു. മുൻപറഞ്ഞ മൂഢതയത്രെ അവിദ്യ, അതു ജന്മത്തിനും, ജന്മം ദുഃഖത്തിനും കാരണമാണെന്ന് ഇങ്ങനെ കാണിച്ചു.

352. മരൾ-മയക്കം. മറു-കളങ്കം. ഇരുൾ-മുൻപറഞ്ഞ മൂഢത. ഇമ്പം-ആനന്ദം-മുക്തിമയമായ പരമാനന്ദം. കളങ്കമില്ലാത്ത-നിസ്സംശയമായ തത്ത്വബോധത്താൽ മുക്തി ലഭിക്കും.

353. അനന്തം-അറ്റമില്ലാത്തതു് മുക്തിപദത്തെക്കുറിക്കുന്നു. ഉലകിലും-1. അവർ ഇരിക്കുന്ന ഭൂലോകത്തെക്കാൾ, എങ്ങനെ? തത്ത്വം ഉദിക്കുമ്പോഴും യോഗിമാർ തങ്ങൾ ഇരിക്കുന്ന ഭൂമിയെ മറക്കുന്നു, പരമാനന്ദപദമേ അവർ കാണുന്നുള്ളു, അങ്ങനെ.

2. അവർ ഇരിക്കുന്ന ഭൂമിയിൽപോലും. എങ്ങനെ? ജീവിച്ചിരിക്കെത്തന്നെ മുക്തിപദം അവരെ പ്രാപിക്കുന്നു, അവർ ജീവന്മുക്തന്മാരാകുന്നു, അങ്ങനെ. നിസ്സംശയമായ ഉണർവ്വാനു വേണ്ടതു്. സംശയം നാശകാരണം. ഭ. ഗീത. അധ്യാ. 4. പദ്യം 40.

354. മനസ്സു തത്ത്വബോധത്തെ, ആളുമാറ്-വഹിക്കാത്ത കാലത്തോളം, പഞ്ചേന്ദ്രിയങ്ങൾവഴി കിട്ടിയ അറിവുകൾ, എന്തിന്-നിഷ്ഫലമാണ്. തത്ത്വബോധം ഇല്ലെങ്കിൽ മനോബോധവും അതിന് ഉപകരിക്കുന്ന പഞ്ചേന്ദ്രിയജ്ഞാനങ്ങളും നിഷ്ഫലം.

355. ഏതു വസ്തുവും കാഴ്ചയ്ക്ക് എങ്ങനെയുള്ളതായിത്തോന്നിച്ചാലും, ആ തോന്നൽ വകവച്ച് ആ വസ്തുവിനെ പരിഗണിക്കാതെ, അവാസ്തവമായ തോന്നലും വാസ്തവവസ്തുവും ഒന്നുചേർന്നിരിക്കുന്ന അതിൻെറ ആന്തരവസ്തുത-ഉള്ളിലെ വാസ്തവവസ്തുവിനെ കാണുന്നതുതന്നെയാണ് അറിവ്.

അതാണ തത്ത്വബോധം. തോന്നലിനെ അനുസരിച്ച നാം വസ്തുക്കൾക്ക പേരു കൊടുക്കുന്നു. ഒരു അതിസുന്ദരിയുടെ ശരീരം കണ്ടാൽ മായയിൽ ഇുകച്ചുവച്ചിരിക്കുന്ന പഞ്ചഭൂത പിണ്ഡമാണു് അതു് എന്നറിയണം. അപ്പോൾ, കാരണ മായ പഞ്ചഭൂതങ്ങളും കാര്യമായ ആ ശരീരവും കടന്നു്, കാര്യ കാരണഹീനമായ ഒന്നിനെ-ആദിവസ്തുവിനെ, അതിനു ള്ളിൽ കാണാറാകും. അതത്രേ ആ ശരീരപിണ്ഡത്തിന്റെ ആന്തരതത്ത്വമായ, ആദിയായ, അനാദിയായ, നിത്യവസ്തു. അപ്പോൾ ആ ശരീരത്തിൽ തോന്നിയ കാമം അറ്റും. ഇങ്ങനെ തത്ത്വബോധം ആഗ്രഹനിഗ്രഹത്തിനു കാരണമാകുന്നു.

356. ഗുരുവിൽനിന്നും വഴി അറിഞ്ഞു്, പരംപൊരുൾ— ലോകാതീതമായ നിത്യവസ്തുവിനെ അറിയുന്നവൻ, വീണ്ടും ഇങ്ങുവരാത്ത - ജനിക്കാത്തവഴിയിൽ - മുക്തിമാർഗ്ഗത്തിൽ എത്തും. പരമ്പൊരുൾ ഒന്നാംസൂത്രത്തിലെ ആദിമഭഗവാൻ, അവനെപ്പററിയുള്ള അറിവു തത്ത്വബോധം, അതു മുക്തിക്ക കാരണം. ഈ സൂത്രം ശ്രവണമാർഗ്ഗം. ശ്രവണം, മനനം, ധ്യാനം എന്നു ബോധത്തിനു മാർഗ്ഗങ്ങൾ മൂന്നു്.

357. 1. ഉള്ളതു് അകം കാണുക-ഉള്ളതിനെ- അനശ്വര വസ്തുവിനെ മനസ്സ കാണുക. 2. അകം ഉള്ളതു കാണുക- എല്ലാത്തിന്റെയും അകത്തുള്ള നിത്യവസ്തുവിനെ കാണുക. ദൃഢം-നിസ്സംശയം. ദൃഢം എന്നതിനെ, ഓർത്തു്, കാണുക, ഓക്കേണ്ടാ എന്ന മൂന്നിനോടും ചേക്കാം. ദൃഢം ഓക്കുകയെ ന്നാൽ ഏകാഗ്രമായിച്ചിന്തിക്ക. ഈ സൂത്രം മനനമാർഗ്ഗം.

358. ഭവവിഭ്രമം-സംസാരത്തിനു ഹേതുവായ അജ്ഞത. അരും-അറിയാൻ പ്രയാസമേറിയ. അമൃതപ്പൊരുൾ-മുക്തി രൂപമായ നിത്യവസ്തു. സൂ. 354-ലെ 'തത്ത്വവസ്തുവും', 355 ലെ 'വാസ്തുവവസ്തുവും,' 356 ലെ 'പരമ്പൊരുളും,' 357 ലെ 'ഉള്ളതും', 358 ലെ 'അമൃതപ്പൊരുളും' ഒന്നാം സൂത്രത്തിലെ ആദിമഭഗവാൻതന്നെ. മരണകാലത്തു ഭാവന

ചെയ്യുന്ന വസ്തുവിനോട് ആ ജീവൻ ഐക്യം പ്രാപിക്കുന്നു, ഭ. ഗീ. അധ്യാ. 8. പദ്യം 6. മരണകാലത്തു് ആദിഭഗവാനെ ചിന്തിക്കണം. അതിന്ന നേരത്തേ പരിചയം നേടണം. അതിന്ന മാർഗ്ഗമായ ഭാവനയെ ധ്യാനത്തെപ്പറ്റിയാണു് ഇവിടെ പറഞ്ഞതു്. ഇതു ധ്യാനമാർഗ്ഗം.

359. ചേരും ഗതി-യോഗ്യമായ ആശ്രയത്തെ-സർവ്വലോകസ്വരൂപത്തായ തത്ത്വവസ്തുവിനെ-ആദിഭഗവാനെ, ചേന്നു്-മേല്പറഞ്ഞ ശ്രവണമനനധ്യാനങ്ങളാൽ അറിഞ്ഞു്, ചേന്നതു്-അതുവരെ താൻ ചേന്നിരിക്കുന്ന ഗതിയെ-മമതാഹന്താപൂർണ്ണമായ ലൗകികമാർഗ്ഗത്തെ, ഒഴിക. എങ്കിൽ, ചേന്നൊരു മാൽ-പൂർവ്വകർമ്മബന്ധത്താൽ ആത്മാവിനെ ബാധിക്കാൻ അടുത്തുകൂടിയിരിക്കുന്ന ദുഃഖങ്ങൾ, ചേരാ-ആത്മാവിനെ സ്പർശിക്കയില്ല. ആദിഭഗവാനെ അറിയുമ്പോൾ മമതാഹന്തകൾ മാറും, പിന്നെ ജനനമരണദുഃഖം ഇല്ല. പൂർവ്വകർമ്മഫലം അനുഭവിച്ചേ തീരൂ, അതു മാററാൻ കഴിയുമോ? ആദിഭഗവാനെ അറിയുമ്പോൾ അതു മാറും, നാരായണീയം ദശകം 95. പദ്യം 5.

360. അടിയേ-ചുവടോടെ. മോഹം-അജ്ഞാനം. അഴൽ-ദുഃഖം. കാമാദികളുടെ ഫലം സൽകർമ്മദുഷ്കർമ്മങ്ങൾ, അവയുടെ ഫലം കർമ്മബന്ധം, അതിൻെറ ഫലം സംസാരദുഃഖം. ആദിഭഗവാനെ അറിഞ്ഞവനെ സൽകർമ്മദുഷ്കർമ്മങ്ങൾ ബാധിക്കയില്ല, സൂ. 5.

അജ്ഞതയാൽ അഹന്ത, അഹന്തയാൽ ആഗ്രഹം, അതിനാൽ കാമം, അതിനാൽ കോപം. ഇങ്ങനെ മനോരോഗങ്ങൾ അഞ്ചു്. ഇവയിൽ അഹന്ത അജ്ഞാനത്തിലും, ആഗ്രഹം കാമത്തിലും ഉൾപ്പെടുന്നതിനാൽ കാമം, കോപം, മോഹം (അജ്ഞാനം) എന്ന മൂന്നിനെയും പറഞ്ഞു. തത്ത്വാലയത്തിൽ പൂർവ്വകർമ്മബന്ധം അറുമെന്നു സൂ. 359, ഭാവികർമ്മം ഉണ്ടാകയില്ലെന്നു സൂ. 360. തത്ത്വബോധത്തിൻെറ

ഫലങ്ങൾ ഇങ്ങനെ രണ്ടു്. തത്ത്വോദയത്തോടെ സകല ദുഃഖങ്ങളും അറുമെന്നു് ഇപ്പോൾ വ്യക്തമായല്ലോ.

സൂ. സം:-351, 352 തത്ത്വബോധം നേടിയാൽ? 353, 354 തത്ത്വബോധമാഹാത്മ്യം. 355 തത്ത്വബോധ ലക്ഷണം. 356-358 തത്ത്വബോധം നേടാൻ മാൎഗ്ഗം. 359,360 തത്ത്വബോധത്തിൻെറ ഫലങ്ങൾ.

അ. 37. തത്ത്വബോധം നേടിയവരുടെ മനസ്സും ചിരപരിചിതങ്ങളായ സുഖങ്ങളെ ആഗ്രഹിച്ചേക്കാം. ആഗ്രഹം സംസാരത്തിനു കാരണമാണു്. അതിനാൽ ആഗ്രഹത്തെ അടക്കണം. ജിതേന്ദ്രിയൻെറയും ശത്രുവാണു് ആഗ്രഹം.

361. അറാത്തഭവം-അവസാനിക്കാത്ത ജനനമരണം, തൃഷ്ണ ആത്ത ഫലമേ പോൽ-ആഗ്രഹത്താൽ പ്രാപിക്കപ്പെട്ട ഫലം-ആഗ്രഹത്തിന്റെ ഫലം തന്നെയാണു പോലും. ആഗ്രഹങ്ങളുടെ ഫലമായിട്ടാണു ജീവാത്മാക്കൾക്കു സംസാരദുഃഖം അറാതെ നില്ക്കുന്നതു്. ആഗ്രഹം മനസ്സിൻെറ പ്രവൃത്തി, പ്രവൃത്തിയുടെ ഫലം അനുഭവിക്കണം, അതിനു് ഇന്ദ്രിയങ്ങൾ വേണം, അതിനു ജന്മം വേണം. ആഗ്രഹങ്ങളും വാസനകളും ദേഹത്യാഗത്തിലും ആത്മാവിനെ പററിനില്ക്കും,' ഭ. ഗീ. അധ്യാ. 15. പദ്യം 8.

362. തത്ത്വജ്ഞൻ, എണ്ണുകിൽ-ഏതെങ്കിലും ഒന്നു് ആഗ്രഹിക്കുമെങ്കിൽ, ഭവഹതി എണ്ണും-സംസാരനാശത്തെ ആഗ്രഹിക്കും. എണ്ണായ്ക-ഒന്നിനെയും ആഗ്രഹിക്കായ്കയെ, എണ്ണുകിൽ-ആഗ്രഹിക്കുമെങ്കിൽ, അതു വരും - സംസാരനാശം വരും. സംസാരനാശനമാൎഗ്ഗം 349-ാം സൂത്രത്തിലുംകാണുക.

363. അനീഹ-ആഗ്രഹമില്ലായ്മ. പരം ധനം-ശ്രേഷ്ഠധനം. ഇങ്ങു്-ഭൂമിയിൽ. വൈരാഗ്യം സൎവ്വസാധകമായ ധനം, സൂ. 342. ഭൂസുഖത്തിലും ഉയൎന്നതു ദേവലോകസുഖം. അതിലും ഉയൎന്നതു മോക്ഷസുഖം. അതിനു ഹേതുവായ കാമനിഗ്രഹം അത്യുത്തമധനംതന്നെ.

364. അജ്ഞത എന്ന കളങ്കം ഇല്ലാത്ത പരിശുദ്ധി എന്ന മുക്തി എന്നു പറയപ്പെടുന്നതു,വിരക്തി–വൈരാഗ്യം തന്നെയാണ്–വൈരാഗ്യത്താൽ അതു് ഉണ്ടാകുന്നു. അതു്–ആ വൈരാഗ്യം, തത്വപ്രസക്തികൊണ്ടു്–നിത്യമായ വസ്തുവിൽ – ഈശ്വരനിൽ ഉള്ള അധികതാൽപര്യത്താൽ, എഴും–ഉണ്ടാകും. ഈശ്വരനിൽ താൽപര്യത്താൽ നിരന്തര ധ്യാനം, ധ്യാനത്താൽ വൈരാഗ്യം, വൈരാഗ്യത്താൽ മനശ്ശുദ്ധി, മനശ്ശുദ്ധിയാൽ മോക്ഷം. കാരണമായ വിശുദ്ധിയെ കാര്യമായ മോക്ഷമെന്നു് ഈ സൂത്രത്തിൽ പറഞ്ഞിരിക്കുന്നു.

365. അററവർ–ജന്മം അററവർ. തൃഷ–ആഗ്രഹം. മററവർ–മററു ജന്മഹേതുക്കൾ എല്ലാം അററു്, ആഗ്രഹംമാത്രം അറാത്ത മററുള്ളവർ. അതു പോൽ അററവരല്ല–നിരാഗ്രഹന്മാരെപ്പോലെ ജന്മം അററവരല്ല.

366. വാഞ്ഛ സന്ന്യാസിയുടെ മനസ്സിനെയും വഞ്ചിക്കുന്നു, ഭ. ഗീ. അധ്യാ. 2 പദ്യം 60. അതു് അഞ്ചുവതേ–അതിനെ–വാഞ്ഛയെ പേടിക്കുന്നതേ, ധൎമ്മം–സന്ന്യാസധൎമ്മം. സന്ന്യാസത്തിൻെറ ജീവൻ അതാണു്.

367 അഴിയാകൎമ്മം–സംസാരദുഃഖമാകുന്ന അഴിവിനെ നാശത്തെ–തടയുന്നതും ഒരിക്കലും അഴിയാത്തതുമായ സന്ന്യാസധൎമ്മങ്ങൾ. കാലറവേ–പൂവടററുമാറുമ്പോൾ. കാമം നശിച്ചവൻ ധ്യാനനിരതൻ, അവനിൽ സന്ന്യാസധൎമ്മമേ ഉണ്ടായിരിക്കൂ. കരുതിയവഴി–വിചാരിച്ചപോലെ.

368. ആഗ്രഹം അററാൽ ദുഃഖം അററു. ആഗ്രഹം അററില്ലെങ്കിൽ അറാത്ത ദുഃഖം ഫലം, അററവു് അററു്–അറുതിയില്ലാതെ.

369. തൃഷ അഴലിൽ അഴൽ–ആഗ്രഹം ദുഃഖങ്ങളിൽ ദുഃഖം. ഇവിടെയും–മരണശേഷം പരലോകത്തും മാത്രമല്ല, ജീവിച്ചിരിക്കുമ്പോൾ ഇവിടെയും. ദുഃഖമയമായ ഭൂമിയും കാമഹീനനു് ആനന്ദമയം. കാമം ആത്യന്തം ദുഃഖമാണു്,

കാമം തോന്നിയാൽ ദുഃഖം, നേടാൻ ദുഃഖം, നേടിയാൽ ദുഃഖം. അതിനാൽ കാമം എല്ലാ ദുഃഖങ്ങളെക്കാളും വലിയ ദുഃഖം.

370. നിറയാ ക്കാമം-ഒരിക്കലും ഒന്നുകൊണ്ടും തൃപ്തിപ്പെടാത്ത കാമം, നീങ്ങിയ നിലയേ-വിട്ടുമാറിയ നിലതന്നെ, നീങ്ങാ നില-ഒരിക്കലും നശിക്കാത്ത നിലയെ-മുക്തിയെ, അരുളും-തരും.

നിറയാക്കാമം-ഭ. ഗീ. അധ്യാ. 3. പദ്യം 37. നിലയേ-1 ആ നില നിശ്ചയമായും മുക്തിതരും. 2 മുക്തിതരാൻ ആ നിലയ്ക്കേ കഴിയൂ. കാമഹീനന്നു ദുഃഖമില്ലെന്നു സൂ. 368. അവൻ ജീവന്മുക്തനെന്നു സൂ. 369. അവൻ ഇഹത്തിലും പരത്തിലും മുക്തനെന്നു സൂ. 370. സൂ. 349 നോക്കുക.

സൂ. സം:—361, 362 കാമനിഗ്രഹത്തിൻെറ ആവശ്യം. 363. കാമനിഗ്രഹത്തിൻെറ മാഹാത്മ്യം. 364 കാമനിഗ്രഹമാർഗ്ഗം. 365 നിഷ്കാമൻെറ മാഹാത്മ്യം. 366 കാമത്തിൻെറ ഫലമായ ദോഷം. 367-370 കാമനിഗ്രഹത്തിൻെറ ഫലം.

അ. 38. മുക്തിക്കു ഹേതുവായ സന്ന്യാസധർമ്മം സാധിക്കാൻ ഇങ്ങനെ മാർഗ്ഗം ഉപദേശിച്ചു. അതായതു്, 1 കാരുണ്യപാലനം, 2 മാംസഭോജനത്യാഗം, 3 തപസ്സ്, 4 വേഷാനുപടി ഒരർത്ഥത്തിൽ സ്വീകരിക്കയും ഒരർത്ഥത്തിൽ ഉപേക്ഷിക്കയും, 5 മോഷ്ടിക്കായ്ക, 6 നേരുപറക, 7 കോപിക്കായ്ക. 8 നോവിയ്ക്കായ്ക, 9 കൊല്ലായ്ക എന്നീ വ്രതങ്ങൾ നോല്ക്കുക. അതിനാൽ ജ്ഞാനം സിദ്ധിക്കും. ആ ജ്ഞാനത്താൽ 1 അനിത്യത അറിഞ്ഞു്, 2 ത്യാഗം കൈക്കൊണ്ടു്, 3 തത്വം കണ്ടു്, 4 കാമനിഗ്രഹം ചെയ്ക. ഇത്രയും ആയാൽ സന്ന്യാസം പൂർത്തിയായി. ധർമ്മകാണ്ഡത്തിൽ സന്ന്യാസമെന്ന രണ്ടാം ഉപവിഭാഗം ഇങ്ങനെ സമാപിക്കുന്നു.

ത്രിവർഗ്ഗങ്ങളുടെ-ധർമ്മാർത്ഥകാമങ്ങളുടെ ജീവനായ ധർമ്മത്തെ ഗൃഹധർമ്മം സന്ന്യാസധർമ്മം എന്നു രണ്ടായിപ്പകുത്തു്

ഇങ്ങനെ അധ്യാ. 5 മുതൽ 37 വരെ, മുപ്പത്തിമൂന്ന് അധ്യായങ്ങൾകൊണ്ടു പറഞ്ഞു. ധർമ്മം നിത്യാനന്ദത്തിനും അധർമ്മം നിത്യദുഃഖത്തിനും കാരണമാണെന്ന് ഈ അധ്യായങ്ങൾകൊണ്ടു തെളിയുന്നു.

ധർമ്മത്തിൻെറ ഫലം സുഖമെന്നും അധർമ്മത്തിൻെറ ഫലം ദുഃഖമെന്നും കണ്ടല്ലോ. ആ ഫലങ്ങൾ കുറച്ചും തെററാതെ കർത്താവിനെ പ്രാപിക്കുന്നു. ആ കർമ്മഫലങ്ങളെയാണു ഭാഗ്യമെന്നു പറയുന്നതു്. ധർമ്മാർത്ഥകാമങ്ങളെപ്പററി പറയുന്ന തിരുക്കുറളിൽ ധർമ്മകാണ്ഡത്തിൻെറ ഒടുവിൽ, അതിനോടുചേർത്തു ഭാഗ്യത്തെപ്പററി പറയുന്നു. കാരണം?

1. മുക്തിക്കു ഹേതുവായ ഗൃഹധർമ്മവും സന്ന്യാസധർമ്മവും പൂർവ്വകർമ്മഫലമായ ഭാഗ്യത്താലാണു നിറവേറ്റാൻ കഴിയുന്നതു്. അതിനാൽ അവയുടെ ഒടുവിൽ പറയുന്നതാകാം.

2. ഭാഗ്യത്തിനു ദൈവം എന്നൊരു പര്യായശബ്ദം ഉണ്ടു്. ദൈവത്തിൽ—ഈശ്വരനിൽനിന്നും വരുന്നതെന്നാണല്ലോ അതിൻെറ അർത്ഥം. അതിനാൽ സൽകർമ്മദുഷ്കർമ്മങ്ങളെ വേർതിരിച്ചു കാണിക്കുന്ന ധർമ്മകാണ്ഡത്തിൻെറ ആരംഭത്തിൽ, ആമുഖത്തിൽ, ധർമ്മമൂർത്തിയായ ദൈവത്തിൻെറ മാഹാത്മ്യവും അവസാനത്തിൽ ദൈവത്തിൻെറ മഹാബലവും പറയുന്നതാകാം.

3. ധർമ്മത്തിൻെറ ഫലമായും അർത്ഥകാമങ്ങൾക്കു കാരണമായും നില്ക്കുന്ന ഭാഗ്യത്തെപ്പററി ധർമ്മകാണ്ഡത്തിൻെറ ഒടുവിലും അർത്ഥകാമങ്ങൾക്കു മുമ്പിലുമായിപ്പറയുന്നതാകാം.

4. സൽകർമ്മദുഷ്കർമ്മങ്ങൾ അറുമ്പോൾ അവയുടെ ഫലങ്ങളായ സദ്ഭാഗ്യദുർഭാഗ്യങ്ങളും അറും. കർമ്മങ്ങൾ അറണമെങ്കിൽ കാമനിഗ്രഹം ചെയ്യണം. ഭാഗ്യത്തിനും കാമനിഗ്രഹത്തിനും അങ്ങനെ ഒരു ബന്ധം കാണുന്നു. അതിനാൽ കാമനിഗ്രഹത്തിൻെറ പുറകിൽ ഭാഗ്യത്തെപ്പററിപ്പറയുന്നതാകാം.

ധനകാരിയായ ഭാഗ്യത്തെപ്പറ്റിയാണു് ആദ്യത്തെ രണ്ടു സൂത്രങ്ങൾ.

371. കൈപ്പൊരുൾ ചെക്കുംവിധി-മനുഷ്യനു ധനത്തെ ചേർക്കുന്ന-വരുത്തുന്ന ഭാഗ്യം അവനു് അതിനുവേണ്ടുന്ന, ചൊടിചേർക്കും-ഉത്സാഹം മുൻകൂട്ടി വരുത്തും. കൈപ്പൊരുൾ ചോക്കുംവിധി-ധനത്തെ ചോർത്തുകളയുന്ന-നശിപ്പിക്കുന്ന ഭാഗ്യം അവനു് അതിനു വേണ്ടുന്ന മടവും ചേർക്കും-ഉത്സാഹക്കുറവിനെ മുൻകൂട്ടി വരുത്തും. ചേർക്കുക-കൂടുതൽ വരുത്തുക, ഉള്ളതു കളയാതെ കാക്കുക. ചോർക്കുക-ഉള്ളതിനെ കളയുക, വരാനുള്ളതിനെ തടയുക.

372. അറിവും മൂഢതയും ഭാഗ്യത്താൽ. ആംവിധി-ധനം ആകാൻ-ഉണ്ടാകാൻ ഉള്ള ഭാഗ്യം വരും അളവു്-വരുന്നതോടുകൂടി, അറിവിനെ ഏററം-ആ ധനം വരുത്താൻ വേണ്ടും വണ്ണം അറിവിനെ വർദ്ധിപ്പിക്കും. ധനം പോകാനുള്ള ഭാഗ്യമാണു വരുന്നതെങ്കിൽ അതു മൂഢതയെ വർദ്ധിപ്പിക്കും. ധനം നേടാൻ യത്നംമാത്രം പോരാ, അറിവും വേണം. ആംവിധി-അനുകൂലവിധി-സുഖസൗകര്യങ്ങൾ വരുത്തുന്ന വിധി. ഇങ്ങനെയും വ്യാഖ്യാനിക്കാം.

373. പഠിച്ചു നേടിയ അറിവിനെയും ഭാഗ്യം അമർത്തിക്കളയും. ശാസ്ത്രം കരകണ്ടും-എല്ലാ ശാസ്ത്രങ്ങളും നല്ലപോലെ പഠിച്ചിരുന്നാലും. ഭാഗ്യംകൊണ്ടു് എഴും-ഭാഗ്യം അനുസരിച്ചു സമയത്തിനു തോന്നുന്ന മേൽ ആം-മുന്നിട്ടു നില്ക്കയുള്ളൂ. ഇല്ലാത്ത ശാസ്ത്രജ്ഞാനവും ഭാഗ്യകാലത്തു ബുദ്ധിയിൽ ഉദിക്കും, കെട്ടകാലത്തു് ഉള്ള അറിവും നശിക്കും.

374. ഇഹ-ലോകത്തിൽ, നടപ്പു, വെവ്വേറു് ഇരുവക-അന്യോന്യവിരുദ്ധവും യുക്തിക്കു ചേരാത്തതുമായ രണ്ടുവക നടപ്പുകൾ-അവസ്ഥകൾ കാണുന്നു. അതായതു്, പഠിപ്പു വേറു്-പഠിപ്പും അറിവും ഉള്ളവനായിരിക്ക എന്നതു വേറേ, പണം വേറു്-ധനവാനായിരിക്ക എന്നതു വേറേ. പഠി

ച്ചിന്ന പണവും പണത്തിന്ന പഠിപ്പും കാരണമാണ്. ആ സ്ഥിതിക്ക പണമുള്ളവന്ന പഠിപ്പും പഠിപ്പുള്ളവന്ന പണവും എന്നാണുമുറ. ഇങ്ങനെ അധികവും കാണാറില്ല, നേരെ മറിച്ചു കാണുകയും ചെയ്യുന്നു. ഭാഗ്യമാണ് ഈ മറിവുചെയ്യുന്നതു്. അറിവിന്ന ഹേതുവായ ഭാഗ്യം എപ്പോഴും ധനകാരിയല്ല, ധനകാരിയായ ഭാഗ്യം എപ്പോഴും അറിവിന്നും ഹേതുവല്ല.

375. യത്നം മുതലായവയും ഭാഗ്യം അനുസരിച്ചേ ഫലിക്കു. വിത്തമെഴാൻ നല്ലും വിധിയാൽ തില്ലാം, തില്ലും നല്ല് ആം. നല്ല് - നല്ലതു് - അനുകൂലാവസ്ഥ. തില്ല് - ചീത്ത - പ്രതികൂലാവസ്ഥ. പഠിപ്പ്, അറിവ്, യത്നം, സ്ഥലം, കാലം, ഉപകരണങ്ങൾ മുതലായവയാണു ധനം നേടാൻ വേണ്ടുന്നവ. ഇവ സമർത്ഥങ്ങളോ അസമർത്ഥങ്ങളോ ആകുന്നതു ഭാഗ്യത്തെ അനുസരിച്ചാണു്.

376. ഭാഗ്യമില്ലെങ്കിൽ വന്ന ധനവും പോകും. തൻവക - ഭാഗ്യം അനുവദിച്ചുതന്നിരിക്കുന്ന ധനം. ചൊരികിലും - വാരി പുറത്തു തട്ടിക്കളഞ്ഞാലും. ചോരാ - പൊയ്പ്പോകയില്ല. അന്യം - താൻെറ വകയല്ലാത്തതു് - ഭാഗ്യം അനുവദിച്ചു തന്നിട്ടില്ലാത്ത ധനം. കാണ്മാ - ഉണ്ടായിരിക്കയില്ല.

ഇനി സന്തോഷസംബന്ധിയായ ഭാഗ്യത്തെപ്പററിപ്പറയുന്നു.

377. നേടിയാലും അനുഭവിക്കാൻ ഭാഗ്യം വേണം. വൻകൈ വലിച്ചു വാരുകിലും - വളരെ സാമർത്ഥ്യത്തോടെ യത്നിച്ചു കണക്കില്ലാതെ നേടിയിരുന്നാലും, വകുത്താതേ - അനുഭവിക്കാൻ വിധിച്ചതേ, വായ്ക്ക് എത്തൂ - അനുഭവിക്കാൻ സാധിക്കു. ധനം ഇല്ലെങ്കിലും അനുഭവിക്കാൻ വിധിച്ചിട്ടുണ്ടെങ്കിൽ കാലത്തിന്ന വന്നു ചേർന്നുകൊള്ളും.

378. ദരിദ്രന്ന ദുഃഖപ്പെടാതിരിക്കാനും ഭാഗ്യം വേണം. വിധി മതം ഉരട്ടാതെ ഒഴികിൽ - ഭാഗ്യം താൻ നിശ്ചയിച്ചതു് - നിശ്ചയിച്ച ദുഃഖം, അനുഭവിപ്പിക്കാതെ മാറി നിന്നി

രുന്നെങ്കിൽ, ഗതധനർ-ദരിദ്രർ, ത്യാഗം ആന്നേനെ-സർവ്വ സംഗപരിത്യാഗം കൈക്കൊള്ളുമായിരുന്നു. ദരിദ്രർ മനസ്സാലെ സംഗപരിത്യാഗം ചെയ്തിരുന്നെങ്കിൽ, ദാരിദ്ര്യദുഃഖം അവരെ വേദനപ്പെടുത്തുകയില്ലായിരുന്നു. ദുഃഖം അനുഭവിപ്പിച്ചേ മാറൂ എന്നു നില്ക്കുന്ന ഭാഗ്യം സംഗപരിത്യാഗത്തിനു് അവർക്ക മനസ്സു വരുത്തുന്നില്ല. വിട്ടൊഴിയേണ്ടുന്നവ എല്ലാം അവരെ വിട്ടൊഴിഞ്ഞിരിക്കുന്നു, എന്നാലും, അവർ അവയിന്മേലുള്ള ആശ വിട്ടൊഴിയുന്നില്ല ഒഴിഞ്ഞിരുന്നെങ്കിൽ,ദാരിദ്ര്യദുഃഖം തീണ്ടുകേ ഇല്ലായിരുന്നു ഒന്നിന്മേൽ ആഗ്രഹം ജനിക്കുമ്പോഴാണല്ലോ, അതിന്റെ ഇല്ലായ്മയിൽ ദുഃഖിക്കുന്നതു്. ആഗ്രഹം ഇല്ലെങ്കിൽ ദുഃഖവും ഇല്ല. സംഗപരിത്യാഗത്തിനു സൗകര്യം സ്വയം വന്നിരിക്കെ ദരിദ്രർ ദുർഭാഗ്യശക്തിയാൽ സംഗപരിത്യാഗം ചെയ്യാതെ സ്വയം ദുഃഖം അനുഭവിക്കുന്നു. ഏതുവിട്ടോ അതിന്റെ ദുഃഖവും വിട്ടു, സൂ. 341. സൂ. 1050 നോക്കുക.

379. ദുഃഖം ഭാഗ്യാധീനമാണു്, വെറുത്തിട്ടു ഫലമില്ല. നന്റു് ആം നാൾ-നല്ല കർമ്മങ്ങളുടെ ഫലം വിളഞ്ഞു് അനുഭവപ്പെടുമ്പോൾ-നല്ലഭാഗ്യം വരുമ്പോൾ, നല്ലികൊണ്ടോൻ-സന്തോഷംകൊണ്ടു മദിച്ചവൻ, കെട്ടു് ആം അ നാൾ-ദുഷ്കർമ്മഫലം അനുഭവത്തിൽ വരുന്ന കാലത്തു്-ദുർഭാഗ്യം വരുന്ന കാലത്തു്, അഴലാൻ എന്തു്-ദുഃഖിക്കാൻ കാരണം എന്തു്. അറിവില്ലായ്മതന്നെ. സുഖദുഃഖങ്ങൾ കർമ്മഫലങ്ങളാണു്. അനുഭവിച്ചുതീരു. രണ്ടും താൻതന്നെയാണല്ലോ വരുത്തിയതു്. ഒന്നിനെ സ്നേഹിക്കയും മററതിനെ വെറുക്കുകയും ചെയ്യുന്നതു് അറിവില്ലായ്മ. രണ്ടും ഒന്നുപോലെ സ്വീകരിക്കുന്നതു ബുദ്ധിമാന്റെ ലക്ഷണം.

380. വിധി അതിബലം-ഭാഗ്യം എല്ലാത്തിനെക്കാളും കൂടുതൽ ശക്തിയുള്ളതാണു്. എതിർ തിരയുവതിൻ-അതിനു പ്രതിവിധി തേടുന്നതിന്റെ, ഗണപതിയിലും-ആരംഭ

ത്തിലും, അതു് എത്തും-ഭാഗ്യം എങ്ങനെയെങ്കിലും കടന്നു കൂടി, താൻ നിശ്ചയിച്ചതുപോലെ കാൎയ്യങ്ങൾ കലാശി പ്പിക്കും പ്രതിവിധിഃതട്ടക-ഗ്രന്ഥങ്ങൾ നോക്കുക, വിദ്വജ്ജ നങ്ങളോടു ചോദിക്കുക, വല്ല കൎമ്മങ്ങളും കഴിക്കുക മുതലായവ. ഗണപതി-വിഘ്നേശ്വരനായ ഗണപതിയെ സ്മരിച്ചിട്ടാ ണല്ലോ ഏതു കൎമ്മവും തുടങ്ങുക. ആ സ്മരണയെ ആ കൎമ്മ ത്തിന്റെ ഗണപതി എന്നു പറയുന്നു. അതു മലയാളത്തിലെ ഒരു ശൈലിയായി, ഇപ്പോൾ കൎമ്മാരംഭം എന്ന അൎത്ഥം വഹിക്കുന്നു.

സൂ. സം:-371-376 ധനസംബന്ധിയായ ഭാഗ്യം. 377-379 സന്തോഷസംബന്ധിയായ ഭാഗ്യം. 380 ഭാഗ്യ ത്തിന്റെ അതിശക്തി.

ധൎമ്മകാണ്ഡം സമാപ്തം.

ധൎമ്മകാണ്ഡത്തിലെ അധ്യായങ്ങളുടെ അന്യോന്യ ബന്ധം കാണുക. തിരുക്കുറളിലെ ആദ്യവിഭാഗമായ ധൎമ്മ കാണ്ഡം ഈശ്വരകീൎത്തനത്തിൽ തുടങ്ങി, ഗൃഹധൎമ്മം സന്ന്യാസധൎമ്മം എന്ന രണ്ടു ശാഖകൾ കടന്നു ഭാഗ്യത്തിൽ അവസാനിച്ചു. ഈ അടുക്കിന് എന്തായിരിക്കാം അൎത്ഥം?

ധൎമ്മമൂൎത്തിയായ ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ട ലോകം വിദ്വജ്ജനങ്ങൾ വിധിച്ചിട്ടുള്ള ധൎമ്മത്തിൽ സ്ഥാപിത മാണു്. അതിനാൽ ആയിരിക്കാം ധൎമ്മമൂൎത്തിയായ ഈശ്വ രനെ കീൎത്തിച്ചുകൊണ്ടു ഗ്രന്ഥം തുടങ്ങിയതു്. ധൎമ്മത്തിന് ആകെ രണ്ടു ശാഖകൾ, ഗൃഹധൎമ്മവും സന്ന്യാസധൎമ്മവും. അവയിൽ ഗൃഹധൎമ്മം പ്രധാനമെന്നു കാണിക്കാൻ അതിനെ ആദ്യം പറഞ്ഞു. ഗൃഹധൎമ്മം ആചരിച്ചിട്ടു സന്ന്യാസം ആചരിക്കേണ്ടൂ എന്നതിനാൽ, അതിനെ രണ്ടാമതു പറഞ്ഞു. ഇവ രണ്ടും വഴിയേ സാധിക്കണമെങ്കിൽ ഭാഗ്യം വേണ മെന്നു കാണിക്കാൻ ഭാഗ്യത്തെ ധൎമ്മകാണ്ഡത്തിന്റെ ഒടുവിൽ പറഞ്ഞു. ഈ അടുക്കിന് ഇങ്ങനെ ഒരു യുക്തി അൎത്ഥവ ത്താണെങ്കിൽ സ്വീകാൎയ്യം.

ധമ്മകാണ്ഡത്തിലെ അധ്യായസംഖ്യ

നാലാമുഖം രണ്ടുപത്തു *f* ഗേഹം ത്യാഗം ത്രയോദശം
ഭാഗ്യമൊന്നെന്ന നാലായി *f* ധമ്മകാണ്ഡം പകുത്തിതാ
നന്നായ് നിരൂപിച്ചധ്യായം *f* മുപ്പത്തെട്ടോതി വള്ളുവർ.

അ. 39. ഗൃഹധമ്മാചരണത്താൽ സാധ്യമായ അത്ഥം, കാമം എന്നവയിൽ ഇഹപരങ്ങൾക്ക് ഉതകുന്ന അത്ഥത്തെ-ധനത്തെപ്പററി ഇനിപ്പറയുന്നു. അതു ധനരക്ഷയ്ക്കു് ആശ്രയമായ രാജനീതിയെപ്പററിപ്പറയുന്നതിൽ അടങ്ങും. അതിനാൽ അത്ഥകാണ്ഡത്തിലെ വിഷയം അധികവും രാജനീതിയാണു്. രാജനീതി എന്നതു രാജ്യരക്ഷണത്തിൻെറ മുറകളാണല്ലോ. അതിനെ രാജാവു്, രാജാംഗങ്ങൾ, അനുബന്ധം എന്നു മൂന്നായിപ്പകുത്താണു് ഈ കാണ്ഡത്തിൽ പറയുന്നതു്. മുറയ്ക്കു്, 25, 32, 13 എന്നിങ്ങനെ ഇതിൽ ആകെ 70 അധ്യായങ്ങൾ ഉണ്ടു്. രാജനീതിയെപ്പററിപ്പറയുന്ന ഇതിലെ തത്ത്വങ്ങൾ 99 ശതമാനവും പൊതുവേ മനുഷ്യർ അനുകരിക്കേണ്ടുന്നവയാണെന്നു വഴിയേ കാണാം.

രാജമഹിമ—രാജാവിൻെറ സദ്ഗുണ സദ്വൃത്തികൾ. പ്രജാരക്ഷണത്തിന് ഈശ്വരനാൽ കല്പിതനായ രാജാവു തെററുചെയ്യരുതു്; അനീതി കാണുന്നതുവരെ ആ രക്ഷാധികാരിയെ ഈശ്വരനായിക്കരുതണം.

381. തുണ—സഹായികൾ. വസ്വ—ധനം അരൺ—കോട്ട.
382. ശ്രമം—പരിശ്രമം. സ്ഥൈര്യം—സ്ഥിരത. ഇപ്പറഞ്ഞ നാലും സ്ഥിരമായി ഉണ്ടായിരിക്ക.

383. ജാഗ്രത—ചുമതലകളിൽ ഉണർവു്. പഠിപ്പ്—അറിവു്. തുനിവു്—വേണ്ടതു ചെയ്യാനുള്ള ഒരുമ്പാട്ടം അതിനു വേണ്ടുന്ന പൌരുഷവും.

384. മുറ—ധമ്മം—രാജധമ്മം, കാത്തു്—പാലിച്ചു്, അപഗതികളവോൻ—നാട്ടിൽനിന്നുപോലും അധമ്മത്തെ ഓടിക്കുന്ന

വനും, വീൎയ്യത്തിന് ഒരിക്കലും കുറവുവരാത്തവനും, തന്റെ മാനം രക്ഷിക്കുന്നവനുമായ രാജാവത്രേ രാജാവ് എന്ന പേരിന് അൎഹൻ.

385. ധനം വരുത്തി, വച്ച്-ശേഖരിച്ചുവച്ച്, അതു നശിച്ചുപോകാതെ കാത്ത്, വകുക്ക വഴികളിൽ-അതിനെ രാജ്യത്തിന്റെ ആവശ്യങ്ങൾക്കു വിഭജിക്കാൻ കഴിയുമെങ്കിൽ, അതാണു നല്ല രാജാവ്. വകുക്ക-രാജ്യത്തിന്റെ ധൎമ്മാൎത്ഥകാമങ്ങൾക്കു വിഭജിക്ക. ധൎമ്മകാൎയ്യങ്ങൾ-ദേവകാൎയ്യങ്ങൾ ദാനം മുതലായവ. അൎത്ഥകാൎയ്യങ്ങൾ-സൈന്യം, കോട്ട, ബന്ധുരാജാക്കന്മാർ ഇത്യാദി. കാമകാൎയ്യങ്ങൾ-റോഡ്, കുളം, കിണറ്, നടക്കാവു മുതലായവ. വഴിക്ക,-സാധിക്ക.

386. കാഴ്ചയ്ക്ക് എളിയൊരു-കണ്ടു സങ്കടം ബോധിപ്പിക്കാൻ എളുപ്പം സമയം അനുവദിക്കുന്ന. മുദുമൊഴി നൃപൻ-മുദുവായ-സ്നേഹപൂൎണ്ണമായ വാക്കുകൾ പറയുന്ന രാജാവ്, വിശേഷിച്ചും സങ്കടക്കാരോടു മുദുവായി സംസാരിക്കുന്ന രാജാവ്. പൂജ്യതമം-മറെറല്ലാ രാജ്യങ്ങളെക്കാലും അധികം മാനിക്കത്തക്കതു്.

387. സുഖ വാക്ക്-കേൾക്കുന്നവൎക്കു സുഖം തോന്നിക്കുന്ന വാക്കോടുകൂടിയവനായി, ജനങ്ങളെ രക്ഷിച്ച്, എങ്കിൽ-അൎത്ഥികൾക്ക് ആഗ്രഹിച്ചതു കൊടുക്കുമെങ്കിൽ, എണ്ണിയ പടി-ആ രാജാവ് ആഗ്രഹിച്ചതുപോലെ, കീൎത്തിയോടുകൂടി ഉലകു് ആം-ലോകം ആകും-അധീനമാകും. അല്ലെങ്കിൽ ആഗ്രഹിക്കുന്നതെല്ലാം ലോകത്തിൽ സിദ്ധിക്കും എന്ന അൎത്ഥവും ആകാം.

388. മുറയ്ക്ക്-ധൎമ്മശാസ്ത്രവും നീതിശാസ്ത്രവും അനുസരിച്ച്-രാജധൎമ്മത്തിന്റെ മുറ അനുസരിച്ച്.

389. ശാസിച്ച് ഉപദേശിക്കുന്നവരുടെ വാക്കുകൾ ചെവിക്ക് അസുഖം തോന്നിച്ചാലും, പൊറുക്കും-സഹിക്കുന്ന-സഹിച്ച് ആ വാക്കുകളെ സ്വീകരിക്കുന്ന, രാജാവിന്റെ കുടയുടെ തണ്ണ

ലിൽ ലോകം മുഴുവൻ ഒതുങ്ങും—ലോകം മുഴുവൻ അധീനമാകും—ആ രാജാവു സാവ്വഭൗമനാകും.

390. കൊട—കൊടുപ്പു്—ദാനം. തെളിമൊഴി—മുഖം തെളിഞ്ഞു മൃദുവായ സംസാരം. ജനരക്ഷണനീതികൾ—ജനങ്ങളെ വഴിയേ രക്ഷിക്കയും നീതി തെറ്റിക്കാതെയിരിക്കയും ചെയ്ക. സുഭിക്ഷകാലത്തു വിളവിൽ ആറിലൊന്നു രാജഭോഗം പിരിക്ക, ക്ഷാമകാലത്തു്, ആവശ്യമെന്നു കണ്ടാൽ, അതും ഇളച്ചുകൊടുക്കുക. ഉപടീപം—രാജാക്കന്മാക്കു വിളക്കു്—മാതൃക.

സൂ. സം:—381. രാജ്യാംഗങ്ങൾ, അവ ജയകാരണം, 382-385 രാജലക്ഷണം. 386-390 രാജമാഹാത്മ്യവും തൽഫലവും.

അ. 40. ധമ്മശാസ്ത്രം, നീതിശാസ്ത്രം, ഗജതുരഗാദിശാസ്ത്രം മുതലായവ രാജാവു പഠിക്കണം, തന്റെയും ജനങ്ങളുടെയും രക്ഷയ്ക്കു". സൂ. 383-ലെ പഠിപ്പിനെ ഈ അധ്യായത്തിൽ വിവരിക്കുന്നു.

391. പാഠ്യം—പുരുഷാത്ഥങ്ങൾ സാധിക്കാനും രാജ്യരക്ഷണത്തിനും പഠിക്കേണ്ടുന്നവ. പഴുതു് അറുമാറു്—കേടില്ലാതെ—തെറ്റില്ലാതെ. പഠിച്ചവഴി നില്ക—പഠിച്ചതിനു് അനുസരിച്ചു പ്രവത്തിക്ക.

392. എന്നിതു—എന്നു പറഞ്ഞു—പറഞ്ഞിരിക്കുന്ന അറിവുള്ളവർ. വാഴും ജീവൻ—മനുഷ്യജീവലക്ഷണമായ, അറിവോടുകൂടിയവൻ. കണ്ണുപോലെ ഉതകുന്നതിനാൽ കണ്ണിണ—രണ്ടു കണ്ണുകൾ എന്നു പറഞ്ഞു. പഠിക്കാത്തവൻ ജീവനില്ലാത്തവനു തുല്യനെന്നു സൂചന.

393. പഠിത്തം ഉണ്ടെങ്കിൽ, അതു്—ആ പഠിത്തമാണു കണ്ണു്. അതു് എഴായ്കിൽ—പഠിത്തം ഇല്ലെങ്കിൽ, മുഖത്തു്—മുഖത്തു കണ്ണെന്ന പേരിൽ കാണപ്പെടുന്നതു്, രണ്ടു പുണ്ണെന്നു പറയാനേ ഉള്ളൂ.

394. പഠിപ്പുള്ളവനെ സത്തുക്കൾ, കളിരെ—സന്തോഷത്തോടെ അടുത്തുകൂടും. ഇനി എന്നു കാണാൻ കഴിയും എന്നു

കരുതെ—ചിന്തിച്ചു വിഷാദിച്ചുകൊണ്ടായിരിക്കും പിരിയുന്നതു്. ഇതാണു പഠിപ്പുള്ളവൻെറ ഗുണം.

395. ഗുരുവിൻെറ മുമ്പിൽ, കെഞ്ചിയും കേണും താണിരന്നും പഠിക്ക. അതു് അഭിമാനക്ഷയമെന്നു വിചാരിച്ചു്, പഠിക്കാത്തവൻ നിഷ്ഫലൻ—അവൻെറ ജന്മം നിഷ്ഫലം.

396. കളം ഉറവും—കളത്തിൽ വെള്ളം ഊറും. എത്രത്തോളം പഠിക്കുന്നോ അത്രത്തോളം അറിവും ഊറും. അല്പം കൊണ്ടു തൃപ്തിപ്പെടാതെ മേന്മേൽ പഠിക്കണമെന്നും, 373-ാം സൂത്രം നിമിത്തം പഠിത്തത്തിൽ മന്ദതവരരുതെന്നും സൂചന.

397. പഠിച്ചവനു് എവിടവും തൻെറ നാടു് ആം, ഊരു് ആം. സ്വദേശംപോലെ സുഖമയമാകുമെന്നു സാരം. അതു സ്ഥിതിക്ക ചാം വരെയും—ചാകുന്നതുവരെയും മനുഷ്യൻ പഠിക്കാത്തതെന്തു്? എല്ലാ നാടും ഊരും ധനബഹുമാനാദികൾ തരുന്നതിനാൽ സ്വദേശംപോലെ സുഖപ്രദമാകുന്നു.

398. കർമ്മഫലംപോലെ, പഠിപ്പും ജീവനെപററി നില്ക്കുന്നതിനാൽ ഭാവിജന്മങ്ങൾക്കും ഉതകുന്നു. ഏഴു ജന്മങ്ങൾ, സൂ. 62 നോക്കുക.

399. വിജ്ഞൻ സുഖിപ്പതു്—അറിവുനേടിയവൻ സുഖിപ്പതിനെ—അവൻെറ സുഖത്തിനു കാരണമായ അറിവിനെ, ഉലകം സുഖിക്കെ—ലോകം സുഖിക്കുന്തോറും—ആ അറിവു ലോകത്തിനു് ഉപകാരപ്പെട്ടു്, ലോകത്തിൻെറ സുഖത്തിനു കാരണമാകുന്നതു കാണുന്തോറും, വിജ്ഞനു് അറിവിൽ കൊതി—അറിവുനേടിയവനു വീണ്ടും അറിവു നേടുവാൻ കൊതി ഉണ്ടാകുന്നു. ധനം ദുഃഖകാരണം. അറിവു തനിക്കും ലോകത്തിനും സുഖകാരണം. അതിനാൽ പഠിപ്പു നേടുവാൻ കൊതി.

400. അഴിവില്ലാത്ത വിശേഷപ്പെട്ട ധനം പഠിപ്പാണു്—അറിവാണു്. അപരം ഒരു പൊരുളും—മററു ധനവും, പൊരുളല്ല—ധനമല്ല, ദുഃഖംകാരണമാണു്, അഴിവുള്ളതാണു്.

പൊൻപൊരുൾ-വിശിഷ്ടധനം.വിദ്യ അർത്ഥന്റെ കൈയിലേ നില്ക്കു. മററു ധനങ്ങൾ അങ്ങനെയല്ലായ്കയാലും വിദ്യ വിശിഷ്ടധനം.

സൂ. സം-391 പഠിപ്പിനെ ഫലപ്പെടുത്തുക. 392 എഴുത്തും കണക്കും മനുഷ്യന്റെ കണ്ണുകൾ. 393 പഠിക്കാത്തവന്റെ കണ്ണുകൾ. 394 പഠിച്ചവന്റെ മഹിമ. 395 പണിഞ്ഞും പഠിക്ക. 396-400 പഠിപ്പിന്റെ മഹിമ.

അ 41. പഠിത്തത്തിന്റെ നന്മ മുമ്പ പറഞ്ഞു. അതിനെ ഒന്നുകൂടെ എടുത്തു കാണിക്കാൻ പഠിക്കായ്കയുടെ ദോഷം പറയുന്നു.

401. സഭകൊൾക-സഭയിൽ ഒരു കാര്യത്തെപ്പററി സംസാരിക്കുക. പടം-കരുക്കൾ യഥാക്രമം വയ്ക്കാൻ ഖണ്ഡങ്ങൾ വരച്ച പലക, തുണി മുതലായവ. പടമില്ലാതെ ചൂതുകളിക്കപ്പോലെയാണു്. നല്ല അറിവില്ലാത്തവന്റെ വാക്കും അർത്ഥവും വഴിയേ തോന്നുകയില്ല.

402. ചൊല്ലോതി-സഭയിൽ, സംസാരിക്കാൻ തോന്നുന്ന ആഗ്രഹം. മുല ഇണ ഇല്ലാത്തവൾ-മുല രണ്ടും ഇല്ലാത്തവൾ. പെണ്മ-സ്ത്രീത്വം. അവൾക്കു സ്ത്രീത്വം ഉണ്ടാകയേ ഇല്ല. അഥവാ ഉണ്ടായാൽ ആക്ഷേപം ഫലം.

403. വിജ്ഞൻ-വിദ്വാൻ. അജ്ഞൻ-മൂഢൻ. അതിവിജ്ഞൻ-മഹാവിദ്വാൻ, എന്നു മററുള്ളവർ വിചാരിച്ചുകൊള്ളും. മൂടുകിൽ-മൂടാതെയിരിക്കാൻ സാധിക്കയില്ലെന്നു സൂചിപ്പിക്കുന്നു. മൂടിയാൽ രണ്ടു കാര്യം നേടാം-1. തന്റെ പൂച്ച തെളിക്കാതെ കഴിക്കാം. 2. ഇനിയെങ്കിലും പഠിക്കണമെന്നു ആശ ജനിച്ചു മഹാ വിദ്വാനായേക്കാം.

404. അശിക്ഷിതന്റെ ജ്ഞാനം-പഠിപ്പില്ലാത്തവന്റെ അറിവു്. വിശിഷ്ടം ആയാ-ഏതെങ്കിലും ഒരു കാര്യത്തിൽ, വളരെ വിശേഷപ്പെട്ടതായിരുന്നാലും. വിജ്ഞന്മാർ വകയല്ല-വിദ്വാൻ വകവയ്ക്കയില്ല. ആയും-ആയിരിക്കയില്ലെന്നു

സൂചന. നന്നായിരുന്നാലും, ചിതലരിച്ച് അക്ഷരമായതുപോലെയേ, വിദ്വാൻ അതിനെ കരുതുകയുള്ളൂ.

405. പഠിയാമതിപ്പ്-പഠിപ്പില്ലാത്തവനു താൻ അറിവുള്ളവനെന്നു സ്വയം തോന്നുന്ന മതിപ്പ്. പടിറു-അസ്തമിക്കുന്നു.

406. പഠിക്കാത്തവൻ ജീവിച്ചിരിക്കുന്നതിനാൽ അവൻ ഉണ്ടെന്നു പറയാം. അഫലൻ-അവനെക്കൊണ്ട് അവനും ലോകത്തിനും ഫലമില്ല.

407 ചുഴന്ന്-നല്ലപോലെ ചിന്തിച്ച് അന്തരാർത്ഥം അറിഞ്ഞ്, പഠിക്കാത്തവന്റെ, കോലം-ശരീരവും, വടിവും-സൗന്ദര്യവും.

408. പശി-വിശപ്പ്-ദാരിദ്ര്യം. പൊരുൾ-ഐശ്വര്യം-ധനം. പരം അഴൽ-കാണുന്നവർക്ക് കൂടുതൽ വേദന ഉണ്ടാക്കും. രണ്ടും സ്ഥാനംമാറി നില്ക്കുന്നതിനാൽ 'പെട്ടൊരു' എന്നു പറഞ്ഞു. വിദ്വാന്റെ ദാരിദ്ര്യം അവനെ കെടുക്കുകയില്ല. മൂഢന്റെ ധനം അവനും ലോകത്തിനും നാശം. അതിനാൽ പശിയിൽ 'പരം അഴൽ' എന്നു പറഞ്ഞു.

409. കുലീനൻ-ഉയർന്ന കുലത്തിൽ പിറന്നവൻ. അപകുലവിജ്ഞൻ-നീചകുലത്തിൽ പിറന്ന വിദ്വാൻ. മാന്യതരൻ-അജ്ഞനെക്കാൾ കൂടുതൽ മാനിക്കപ്പെടേണ്ടവൻ. ദേഹത്തെപ്പറ്റി നില്ക്കുന്ന കുലശ്രേഷ്ഠതയെക്കാൾ, ജീവനെപ്പറ്റി നില്ക്കുന്ന അറിവു മാന്യതരം.

410. എപ്പോൽ-എങ്ങനെ. അപ്പോൽ-അങ്ങനെ. സുശിക്ഷിതൻ-നല്ല പഠിപ്പുള്ളവൻ. അപരൻ-അന്യൻ-പഠിപ്പില്ലാത്തവൻ. മനുഷ്യനും മൃഗത്തിനും തമ്മിൽ എന്നപോലെയാണ് ഇവർക്കുതമ്മിൽ ഭേദം.

സ. സം:—401 - 403 അശിക്ഷിതൻ സഭയിൽ സംസാരിക്കാൻ അനുചിതൻ. 404, 405. അശിക്ഷിതനു സ്വതേ ഉള്ള ജ്ഞാനത്തിന്റെ വില. 406. അശിക്ഷിതൻ

അഫലൻ. 407. അശിക്ഷിതന്റെ അഴക്. 408. അശിക്ഷിതന്റെ ധനം. 409 അവന്റെ കുലീനത. 410 അവന്റെ മാനുഷജന്മം.

അ. 42. ശ്രവണം-കേഴ്‌വി. താൻ പഠിച്ചതു പഠിച്ചുള്ള മററു പണ്ഡിതന്മാരിൽ നിന്നും കേൾക്കുക. പഠിച്ചതു് ഉറയ്ക്കും, പഠിക്കാത്തതു ഗ്രഹിക്കാം.

411. പൊരുളിൽ പൊരുളേ-ധനങ്ങളിൽ വിശേഷപ്പെട്ട ധനംതന്നെയാണു്. കേൾവിപ്പൊരുൾ-കേൾക്കുന്നതിനാൽ ഉണ്ടാകുന്ന അറിവാകുന്ന ധനം. അതു്-ആ ധനം. പെരു... ളിൽ-എല്ലാ ധനങ്ങളെക്കാളും വലുതാണു് (അതിനാൽ).

412. ഒരു ഊണു്-വിശേഷപ്പെട്ട ഊണായ കേഴ്‌വി. രുചിയും ഭാവിഫലവും ഉള്ള കേഴ്‌വിക്കു സൗകര്യമുള്ളപ്പോൾ വയററിന്റെ കാര്യം ശ്രദ്ധിക്കേണ്ടു. വയററിന്റെ ഊണു് അധികം വേണമെങ്കിൽ നേടാൻ പ്രയാസം, വയററിനു് അസുഖം, ചെവിയെ അപേക്ഷിച്ചു വയറു നിസ്സാരം. ഈ കാരണങ്ങളാൽ 'ചോറു്', വീണ്ടും കേൾക്കാൻ ദേഹസുഖം വേണമെന്നതിനാൽ 'അരുളാം'-കൊടുക്കാം.

413. കേൾപ്പു് ആം ഊണു്-കേഴ്‌വിയാകുന്ന ഊണു്, ചെവിക്കു് ഉടയോൻ-ചെവിക്കു് ഉള്ളവൻ-ചെവിക്കു കിട്ടിയിട്ടുള്ളവൻ, ഇഹ-ഇവിടെ-ഭൂമിയിൽ, വാഴുന്നുവെങ്കിലും, അവൻ ക്രതുഭുക് വിബുധനു നേരു്-യാഗത്തിൽ ഹോമിക്കുന്ന ഹവിസ്സു് ഉണ്ണുന്ന ദേവന്മാർക്കു തുല്യനാണു്. ചെവികൊണ്ടു് ഉൾക്കൊള്ളുന്നതിനാ ചെവിയുടെ ഊണു്. വിബുധൻ-1. ദേവൻ. 2. വിദ്വാൻ. ഈ പദം അർത്ഥം കൊണ്ടു രണ്ടുകൂട്ടർക്കും ചേരുന്നു.

414. വേണ്ടുന്നവ പഠിച്ചിട്ടില്ലാത്തവനും, അവ പഠിച്ചിട്ടുള്ളവർ അവയെപ്പററി പറയുന്നതു കേൾക്കുക. അവൻ തളരുന്ന കാലത്തു് അതു തളരാത്ത സഹായമായിരിക്കും. 'ഉം' പഠിച്ചിരിക്കണമെന്നു സൂചിപ്പിക്കുന്നു. തളച്ച്-ദാരിദ്ര്യാദികളാൽ വരുന്ന വിഷമം-മനഃക്ലേശം.

415. നടപടിപ്പിശകു് അല്പവും ഇല്ലാത്തവരുടെ വായിൽ നിന്നും വരുന്ന വാക്കുകൾ, വഴുക്കൽ ഉള്ള തറയിൽ, ഉതകും നട വടി-ഊന്നിനടക്കാൻ ഉതകുന്ന വടിയാണു്, വടിപോലെയാണു്. മുൻ പറഞ്ഞ തള്ളച്ചയിൽ എന്തു ചെയ്യുന്നമെന്നു് അറിഞ്ഞുകൂടായ്കയാൽ ഉണ്ടാകുന്ന വിഷമഘട്ടത്തെ തെററൽ നിലത്തിനോടു് ഉപമിച്ചിരിക്കുന്നു. പഠിത്തം ഉണ്ടെങ്കിലും നടപടിപ്പിശകുള്ളവൻ അറിവില്ലാത്തവനാണു്. വായു് ചൊൽ-ദുഷ്ടമായ വാക്കു വരാത്ത വായാണെന്നു സൂചിപ്പിക്കുന്നു, പുനരുക്തിദോഷം ഇല്ല

416. ചെറുത്തും-കുറച്ചെങ്കിലും. അമ്മട്ടും-അത്രത്തോളമെങ്കിലും. നിറയും മേന്മ-നിറഞ്ഞമഹിമ. ചെറുതെന്നു തള്ളികളയരുതു്, 'പലതുള്ളി പെരുവെള്ളം'.

417 താൻ ചിന്തിച്ചു സൂക്ഷ്മമായ അർത്ഥം അറിഞ്ഞു പഠിക്ക, പിന്നെ, കേൾക്കുക. അവൻ ബുദ്ധി മയങ്ങിയിരിക്കുമ്പോഴും പിഴ പറയുകയില്ല.

418. കേട്ടും-ഒച്ച കേൾക്കാൻ കഴിയുന്നതാണെങ്കിലും. ചെവിടേ-പൊട്ടച്ചെവിതന്നെയാണു്-അതിനു തുല്യമാണു്. അറിവു് അകത്തു കയറാൻ വഴിയുണ്ടാക്കുന്നതിനാൽ കേൾവിയെ കാതു തുളയ്ക്കുന്ന ഉപകരണമാക്കി. ഒച്ചകേൾക്കാൻ കഴിയുന്നതുകൊണ്ടുമാത്രം ചെവി സഫലമാകുന്നില്ല.

419. നൽ പൊരുൾ-നല്ല തത്വങ്ങൾ. വായ്ക്കാ-കിട്ടാത്ത. കേഴ്‌വികൊണ്ടു് അറിവു നേടിയിട്ടില്ലാത്തവൻ വാക്കിൽ വണക്കമില്ലാത്തവനായിരിക്കും, ആത്മപ്രശംസ മുതലായ ദോഷങ്ങൾ ഉള്ളവനായിരിക്കും.

420. ചെവികൊണ്ടു് അനുഭവപ്പെടുന്ന രസങ്ങൾ ഉണരാ-അറിഞ്ഞിട്ടില്ലാത്ത, വാ ഉണർ മാക്കൾ-വായുടെ രസം-തീററിയുടെ രസം മാത്രം അറിഞ്ഞിട്ടുള്ള മൃഗപ്രായന്മാർ, ഇരുന്നാലും ചത്താലും ലോകത്തിനു ലാഭവുമില്ല, നഷ്ടവുമില്ല.

സൂ. സം:-411, 412 ശ്രവണമാഹാത്മ്യം. 413 ശ്രവണ

ജ്ഞാനം ഉള്ളവൻെറ മാഹാത്മ്യം. 414–417 കേൾക്കുന്ന തത്വങ്ങളുടെ മാഹാത്മ്യം. 418–420 കേൾക്കാത്തവന്റെ കുറ.

അ. 43. പഠനശ്രവണങ്ങളാൽ നേടിയ അറിവോടുകൂടി സ്വതേതന്നെ അറിവുണ്ടായിരിക്കു.

421. കെടാതെ–നശിക്കാതെ. കാക്കും–മുൻകൂട്ടി അറിഞ്ഞു രക്ഷിക്കുന്ന. പട–പടയാണു്. ഉൾ അരൺ–ഉള്ളാകുന്ന, അല്ലെങ്കിൽ, ഉള്ളിലുള്ള കോട്ടയാണു്.

422. തടുത്തു്–മനസ്സിനെ തോന്നിയവഴിക്കു വിടാതെ, തടുത്തു്. തീയതു്–തിന്മയെ. അണയ്ക്കു–ചേർക്കു. അതുതാൻ അറിവു്.

423. അതിൻ ഉൾപ്പൊരുൾ–അതിന്റെ ഉള്ളിലെ അർത്ഥം–പരമാർത്ഥഫലം. മനുഷ്യരിൽ ത്രിഗുണങ്ങൾ മാറിമാറി വന്നുകൊണ്ടിരിക്കും. അതിനാൽ, ചിലപ്പോൾ ഉത്തമൻ നീചകാര്യവും നീചൻ ഉത്തമകാര്യവും പറഞ്ഞു എന്നു വരാം. അതിനാൽ 'എതുവായാൽ' എന്നു പറഞ്ഞു. ആളിനെ നോക്കേണ്ടാ, പറഞ്ഞതിൻെറ പരമാർത്ഥഫലം ചിന്തിച്ചു സ്വീകരിക്കയോ വിടുകയോ ചെയ്യു. ഉൾപ്പൊരുൾ അറിക, അതുതാൻ അറിവു്.

424. വിളങ്ങെ–മനസ്സിലാകത്തക്കവണ്ണം. ഒളിവു്–ഒളിച്ചിരിക്കുന്നതു്–ഉള്ളിൽ അടങ്ങിയിരിക്കുന്ന സൂക്ഷ്മാർത്ഥം.

425 ഉലകിനെ–ലോകത്തെ–സജ്ജനങ്ങളെ. അണെപ്പതു്–സ്നേഹപ്പെടുത്തി തന്നോടു ചേർക്കുന്നതു്. അതു്–ആ നിലത്ത സ്നേഹം. മലൻ്ത്ത ക്രമ്പുക–ആരംഭത്തിൽ വികസിച്ചിരിക്ക, പിന്നെ ചുരുങ്ങിപ്പോക.

426. ലോകത്തെ അനുസരിച്ചു നടക്കുക. ഉലകിനൊടു് അതുവഴി നടപ്പതു് ആം–നടക്കുന്നതാണു് അറിവു്. ലോകം എന്നെ അനുസരിക്കണമെന്ന ബുദ്ധി അറിവില്ലായ്മയാണു്. ലോകം–സത്തുക്കൾ. സൂ. 140, 637 നോക്കുക.

427. ആകവതു്–1. ഭാവി. 2. തനിക്കു നന്മയായിട്ടുള്ളതു്.

3. തനിക്ക ചെയ്യാവുന്നതു്. കാണുക-മുൻകൂട്ടി ചിന്തിച്ചറിക.

428. അഞ്ചാൻ ഉള്ളവ-പേടിച്ചു് ഒഴിയേണ്ടുന്ന കാൎയ്യങ്ങൾ-അധൎമ്മങ്ങൾ. മൌഢ്യം-മൂഢത.

429. അറിഞ്ഞു്-ഭാവിയെ അറിഞ്ഞു്. കാക്കക-ദുഃഖകാരണത്തെ തടുക്കക. നടുങ്ങുക-അന്ധാളിക്ക, വിചാരിച്ചിരിക്കാതെ ദുഃഖം വന്നതിനാൽ. എഴാ-ഉണ്ടാകയില്ല.

430. ഉററവന്-ഉള്ളവന്. അഖിലവും ഉണ്ടു്-നിൎദ്ധനനാണെങ്കിലും എല്ലാ ധനവും ഉള്ള ഫലം ഉണ്ടു്. ആന്റും-എല്ലാ ധനവും, ഉണ്ടായിരുന്നാലും.

സ്വ സം:-421 അറിവിന്റെ മാഹാത്മ്യം. 422-426 അറിവിന്റെ ലക്ഷണം. 427, 428 അറിവുള്ളവന്റെ ലക്ഷണം. 429. അറിവുള്ളവന്ന് അഴലില്ല. 430. അറിവുള്ളവൻ ഐശ്വൎയ്യവാൻ.

അ. 44. കാമം, ക്രോധം, ലോഭം, മാനം, മദം, പ്രമോദം എന്ന ആറും ദോഷങ്ങളെന്നറിഞ്ഞു് ഉപേക്ഷിക്ക, സംസ്കൃതത്തിൽ ഇവയെ 'വൈരിവൎഗ്ഗം' എന്ന പറയുന്നു.

431. മദം-അഹങ്കാരം. അതികാമം-അധികമായ കാമം. ചിനം-കോപം. ഇവ ഇല്ലെങ്കിൽ, ധനത്തി-ധനസമൂഹം കാൎയ്യം-ആഗ്രഹിക്കത്തക്കതു്-നല്ലതു്. ഇവയുടെ ദോഷാധിക്യത്താലാണു് ഇവയെ ആദ്യം പറഞ്ഞതു്.

432. അതിതോഷം-അതിരററ സന്തോഷം. മതിമറന്ന സന്തോഷത്താൽ അനാവശ്യദാക്ഷിണ്യാദിദോഷങ്ങൾ ഫലം. ലോഭം-ധനത്തിൽ അത്യാശ. ദൂഷിതമാനം-ദുഷിച്ച അഭിമാനം. മാനിക്കേണ്ടവരെ മാനിക്കാതെയോ, അരുതാത്ത കാൎയ്യങ്ങൾ വിട്ടൊഴിയാനോ സമ്മതിക്കാത്ത ദുരഭിമാനം.

433. കററത്തെ പേടിക്കുന്നവൻ ചെറിയ കററംതന്നെ വന്നാലും അതിനെ വലുതായിക്കരുതുന്നു. പഴി-സജ്ജനങ്ങൾ പഴിക്കുന്നതു്-അധൎമ്മം-കററം. 1. ചെറുതേ വരും-തനിക്ക,

ചെറിയ തെററുതന്നെ വന്നാലും. 2. ചെറുതു് ഏവനും— ഏവനും—അൎക്കുംതന്നെ ചെറിയ തെററു വന്നാലും.

434. കറയേ—കററംതന്നെയാണു്. കൊല്ലും—1. കെടുക്കുന്നു. 2. കൊല്ലുന്നു. പക—ശത്രു. ഒരുവൻെറ കററംതന്നെയാണു് അവനെ കൊല്ലുന്ന ശത്രു. പകലേ—നേരത്തേ. കാക്കുക—തടുക്കു.

435. എരിമുൻ—തീയുടെ മുമ്പിൽ. കച്ചിത്തുറു—വയ്ക്കോൽ ത്തുറു. വലിയ വയ്ക്കോൽപ്പന്തൽ ചാമ്പലാക്കാൻ ചെറിയ തീപ്പൊരി മതി. അതുപോലെ ഇതും. കറ—കററം.

436. താൻ കററങ്ങൾ വിടുക. അന്യരിൽ—മന്ത്രിമാർ, ജനങ്ങൾ മുതലായ, അന്യന്മാരിൽ ഉള്ള കററങ്ങൾ കണ്ടു പിടിച്ചു പരിഹരിക്കു. കൊററൻ—രാജാവു്. കറ—കറവു്.

437. വിരുന്നൻ—കൊതിയൻ, കൊതിയാൽ ധനം ചെലവുചെയ്യാത്തവൻ. വിത്തം—ധനം. വീണു് ഇലയാതെ—പിന്നെ ഇല്ലാതെ—1. പിന്നെ ഉണ്ടാകാതെ. 2. കറച്ചും മിച്ചമില്ലാതെ. നാട്ടിന്റെ ധൎമ്മാൎത്ഥകാമങ്ങൾക്കു വേണ്ടുവിധം ധനം ചെലവാക്കണം. സൂ. 385, വ്യാഖ്യാനം നോക്കുക.

438. പററു് ഉള്ളു്—പററിയിരിക്കുന്ന മനസ്സു്. വേണ്ടതിനു ചെലവാക്കാതെ ധനത്തിൽ മനസ്സു പററിയിരിക്കു എന്ന ലോഭശീലം. ഒററ—തുല്യം. ലോഭം എല്ലാ ഗുണങ്ങളെയും താഴ്ത്തിക്കളയും, അതിനാൽ അതിനു തുല്യം മറ്റൊരു ദോഷവും, എഴാ—ഉണ്ടാകയില്ല—ഇല്ല.

439. ഒരു നന്മയും തരാത്ത പ്രവൃത്തി കൊതിക്കരുതു്. ഞെളിയുക—അഹങ്കരിക്കു. ഒരു പൊഴുതും—ഒരിക്കലും, നല്ല കാലത്തുപോലും. ഞെളിഞ്ഞാൽ സ്ഥലകാലങ്ങളും സ്വശക്തിയും മറക്കും, ദുരഭിമാനം വരും, നാശം ഫലം.

440. കാമം—അനുഗ്രഹം. മറച്ചു്—രഹസ്യമായിട്ടു്—ശത്രുക്കൾ അറിയാതെ, കാണുക—സാധിക്കു. മാറ്റികൾ—ശത്രുക്കൾ, ഉറച്ചു—നമുക്കു വിപരീതമായി ചെയ്യാൻ, നിശ്ചയിച്ചു.

പഴുതു്-നിഷ്ഫലം. കാമം, കോപം, മോഹം ഇവ നിശ്ശേഷം വെടിയേണ്ടവയല്ലാത്തതിനാൽ അവയുടെ ആധിക്യത്തെ പ്പററി പൊതുവേ പറഞ്ഞു വിലക്കി.

സൂ. സം:-431, 432 ദോഷങ്ങൾ. 433-436 ദോഷം ത്യജിക്കണമെന്നു പൊതുവേ. 437, 438 ലോഭദോഷം. 439. മദമാനദോഷങ്ങൾ. 440 കാമം നേടേണ്ടും മാർഗ്ഗം.

അ. 45. മേല്പറഞ്ഞ ദോഷങ്ങൾ ത്യജിക്കാൻ, കുററം വിലക്കി നന്മ ഉപദേശിക്കാൻ കഴിയുന്ന വിദ്വജ്ജനങ്ങളെ ഉപദേഷ്ടാക്കളായി സ്വീകരിക്ക. അമാത്യന്മാർ, പുരോഹിതന്മാർ മുതലായവരെയാണു് ഇവിടെ ഉദ്ദേശിക്കുന്നതു്.

441. മൂത്ത-അറിവിലും ശീലത്തിലും വയസ്സിലും മൂത്ത. വഴികാത്തു്-അവരെ അധീനപ്പെടുത്തേണ്ടും വഴികൾ ചിന്തിച്ചു്. അറിവൊട്ടു്-അവരെ സ്വീകരിച്ചാൽ ഉണ്ടാകുന്ന നന്മ അറിഞ്ഞു്. കൊൾവു-സ്വീകരിക്കണം.

442. അഴൽ...നലരെ-വന്ന ദുഃഖം മാററി, വരാനിരിക്കുന്നതിനെ മുൻകൂട്ടി അറിഞ്ഞു തടുക്കുന്ന നല്ലവരെ. പ്രിയം ആം പടി-അവർക്കു സന്തോഷമാകുംവണ്ണം വേണ്ടതുചെയ്തു്.

443. പേണി-ഹിതം ചെയ്തു്. പ്രിയരായ് കൊള്ളുവതു്-മിത്രങ്ങളാക്കി സ്വീകരിക്കുന്നതു്. അരിയതിൽ അരിയതു്-1. പ്രയാസങ്ങളിൽ പ്രയാസം. 2. ശ്രേഷ്ഠകാര്യങ്ങളിൽ ശ്രേഷ്ഠം.

444. തന്നെക്കാൾ വലിയവർ തനിക്കു, ഹിതർ ആം-സ്നേഹിതന്മാരാകത്തക്കവണ്ണം നടപടികൾ നടത്തുന്നതു്, അതിബലബലമേ എല്ലാ വലിയ ബലങ്ങളെക്കാളും വലിയ ബലംതന്നെയാണു്.

445. ആരാഞ്ഞേ കൊള്ളുക-പരിശോധിച്ചുതന്നെ സ്വീകരിക്കണം. കറവു നിറവേററി, കാര്യാകാര്യങ്ങൾ കാട്ടിക്കൊടുക്കുന്നതിനാൽ, നയനം-കണ്ണു്.

446. കരുതാമവർ-കരുതിനടക്കാൻ കഴിയുന്നവർ. 1. പക യോക്ക് ആകുവതോ-ശത്രുക്കൾക്ക് എന്തെങ്കിലും ചെയ്യാൻ കഴിയുമോ. 2. പക ഓക്കാകുവതോ-അതുകെങ്കിലും ശത്രുത വിചാരിക്കാൻപോലും കഴിയുമോ.

447. തട്ടുഞ്ചീരും-അനീതിചെയ്യാൻ തുടങ്ങുമ്പോൾ തട്ടുത്ത്, അതു വകവച്ചില്ലെങ്കിൽ, കോപിച്ചു നല്ലവഴി ഉപദേശിക്കുന്ന. തുണ-സഹായി. കൊണ്ടാൽ-സ്വീകരിച്ചാൽ. കെടുത്തുക-നശിപ്പിക്ക.

448. കെടുക്കൽ അററും-ആരും കെടുത്തില്ലെങ്കിലും. നിഗ്ഗതി-ആശ്രയമില്ലാത്തവൻ. തടുക്കൽ-തടുപ്പ്, സൂ. 447.

449. മൂലധനം ഇല്ലെങ്കിൽ ലാഭമില്ല. സങ്കടത്തിൽ താങ്ങുന്ന സഹായി ഇല്ലെങ്കിൽ അവന്ന നിലയില്ല, അവൻ കെടും.

450. പക-വിരോധം. പത്തു് ഉരു-പത്തുമടങ്ങു്. തീയതു്-തിന്മ. മൈത്രിവിടൽ-സ്നേഹം ഉപേക്ഷിപ്പു്.

സ. സം:-441, 442 വിദ്വാന്മാരുടെ ലക്ഷണം 443-445 അവർ തുണയായാൽ. 446, 447. അതിനാൽ സിദ്ധിക്കുന്ന മഹിമ. 448-450. അവരെ ഉപേക്ഷിച്ചാൽ.

അ. 46. ധമ്മനിഷ്ഠയും കാര്യാകാര്യബോധവും ഇല്ലാത്തവരോടു കൂടരുതു്. കൂടിയാൽ, മുൻപറഞ്ഞ നല്ലരോടുകൂടിയതുകൊണ്ടും ഫലമില്ല.

451. അഞ്ചും-നല്ലപോലെ. അഞ്ചും-പേടിക്കും. ചുററം ചൂഴം-ബന്ധുക്കളായി കരുതി ചുറ്റിക്കൂടും. നീചത-ഇവിടെ നീചന്മാരെ ഉദ്ദേശിച്ചു പറഞ്ഞതാണു്.

452. നില നില-നിലത്തിൻെറ-തറയുടെ സ്വഭാവം. നീരം-വെള്ളം. പരിശുദ്ധജലമായാലും അതു വീഴുന്ന നിലത്തിൻെറ നിറം ഗുണം മുതലായവ കൈക്കൊള്ളുന്നു. മനുഷ്യൻെറ അറിവും കൂട്ടുകാരുടെ സ്വഭാവം അനുസരിച്ചു മാറും.

453 ഉണർവിന്നു മനം ഇട-പൊതുവായ, അറിവിന്നു മനസ്സാണു കാരണം-സ്ഥാനം. ഇന്നവൻ എന്നതിനു് ഇനം ഇട-

ഒരുവൻ ഇന്ന മാതിരിക്കാരൻ എന്നതിന്ന് അവന്റെ ഇനം-കൂട്ടുകാരാണ കാരണം. പഞ്ചേന്ദ്രിയങ്ങൾവഴി അറിവു നേടുന്നു. അതിന്ന കാരണം മനസ്സാണു്. ആ അറിവിന്നും പുറമെ കിട്ടുന്ന വിശേഷജ്ഞാനം കൂട്ടുകാരിൽനിന്നാണു്, ഉണ്ടാകുന്നതു്, മനസ്സിൽ നിന്നല്ല. ആ ജ്ഞാനം അനുസരിച്ചു് അവൻെറ ബുദ്ധി രൂപപ്പെടുന്നു.

454. ഉളിക്കുമ്പോൽ കണ്ടു്-ഉളിക്കുന്നപോലെ തോന്നിച്ചു കൊണ്ടു്. അറിവു്-മേല്പറഞ്ഞ വിശേഷജ്ഞാനം. ഇനം-കൂട്ടുകാർ.

455. കരം-മനസ്സ്. കലരും കൂട്ടകരം-കൂടിച്ചേരുന്ന കൂട്ടുകാർ.

456. സ്വഹൃത്തു്-നല്ല മനസ്സുള്ളവൻ, സ്വഫലൻ-നല്ല ഫലമുള്ളവനായിരിക്കും. സുമിത്രസഹിതൻ-നല്ല സ്നേഹിതന്മാരോടു-കൂട്ടുകാരോടുകൂടിയവൻ. സുകൃത്യം-നല്ല പ്രവൃത്തികരം. എന്നിവഎഴാ-അല്ലാതെ ഉണ്ടാകയില്ല.

457. അകനലം-മനസ്സിൻെറ നന്മ. ഇനനലം-കൂട്ടുകാരുടെ നന്മ. പുകഴ്-കീർത്തി. മനശ്ശുദ്ധി ഉള്ളവനു നല്ല കൂട്ടിൻെറ ആവശ്യം ഉണ്ടോ എന്ന ചോദ്യത്തിന്ന് ഉത്തരമാണു് ഇതു്. നീട്ടയിരു്-നീരു്-നീണ്ട-നിത്യമായ ജീവൻ.

458. അകനലം-മനശ്ശുദ്ധി. അതിഗുണനു്-അധികം ഗുണങ്ങൾ ഉള്ളവനു്. ഇനനലം-കൂട്ടുകാരുടെ നന്മ. അതിനു്-ആ മനശ്ശുദ്ധിക്കു്. ബലം-രക്ഷ. ഒരുവൻെറ മനശ്ശുദ്ധി കൂട്ടുകാരെ അനുസരിച്ചു കൂടുകയോ കുറയുകയോ ചെയ്യും.

459. അമൃതസുഖം-പരലോകസുഖം. അതിന്നും-ആ അമൃതസുഖത്തിന്നും. ഇനനലം-കൂട്ടുകാരുടെ നന്മ. തമോഗുണം മികച്ചു നില്ക്കുമ്പോൾ മനശ്ശുദ്ധി മാറിപ്പോകാം, അമൃതസുഖനാശം വരാം. നല്ല കൂട്ടു് അപ്പോഴും നമ്മുടെ മനശ്ശുദ്ധി മാറാതെ കാത്തുകൊള്ളും.

460. ഇണ തുല്യം. പിണി-ദുഃഖം.

സൂ. സം:—451 സജ്ജനങ്ങളും നീചസംസർഗ്ഗവും. 452 ചീത്തക്കൂട്ടുകാർ സ്വഭാവം കെടുക്കും. 453 ഒരുവന്റെ കൂട്ടറിഞ്ഞാൽ അവന്റെ യോഗ്യത അറിയാം. 454 കൂട്ടുകൊണ്ടു് അറിവുഭേദപ്പെടും. 455-459 ചീത്തക്കൂട്ടിന്റെ ദുഷ്ഫലങ്ങൾ. 460. നല്ലകൂട്ടും ചീത്തക്കൂട്ടും ചേർത്തു പറയുന്നു.

അ. 47. ചിന്തിച്ചും അറിയാവുന്നവരോടു ചോദിച്ചും വേണം രാജാവും പ്രവർത്തിക്കാൻ.

461. അഴിവതു്-ഒന്നു ചെയ്യുമ്പോൾ അതിനു ചെലവാകുന്നതു്. ആവതു്-അതിൽനിന്നു കിട്ടുന്നതു്. അതുവഴി ലാഭം-മേലാൽ അതിൽനിന്നും ഉണ്ടാകുന്ന ലാഭം. അപ്പോഴും മേലും ലാഭം കിട്ടുമെങ്കിൽ ഏറെ നന്നു്. ആരാഞ്ഞു്-ചിന്തിച്ചു്. അഥ-പിന്നെ.

462. അറിയുംതുണ-ചെയ്യാൻ തുടങ്ങുന്ന കാൎയ്യത്തിന്റെ, ഉള്ളുകള്ളികൾ അറിയാവുന്ന സഹായികൾ. ചൊന്നു്-വഴി പറഞ്ഞുകൊടുത്തു്. എണ്ണി-ചിന്തിച്ചു്. ആകാപ്പൊരുൾ-1 സാധിക്കാത്ത കാൎയ്യം. 2. കിട്ടാത്തധനം.

463. ലാഭത്തിൽ കൊതികൊണ്ടു്, ഉള്ളതും നശിക്കാൻ ഇടയാകുന്ന കാൎയ്യം ചെയ്യാൻ, മതിമാൻ മുതിരാ-ബുദ്ധിമാൻ ഒരുങ്ങുകയില്ല.

464. ഭോഷത്തം നേരിട്ടാൽ താൻ ലോകത്തിന്റെ മുമ്പിൽ തല കുനിക്കേണ്ടിവരുമെന്നു, ക്രസുമവൻ-പേടിക്കുന്നവൻ, ഗുണദോഷങ്ങൾ തെളിവായി മനസ്സിലാകാത്തതിനു തുനിയുകയില്ല. ഇളിവു്-ഭോഷത്തം.

465. ചോദിച്ചും ചിന്തിച്ചും വക അറെ-സകല വിവരങ്ങളും മനസ്സിലാക്കാതെ ഉള്ള, തുടങ്ങൽ-ഒരു കാൎയ്യത്തിനു തുടങ്ങുന്നതു്, ശത്രുവിനെ വളരാൻ തരമുള്ള നിലത്തിൽ കയറുകയാണു്-ശക്തികൂടാൻ തരപ്പെടുത്തുന്നതാണു്.

466. ചെയ്യേണ്ടതു വിട്ടവനും, മററവ-ചെയ്യരുതാത്തതു്,

ഉററവൻ-ചെയ്യാൻ ഉറച്ചവനും, അററിയ്യ-അററുപോയി-നിശ്ചയമായും നശിക്കും.

467. എണ്ണി-നല്ലപോലെ ചിന്തിച്ചിട്ട്. ക്രിയ കൈയാൾക-പ്രവൃത്തിതുടങ്ങുക. തുടങ്ങീട്ട് എണ്ണാം-തുടങ്ങിയിട്ടു ചിന്തിക്കാം. എന്നുക-എന്നു വിചാരിക്കുന്നതു്. വൻപിഴ-വലിയതെററു്.

468. പലർ കാത്തും-എത്ര സഹായികൾ രക്ഷിച്ചാലും. പഴുതു്-നിഷ്ഫലം.

469. നല്ല നയവും, ആളു് ആരു് എന്നു് എണ്ണാതെ ആവൃകിലോ-ആരുടെ നേർക്കു പ്രയോഗിക്കുന്നു, അവൻ അതിനു വഴങ്ങുമോ എന്നു ചിന്തിക്കാതെ പ്രയോഗിച്ചാൽ, തെററു്. സാമദാനാദിനയങ്ങളെയാണു് ഇവിടെ ഉദ്ദേശിക്കുന്നതു്.

470. തൻെറ സ്ഥിതിക്കു ചേരാത്തതായി കാര്യസാദ്ധ്യത്തിനു കൈക്കൊള്ളുന്ന വഴി, പഴി-പഴിയാണു്-ലോകം നിന്ദിക്കാൻ ഇടയാക്കുന്നതാണു്. പഴിയാ വഴി-പഴിക്കാൻ ഇടയാകാത്ത വഴി, ചിന്തിച്ചു സ്വീകരിക്കതന്നെ.

സൂ. സം:—461. ചെയ്യാവുന്നതു്. 462. ചെയ്യേണ്ടും വിധം. 463 ഒഴിയേണ്ടുന്നവ. 464, 465 ഒഴിയേണ്ടുംകർമ്മം ഒഴിയാഞ്ഞാൽ. 466 ചെയ്യേണ്ടവയും അരുതാത്തവയും. 467 ചിന്തനയുടെ കാലം. 468. വഴിയേ ചെയ്യില്ലെങ്കിൽ. 469 ആളറിഞ്ഞു നയം പ്രയോഗിക്ക. 470 കാര്യസാധ്യമാർഗ്ഗം.

അ. 48. ചതുരുപായങ്ങളിൽ ദണ്ഡം എന്നതു പ്രയോഗിക്കുമ്പോൾ 471-ാം സൂത്രത്തിലെ നാലുവക ബലങ്ങളും ചിന്തിക്കണം. രാജാക്കന്മാരെപ്പററി പറയുന്നതിനാൽ, പ്രവൃത്തി എന്നതിനു് അധികവും, യുദ്ധമെന്നു് അർത്ഥം.

471. പ്രവൃത്തിചെയ്യുന്ന താൻ, ക്രിയ-പ്രവൃത്തി, തുണ-തൻെറയും ശത്രുക്കളുടെയും സഹായികൾ, എതിരു്-ശത്രുക്കൾ, എന്നിവരുടെ കെല്പുകൾ-ശക്തികൾ, തൂക്കി ഒത്തു നോക്കി-കൂട്ടതൽകുറവു തട്ടിച്ചുനോക്കിത്തന്നെയാണു പ്രവൃത്തിചെയ്യേണ്ടതു്.

472. ആകവത്ത്—തനിക്ക സാധിക്കുന്നത്ത്. അറിവതൊട്ട്—അതിന്ന് അറിയേണ്ടുന്ന ബലങ്ങളോടുകൂടി അറിക, അതായത്ത്, ആകവതിനെയും ബലങ്ങളെയും അറിക. എന്നിട്ട് അതിനനുസരിച്ചുതന്നെ പ്രവൎത്തിക്ക, എന്നാൽ എല്ലാം സാദ്ധ്യം. ബലങ്ങൾ—സൂ 471-ന്റെ വ്യാഖ്യാനം നോക്കുക.

473. ഏററതിൽ—ശത്രുവിനെ നേരിട്ടതിനാൽ.

474. കെല്പ് ഓരാതെ—തന്റെ, ശക്തിയെപ്പററി ചിന്തിക്കാതെ, അങ്ങ ഒക്കാതെ—അയലിനോട്—അയൽരാജാക്കന്മാരോട പൊരുത്തമില്ലാതെ. ഉദ്ധതം—അഹങ്കാരത്തോടെ. ഏല്ലോൻ—പോരിന്ന നേരിടുന്നവൻ.

475. പീലിയും—മയിൽപ്പീലിതന്നെയായാലും. അച്ചാട്—ആ ചാട്—പീലി ഏററിയ, ആ വണ്ടി. 'ഉം' വണ്ടി ബലമുള്ളതും പീലി വളരെ ലഘുവെന്നും കാണിക്കുന്നു.

476. കൊമ്പ്—മരക്കൊമ്പ്. വൻപ്—സാമൎത്ഥ്യം—സമൎത്ഥൻ എന്ന സ്വയം മതിപ്പ്. ഉയിരറുതി—മരണം.

477. അളവ്—തന്റെ ധനത്തിന്റെ അളവ്. ഏകുക—കൊടുക്കുക സാമം, ദാനം, ഭേദം, ദണ്ഡം എന്ന നാലുപായങ്ങളിൽ ദാനത്തെപ്പററി ഇവിടെ പറയുന്നു 385-ാം സൂത്രത്തിലെ 'വകുക്കുക' എന്നത്ത് ഇവിടെ ഓൎമ്മിക്കണം.

478. പോം വഴി-ധനം ചെലവാകുന്നവഴി ആം വഴി-ധനം വരുന്നവഴി. വരവിൽ കുറഞ്ഞിരിക്കണം ചെലവ്.

479. അളവ് അറിയാവാഴ്‌വ്—തന്റെ ധനത്തിന്റെ അളവ് അറിയാതെ അതിൽക്കവിഞ്ഞ ചെലവുചെയ്തു വാഴുന്നവന്റെ ഐശ്വൎയ്യം. ഉണ്ടെന്നായ് കണ്ടു്—ഉണ്ടെന്നു തോന്നിച്ചുകൊണ്ടിരുന്ന്. അറം—നശിക്കും. അറ്റും അററുകെടും—ഒടുവിൽ, ആ തോന്നലും ഇല്ലാതായി പാടെ നശിക്കും.

480. ഉതവിക്ക് ഒത്താൽ—ഉപകാരം ചെയ്യാൻ ഒരുങ്ങിയാൽ. പ്രഭുശക്തി, മന്ത്രശക്തി, ഉത്സാഹശക്തി എന്നു

രാജാക്കന്മാരുടെ ശക്തിത്രയത്തിൽ, പ്രഭുശക്തിയുടെ അംശമായ ധനത്തെപ്പററിയാണു് 477-ാം സൂത്രംമുതൽ ഇതുവരെ പറഞ്ഞതു്.

സൂ· സം:-471. നാലു ബലങ്ങൾ. 472. അവ അറിഞ്ഞു പ്രവൎത്തിച്ചാലത്തെ ഫലം. 473, 474 സ്വശക്തി അറിയാഞ്ഞാൽ. 475 എതിരാളിയുടെയും അവന്റെ തുണയുടെയും ബലം അറിഞ്ഞില്ലെങ്കിൽ. 476 പ്രവൃത്തിയുടെ വലിപ്പം അറിഞ്ഞില്ലെങ്കിൽ. 477-480 ധനരക്ഷ.

അ. 49. ശക്തിയുള്ളവനും തക്ക കാലം നോക്കി പ്രവൎത്തിക്കണം.

481. തരുണം-തക്കകാലം. കൂമൻ-മൂങ്ങ. വെന്നു-ജയിച്ചു. നിശ്ചയമായും ജയിക്കും എന്നു കാണിക്കാൻ ഭൂതരൂപം. ചെറിയ കാക്ക വലിയ മൂങ്ങയെ ജയിക്കുന്നതു സന്ദൎഭത്തിന്റെ ആനുകൂല്യം. മൂങ്ങയ്ക്കു പകൽ കാഴ്ചയില്ല.

482. ശ്രീ-ഐശ്വര്യം. തള്ളച്ചു നിൎത്തുക-കെട്ടിനിറുത്തുക. ലക്ഷ്മി അസ്ഥിര എന്നു സൂചന.

483. കരു-ഉപകരണങ്ങൾ. കാണാ-കാണുകയില്ല. ഇല്ല.

484. ഉലകം കരുതുകിൽ വരും-ലോകം മുഴുവനും കിട്ടണമെന്നു വിചാരിച്ചാലും സാധിക്കും.

485. കലയാതെ ഉലകം കരുതിടുവോൻ-തെറ്റിപ്പോകാതെ ലോകം മുഴുവൻ നേടണമെന്നു വിചാരിക്കുന്നവൻ. കാപ്പു-കാത്തിരിക്കുന്നു.

486. നിഭൃതം-ഇളകാതെ. ചെമ്മരി-ചെമ്മരിക്കിടാ-മുട്ടാടിൻകിടാ. മുട്ടാൻ മാറുക-ഊക്കോടെ വന്നു മുട്ടാൻ-ഇടിക്കാൻ, പുറകിലോട്ടു മാറുക.

487. അറിവുള്ളവൻ അപരാധം കണ്ടു ഉടനേ കോപം പുറത്തു കാണിക്കയില്ല. ഇട ഓൎത്തു്-അപരാധിയെ തോല്പിക്കാൻ, തരുണം കാത്തു്.

488. തരുണം വരുന്നതുവരെ, പകയെ-ശത്രുവിനെ കണ്ടാൽ, പണിയുക-ഉപചരിക്ക. തരുണം വന്നാൽ തല താഴെ വീഴ്ക്കുക.

489. ചേപ്പാൻ അരിയത്തു് - വരുത്താൻ കഴിയാത്തതു, വന്നാൽ, ചെയ്യാൻ അരിയത്തു് അതുവരെ ചെയ്യാൻ കഴിയാത്തതു ഉടനേ ചെയ്ക. തരുണം നമുക്ക വരുത്താൻ കഴിയുന്നതല്ല. കാലം നമുക്കു് അധീനമല്ലല്ലോ.

490. അവസരം ആംവരെ-തരുണം വരുവോളം. കൊക്കു് ഒക്ക-കൊക്കിനു തുല്യമാവുക. അവസരം ആം അളവേ-തരുണം വന്നാൽ ഉടനേ. അതിനുടെ കൊത്തു് ഒക്ക-അതു കൊത്തുമ്പോലെ കൊത്തുക. കൊക്ക മടവാമുഖത്തു കാത്തിരിക്കും. മീൻ വന്നാൽ ഒററക്കൊത്തിനു കൊക്കിലാക്കും. കാൎയ്യസാദ്ധ്യത്തിനു് ഇതു പ്രധാനം. വിശേഷിച്ചും, ശത്രുവിനോട്ട ഇങ്ങനെവേണം പെരുമാറാൻ.

സൂ. സം:-481 തരുണത്തിന്റെ മേന്മ. 482-484 തരുണം അറിയുന്നതിന്റെ ഫലം. 485 തരുണം അല്ലെങ്കിൽ, 486 അടങ്ങിയിരിക്കുന്നതിന്റെ മേന്മ. 487, 488 ശത്രുത കാണിക്കായ്ക. 489 തരുണം വന്നാൽ. 490 തരുണം കാക്കുക, തരുണത്തിനു തെററാതെ പ്രവൎത്തിക്ക.

അ. 50. ബലവും കാലവും അറിഞ്ഞു പ്രവൎത്തിക്കുന്നവൻ അനുകൂലമായ സ്ഥലവും അറിയണം.

491. ഇടം-സ്ഥലം-ശത്രുവിനെ വെല്ലാൻ അനുകൂലസ്ഥലം. ഇടചേരുക-വന്നുകൂടുക. ഇടിവും ചൊല്ലരുതു്-ശത്രുവിനെ ആക്ഷേപിച്ചു പറകയും അരുതു്.

492. ആക്രമി ശക്തനും-ശത്രുവിനെ തേടിച്ചെന്നു് ആക്രമിക്കുന്നവനും സകല ശക്തികളോട്ട കൂടിയവനുമായ രാജാവിനും. അരൺ-കോട്ട. തന്നെ കാത്തുകൊള്ളുക, ശത്രുവിനെ പുറത്തു നിറുത്തിക്കൊള്ളുക മുതലായ പല ഫലങ്ങൾ കോട്ടകൊണ്ടു് ഉണ്ടാകും.

493. സ്വരക്ഷ-തന്റെ രക്ഷയ്ക്കു വേണ്ടും കാൎയ്യങ്ങൾ. ഇടം-അനുകൂലസ്ഥലം.

494. അനുകൂലസ്ഥലത്തു ചെന്നു്, ചേൎന്നു-കോട്ടയെ ചേൎന്നു നിന്നുതന്നെ പോരാടിയാൽ, പകയ്ക്കു് എണ്ണം പാഴ്-ജയി

ക്കാമെന്ന ശത്രുവിന തോന്നിയിരുന്ന വിചാരം പാഴാകും. വന്നിരിക്കുന്നവനെ വെല്ലണമെന്നതിനെക്കാൾ സ്വരക്ഷ കരുതുന്നതിലായിരിക്കും ശത്രുവിൻെറ ശ്രദ്ധ മുഴുവൻ; അതിനാൽ അവൻ തോല്ക്കും.

495. കയത്തിൽ—ആഴമുള്ള വെള്ളത്തിൽ. അതു് ഒഴിക്കിൽ—കയംവിട്ടു മാറിയാൽ. അടിയും—അടിപെടും.

496. പടവു്—ഒരുതരം ചെറിയ കപ്പൽ. പട്ടതമവും—ഏററവും സാമൎത്ഥ്യമുള്ളതുതന്നെ ആയാലും. സ്ഥലം അനുകൂലമല്ലെങ്കിൽ, എത്ര സമൎത്ഥനായാലും തോല്ക്കുമെന്നു സാരം.

497. നല്ലപോലെ ചിന്തിച്ചിട്ടു്, അനുകൂലസ്ഥാനത്തുചെന്നു്, എതിരിട്ടാൽ, കരളേ തുണ പോരും—1. ധൈൎയ്യംമാത്രം സഹായിച്ചാൽ മതി. 2. ധൈൎയ്യം സഹായിയായിട്ടു കൂടെ വന്നുചേൎന്നുകൊള്ളും. കരളേ—കരൾ—ധൈൎയ്യം തനിയെതന്നെ· പോരും—1 മതിയാകും. 2. വന്നുചേരും.

498. ചെറിയ പടയുടെ ഇരിപ്പിടത്തു ചെന്നു് ആക്രമിച്ചാൽ വലിയ പടയും, പടിയും—അടിഞ്ഞുപോകും.

499. ചിറ—കോട്ട. ചീരു്—സൗകൎയ്യങ്ങൾ—സേന മുതലായവ. ചേക്ക്—ഇരിപ്പിടം.

500. പുതയൽ—കാലു പുതയുന്ന ചെളിത്തറ. നരി—കരുക്കൻ. വളർ അഞ്ചാ—വളറിനെ പേടിക്കാതെ നില്ക്കുന്ന. വേൽകോർ കൊമ്പൻ—വേല്ക്കാരെ കുത്തിക്കോൎത്ത കൊമ്പോടുകൂടിയ ആന. വളർ—ആനവളർ—ആനയെ അടിക്കുന്ന കമ്പു്. വളർ അഞ്ചാത്തതു്—ആനക്കാരൻെറ ദണ്ഡനങ്ങളെ പേടിക്കാതെ മദിച്ചുനില്ക്കുന്നതു് എന്നൎത്ഥം.

സൂ. സം:—491–494 ചെന്നു് എല്ക്കുന്ന രാജാവു് അനുകൂലസ്ഥാനം അറിയണം. 495–497 അനുകൂലസ്ഥാനത്തെപ്പററി പൊതുവേ, 498–500. അനുകൂലമല്ലാത്ത സ്ഥാനത്തു പററുന്ന ദോഷങ്ങൾ.

അ. 51. മന്ത്രിമാർ മുതലായവരെ കുലശീലാദികൾ അറിഞ്ഞു്, പരിശോധിച്ചുവേണം സ്വീകരിക്കാൻ.

501. മരണഭയം, ധമ്മാത്ഥകാമങ്ങൾ എന്ന മൂന്ന പുരുഷാത്ഥങ്ങൾ ഈ നാലിലും ഒരുവൻെറ മനഃസ്ഥിതി പരിശോധിക്ക. അതിൽനിന്നും ആളിൻെറ യോഗ്യത അറിയുക. ചാണക്യൻെറ അത്ഥശാസ്ത്രം, ഒന്നാംഭാഗം പത്താംഅധ്യായത്തിൽ ഈ പരിശോധനകളുടെ മാൎഗ്ഗങ്ങൾ കാണാം.

പരിശോധനാമാൎഗ്ഗങ്ങൾ—1. ധമ്മപരിശോധന-ഈ രാജാവു ധമ്മജ്ഞനല്ല. ഇവനെ പോക്കണം. നല്ല ഒരു രാജാവിനെ ആക്കണം. നിങ്ങൾ എന്തുപറയുന്നു എന്നു പുരോഹിതനെയോ തത്തുല്യനെയോകൊണ്ടു രഹസ്യമായി മന്ത്രിയോടു ചോദിപ്പിക്ക.

2. ധനാശാപരിശോധന—ഈ രാജാവ് ദാനശീലനല്ല ഇവനെ പോക്കി ഒരു ദാനശീലനെ രാജാവാക്കണം. നിങ്ങൾ എന്തുപറയുന്നു എന്നു സേനാനായകനെയോ തത്തുല്യനെയോകൊണ്ടു രഹസ്യമായി മന്ത്രിയോടു ചോദിപ്പിക്ക.

3. കാമപരിശോധന. രാജപത്നി അങ്ങയുടെ സൗന്ദൎയ്യത്തിൽ ഭ്രമിച്ചിരിക്കുന്നു. രഹസ്യമായി കാണണമെന്ന് അപേക്ഷിക്കുന്നു. എന്നിങ്ങനെ, തപോവേഷധാരിണിയായ ഒരു വൃദ്ധയെക്കൊണ്ടു മന്ത്രിയോടു പറയിക്ക.

4. മരണഭയപരിശോധന—ഈ രാജാവു നമ്മെ കൊല്ലാൻ ഗൂഢമായി ആലോചിക്കുന്നു. നമുക്ക് അവനെ കൊല്ലണം. എന്നിങ്ങനെ മററു മന്ത്രിമാരെക്കൊണ്ടു പറയിക്ക. ഇവ കേൾക്കുമ്പോൾ മന്ത്രിയുടെ ഭാവഭേദങ്ങളും മറുപടിയുംകൊണ്ടു മനസ്ഥിതി അറിയാം.

502. കറ-കററം-തെററ്. ത്രാസം-പേടി. ത്രപ-ലജ്ജ. തെററുപററുന്നതിൽ പേടി, നീചകാൎയ്യങ്ങളിൽ ലജ്ജ, ദോഷമില്ലായ്മ, നല്ല കുലത്തിലെ ജനനം ഇവയാൽ, മന്ത്രിപദത്തിനു യോഗ്യനോ അല്ലയോ എന്നു നിൎണ്ണയിക്ക. ദോഷങ്ങൾ സൂ. 431, 432 നോക്കുക. അവയിൽ രാജാവിനു പറഞ്ഞ ദോഷങ്ങൾ മന്ത്രിയുടെയും ദോഷങ്ങൾതന്നെ.

അവയ്ക്കുംപുറമേ, മടി, മറവി, കാൎയ്യവിഘ്നം വരുത്തുക മുതലായവയും.

503. അരിയവ-പഠിക്കാൻ, പ്രയാസമുള്ള ശാസ്ത്രങ്ങൾ. പാൎക്കിൽ-സൂക്ഷ്മമായി പരിശോധിച്ചാൽ. ത്രിഗുണങ്ങൾ എപ്പോഴും ഒന്നുപോലെ ഒരുവനിൽ നില്ക്കുന്നില്ല. അതിനാൽ, പഠിച്ചവനും തെററുപററും.

504. ഒരുവന്റെ, ദോഷങ്ങളും ഗുണങ്ങളും, നാട്ടക-ആരാഞ്ഞും ചിന്തിച്ചും അറിക. ഗുണദോഷങ്ങളിൽ, ഏതാണ് അധികമെന്നു ചിന്തിക്ക. അതുപോൽ കൊൾക-അതിനനുസരിച്ചു സ്വീകരിക്ക. ദോഷമില്ലാത്ത മനുഷ്യർ ഇല്ല. അതിനാൽ ഗുണമോ ദോഷമോ കൂടുതലെന്നു പരിശോധിക്ക. ഗുണങ്ങളാണു കൂടുതലെങ്കിൽ സ്വീകരിക്ക.

505 ഒരുവന്റെ ഉത്തമത്വവും നീചത്വവും അറിയാൻ അവന്റെ പ്രവൃത്തിതന്നെയാണു ശരിയായ നികഷം-ഉരകല്ല്. ഉരകല്ലിൽ പൊന്നിന്റെ മാററ് അറിയുമ്പോലെ.

506. ബന്ധുമിത്രാദികൾ ഇല്ലാത്തവർ ലോകത്തോടു മറ്റൊരു ബന്ധവും ഇല്ലാത്തവരാണ്, തെററുചെയ്വാൻ മടിക്കയില്ല, അവരെ അടുപ്പിക്കരുത്.

507. കുറാൽകൊണ്ടാൽ-സ്നേഹംനിമിത്തം സ്വീകരിച്ചു കാൎയ്യഭാരം ഏല്പിച്ചാൽ. അന്ധത···ആം-അറിവില്ലായ്മയാൽ വരുന്ന എല്ലാ ദോഷങ്ങളും ഉണ്ടാകും. അവനെ കാൎയ്യം ഏല്പിക്കുന്നതു രാജ്യത്തോടു ചെയ്യുന്ന മഹാപരാധമാണ്.

508. നാടാതെ-കുലശീലാദികൾ ചിന്തിക്കാതെ, ഇതരനെ-തന്നോടു ബന്ധമില്ലാത്ത, അന്യനെ, സ്വീകരിച്ചാൽ. കിളകൾ-സന്താനങ്ങൾ. ബന്ധം - കുലപരമ്പരയായസേവകൊണ്ടോ ഉദ്യോഗപാരമ്പൎയ്യംകൊണ്ടോ മറ്റോ ഉള്ളബന്ധം.

509. തിരയാതെ സ്വീകരിക്കരുത്. സ്വീകരിച്ചാൽ അവനു കഴിയുമെന്ന കാൎയ്യം ഏല്പിച്ചിട്ട്, പിന്നെ തെററു

കാണുവോളം, അവനെ സംശയിക്കരുതു്. ഏല്പിച്ച കാൎയ്യത്തിലെ അനാസ്ഥയാൽ രാജാവിനു സംശയം വരാം, അതു പാടില്ല.

510 ഏല്ക്കൽ–സ്വീകരിക്കൽ. അഴിയാതെ എഴും അഴൽ–ഒട്ടങ്ങാതെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ദുഃഖം.

സൂ സം:–501–503 ഗുണവാനെ അറിക. 504 ഗുണമോ ദോഷമോ കൂടുതൽ? 505. പരിശോധനയ്ക്കു നല്ല മാൎഗ്ഗം 506 ബന്ധം അററവർ. 507, 508 അറ്റവനെ അടുപ്പിച്ചാൽ. 509, 510 തെററു കാണുവോളം സംശയിക്കരുതു്.

അ. 52. സ്വീകരിച്ചവനു കഴിയുന്ന കാൎയ്യം അറിഞ്ഞു്, അവനെ അതു് ഏല്പിക്ക.

511. ഒരു കാൎയ്യം സാധിക്കാൻ നല്ല വഴിയും കെട്ടവഴിയും ഉണ്ടായിരിക്കും. ചിന്തിച്ചു്, അതിൽ നല്ലവഴി സ്വീകരിക്കുന്നവനിൽ കാൎയ്യഭാരം ചുമത്തുക. അതിനു് ആദ്യം ഒരു നിസ്സാരകാൎയ്യം ഏല്പിച്ചു പരിശോധിക്ക.

512. നാട്ടിൽ ധനം വരാനുള്ള വഴിയും ഐശ്വൎയ്യവും വളൎത്തി, തടസ്സങ്ങളെ നിത്യവും തേടി, പരിഹരിക്കുന്നവനാണു രാജാവിനു കാൎയ്യങ്ങൾ സാധിക്കാൻ ഉചിതൻ. ധനം വരാൻ വഴികൾ–കരംപിരിവു്, കൃഷി, കച്ചവടം മുതലായവ. ഐശ്വൎയ്യങ്ങൾ – 385–ാംസൂത്രത്തിൻെറ വ്യാഖ്യാനത്തിൽ പറയുന്ന ധൎമ്മാൎത്ഥകാമകാൎയ്യങ്ങൾ.

513. കാൎയ്യാകാൎയ്യബോധം, രാജാവിനോടു സ്നേഹം, ധനാശയില്ലായ്മ, മനസ്സിൻെറ ഉറപ്പു് ഇവ ഉള്ളവനിലേ കാൎയ്യഭാരം ചുമത്താവൂ.

514. എതിലും–ഏതു പരിശോധനയിലും. പലരും–അധികംപേരും. പരിശോധിച്ച കാലത്തു് ഇല്ലാതിരുന്ന ദോഷങ്ങൾ പിന്നെ ഉണ്ടായെന്നുവരാം.

515. അറിവോടും ക്ഷമയോടും, ആവോൎക്കു് – കാൎയ്യം സാധിക്കാൻ കഴിയുന്നവൎക്കു ഭരം–കാൎയ്യഭാരം കൊടുക്കണം.

അൻപ് ഓൎത്ത് അല്ല ഭരം ഏകണം-തന്നോട് അൻപുള്ള വനാണെന്നു വിചാരിച്ചു മാത്രം ഒരുവനെ രാജ്യകാൎയ്യം ഏല്പിക്കരുത്.

516. നടത്താനുള്ള കാൎയ്യവും, അതു നടത്തുന്ന ആളിന്റെ യോഗ്യതയും, കാലസ്ഥിതിയും ഓൎത്തുനോക്കുക. ഇവ പരസ്പരം അനുകൂലങ്ങളാണെങ്കിൽ അവനെ അക്കാൎയ്യത്തിനു ആക്കുക. കാലസ്ഥിതി-ഇക്കാലത്ത് ഇക്കാൎയ്യം ഇവനെക്കൊണ്ടു് ആകുമോ എന്ന ചിന്തനം.

517. ഇതിനാൽ-ഈ ഉപകരണങ്ങൾകൊണ്ടു്. വിടുക-കല്പിക്ക. ഉപകരണങ്ങൾ-ധനം, സഹായികൾ മുതലായവ.

518. ഒരു കാൎയ്യത്തിനു് ഒരുവൻ യോഗ്യനെന്നു കണ്ടാൽ, അവനു് അതിനു വേണ്ടുന്ന നില, ധനം, അധികാരം മുതലായവ കൊടുക്കണം.

519. ഏല്പിച്ച കാൎയ്യം ശ്രദ്ധിച്ചു ചെയ്യുന്നവന്റെ സ്നേഹത്തെ മറിച്ചു വിചാരിക്കുന്നേടം-വിചാരിക്കുന്നവനെ ഐശ്വൎയ്യം വിട്ടൊഴിയും.

520. കാരകർ-ചെയ്യുന്നവർ-രാജ്യകാൎയ്യങ്ങൾ നടത്തുന്നവർ-സൎക്കാർജോലിക്കാർ, കോടാതെ-കോണാതെ-ധൎമ്മമാൎഗ്ഗത്തിൽനിന്നു മാറിപ്പോകാതെ, ഉലകം-ജനങ്ങൾ, കോടാ-കോടുകയില്ല. അതിനാൽ, രാജാവു് എപ്പോഴും, നാടുക-സൎക്കാർജോലിക്കാരുടെ പ്രവൃത്തികളെ, ആരാഞ്ഞറിയണം.

സൂ. സം:-511-513 ഭരം ഏല്പിക്കപ്പെടേണ്ടവന്റെ ലക്ഷണം. 514. കൈക്കൊണ്ടാൽ കളയേണ്ടവൻ. 515 അൻപുമാത്രം പോരാ. 516-519 ഉചിതനെ ഭരം ഏല്പിക്കേണ്ടും വിധം. 520 ഭരം ഏല്പിച്ചാൽ ചെയ്യേണ്ടതു്.

അ. 53. രാജാവു ബന്ധുക്കളെ അണച്ചുകൊള്ളുന്നതു രാജ്യക്ഷേമത്തിനു് അനുകൂലമാണു്.

521. ചുറ്റം-ബന്ധുക്കൾ. പഴമയെ-പഴയകാലത്തെ കാൎയ്യങ്ങളെ-അവനു ധനം ഉണ്ടായിരുന്നപ്പോൾ അവൎക്കു ചെയ്ത

ഉപകാരങ്ങളെ, ദുസ്ഥൻ–ദരിദ്രൻ–അവൻെറ, ദാരിദ്ര്യത്തിൽ മററുള്ളവർ അകലും. 'ഉം' ദരിദ്രനെ ആരും വാഴ്ത്തുകയില്ലെന്നു കാണിക്കുന്നു.

522. പ്രിയത–സ്നേഹം. വായ്ക്കിൽ–ഭാഗ്യത്താൽ കിട്ടുമെങ്കിൽ. കിളിയൽ–കിളിർപ്പ്–വളച്ച്. വിഭവം–ഐശ്വര്യം. രാജാവിൻെറ വിഭവങ്ങൾ, സൂ. 381.

523. കലരാക്കരളിൻ – ബന്ധുക്കളോട് ഇടകലരാത്ത കരൾ–മനസ്സ് ഉള്ളവൻെറ, വസു–ധനം, കരയില്ലാത്ത കുളത്തിൽ നിറഞ്ഞ വെള്ളംപോലെയാണു്.

524. ധനം, പെറ്റാൽ–നേടിയാൽ, അതുകൊണ്ടു നേടിയ–നേടേണ്ടുന്ന ഫലം എന്തെന്നാൽ, ബന്ധുക്കൾ ചുററിനില്ക്കത്തക്കവണ്ണം അവരെ ആദരിച്ചു കഴിഞ്ഞുകൂടുക എന്നതാണു്.

525. സുഖവാക്കും ദാനവും കഴിയുമെങ്കിൽ ബന്ധുക്കൾ അവരുടെ ബന്ധുക്കളുമായി അവനെ അടുത്തുകൂടും. ആകിൽ–പ്രയാസമെന്നു സൂചന.

526. ക്രോധഅപ്രിയൻ–കോപത്തിൽ പ്രിയമില്ലാത്തവനും, അധികം ദാനം ചെയ്യുന്നവനുമാണെങ്കിൽ, അവനെക്കാൾ കൂടുതൽ ഉററവോർ–ബന്ധുക്കൾ ആർക്ക്? ആർക്കും ഉണ്ടാകയില്ല.

527. ഒളിയാ–കിട്ടിയ ഭക്ഷ്യം, ഒളിക്കയില്ല, കരഞ്ഞു കൂട്ടുകാരെ വിളിച്ചുവരുത്തിത്തിന്നും. പൊരുളും–1. ധനവും. 2. പുരുഷാർത്ഥങ്ങളും. അതു് ഒത്തവനേ – അതുപോലെ ചെയ്യുന്നവനു മാത്രമേ ഇിലനിൽക്കൂ.

528. രാജാവു് ഓരോരുത്തനെ അവനവൻെറ സ്ഥിതിക്കുതക്കവണ്ണം നോക്കുന്നവനായിട്ടു്, എല്ലാരെയും ഒന്നുപോലെ നോക്കുന്ന സ്വഭാവം ഒഴിയണം. അതു വിചാരിച്ചു പലരും വിട്ടുപൊയ്ക്കളയാതെ നില്ക്കും. പൊതുനോക്കാണെങ്കിൽ ഉയന്നവർ പിരിഞ്ഞുപൊയ്ക്കളയും.

529. അടുത്തിരുന്ന ബന്ധു പിരിയുകയാണെങ്കിൽ, അതിന് ഇട–പിരിയാൻ ഉണ്ടായ കാരണം, മറഞ്ഞനാൾ–

രാജാവിൽ ഇല്ലാതാകുമ്പോൾ, അണയും—ആ ബന്ധു, തിരിച്ചുവന്നു് അടുത്തുകൂടും. ബന്ധുസ്നേഹം സ്വതേ ഉള്ളതു്. വിരോധകാരണം കൃത്രിമം. അതുമറയുമ്പോൾ സ്നേഹം പ്രവൎത്തിച്ചുകൊള്ളും.

530. താനേ—കാരണം ഇല്ലാതെ, പോയ ബന്ധു വല്ല ആവശ്യവും നേരിടുമ്പോൾ, ഹേതുവൊടു്—ആ കാരണംകൊണ്ടു്, വീണ്ടും അണുത്തുവരുമ്പോൾ, എണ്ണി—കരുതലോടുകൂടി, താങ്ങി—ആ ആവശ്യം നിറവേററി, കൊൾക—സ്വീകരിക്ക. അവൻെറ നടപടികൾ പ്രത്യേകം സൂക്ഷിച്ചുകൊള്ളണം.

സൂ. സം—521 ബന്ധുമാഹാത്മ്യം. 522. ബന്ധുസ്നേഹം ഐശ്വൎയ്യകാരണം. 523. ബന്ധുസ്നേഹം ഐശ്വൎയ്യരക്ഷ. 524. നേടിയ ധനത്തിൻെറ ഫലം. 525–528 ബന്ധുക്കളെ അണച്ചുകൊള്ളാൻ ഉപായം. 529. കാരണത്താൽ പിരിഞ്ഞുപോയവൻെറ തിരിച്ചുവരവു്. 530. കാരണമില്ലാതെ പിരിഞ്ഞുപോയവൻ വന്നാൽ.

അ. 54. പ്രഭുത്വം,ശക്തി, ധനം, വിജയം മുതലായവയാൽ മതിമറന്നു്, സ്വരക്ഷ, ശത്രുനാശം മുതലായവ കരുതാൻ വിട്ടുപോകരുതു്. ബന്ധുക്കളെക്കൊണ്ടുള്ള ഫലം ഈ മറവിയാൽ നശിച്ചുപോകാമെന്നതിനാൽ ഇവിടെപ്പറയുന്നു.

531. കടന്നമുനിവു്—അതിരുകവിഞ്ഞ കോപം, രാജാവിനു ദുഷ്ടശിക്ഷയ്ക്കും ശത്രുസംഹാരത്തിനും കോപംവേണം, കടന്ന കോപം സ്വനാശത്തിനു കാരണമാണു്.

532. അനടിനടീനത – നിത്യദാരിദ്ര്യം. അറിവിനെ കൊല്ലും. പുകഴിനു മതിമറവി കാലൻ – മതിമറവി കീൎത്തിയെ കൊല്ലും. ദാരിദ്ര്യശാന്തിക്കവേണ്ടി അറിവുകേടുകൾ ചെയ്തുപോകും. ക്രമേണ അറിവു നശിക്കും. മതിമറവിയാൽ വേണ്ടതുചെയ്യാതെ, കീൎത്തി നശിക്കും.

533. ശാസ്ത്രമതം—ശാസ്ത്രങ്ങൾ സമ്മതിച്ചിട്ടുള്ളതു്. രാജാക്കന്മാൎക്കു മാത്രമല്ല, പുരുഷാൎത്ഥങ്ങൾക്കു യത്നിക്കുന്ന ആൎക്കും,

മറവി ഉണ്ടെങ്കിൽ പുരുഷാൎത്ഥങ്ങൾ സാധിക്കായ്കയാൽ, കീൎത്തി ഇല്ല.

534. ഭീരു—ഭയമുള്ളവൻ. അരൺ ഇല്ല—കോട്ട ഉണ്ടായിരുന്നാലും, ഫലമില്ല. നലം ഇല്ല—എല്ലാ നലവും—ഐശ്വൎയ്യവും ഉണ്ടായിരുന്നാലും ഫലമില്ല.

535. കാക്കാ—കാത്തുകൊള്ളാത്ത—അറിഞ്ഞു തടുത്തുകൊള്ളാത്ത. ആ പിഴ—കേടിനെ മുൻകൂട്ടി അറിഞ്ഞു തടുത്തില്ലെന്ന ആ തെററ്. അഴൽ ആം—ദുഃഖകാരണം ആകും.

536. എത്ര നിസ്സാര കാൎയ്യത്തിലും, നല്ലകാലത്തും പൊല്ലാക്കാലത്തും, തന്റെ കീഴിലുള്ളവർ മുതലായ ആരോടും, മറവിയില്ലാതെ പെരുമാറാമെങ്കിൽ, അതു്, അതുല നലം—തുല്യമില്ലാത്ത ശുഭമാണ്. 'എഴായ്കിൽ'—പ്രയാസമെന്നു സൂചന.

537. നിനവ് അഴിയാ മതിയാൽ—ഓൎമ്മകെടാത്ത—മറവിയില്ലാത്ത ബുദ്ധികൊണ്ടു, കരുതി ചെയ്കീടിൽ—നല്ലപോലെ ചിന്തിച്ചുചെയ്താൽ, കഴിയാതെ എതു്—സാധിക്കാത്ത കാൎയ്യം ഏതാണ്. ഓൎമ്മയും ആലോചനാശക്തിയും ഉള്ളവനു സകലം സാധ്യം.

538. പുകഴ്വതു്—നീതിശാസ്ത്രങ്ങളിൽ പുകഴ്ത്തിപ്പറഞ്ഞിരിക്കുന്ന കാൎയ്യങ്ങളെ, എണ്ണി—ഓൎമ്മിച്ചു്—മറന്നുപോകാതെ, ചെയ്യണം. വഴുതുകിൽ—ഓൎമ്മ. വഴുതി—തെററിപ്പോകുന്നെങ്കിൽ, ഏഴു ജന്മങ്ങൾക്കും ദുഃഖം ഉണ്ടാകും. ഏഴുടൽ—സൂ. 62. രാജാക്കന്മാർ മറക്കരുതാത്തവ—മൂന്നുശക്തി, നാലുപായം, അഞ്ചു കൎമ്മം, ആറുഗുണം എന്നിവയ്ക്കു വേണ്ടുന്ന രക്ഷകൾ. സ്വധൎമ്മം ചെയ്കില്ലെങ്കിൽ ദുഃഖം ഫലം.

539. കടന്ന മകിഴ്വിൽ—തനിക്ക് അതിരു കടന്ന സന്തോഷം വന്നിരിക്കുമ്പോൾ, മറന്നു കെട്ടവരെ—അതുപോലത്തെ അതിസന്തോഷത്താൽ വേണ്ടും കാൎയ്യങ്ങൾ മറന്നു്, അതുനിമിത്തം കെട്ടുപോയവരെ, കരളിൽ കാണുക—ഓൎക്കുക. ഓൎത്താൽ ജാഗ്രത ഉണ്ടാകും, വേണ്ടതു ചെയ്യും.

540. എണ്ണിയതു്-ആഗ്രഹിച്ച കാര്യത്തെ, എണ്ണുവതു് എളുതാകിൽ-മറന്നുപോകാതെ വിചാരിക്കാൻ കഴിയുമെങ്കിൽ, ആ ആഗ്രഹിച്ച കാര്യം, എണ്ണുവതു് എളുതാം- സാധിക്കാൻ പ്രയാസമില്ല. 'എളുതാകിൽ' ഇടവിടാതെ വിചാരിക്കാൻ പ്രയാസമെന്നു സൂചിപ്പിക്കുന്നു. വിചാരിച്ചാൽ യത്നം ഉണ്ടാകും, കാര്യം സാധിക്കും.

സൂ. സം:-531, 532 മറവിയുടെ ദോഷങ്ങൾ. 533-535 മറവിക്കാരനു വരുന്ന കേടു്. 536, 537 മറക്കായ്കയുടെ നന്മ. 538 മറക്കാതെ ചെയ്യേണ്ടുന്നവ. 539, 540 മറവി മാറാൻ വഴി.

അ. 55. ചെംകോൽ-ചെവ്വുള്ള കോൽ. ധർമ്മത്തിലും നീതിയിലുംനിന്നു കോണാതെ ചെവ്വിനു രാജ്യഭരണം നടത്തുന്നു എന്ന അർത്ഥത്തിൽ, ഭരണാധികാരമുദ്രയായി രാജാവു കൈയിൽ വച്ചിരിക്കുന്ന കോൽ. അതിന്റെ മുറ ചെങ്കോന്മുറ. മറവിയില്ലാത്ത രാജാവിനേ ചെങ്കോന്മുറ സാധിക്കൂ.

541. നാടുക-കുററത്തിന്റെ തെളിവുകൾ, ആരായുക. മുഖംനോക്ക്-ദാക്ഷിണ്യം പാടില്ലതന്നെ. നൃപനായ്-ജനരക്ഷകൻ എന്ന നിലയിൽ, പക്ഷപാതമില്ലാതെ, തേടി-നീതിനിപുണന്മാരോടു് ആലോചിച്ചു്, ചെയ്ക-തക്ക ശിക്ഷ കൊടുക്ക. മുറ-അതാണു നീതി.

542. ഉലകം-സകല ജീവരാശികളും, വാൻ പാർത്തു്-ആകാശത്തെ-മഴയെ നോക്കി വാഴുന്നു. എങ്കിലും, നാട്ടാർ-പ്രജകൾ, വാഴും-നാട്ടുവാഴുന്ന ചെങ്കോലും-ചെങ്കോലിനെ നോക്കി വാഴുന്നു. 'ഉം'-രണ്ടു വാക്യങ്ങളെയും തമ്മിൽ ചേർക്കുന്നു. മഴയാൽ ഉണ്ടാകുന്ന ഭക്ഷ്യങ്ങളെ മഴയെന്നും, ചെങ്കോലിനാൽ ഉണ്ടാകുന്ന രക്ഷയെ ചെങ്കോലെന്നും പറഞ്ഞു. ചെങ്കോന്മുറയില്ലെങ്കിൽ ഭക്ഷ്യങ്ങൾ ഉണ്ടായും ഫലമില്ല.

543. മറ-വേദം, വൃഷം-ധർമ്മം, ഇവയ്ക്കു് നിദാനമായി-കാരണമായി, നിന്നതു്-മറ്റൊന്നിനെയും ആശ്രയിക്കാതെ,

പണ്ടേ നിലനില്ക്കുന്നതാണു ചെങ്കോൽ–ചെങ്കോന്മുറ. വേദവും ധൎമ്മവും അനാദികൾ. അവ നിലനില്ക്കണമെങ്കിൽ ചെങ്കോൽ കോണരുതു്, അതിനാൽ, ചെങ്കോൽ അവയ്ക്കു കാരണം. പണ്ടേ നില്ക്കുന്നതിനാൽ 'നിന്നതു്'.

544. കരുണയോടെ ചെങ്കോന്മുറ നടത്തുന്ന രാജശ്രേഷ്ഠന്റെ ലോകം പാദത്തിൽ ചേൎന്നു വൎത്തിക്കും. ലോകം മുഴുവൻ വശമാകും.

545. ധൎമ്മം അനുസരിച്ചു ചെങ്കോൽ ആളുന്നവന്റെ–നടത്തുന്ന രാജാവിന്റെ നാട്ടിൽ മഴയും വിളവും പിഴയ്ക്കയില്ല. ആ നാട്ടിൽ ആകാശവും ഭൂമിയും ഒന്നുപോലെ ഫലവത്തു്.

546. രാജാവിനു വിജയകാരണം വേലല്ല, ചെങ്കോലാണു്. അതും–ആ ചെങ്കോലും, വീശിടായ്കിൽ–വളയാതെ–കോണാതെയിരിക്കമെങ്കിലേ ജയകാരണമാവൂ. വീശുക–വളയുക. അറഞ്ഞു വച്ചിരുന്ന തടി "വീശിപ്പോയി" എന്നു പറയാറുണ്ടല്ലോ. ചെങ്കോൽ കോണാതെയിരുന്നാലേ രാജാവിന്റെ വേൽ മുതലായ ആയുധങ്ങൾ ഫലിക്കൂ.

547, രാജാവു ലോകം മുഴുവൻ രക്ഷിക്ക. മുറ–ചെങ്കോന്മുറ, മുടക്കിടാഞ്ഞാൽ–രാജാവു തെററിച്ചില്ലെങ്കിൽ, ആ ചെങ്കോന്മുറ അവനെയും ആളും–രാജാവിനെയും രക്ഷിക്കും. മുറ തെററിക്കാത്ത രാജാവു് ലോകം മുഴുവൻ ഭരിക്കാൻ ഇടയാകും.

548. ദുൎമ്മൻ–സങ്കടക്കാൎക്കു സമയം അനുവദിക്കാത്തവനും, പാൎത്തു്–സങ്കടം കേട്ടു നീതിജ്ഞന്മാരോടു ചിന്തിച്ചു്. മുറ അരുളാ–മുറ നടത്തിക്കൊടുക്കാത്തവനുമായ രാജാവു്. അവനേ താണു മുടിയും–മററു കാരണങ്ങൾ ഇല്ലാതെ അവൻ തനിയേതന്നെ നാൾക്കുനാൾ താണു നിശ്ശേഷം നശിക്കും. 2. മുടിയും താണവനേ–അവൻ ഐശ്വൎയ്യങ്ങൾ മാത്രമല്ല, കിരീടവും താണുപോയവൻതന്നെയാണു്–കിരീടവും താണുപോകും–രാജത്വവും കെടും.

549. തന്നൊടു കൂടി കാത്തു്–തന്നെയും പ്രജകളെയും രക്ഷിച്ചു്, അഴിവിൽ ദണ്ഡനം–ആരെങ്കിലും നീതിക്കു് അഴിവു ചെയ്യുമ്പോൾ അവനെ ശിക്ഷിക്കുന്നതു രാജാവിന്റെ, മുറ–ധർമ്മമാണു്. കുറയോ–ശിക്ഷിക്കുന്നതു കുറ്റമാണോ?തന്റെ കീഴിൽപ്പെട്ട ഒരുവനെ വേദനപ്പെടുത്തുന്നതു പാപമാണെന്ന അഭിപ്രായക്കാരെ ഖണ്ഡിച്ചുപറഞ്ഞതാണു് ഇതു്.

550. കൊട്ടമയ്ക്കു്–അതികഠിനദുഷ്ടത ചെയ്യുവനെ അതിനു ശിക്ഷയായിട്ടു്, രാജാവു കൊല്ലുന്നതു ധാന്യങ്ങളുടെ ഇടയിൽ നിന്നു കള പറിച്ചുകളയുന്നതുപോലെയാണു്. ദേഹദണ്ഡം, പ്രായശ്ചിത്തം, കൊല എന്ന മൂന്നുതരം ശിക്ഷകളിൽ ആദ്യത്തെ രണ്ടുമാണു് 549–ാം സൂത്രത്തിൽ പറഞ്ഞതു്. മൂന്നാമത്തതു് ഇതിലും പറഞ്ഞു.

സൂ. സം:—541 ചെങ്കോന്മയുടെ ലക്ഷണം. 542, 543 ചെങ്കോലിൻെറ മാഹാത്മ്യം. 544–547 മുറ നടത്തുന്ന രാജാവിൻെറ ഫലം. 548 മുറ നടത്താത്ത രാജാവിൻെറ അനുഭവം. 549, 550 ദണ്ഡനം രാജധർമ്മമാണു്.

അ. 56. കൊട്ടം–കഠിനമായ–നീതികെട്ട, ഭരണം. ചെങ്കോന്മയ്ക്കു വിപരീതം. ചെങ്കോന്മ >< കൊട്ടങ്കോന്മ.

551. ധനാശയാൽ, പ്രജകളെ ഉപദ്രവിക്കുന്ന, കുനയൻ കൊററൻ–നീതികെട്ട രാജാവു്, കൊലപാതകിയെക്കാൾ കഠിനനാണു്. കൊലയാൾ ഒരിക്കലേ വേദനപ്പെടുത്തു, ഈ രാജാവു് എപ്പോഴും നോവിക്കും. അതിനാൽ കൊലയാളിൽ കൊടിയോൻ.

552. ചെങ്കോലിന്റെ അധികാരത്താൽ, ഇരന്നനില്ലോൻ–യാചിക്കുന്നവൻ–പണത്തിനു ജനങ്ങളെ ഞെക്കുന്ന രാജാവു്, ഇടു് എന്നു്–നിൻെറ കൈയിൽ ഉള്ളതു് അവിടെ, ഇടു് എന്നു വഴിയാത്രക്കാരോടു പറഞ്ഞുകൊണ്ടു്, വാളോടു്–വാളും പിടിച്ചുകൊണ്ടു, വഴിയിൽ നില്ക്കുന്ന കൊള്ളക്കാരനെപ്പോലെയാണു്. ന്യായപ്രകാരമുള്ള രാജഭോഗമല്ല ചോദിക്കുന്നതു്. അതിനാൽ 'ഇരന്നനില്ലോൻ.'

553. അന്വദിനം-ദിവസന്തോറും. ആരാഞ്ഞു് നാട്ടിൽ നടക്കുന്ന അഴിമതികളെ അന്വേഷിച്ചറിഞ്ഞു്, ആളാ-ഭരിക്കാത്ത, നൃപന്ന നാടുകെടും-1. രാജ്യം രാജാവിന്നു നഷ്ടപ്പെടും. 2. രാജാവിന്റെ രാജ്യം നശിക്കും-ഐശ്വൎയ്യം കെട്ടതാകും.

554. കോന്മുറാ കോടിയ-നീതികെട്ട ഭരണം നടത്തുന്ന, കരുതാക്കൊററന്-നീതികേടിന്റെ, ഭാവിഫലം ചിന്തിക്കാത്ത രാജാവിന്നു, നാടു് ഒത്തുപൊരുൾപോം-നാടും ധനവും ഒന്നിച്ചു നശിക്കും.

555. പ്രജകളെ, നോവിച്ചു് ഉതൃറിയ കണ്ണീരല്ലയോ രാജാവിന്റെ, ഐശ്വൎയ്യങ്ങളെ ഒഴക്കിക്കൊണ്ടുപോകുന്ന പെരുവെള്ളം. നോവിച്ചു നേടിയ ധനം നോവിച്ചുകൊണ്ടുപോകും.

556. രാജാവിന്നു നെടുനാൾ നിലനില്പിന്നു കാരണം ചെങ്കോന്മുറയാണു്. ഒളിയും-കാന്തിയും-കീൎത്തിയും. അറും-നശിക്കും.

557. മുകിൽഅലിവു് അററാൽ ഉലകിന്നു് എത്ര സങ്കടം ഉണ്ടാകുമോ, അത്രയും സങ്കടം പ്രജകൾക്കു് ഉണ്ടാകും, നൃപൻ അലിവു് അററാൽ. മുകിൽ-മേഘം. ഉലകു്-ലോകം-സൎവ്വജീവികളും. അലിവു്-ദയ. മുകിൽ അലിയുക, സൂ. 19 വ്യാഖ്യാനം. സൂ. 542 നോക്കുക.

558. കൊട്ടുങ്കോലിന്റെ ഭരണത്തിൽപെട്ടാൽ ധനികത ദാരിദ്ര്യത്തെക്കാൾ കഠിനമിണ്ടു്. രാജാവിന്റെയും അക്രമികളുടെയും ഉപദ്രവം ധനികന്മാൎക്കു് അവിടെ എന്നും ഉണ്ടാകും.

559. മുറമഴ-കാലത്തിന്നുള്ള മഴ. മുകിൽഅണി-മേഘക്കൂട്ടം.

560. കാപ്പോൻ-രക്ഷിക്കുന്നവൻ-രാജാവു്, കാക്കായ്ക്കിൽ-നീതിയോടെ രാജ്യം, രക്ഷിച്ചില്ലെങ്കിൽ, പശു പാൽ, കാക്കാ-രക്ഷിക്കയില്ല-പശുക്കൾക്കു പാൽ കുറയും, ഷട്ക്രിയർ-ആറു കൎമ്മങ്ങൾ ഉള്ളവർ-ബ്രാഹ്മണർ, മാ കാക്കാ-വേദത്തെ രക്ഷിക്കയില്ല-വേദം മറക്കും. ആറു കൎമ്മങ്ങൾ-ഓതുക, ഓതിക്ക; യാഗംചെയ്ക, ചെയ്യിക്ക. ദാനംചെയ്ക,

സ്വീകരിക്ക. പാലില്ലാഞ്ഞാൽ ഹവിസ്സില്ല, യാഗമില്ല, വേദമന്ത്രങ്ങൾ മറക്കും. യാഗമില്ലാഞ്ഞാൽ മഴയില്ല.

സൂ. സം:-551, 552 കൊട്ടകോന്മയുടെ ദോഷം. 553-556 കൊട്ടകോൽ നടത്തുന്ന രാജാവിന്റെ ദോഷങ്ങൾ. 557, 558 അവന്റെ പ്രജകളുടെ ദുഃഖം. 559, 560 അവന്റെ രാജ്യത്തിന്റെ അനുഭവം.

അ. 57. മന്ത്രിമാർ മുതലായവരോ, ജനങ്ങളോ, താനോ പേടിക്കത്തക്കവണ്ണം രാജാവു് ഒന്നും ചെയ്യരുതു്. അതും നീതികേടുതന്നെ.

561. തെററു കണ്ടാൽ അതിന്റെ പരമാൎത്ഥം നല്ലപോലെ ആരായുക. തുടരാതെ-മേലും അതു് ആവൎത്തിക്കാത്തവിധം, ഒത്തൊരു-കുററത്തിനു് ഏററ, ശിക്ഷ കൊടുക്കുക. ഇവൻ-അതാണു നല്ല ജനരക്ഷകന്റെ ലക്ഷണം.

562. നെടുനാളത്തേയ്ക്കു നില്ക്കുന്ന ഐശ്വൎയ്യം വേണമെന്നവൻ, കഠിനമായി തല്ലാൻ-ശിക്ഷിക്കാൻ, തുടങ്ങുമ്പോലെ ഭാവിച്ചിട്ടു പതുതായ്-മൃദുവായി ശിക്ഷിക്കുക. ഭാവിച്ച അളവിൽനിന്നും ശിക്ഷ കുറയുന്നതു രാജാവിനു മേന്മ.

563. വൻകോലരചൻ-കൊട്ടകോൽ നടത്തുന്ന രാജാവു്.

564. ഖരൻ-കഠിനൻ എന്ന അസുഖമായ പേരിനാൽ, രാജാവു്, ആയുസ്സു കുറഞ്ഞു്, കെട്ടം-ഐശ്വൎയ്യം കെട്ടവനാകും. കാലം കുറുകുക-ആ പേരു നേടാത്ത രാജാവിനോളം ദീൎഘായുസ്സു് ഉണ്ടായിരിക്കയില്ല. വിളി-ജനങ്ങളുടെ പറച്ചിൽ.

565. അരിയപൊഴുതോടുക്കൂടിയ കടുമുഖന്റെ-കണ്ടു സങ്കടം പറയാൻ സമയം അനുവദിക്കാത്തവനും, തെളിവില്ലാത്ത മുഖത്തോടെ സങ്കടം കേൾക്കുന്നവനുമായ രാജാവിന്റെ വലിയ ധനം, പേയുടെ പോൽ പഴതേ-പേയുടെ ധനം പോലെ നിഷ്ഫലമാണു്. തനിക്കും അന്യൎക്കും ഫലമില്ല.

566. ദാക്ഷിണ്യംകെട്ടവനും, കടിയമൊഴി പറയുന്നവനും ആയവന്റെ വലിയ ധനം, അന്നു്-ഉടൻ-വേഗം, അററൊഴി

വരുത്താൻ—നിശ്ശേഷം നശിക്കും. സ്ത്രീസേവ, ചൂതു്, നായാട്ടു്, മദ്യപാനം, അൎത്ഥദൂഷണം കഠിനവാക്കു്, കഠിനശിക്ഷ എന്നു രാജാക്കന്മാൎക്കു സപ്തവ്യസനങ്ങൾ. അവയിൽ ഒടുവിലത്തെ രണ്ടിനെയും ജനങ്ങൾക്കു ഭയകാരണമായിപ്പറഞ്ഞു. എത്ര വലിയ മുതലും നശിക്കുമെന്നു കാണിക്കാൻ, 'നെടു മുതൽ.'

567. കടന്ന ദണ്ഡം—കുറ്റത്തിനെ കടന്ന ശിക്ഷ. ജയബല ഘാതികരം—ശത്രുജയത്തിനുള്ള ബലത്തെ നശിപ്പിക്കുന്നതു്

568. താനുംകൂടിച്ചേൎന്നു കാൎയ്യവിചാരം ചെയ്യാതെ, മന്ത്രിമാരെ മാത്രം ഏല്പിച്ചിട്ടു, കാൎയ്യം തകരാറാകുമ്പോൾ അവരോടു രാജാവു കോപിച്ചാൽ, മാ—ലക്ഷ്മീദേവി—'ഐശ്വൎയ്യം' ആ രാജാവിനെ വിട്ടുമാറും. കോപംകൊണ്ടു മന്ത്രിമാർ മാറും, പിഴ തീരുകയുമില്ല. അതു മതിയല്ലോ നാശത്തിനു്. ഇനം—കൂട്ടുകാർ. ഭരണത്തിൽ രാജാവിനു കൂട്ടുകാർ മന്ത്രിമാരാണല്ലോ.

569. ചിറ — കോട്ട അടർ-യുദ്ധം. വിരളി പേടി. അടിയും—കെടും. ഇങ്ങനെ സ്വയം ഭയത്തിനു് ഇടയാകുന്നു.

570. കൊടിയോൻ — കഠിനൻ — കൊടുങ്കോലരചൻ. അജ്ഞൻ—മൂഢൻ. സചിവത—മന്ത്രിസ്ഥാനം.

സൂ. സം: 561,562 ജനങ്ങൾക്കു ഭയകാരണം. 563-567 കടന്ന ശിക്ഷ കൊടുക്കുന്ന രാജാവിന്റെ അനുഭവം. 568 മന്ത്രിമാൎക്കു ഭയകാരണം. 569—രാജാവിനുതന്നെ ഭയകാരണം. 570 ഭയകാരണം ചെയ്യുന്ന രാജാവിന്റെ നീചത്വം.

അ. 58. തന്നോടു പഴകിയവരുടെ അപേക്ഷ മറുക്കാതെയിരിക്ക. അവരുടെമേൽ കണ്ണു ചെല്ലുന്നതിനാലാണു മറുക്കാത്തതു്. അതിനാൽ ഇതിനെ കണ്ണോട്ടം എന്നു പറയുന്നു. ഇതത്രേ ദാക്ഷിണ്യം.

571. ദാക്ഷിണ്യമെന്ന വിശിഷ്ടമായ അഴകു്, രാജാക്കന്മാരിൽ, ഉള്ളതിനാലാണു് ഈ ലോകം ഉണ്ടായിരിക്കുന്നതു്—

വൎത്തിക്കുന്നതു്. ദാക്ഷിണ്യം ജീവന്റെ അഴകും അതിന്റെ അംഗവുമാണു്. അതില്ലാത്ത രാജാവു ഭയകാരണം ചെയ്യുന്നവനാണു്. അവന്റെ പ്രജകൾക്ക രക്ഷയില്ല. അതു വരാതെയിരിക്കുന്ന കാലത്തോളം, ലോകം ശരിയായി വൎത്തിക്കും.

572. പൊററ—ചുമട്ടു്. പരോപകാരം, പരസ്പരാശ്രയം, രക്ഷണം, പിഴപൊറുപ്പു മുതലായവ ദാക്ഷിണ്യത്തിന്റെ ഫലങ്ങളാണു്. ദാക്ഷിണ്യഹീനനെക്കൊണ്ടു തനിക്കും അന്യൎക്കും ഫലമില്ല. അതിനാൽ അവൻ ഭൂമിക്കു ഭാരം.

573. കണ്ണോട്ടം ഇല്ലാത്ത കണ്ണു്, പാട്ടിനു് ഒക്കാത്ത വീണ പോലെയാണു്.

574. മിതമായ് ഓടാമിഴി — ന്യായമായ അളവിനു് ഓടാത്ത—ന്യായമായ അളവിനു ദാക്ഷിണ്യമില്ലാത്ത കണ്ണു്, കണ്ണുപോലെ തോന്നുമെന്നല്ലാതെ, അതു വേറെ എന്തിനു ഫലപ്പെട്ടും. അമിതദാക്ഷിണ്യം അരുതു്.

575. കണ്ണിനു് ആഭരണം കണ്ണോട്ടമാണു്—ദാക്ഷിണ്യമാണു്. അതില്ലാത്ത കണ്ണു് മുഖത്തെ പുണ്ണെന്നു വിചാരിക്കണം. കണ്ണിന്റെ ഫലമായ ദാക്ഷിണ്യം ഇല്ല, ഭയങ്കരമായ കാഴ്ചകളും രോഗങ്ങളുംകൊണ്ടു വേദനപ്പെടുത്തുന്നു. അതിനാൽ പുണ്ണു്.

576. കണ്ണോടു ചേൎന്നും—കണ്ണുള്ളവരായിരുന്നിട്ടും. മരം—മരം പോലത്തവനാണു്. മരത്തിനു കണ്ണു്—കണ്ണി-കിളിയൽ-കിളിച്ചുവരുന്ന തളിൎക്കുരുന്നുകൾ ഉണ്ടു. കണ്ണുണ്ടെങ്കിലും മരത്തിനു കണ്ണോട്ടമില്ല. ദാക്ഷിണ്യഹീനനും കണ്ണുണ്ടു്, കണ്ണോട്ടമില്ല. രണ്ടുപേരും മണ്ണോടു ചേൎന്നവരാണു്—ഭൂമിയിൽ ഇരിക്കുന്നു. അതിനാൽ പരസ്പരം തുല്യം. ഇവൻ ജംഗമം, മരം സ്ഥാവരം എന്നു ഭേദം.

577 കണ്ണോടാതവനു് — ദാക്ഷിണ്യമില്ലാത്തവനു, കൺ ഇല്ല—കണ്ണില്ല; ഉള്ളോൻ—കണ്ണുള്ളവൻ, കൺ ഓടാതെഇല്ല—ദാക്ഷിണ്യമില്ലാതെയിരിക്കയുമില്ല. മുഖത്തു കണ്ണുണ്ടെങ്കിലും

ദാക്ഷിണ്യഹീനന്ന കണ്ണില്ലെന്നു വിചാരിക്കണം, സൂ. 575. അതിനെ വിപരീതരൂപമായ വാക്യംകൊണ്ടു വിളക്കുന്നു ഇതിലെ രണ്ടാംവാക്യം.

578. മുറയൊട്ടതാൻ – നീതിപാലനമാകുന്ന സ്വധൎമ്മത്തോടു കൂടിത്തന്നെ–ധൎമ്മലംഘനം ചെയ്യാതെ, ദാക്ഷിണ്യം ചെയ്യാൻ കഴിയുന്നവൎക്ക്–കഴിയുന്ന രാജാക്കന്മാൎക്ക്, ഈ ലോകം മുഴുവൻ, ഉടമയിൽ ആം–സ്വന്തമാകും–അധീനതയിൽ ആകും. ധൎമ്മലംഘനം വരുന്ന ദാക്ഷിണ്യം അരുത്, സൂ. 541. ധൎമ്മലംഘനം പേടിച്ചു ദാക്ഷിണ്യം ചെയ്യായ്കയും, ധൎമ്മലംഘനം വരാതെ ദാക്ഷിണ്യംചെയ്കയും ചിലപ്പോൾ പ്രയാസമാണ്. അതിനാൽ, "കണ്ണോട്ടം കഴിവോൎക്ക്." എന്നു പറഞ്ഞു.

579. പതിവായി വേദനപ്പെടുത്തിക്കൊണ്ടിരിക്കുന്നവരുടെ മേലും, അലി കൺ ഓടി–ദയാശീലമായ ദാക്ഷിണ്യത്തോടും കൂടി, പൊറുക്ക–സഹിക്കുന്നതു്, ഉത്തമഗുണംതന്നെയാണ്.

580. കാമ്യം ദാക്ഷിണ്യം വേണ്ടോൻ–ആഗ്രഹിക്കപ്പെടേണ്ടുന്ന ദാക്ഷിണ്യം വേണമെന്നുള്ളവൻ, വിഷം ഇടൽ കണ്ടു് ഉണ്ടു് അമരും–തന്നോടു പഴകിയവർ തന്റെ ആഹാരത്തിൽ വിഷമിടുന്നതു കണ്ടാലും, അതിനെ ഉണ്ടു് വീണ്ടും അവരോടു് ഒന്നിച്ചുതന്നെ കഴിയും. പഴകിയവരോടു്, അത്ര വലിയ അപരാധങ്ങളിൽമേലും ദാക്ഷിണ്യം പാലിക്കണമെന്നേ ഇതിന്നു് അൎത്ഥമുള്ളൂ.

സൂ. സം:–571, 572 ദാക്ഷിണ്യമാഹാത്മ്യം. 573–575 ദാക്ഷിണ്യമില്ലാത്ത കണ്ണു്. 576, 577 ദാക്ഷിണ്യഹീനൻ. 578 നീതിലംഘിക്കാത്ത ദാക്ഷിണ്യം. 579, 580 ദ്രോഹിച്ചവരിലും ദാക്ഷിണ്യം.

അ. 59. ശത്രുക്കളിലും മിത്രങ്ങളിലും ഉദാസീനന്മാരിലും അന്നന്നു് എന്തു നടക്കുന്നു എന്നു രഹസ്യമായി അറിയാൻ ഗൂഢപുരുഷന്മാരെ–ചാരന്മാരെ ഏൎപ്പെടുത്തുക.

581. ചരനം-ചാരനം, പകൎത്തി പ്പറയപ്പെട്ടിരിക്കുന്ന നീതി ശാസ്ത്രവും, ഈരക്ഷണയുഗം-തന്റെ രണ്ടു കണ്ണുകളാണെന്നു, രാജാവു് അറിയണം. കണ്ണെത്താത്തെടത്തെ കാൎയ്യങ്ങൾ കാണുന്നതിനാൽ, ചാരൻ ഒരു കണ്ണു്. അക്കണ്ടതിനു താൻ എന്താണു ചെയ്യേണ്ടതെന്നു കാണിക്കുന്നതിനാൽ, ശാസ്ത്രം മറേറക്കണ്ണു്.

582. അഖിലരിലും – ശത്രുമിത്രോദാസീനന്മാർ എന്ന എല്ലാവരിലും, സ്ഥിതിഗതി-എന്തെല്ലാം നടക്കുന്നു എന്നു്, അനുദിനം ഉടനടി-ദിവസവും അപ്പപ്പോൾ, രാജാവു് അറിയേണ്ടതാണു്. അവരുടെ വാക്കുകളും പ്രവൃത്തികളും ഉടനടി അറിഞ്ഞു്, നന്മയ്ക്കു് അനുകൂലവും തിന്മയ്ക്കു പ്രതികൂലവും ചെയ്യണം.

583. ഒററൻവഴി-ചാരൻമുഖാന്തരം, പൊരുൾ-നാട്ടിൽ, നടക്കുന്ന കാൎയ്യങ്ങൾ, ഒററിക്കാണാ-രഹസ്യമായി അറിയാത്ത, കൊററനു്-രാജാവിനു്, ജയം എങ്ങു് ആം-ജയം എവിടെ ഉണ്ടാകും. അറിഞ്ഞു് ഉടനടി പ്രതിവിധി ചെയ്യാഞ്ഞില്ലെങ്കിൽ രാജാവു ശത്രുക്കൾക്കു് അടിപ്പെട്ടുപോകും.

584. കാരകർ-ഭരണകാൎയ്യങ്ങൾ നടത്തുന്നവർ-സൎക്കാർ ജോലിക്കാർ, ചുററം-ബന്ധുക്കൾ, പക-ശത്രുക്കൾ, എന്നിങ്ങനെ എല്ലാവരെയും, ആരാഞ്ഞു് അവരുടെ വാക്കുകളും പ്രവൃത്തികളും രഹസ്യമായി അറിയുന്നവനത്രേ, ചാരൻ-നല്ല ചാരൻ. കാരകർ മുതലായവരുടെമേൽ രാജാവിനു സമദൃഷ്ടി ഉണ്ടായിരിക്കണം.

585. കില്ലു് അറും ഉരു-ആകൃതി, സംശയം തോന്നിക്കാത്ത ഭേഷം-വേഷം, കണ്ണു് അഞ്ചായ്ക-ആരും സംശയിച്ചോ, കോപിച്ചോ നോക്കുന്ന, നോട്ടത്തിനു കുലുങ്ങായ്ക, ഏതിനും-അവർ പ്രയോഗിക്കുന്ന നാലുപായങ്ങൾക്കും, ഉള്ളു വിടായ്ക-1. തന്റെ രഹസ്യം പുറത്തുവിടായ്ക. 2. ധൈൎയ്യം വിടായ്ക, ചരൻ-ഈ ലക്ഷണങ്ങൾ ഉള്ളവനത്രേ നല്ല ചാരൻ.

586. വ്രതി യതി ആയി-താപസൻെറയോ, നിസ്സംഗ ൻെറയോ വേഷത്തിൽ, കടക്ക-സാധാരണന്മാക്ക് പ്രവേശമി ല്ലാത്തേടത്തു, കടന്നുകയറുക, കാങ്കെ-അവിടെ നടക്കുന്ന കാൎയ്യങ്ങൾ അറിക, ഏതിനും-അവർ ഏല്പിക്കുന്ന ഏതു ഭേദോപദ്രവത്തിനും, അടക്ക-1. അതിനെ സഹിക്ക. 2. തൻെറ രഹസ്യം അടക്കുക, ഇവയ്ക്കു സാമൎത്ഥ്യമുള്ളവനത്രേ നല്ല ചാരൻ. താപസനെയും നിസ്സംഗനെയും എവിടെയും സബഹുമാനം സ്വീകരിക്കും. സാമം ദാനം ഭേദം ദണ്ഡം എന്ന നാലുപായങ്ങളെയും മുമ്പേ ചൂണ്ടിപ്പറഞ്ഞു. ഇവിടെ ദണ്ഡത്തെമാത്രം ഉദ്ദേശിക്കുന്നു, അതു് അസഹ്യമാകയാൽ.

587. ഒളിപ്പു്-രഹസ്യങ്ങളെ, കേൾക്കുക-നേരിട്ടു് അറി യാൻ കഴിയാത്തേടത്തു് അവരുടെ വിശ്വസ്തന്മാരിൽനിന്നും, കേൾക്കുക. അക്കേട്ടതിൽ സംശയം ഇടകലരാതെയിരിക്ക, അവനത്രേ ചാരൻ. മേല്പറഞ്ഞ വിശ്വസ്തന്മാരെ അടുത്തുകൂ ടുക, അറിയേണ്ടും കാൎയ്യത്തിൽചെയ്യു സംഭാഷണഗതി കൊണ്ടു വരിക, അവർ പറയുന്നതു വിശ്വസിക്കുന്നില്ലെന്നു ഭാവിക്ക, അപ്പോൾ രഹസ്യം പുറത്തു വരും. കേട്ടതിൽ ചാരനേ സംശ യമെങ്കിൽ, രാജാവിൻെറ കഥ എന്തു്.

588. ഒരു ചാരൻ രഹസ്യമായി അറിഞ്ഞു പറഞ്ഞതു്, മറെറാരു ചാരനെ പറഞ്ഞയച്ചു് അന്വേഷിപ്പിച്ചു് അറി യണം. ഒരു ചാരൻ കള്ളം പറഞ്ഞു എന്നു വരാം, രണ്ടുപേ രായാൽ അതു് അത്ര എളുപ്പമല്ല.

589. ചാരന്മാർ പരസ്പരം അറിയാതെവേണം അവരെ വച്ചുകൊള്ളുവാൻ. മൂന്നു ചാരന്മാർ ഒന്നുപോലെ പറയുന്ന തിൽ-പറയുന്നതിനെ, താൻ-രാജാവു്, ഒക്കുക-വിശ്വ സിക്ക. പരസ്പരം അറിഞ്ഞാൽ അവർ ഒത്തു കള്ളം പറ ഞ്ഞേയ്ക്കാം. മൂന്നുപേർ ചേൎന്നു കള്ളം പറഞ്ഞാലും, ഏതാനും ദിവസങ്ങൾക്കുള്ളിൽ പരമാൎത്ഥം വെളിപ്പെട്ടുപോകും.

590. ചാരനു മററാരും കാങ്കെ, ഒന്നു്-ഒന്നുംതന്നെ- ശമ്പളംപോലും, അരുളായ്ക-കൊടുക്കരുതു്. (1) അരുൾവതു്-

ചരസ്യമായി കൊടുക്കുന്നതു്, മറയുടെ മറുപുറം ആം–(1) രാജാവിന്റെ രഹസ്യത്തെ മറച്ചുവച്ചിരിക്കുന്ന മറയുടെ മറ്റേപ്പുറം ആകും–മറെറപ്പുറം തുറന്നു കാണിക്കുന്നതാകും. (2) അതാംവതു്–എന്തെങ്കിലും കൊടുക്കുന്നതു, മറയുടെ മറുപുറം ആം–മറയുടെമഃററപ്പുറത്തുവച്ചു് ആകാം–രഹസ്യമായിക്കൊടുക്കാം. ചാരന്മാരെ വെളിയിൽ അറിഞ്ഞാൽ, അവരെ ഏല്പ്പെടുത്തിയിട്ടു ഫലമില്ല.

സൂ. സം – 581 ചാരമാഹാത്മ്യം. 582 ചാരൻ എന്തിനു്. 583 ചാരൻ ഇല്ലെങ്കിൽ. 584–587 നല്ല ചാരൻ. 588 ചാരൻ പറയുന്നതു വിശ്വസിക്കേണ്ടും വിധം. 589 ചാരന്മാരെ ഭരിക്കേണ്ടുംവിധം. 590 ചാരനു പ്രതിഫലം കൊടുപ്പു്.

അ. 60. ഉൾക്കരുത്തു്–മനസ്സു ക്ഷീണിക്കാതെയിരിക്ക. ചാരൻമുഖാന്തരം അറിയുന്ന കാൎയ്യങ്ങൾക്കു് ഉടനടൻ വേണ്ടതു ചെയ്യാൻ ഈ ഗുണം അത്യാവശ്യം.

591. ഉൾക്കെല്ലു് ഉടയവൻ ഉടയവൻ–ഉൾക്കരുത്തു–ഉള്ളവനത്രേ എന്തെങ്കിലും ഉള്ളവനെന്നു പറയപ്പെടുവാൻ യോഗ്യൻ. അതില്ലാതെ, മററുള്ള ധനങ്ങളുടെ ഉടയവൻ അവയുടെ ഉടയവനല്ല. ഉൾക്കരുത്തു് ഇല്ലാത്തവനു് എന്തെല്ലാം ഉണ്ടായിരുന്നാലും അന്യാധീനപ്പെട്ടുപോകും, അതിനാൽ, അവൻ അവയുടെ ഉടയവനല്ല.

592. തന്റതു് എന്നു പറയത്തക്കവണ്ണം ഉള്ളതു് ഉൾക്കരുത്താണു്. മററു ധനസമൂഹങ്ങൾ നിലനില്പയില്ല ഉൾക്കരുത്തു് ഉള്ളിനെപ്പററി നില്ക്കുന്നു. മററു ധനങ്ങൾ, ദേഹത്തെയും വിട്ടു് അകന്നു നില്ക്കുന്നു, മാറിക്കളയും.

593. ക്ഷയിക്കാത്തവിധത്തിൽ ഉൾക്കരുത്തു്, ഉള്ളീട്ടു് ഉള്ളോൻ–കെട്ടിയിരിപ്പുമുതൽപോലെ, ഉള്ളിൽ ഉള്ളവൻ, മററു ധനങ്ങൾ എല്ലാം നശിച്ചാലും ദരിദ്രനായിപ്പോയെന്നു ദുഃഖിക്കയില്ല. കാരണം അടുത്ത സൂത്രത്തിൽ കാണാം.

594. അൎത്ഥം–1. ധനം. 2. ആഗ്രഹിച്ച കാൎയ്യം. വഴി ചോദിച്ചറിഞ്ഞു്, തനിയേ ഓടിവരും.

595. വെള്ളത്തിലെ പൂക്കൂട്ടം വെള്ളത്തിൻെറ മുകൾപ്പരപ്പോളം ഉയരും. ഉൾക്കരുത്തിൻെറ ഉയൎച്ചയുടെ അളവനുസരിച്ചു മനുഷ്യൻ ഉയരും. വെള്ളപ്പൊക്കത്തിലും പൂക്കൾ മുങ്ങിപ്പോകുന്നില്ല.

596. ഉന്നുവതു് ഉയൎച്ച ഒന്നു്–ആഗ്രഹിക്കുന്നതു ഉയൎച്ച മാത്രമായിരിക്കണം. അതു വഴുകിയും–ആ ഉന്നം തെററിപ്പോയാലും, ഉന്നം അതു്–ആ ഉന്നം, അനപേക്ഷ്യം–വിടാവുന്നതല്ല. സൂ. 595–നെ ഇതു ബലപ്പെടുത്തുന്നു.

597. ബലി–ബലവാൻ, തോററാലും, ക്ഷീണിച്ചു പിന്മാറുകയില്ല; ഏതുപോലെയെന്നാൽ, കരി–ആന, ശരശതം ഏററും–പടക്കളത്തിൽവച്ചു്, അനവധി അമ്പുകൾ തറച്ചാലും, നിലഃപോററും–തൻെറ നിലയെ–വലിപ്പത്തെ രക്ഷിക്കും, ഓടിക്കളയുകയില്ല. നിന്നു പോരാടും. നില പോററും, തളരാ ഇവ രണ്ടു വാക്യങ്ങളിലും ചേൎക്കണം.

598. ഉൾക്കരുത്തു് ഇല്ലാത്തവൻ, ദാനശീലനെന്നു തനിക്കു തന്നെപ്പററിയുള്ള അഭിമാനം കെട്ടവൻതന്നെ. ഉൾക്കരുത്തു കെട്ടാൽ യത്നം, ധനം, ദാനം ഇവ മുറയ്ക്കു കെടും. അപ്പോൾ ദാതാവെന്ന അഭിമാനം കെടാതെ തരമില്ലല്ലോ. ദാനത്താൽ ഉണ്ടാകുന്ന ചാരിതാൎത്ഥ്യം ദാതാവിൻെറ മനസ്സിനെയാണു പ്രധാനമായി സ്പൎശിക്കുന്നതെന്നു സൂചന. സൂ. 613 നോക്കുക.

599. ഉടൽവൻപു്–ദേഹത്തിൻെറ വലിപ്പവും ബലവും. കലരും–ഉള്ള. കരി–ആന. വെരൂം–പേടിക്കും. കൊമ്പിനും ഉടൽവൻപിനും പുറമേ വിശേഷപ്പെട്ട കൈയും ഉണ്ടെന്നു കാണിക്കുന്നു. "കരി", കരി–കരം–കൈ ഉള്ളതു്. ആന ഉൾക്കെല്പു് ഇല്ലായ്കയാൽ തന്നിലും ചെറിയ പുലിയെക്കണ്ടു പേടിക്കുന്നു.

600. അകബലം–ഉൾക്കരുത്തു്. ഉൾക്കരുത്തത്രേ ബലം. അതുമറവോൻ–ഉൾക്കരുത്തു് ഇല്ലാത്തവൻ. ഭിന്നത–വ്യത്യാസം–മരത്തിനും അവനും തമ്മിൽ, വ്യത്യാസം ആം എന്നോ–അവൻ മനുഷ്യനാണു്, മരമല്ല, എന്നതുമാത്രം. മരം ലോകത്തിനു് ഉപകാരപ്പെടുന്നു. അവനെക്കൊണ്ടു് അവനോ ലോകത്തിനോ ഫലമില്ല.

സ്യ. സം:–591–594 നേടിയ ധനങ്ങളെക്കാൾ വലുതു് ഉൾക്കരുത്തു്. 595–597 ഉൾക്കരുത്തുള്ളവന്റെ ഉയർച്ച. 598–600 ഉൾക്കരുത്തു് ഇല്ലാത്തവന്റെ കറ.

അ· 61. നിനച്ചതു ചെയ്യുന്നതിൽ ഉത്സാഹമില്ലാതെയാകരുതു്. ഉൾക്കരുത്തുള്ളവക്കും ചിലപ്പോൾ ഉത്സാഹക്കുറവും കാലതാമസവും നേരിടാം. ജാഗ്രതയോടെ ഉടൻ പ്രവർത്തിക്ക.

601. മടി ആം കരി അടികിൽ-മടി എന്ന കരി പററിയാൽ. തന്നിൽ പിറന്നവരെ ലോകമുള്ള കാലത്തോളം വിളക്കുന്നതിനാൽ കുലം 'കെടാത്തവിളക്കായി.' മടി കുലഗുണങ്ങളെ മറച്ചുകളയുന്നതിനാൽ അതു് ആ വിളക്കിനു 'കരി'–ഇരുൾ ആയി. വിളക്കു കാണുമ്പോൾ ഇരുട്ടു മറയും, ഈ ഇരുട്ടു വിളക്കിനെ കെടുത്തും–പേരു നിലനില്ക്കാതെയാക്കും.

602. കുലത്തെ കുലമായിട്ടു വേണമെന്നുള്ളവൻ–താൻ പിറന്ന കുലം മേന്മേൽ ഉയൎന്നുവരണമെന്നു് ആഗ്രഹിക്കുന്നവൻ, മടി–മടിയെ, മടി എന്നായ്–മടി എന്നു വിചാരിച്ചു വെടിയുക. തീ കഠിനമാകയാൽ 'തീയെ തീയെന്നു പേടിക്കണം' എന്നു പറയുമ്പോലെ, മടിയെ മടിയെന്നു വെടിയണം. മടിവെടിഞ്ഞു പരിശ്രമിക്ക, താൻ ഉയരും, അതിനാൽ കുലം ഉയരും, നിലനില്ക്കുന്ന ഉയൎന്ന കുലമാകും.

603. മടിയും മുൻപു കുലം–1. മുൻപു കുലം മടിയും-അവൻ മടിയുന്നതിനുമുൻപേ അവന്റെ കുലം മടിയും. 2. മടിയുമ്മുൻപു കുലം–അവന്റെ കുലം മടിയുമെന്നതു നിശ്ചയം, അങ്ങനെ മടിയുന്നതിനു മുൻപുവരെ കുലം ഉണ്ടായിരുന്നു എന്നു പറയാം. കുലം മടിയും, പിന്നെ അതിന്റെ പേരും

ഇല്ലാതാകും. നാശംചെയ്യുന്ന മടിയെ സ്വയം സ്വീകരിച്ചതി നാൽ 'മടയൻ'. താനും തന്റെ കുലവും വർദ്ധനയിൽ പിന്നോക്കമാണെങ്കിലും, അഴിവിൽ മുമ്പിട്ടുതന്നെ നില്ക്കും.
604. മടിയിൽ അടിഞ്ഞു് ദ്ധയത്നം ഒഴികിൽ, കുലം മുടിഞ്ഞുപോകും, അതിനുംപുറമേ പല കുറകളും ഉണ്ടാകും. കുറ—കുററം—ദോഷം. ദോഷങ്ങൾ ഇനി പറയും.
605. ഉറക്ക്—ഉറക്കം. ദീർഘത—ദീർഘസൂത്രത്വം—പിന്നെയാകട്ടെ എന്നു നാൾ നീട്ടിവെയ്ക്കുന്ന ശീലം. മറപ്പു്—മറവി. ക്ഷതിക്ക്—നാശത്തിനു്—നാശം സ്വയം വരുത്തുന്ന സ്വഭാവമുള്ളവൎക്കു്, കൊതിപ്പടവു് ആം—കൊതി തോന്നിക്കുന്ന പടവാണു്. പടവു്—ഒരുതരം ചെറിയ കപ്പൽ—ഏററവും വലിയ ഒരുതരം തോണി, കടലിൽ ഉപയോഗിക്കുന്നതു്. ഇവിടെ ജീവിതമാകുന്ന കടലിലെ യാത്രയെ ഉദ്ദേശിക്കുന്നു. ഈ തോണി നടുക്കടലിൽവച്ചു പൊട്ടും. നശിക്കാൻപോകുന്നവൎക്കു് ഈ തോണിയിലാണു കൊതി. ഇവ നാലും ഒന്നു ചേൎന്നു നാശത്തിനു് അനുകൂലിക്കുന്നതിനാൽ പടവു് എന്നു് ഏകവചനം പ്രയോഗിച്ചു.
606. ധനദശ്രീ- കുബേരന്റെ ധനം, അടിയേ—ചുവടോടെ, വരികിലും—തനിയേ പുറപ്പെട്ടു വന്നുചേൎന്നാലും, മടിയൻ, വൻഫലം—അതിന്റെ വലിയ ഫലം, അടയാ—അനുഭവിക്കയില്ല. 'വരികിലും' മടിയനാകയാൽ ധനം താനേ വരണം. 'ഉം'—അതു സംഭവിക്കയില്ലെന്നു കാണിക്കുന്നു.
607. ഉദ്യമഹീനൻ-പ്രയത്നശീലമില്ലാത്ത, മടിയൻ ശാസനകേൾപ്പു—വേണ്ടുന്നവർ ശാസിച്ചു ബുദ്ധി പറഞ്ഞുകൊടുക്കുന്നതു കേൾക്കാനും, അതു ഫലിക്കായ്കയാൽ, പിന്നെ, അവരുടെയും ലോകത്തിന്റെയും നിന്ദ കേൾക്കാനും ഇടയാകും.
608. കുലം ഉടയോൻ—നല്ല കുലം ഉള്ളവൻ, മടികൊള്ളുകിൽ—മടി കൈക്കൊണ്ടാൽ അതു് അവനെ, ശത്രുക്കൾക്കു് അടിമയാക്കി, വിടും—വിട്ടൊഴിയും. അടിമയായാൽ മടിയനാ

യിരിക്കാൻ ഒക്കുകയില്ലായ്കയാൽ മടിവിടും എന്നു പറഞ്ഞു.

609. അലസത-മടി. അന്വയദോഷം – കുലത്തിന്റെ ദോഷങ്ങൾ. ആണ്മക്കേട്-പൗരുഷമില്ലായ്ക. മടിവിട്ടു യത്നി ച്ചാൽ കുലം നന്നാകും, പൗരുഷം ഉയരുകയും ചെയ്യും.

610. ത്രിവിക്രമ ന്നാപ്തികൾ-ത്രിവിക്രമൻ പ്രാപിച്ചവ- മൂന്നുലോകങ്ങളും. അടവേ-മുഴുക്കേ. ത്രിവിക്രമൻ-വാമനാവ താരകഥ നോക്കുക. ഉടൻ-ഒന്നിച്ച്.

സൂ. സം:-601-604 മടിയുടെ തിന്മ. 605-608 മടി യന്ന പറരുന്ന ദോഷങ്ങൾ. 609, 610 മടിവെടിഞ്ഞാൽ.

അ. 62. മടിവെടിഞ്ഞാലും, കേവലം ചിന്തമാത്രം പോരാ. പ്രയത്നംകൊണ്ടേ കാര്യം സാധിക്കൂ.

611. ഇതു്-തുടങ്ങിയിരിക്കുന്ന ഏതെങ്കിലും ഒരു കാര്യം, അരിയതു്-വളരെ പ്രയാസമുള്ളതു്, എന്ന്-എന്നു വിചാ രിച്ച്, അയവ് അരുതേ-അലസനായി പിന്മാറരുതു്. യത്നം-അതിനുവേണ്ടി യത്നിച്ചാൽ, ആ യത്നം, മതി ആം പെരുമതരും-അക്കാര്യം സാധിക്കാൻ മതിയാകുന്ന ശക്തിയെ തരും. യത്നിച്ചാൽ കാര്യസാദ്ധ്യത്തിനു ശക്തിഉണ്ടാകും.

612. വേണ്ട കാര്യത്തിൽ ഒഴിയാത്ത പണിയെ ഒഴിയ രുതു്-ഒഴിഞ്ഞുമാറാതെ, ഇളവില്ലാത്ത പണിചെയ്യണം. അങ്ങനത്തെ പണിയെ ഒഴിയുന്നവനെ ലോകം ഒഴിയും- അവനു ലോകസുഖം കിട്ടുകയില്ല. പ്രവൃത്തി ഒഴിഞ്ഞിരിക്കാൻ കഴികയില്ല. ഭ. ഗീ. അദ്ധ്യാ 3. പദ്യം 5 ഇഹലോകത്തിൽ യത്നിക്കാത്തവനു പരലോകവും ഇല്ല. കർത്തവ്യങ്ങളിൽ നിര ന്തരം യത്നിക്ക.

613. ഉരപെറും ഉരുഗുണം-പേരുപെററ വലിയ ഗുണ മാണ്, ഉദ്യമം-യത്നശീലം. അതിലേ-ഉദ്യമത്തിൽ തന്നെ യാണ്-അതിനെ ആശ്രയിച്ചുള്ളതുതന്നെയാണ്, പരം ഉപ കാരി പദം-അന്യർക്ക് ഉപകാരം ചെയ്യുന്നവൻ എന്ന, പരം

പദം—ഉയന്നനില. യത്നിച്ചാൽ ധനം ഉണ്ടാകം, അപ്പോഴേ ഉപകാരം ചെയ്യാൻ ഒക്കൂ.

614. അയത്നൻ—യത്നശീലം ഇല്ലാത്തവൻ. ഉപകൃതി-ഉപകാരം, ചെയ്യുന്ന ശീലം. പോം—കെട്ടുപോകം. ഭീലുകൻ—ഭയശീലൻ. ഭീരുവായ പടയാളി പടക്കളത്തിൽ, പിടിച്ചിരിക്കുന്ന വാളുപോലെ.

615. തന്റെ സുഖം, ഉന്നാത്ത—കരുതാത്ത, പണിവിരുന്നൻ—യത്നത്തിൽ താൽപര്യമുള്ളവൻ, ഉറോക്ക്—ബന്ധുമിത്രാദികൾക്ക്, ദുഃഖം തീരുന്ന ഊന്ന് ആം—ആശ്രയമാകം. ഉററവരുടെയും ദുഃഖം തീരുമെങ്കിൽ, അവന്റെ ദുഃഖം തീരുമെന്നു പറയേണ്ടല്ലോ.

616. ധനം വർദ്ധിക്കാൻ വളമാണു യത്നം. യത്നശീലമില്ലായ്മ മനുഷ്യനെ ദാരിദ്ര്യത്തിൽ താഴ്ത്തുന്നതുമാണ്. രാജാവിന്റെ ധനങ്ങൾ ആറുവക രാജാംഗങ്ങളാണ്. അവ നശിച്ചാൽ രാജാവു കെട്ടം.

617. അലസത—മടി, കരു മൂദേവിക്ക്, സദനം—പാർപ്പിടമാണ്. അദ്ധ്വാനം കമലയ്ക്ക്—ലക്ഷ്മീദേവിക്ക്; സദനം—പാർപ്പിടമാണ്. അശുഭത്തിന്റെ കറുപ്പിനെ അശുഭദേവതയായ മൂദേവിക്കു വിശേഷണമാക്കി. ലക്ഷ്മി ശുഭദേവതയാണ്. അലസത, അദ്ധ്വാനം ഇവ അതതു ഗുണങ്ങളുള്ളവരെ ഉദ്ദേശിച്ചു പറഞ്ഞതാണ്.

618. ദിഷ്ടപ്പിഴ—ഭാഗ്യദോഷം—ഭാഗ്യദോഷത്താൽ യത്നം ഫലിച്ചില്ലെങ്കിൽ, പഴി അല്ല—അതു് ആക്ഷേപമല്ല—ആക്ഷേപകാരണമല്ല. അറിവ് ആന്ന്—അറിവുനേടി, അഥ യത്നിക്കായ്ക—പിന്നെ ആ അറിവനുസരിച്ചു, യത്നിക്കായ്ക, പഴിയാണ്. അറിവ്—1. യത്നം ഐശ്വര്യകാരണമാണെന്ന അറിവ്. 2. യത്നം ഫലിക്കാൻ വേണ്ടുന്ന കാര്യങ്ങളുടെ അറിവ്. പ്രത്യേകിച്ചും രാജാവ് അറിയേണ്ടുന്നതു 'ശക്തി' മുതലായവയാണ്. ഭാഗ്യമില്ലെങ്കിൽ യത്നിച്ചിട്ടു ഫലമി

ല്ലെന്നു് അടങ്ങിയിരുന്നുകളയരുതു്. ഭാഗ്യം പൂർവ്വകർമ്മഫല മാണു്. പൂർവകർമ്മത്തെ ആരും പഴിക്കാറില്ല. ഇന്നു വേണ്ടതു ചെയ്യില്ലെങ്കിൽ പഴിക്കും.

619. പിഴി—ഭാഗ്യം, കഥകെട്ടും—നിഷ്ഫലമായാലും—വേല യ്ക്കുതക്ക ഫലം തന്നില്ലെങ്കിലും, ശ്രമം—പരിശ്രമം, തൻ— തന്റെ—പരിശ്രമത്തിന്റെ, മെയ്‌വിഷമക്കൂലി—ദേഹാദ്ധ്വാ നത്തിന്റെ കൂലി, തരും. അദ്ധ്വാനം പാഴാകയില്ല. ഭാഗ്യം അനുകൂലിച്ചാൽ യത്നത്തിന്നു് അതിൽക്കവിഞ്ഞ ഫലം കിട്ടു മെന്നു് 'കെട്ടും' എന്നതിലെ 'ഉം' സൂചിപ്പിക്കുന്നു. അദ്ധ്വാ നവും ഭാഗ്യവും ഒന്നിച്ചു പാഴാകയില്ല. ഭാഗ്യത്തെ കാത്തിരി ക്കാതെ യത്നിക്ക, യത്നത്തിന്റെ കൂലി കിട്ടും.

620. ഊഴംതെ—കുറവില്ലാതെ, ഉലയാതെ—മനസ്സു കല ങ്ങാതെ, ഉഴയ്ക്കുമെങ്കിൽ—യത്നിക്കുമെങ്കിൽ, നിയതിയെയും— ഭാഗ്യത്തെയും, താഴ്ത്താം—ജയിക്കാം. ഭാഗ്യം എന്നും പ്രതി കൂലമായിരിക്കയില്ല. അനുകൂലകാലത്തു കരുതിയതിൽ കൂടു തൽ ഫലം കിട്ടും, അങ്ങനെ ഭാഗ്യത്തെ ജയിക്കാം.

സൂ. സം:-611-613 യത്നത്തിന്റെ മാഹാത്മ്യം. 614 യത്നഹീനന്റെ കുററം. 615 യത്നശീലന്റെ നന്മ. 616, 617 യത്നം ഐശ്വര്യകാരണം. 618-620 ഭാഗ്യത്തെ കാത്തിരിക്കരുതു്.

അ. 63 യത്നത്തിൽ ഭാഗ്യദോഷമോ, ധനഹീന തയോ, കായക്ലേശമോ നിമിത്തം ഉണ്ടാകുന്ന തടസ്സങ്ങളിൽ മനസ്സു കലങ്ങരുതു്.

621. തടസ്സങ്ങളാൽ വിഷമം തോന്നുമ്പോൾ ചിരിക്ക. അതിന്നു്—ആ വന്ന വിഷമത്തിന്നു്, തുടരുമൊരു്—മേന്മേലും ഉണ്ടായിക്കൊണ്ടിരിക്കുന്ന, അഴൽ—വിഷമം—ദുഃഖം, അതു പോൽ ഇല്ല—ആ ചിരിപോലെ മറെറാന്നും ഇല്ല. തടസ്സ ത്തിൽ മലയ്ക്കരുതു്. സന്തോഷത്തോടെ വീണ്ടും യത്നിക്ക. അതു് ആ തടസ്സത്തിന്നു് ഒരു വലിയ തടസ്സമാണു്. യത്നം

ഫലിച്ചാലത്തെ സന്തോഷം യത്നത്തിലേ തുടങ്ങിക്കൊൾക. ഉത്സാഹം ഉണ്ടാകും, യത്നം ഫലിക്കും.

622. പെരുവെള്ളംപോലെ കനക്കറ്റ ദുഃഖവും അറിവുള്ള മനസ്സുകൊണ്ടു വിചാരിച്ചാൽ ഇല്ലാതാകും. അറിവ്—സങ്കടം കേവലം മനസ്സിൻെറ തോന്നലാണ്. അതിനെ സന്തോഷം പോലെ വിചാരിച്ചാൽ സങ്കടം ഇല്ലാതാകും എന്ന തത്വത്തിൻെറ അറിവ്.

623. ദുഃഖം വരുമ്പോൾ ദുഃഖിക്കാത്ത പുരുഷൻ, ദുഃഖത്തിനു ദുഃഖം ചേൎക്കുന്നു ദുഃഖത്തിൽ, ദുഃഖിക്കാതെ യത്നിക്ക, കാൎയ്യം ഫലിക്കും, അപ്പോൾ ദുഃഖം മടുത്തുമാറും. അതത്രേ ദുഃഖത്തിനു ദുഃഖം ചേൎക്കുന്നതു്.

624. തടസ്സം വരുമ്പോൾ, എരുതു്ഒത്തു്—കാളപോലെ, ഞഞ്ഞു് എടുക്ക—ഞഞ്ഞുപിടിക്ക, എങ്കിൽ, തടസ്സത്തിനു തടസ്സം വന്നുതന്നെ—തടസ്സത്തിനു നിശ്ചയമായും തടസ്സം വരും. പുതയലിൽ വണ്ടിക്കാള ഞഞ്ഞുപിടിക്കുന്നു.

625. മേന്മേൽ……മാൽ—മേല്ക്കുമേൽ ദുഃഖങ്ങൾ പിടിപെട്ടാലും മലയ്ക്കാത്തവൻെറ ദുഃഖം—അവനു വന്ന ദുഃഖം, മാൽ ഉററതാൻ ദുഃഖം പിടിപെട്ടതുതന്നെ. അവൻെറ ദുഃഖം ദുഃഖം പിടിപെട്ടു തനിയേ മാറിക്കൊള്ളും, അവൻ അതിനെ വകവയ്ക്കായ്കയാൽ.

626. നല്ലകാലത്തു വല്ലതും കിട്ടുമ്പോൾ, ലഭിച്ചിതു—എനിക്കു് ഇന്നതു കിട്ടി എന്നു് ആ കിട്ടിയ വസ്തുവിൽ ലോഭം—കൊതി—മനസ്സിനു പററു്, ഇല്ലാത്തവൻ, കെട്ടകാലത്തു വല്ലതും നശിക്കുമ്പോൾ, നശിച്ചിതു—എനിക്കു് ഇന്നതു നശിച്ചുപോയല്ലോ എന്നു ദുഃഖിക്കയില്ല. തനിക്കുള്ളതു തൻേറതായി വകവയ്ക്കാത്തവനു നശിക്കാൻ ഒന്നുമില്ല. നിസ്സംഗന്മാർ ലാഭനഷ്ടങ്ങളിൽ ഇളകുന്നില്ല.

627. ഉടൽ ഇടരിനു കുറി എന്നു്—ശരീരം ദുഃഖത്തിനു ലാക്കാണു് എന്നു്, അറിവു് ഉടയൊരു ബുധർ—അറിവുള്ള പണ്ഡിതന്മാർ, ഇടർ ഇടരായിക്കരുതാ—ദുഃഖത്തെ ദുഃഖ

മെന്നു വിചാരിക്കയില്ല. ലാക്ക്-ഉന്നം-ചെന്നുകൊള്ളേണ്ടും സ്ഥാനം. ഈശ്വരൻ ദുഃഖം സൃഷ്ടിച്ചിരിക്കുന്നതു ദേഹങ്ങളിൽ ഏല്പിക്കാനാണു്. ദേഹം ഉണ്ടെങ്കിൽ ദുഃഖവും ഉണ്ടു്. ഈ തത്വം അറിയാവുന്നവർ ദുഃഖത്തിൽ മലയ്ക്കയില്ല.

628. വ്യഥ-ദുഃഖം, മുറ-ലോകത്തിന്റെ മുറ-ലോകസ്വഭാവമാണു്, എന്നോൻ-എന്നു ബോധമുള്ളവനായി, സുഖരതി ഒഴിവോൻ-സുഖത്തിൽ ആഗ്രഹമില്ലാതെയിരിക്കുന്നവൻ, ദുഃഖം അല്പവും അറികയേ ഇല്ല-ദുഃഖം അവനെ സ്പർശിക്കയില്ല.

629. സുഖം വരുമ്പോൾ അനുഭവിച്ചുകൊണ്ടു് അതിനെ ആഗ്രഹിക്കാത്തവൻ ആരാണോ, അവൻ ദുഃഖത്തിൽ ദുഃഖിക്കയില്ല. രണ്ടിനെയും ഒന്നുപോലെ കരുതുന്നതിനാൽ അവയ്ക്കു് അവന്റെമേൽ പ്രവൃത്തിയില്ല.

630. ദുഃഖത്തെ സുഖമായി വിചാരിച്ചു,കൊള്ളുക-സ്വീകരിക്കുക എങ്കിൽ, അവന്റെ ശത്രുക്കൾക്കു കൊതിതോന്നിക്കുന്ന, ക്ഷേമം-സുഖം അവനു് ഉണ്ടാകും. അവൻ തടസ്സത്തിൽ മലയ്ക്കയില്ല, യത്നിക്കും, അതിന്റെ ഫലമായി ക്ഷേമം വരും, അതുകണ്ടു് അവന്റെ ശത്രുക്കൾ കൊതിക്കും.

സ്യ. സം:-621-625 ഭാഗ്യദോഷത്താൽ വരുന്ന തടസ്സങ്ങളിൽ മലയ്ക്കായ്ക. 626 ധനഹീനതയാൽ മലയ്ക്കായ്ക. 627-630 കായക്ലേശത്താൽ വരുന്ന വിഷമത്തിൽ മലയ്ക്കായ്ക.

അ. 64. രാജാംഗങ്ങൾ ആറു്, സ്യ. 381 നോക്കുക. അവയിൽ മന്ത്രിയെപ്പററി ആദ്യം 10 അധ്യായങ്ങൾ പറയുന്നു. ഇവിടെ, പ്രവൃത്തിയെന്നതിൽ യുദ്ധം, ആക്രമണം മുതലായവയെ പ്രത്യേകം ഉദ്ദേശിക്കുന്നു.

631. കരണം-പ്രവൃത്തിക്കു വേണ്ടുന്ന ഉപകരണങ്ങൾ, കാലം-പ്രവൃത്തിക്കു തക്ക കാലം, വിധം-ചെയ്യേണ്ടുംവിധം, ഉരുകർമ്മവും-ആ വിധത്തിൽ ചെയ്യാവുന്ന വിലയേറിയ പ്രവൃ

ത്തിയും, അറികിൽ ചേൎത്തു ചിന്തിച്ചു് അറിയാൻ കഴിയു മെങ്കിൽ, അവനത്രേ, അമാത്യൻ–നല്ല, മന്ത്രി ഉപകരണ ങ്ങൾ–സേനയും ധനവും. വിധം–തടസ്സം മാററി പ്രവൃത്തി മുഴമിക്കേണ്ടും രീതി. കാലം അനുകൂലകാലം. ഉരു കൎമ്മം–അല്പയത്നത്താൽ അധികലാഭം വരുത്തുന്ന കൎമ്മം. സേന, ധനം, വിധം, കാലം, കൎമ്മം ഇവ അഞ്ചും മന്ത്രാംഗങ്ങൾ എന്നു സംസ്കൃതം.

632. ഇവ അഞ്ചു്-മേല്പറഞ്ഞ അഞ്ചു മന്ത്രാംഗങ്ങൾ, വീൎയ്യം–തടസ്സത്തെ കടന്നുകയറാനുള്ള മനോബലം, യത്നം–വേണ്ടുന്ന പ്രയത്നം, കുടികാപ്പു്–പ്രജകളെ രക്ഷിക്കൽ, അറിവും–നീതിശാസ്ത്രജ്ഞാനവും, സചിവത്വ ത്തും–മന്ത്രിത്വം ആകും. ഇവ ഒൻപതും ഉള്ളവനത്രേ നല്ല മന്ത്രി. കുടികാപ്പു് എന്നതിനെ കുടി കാപ്പു് എന്നു രണ്ടായെടുത്തു്, നല്ല കുടിയിൽ–കുലത്തിലെ പിറപ്പും, തന്റെ പെരുമാററംകൊണ്ടു് ആ കുലത്തിനു താഴ്ചവരാതെ കാത്തുകൊള്ളുന്ന ശീലവും എന്നു ചിലർ വ്യാഖ്യാനിക്കുന്നു.

633. യുദ്ധകാലത്തു ശത്രുവിന്റെ സഹായികളെ അവരിൽ നിന്നും പിരിക്ക, തന്റെ മിത്രങ്ങൾ വിട്ടുപോകാതെ, പേണി–ദാനവും നല്ല വാക്കുംകൊണ്ടു സന്തോഷിപ്പിച്ചു്, കൊള്ളുക–അടുപ്പിച്ചുകൊള്ളുക, തന്റെയോ, സഹായികളുടെയോ മിത്രങ്ങൾ പിരിഞ്ഞുപോയാൽ പൊരുത്തുക–അവരെ വീണ്ടും അടുപ്പിക്ക, അതു സചിവൻ–അക്കാൎയ്യങ്ങളിൽ സമൎത്ഥനത്രേ നല്ല മന്ത്രി. പിരിക്കലിനെ 'വിഗ്രഹമെന്നും' പൊരുത്തലിനെ 'സന്ധിയെന്നും സംസ്കൃതത്തിൽ പറയുന്നു.

634. നന്മതിന്മകളും, കാൎയ്യനിൎവ്വഹണത്തിനുള്ള പല മാൎഗ്ഗങ്ങളും, അവയിൽ നല്ലതും അറിയുക. സഫലമാകുംവണ്ണം ചിന്തിച്ചുതന്നെ പ്രവൎത്തിക്ക. സന്ധിവിഗ്രഹങ്ങൾ നടത്തുമ്പോൾ വിശ്വസനീയമാകത്തക്കവണ്ണം ദൃഢമായിപ്പറക.

അത്ര സചിവൻ അക്കാര്യങ്ങളിൽ സമൎത്ഥനത്രെ നല്ല മന്ത്രി. അടുത്ത സൂത്രത്തിൽ പ്രവൃത്തിമാൎഗ്ഗത്തെപ്പററി പറയുന്നതിനാൽ 'അറിയുക' എന്നതിനെ കാൎയ്യനിൎവ്വഹണമാൎഗ്ഗത്തിന്റെ അറിവും ഉൾപ്പെടുത്തി വ്യാഖ്യാനിച്ചു.

635. മുറയുടെ–ധൎമ്മത്തിന്റെ–രാജധൎമ്മത്തിന്റെ, അറിവ്. ആ അറിവു നിറഞ്ഞിരിക്കുന്ന വാക്കുകൾ. എന്നും–നല്ലകാലത്തും കെട്ടകാലത്തും, കാൎയ്യനിൎവ്വഹണമാൎഗ്ഗങ്ങളുടെ അറിവ്. ഇവ–മന്ത്രി ഇക്കാൎയ്യങ്ങളിൽ സമൎത്ഥനത്രെ നല്ല മന്ത്രി.

636. കുശയുടെ അഗ്രംപോലെ കൂൎത്ത ബുദ്ധി സ്വതേ ഉള്ളവനായി, ശാസ്ത്രജ്ഞാനം നേടിയിരിക്കുന്നവനെ, എതിരിടുവാൻ–എതിൎത്തു ജയിക്കാൻ, ഓൎക്കിൽ, ഏതു മതി–ഏതു ബുദ്ധിയാണു്–ഏതു ബുദ്ധിമാനാണു് ഉള്ളതു്. ആ മന്ത്രിയെ ജയിക്കാൻ ബുദ്ധിശാലി ഇല്ല.

637. ശാസ്ത്രങ്ങൾ പഠിച്ചിരുന്നാലും, ലോകരീതിക്കു ചേരത്തക്കവണ്ണം താനെ ചെയ്യണം. ചേരാത്തതു ചെയ്താൽ ലോകം പഴിക്കും. സൂ. 140 നോക്കുക.

638. അറിവുള്ളവർ പറഞ്ഞുകൊടുക്കുന്ന അറിവുകളെ വകവയ്ക്കാത്തവനും, സ്വതേ അറിവില്ലാത്തവനുമായ രാജാവിനും, രക്ഷയായിട്ടുള്ള കാൎയ്യങ്ങൾ ഉപദേശിക്കുന്നതു് മന്ത്രിയുടെ മുറ–ധൎമ്മമാണു്. രാജാവിന്റെ തെററിനെ മന്ത്രിയുടെ തെററാണെന്നു ജനങ്ങൾ പറയും അതിനാലും മന്ത്രി ശ്രദ്ധിക്കണം.

639. രാജാവിനെ ദ്രോഹിക്കാൻ, തക്കം നോക്കി, അടുത്തുണ്ടായിരിക്കുന്ന ഒരു മന്ത്രിയിൽ, അനവധി ശത്രുക്കൾ ഉണ്ടു്. മറഞ്ഞുനില്ക്കുന്ന അനവധി ശത്രുക്കൾക്കു തുല്യനാണു് ആ മന്ത്രി. ആ മന്ത്രിയെ രാജാവു പേടിക്കണം. വെളിപ്പെട്ട ശത്രുവിനെ അറിയാം, രക്ഷനേടാം.

640. വശം അറിവു് അറുവോൻ–ചെയ്യുന്നതു് സഫലമായി നിറവേററാനുള്ള സമ്പ്രദായം അറിഞ്ഞുകൂടാത്തവൻ, വേണ്ടും

വണ്ണംതന്നെ ചിന്തിച്ചു തുടങ്ങിയ യത്നവും, ചെയ്യുതീക്കുക യില്ല. വശം–തടസ്സങ്ങളിൽ മലയ്ക്കായ്ക മുതലായവ.

സൂ. സം:–631–635 മന്ത്രിയുടെ ലക്ഷണം. 636. മന്ത്രിയുടെ മാഹാത്മ്യം. 637, 638 മന്ത്രിധമ്മം. 639, 640 ഉപേക്ഷിക്കപ്പെടേണ്ടുന്ന മന്ത്രി.

അ. 65. നിശ്ചയിച്ചതു നടത്താൻ വേണ്ടുന്ന വാക്സാമത്ഥ്യം മന്ത്രിക്കു് ഉണ്ടായിരിക്കണം. 634–ാം സൂത്രത്തിലെ 'സുദ്ഢം പറക'യുടെ വിവരണമാണു് ഈ അദ്ധ്യായം.

641. മന്ത്രിക്കു കൂടിയേ തീരൂ എന്ന, നലം–നന്മ, നാവിൻ നലം എന്നതുതാൻ–നാക്കിൻെറ–വാക്കിൻെറ നന്മ എന്നു പുകഴ്ത്തിപ്പറയപ്പെട്ടിരിക്കുന്നതുതന്നെയാണു്. അതുപോലെ മറെറാരു നന്മ ഇല്ല. നീതിശാസ്ത്രം അതിനെ പുകഴ്ത്തിപ്പറഞ്ഞിരിക്കുന്നതിനാൽ 'നാവിൻനലം എന്നതു്.' ഈ ഗുണം ആക്കും വേണ്ടതായിരിക്കെ, സന്ധിവിഗ്രഹാദികൾ നടത്തുന്ന മന്ത്രിമാക്കു കൂടിയേതീരൂ.

642. വാക്കിനാൽ ഐശ്വൎയ്യവും കേടും ഉണ്ടാകും. അതിനാൽ, വാക്കിൽ ഉണ്ടാകുന്ന കെട്ട–ദോഷകരമായ പിഴയെ കാക്കുക–പിഴവരാതെ കരുതിക്കൊൾക. മന്ത്രിമാരുടെ വാക്കിൻെറ പിഴ രാജാവിനെയും രാജ്യത്തെയും ബാധിക്കും. അതിനാൽ 'കാക്കുക'

643. ഹിതനു നിബന്ധനം–മിത്രങ്ങൾ വിട്ടുപിരിഞ്ഞു പോകാതെ തന്നോടു ബന്ധിച്ചുനിറുത്തുന്നതായിരിക്കണം. അഹിതനു ലോഭനം–മിത്രങ്ങളല്ലാത്ത പക്ഷ–ശത്രുക്കൾക്കാകട്ടെ, ഉദാസീനന്മാക്കാകട്ടെ, മിത്രമാകാൻ കൊതിതോന്നിക്കുന്നതായിരിക്കണം. ഇങ്ങനെ പറയുന്നതാണു സമത്ഥമായ വാക്കു്. ഹിതന്മാർ–ശാസ്ത്രജ്ഞാനാദികളാൽ ലോകത്തെയും ലോകവും സ്നേഹിക്കുന്നവർ. അഹിതന്മാർ–ലോകവിരോധികൾ ഇങ്ങനെയും ഈ വാക്കുകളെ വ്യാഖ്യാനിക്കാം. വാക്കിൻെറ ഗുണങ്ങൾ:–തെററില്ലായ്ക, മിതത്വം, അത്ഥ

പൂണ്ണത, അത്ഥപ്രകാശം, കേൾക്കാൻ സുഖം, മുതലായവ. പറയുന്നതിനെ എങ്ങനെ വ്യാഖ്യാനിച്ചാലും ദുരത്ഥം വരരുത്.

644. അതു്—മേല്പറഞ്ഞ സമത്ഥമായ വാക്ക, തൻെറയും കേൾക്കുന്നവരുടെയും നിലകളെ ചിന്തിച്ചറിഞ്ഞു പറയണം. അതിനു സമമായ ധമ്മവും ധനവും ഏതാണു്. നിലകൾ—കുലം, പഠിപ്പു്, ആചാരം, ധനം, സമുദായത്തിലെ സ്ഥിതി മുതലായവ. അതു ധമ്മമാണു്, നടപ്പിനു ചേരുന്നതും സുഖകരവുമാകയാൽ. അതു ധനമാണു്—കായ്യം നേടുന്നതിനു മാൎഗ്ഗമാകയാൽ.

645. താൻ ചൊല്ലുന്ന ചൊല്ലിനെ—വാക്കിനെ, വെല്ലാൻ മറ്റൊരുവാക്കു് ഇല്ലെന്നറിഞ്ഞു് ആ വാക്കിനെ—അങ്ങനെയുള്ള വാക്കിനെ ചൊല്ലുക. ജയിക്ക—ഗുണങ്ങളാൽ മികച്ചുനില്ക്ക.

646. കൊതിക്കെ—വീണ്ടും കേൾക്കാൻ ആഗ്രഹിക്കത്തക്ക വണ്ണം പറക. എതിരാളിയുടെ വാക്കിനെ മാനിക്ക. ഈ വിഷയത്തിൽ സമത്ഥന്മാരുടെ അഭിപ്രായം ഇതാണുപോലും. എതിരാളിയുടെ വാക്കിനെ മാനിക്കണം, അതിനു വഴങ്ങരുതു്. അതിൽ കുററങ്ങൾ ഉണ്ടായിരുന്നാലും പുഛിക്കരുതു്, പുഛിക്കുന്നതു ജയശീലൻെറ ലക്ഷണമല്ല.

647. ഭയം—പേടി—സഭാകമ്പം. വാക്പടു—വാക്സാമത്ഥ്യമുള്ളവൻ—പറയുന്നതു കായ്യമല്ലെങ്കിലും, കേൾക്കുന്നവക്കു സ്വീകായ്യമായിത്തോന്നത്തക്കവണ്ണം പറയാൻ സാമത്ഥ്യമുള്ളവൻ. മറവി—പറയേണ്ടും കായ്യങ്ങൾ വിട്ടുപോകുന്ന മറവി.

648. അടുക്കി—പറയേണ്ടും കായ്യങ്ങൾ മുറയ്ക്കു് അടുക്കി. ഇനിയെ—കേൾക്കാൻ സുഖം തോന്നത്തക്കവണ്ണം. അതക്കം—സംശയമില്ലാതെ. ചൊല്ലാവുകിൽ—പറയാൻ കഴിയുമെങ്കിൽ. അതു വളരെ പ്രയാസമെന്നു സൂചിപ്പിക്കുന്നു 'കഴിയുമെങ്കിൽ'.

649. പലതും കലത്തിനിറുത്താതെപ്പറയുന്നതാണു സാമത്ഥ്യമെന്നു വിചാരിക്കുന്നവരെ ഉദ്ദേശിച്ചാണു് ഈ സൂത്രം. ചിലതു്—കുറച്ചു കാര്യങ്ങൾ. പലതു്—അധികം കാര്യങ്ങൾ.

650. അറിവു് അറിയെച്ചൊല്ലാതോൻ-തനിക്കറിയാവുന്നതു് അന്യൎക്ക മനസ്സിലാകത്തക്കവണ്ണം പറയാൻ കഴിയാത്തവൻ, വിരിഞ്ഞു പൂങ്കുലയിൽ നില്ക്കവേ തന്നെ മണമില്ലാത്ത പൂപോലെയാണു്. ആ പൂവിനെയും ഇവനെയും ആരും മാനിക്കുന്നില്ല.

സൂ. സം:—641, 642 വാക്സാമൎത്ഥ്യം ആവശ്യം. 643 സമൎത്ഥവാക്കിന്റെ ലക്ഷണം. 644-646 പറയേണ്ടും വിധം. 647, 648 പറയുന്നവന്റെ വിജയമാൎഗ്ഗം. 649, 650, വാക്സാമൎത്ഥ്യം ഇല്ലാത്തവന്റെ കുറവു്.

അ. 66. ധനവും ധൎമ്മവും കീൎത്തിയും ലഭിക്കുന്നതായിരിക്കണം പ്രവൃത്തി. വാക്കു നന്നായിരിക്കണമെന്നു മുമ്പേ പറഞ്ഞു.

651. തുണനലം ധനമാം-സഹായികളുടെ നന്മ ധനത്തെ മാത്രം, തരും. കൎമ്മനലം-പ്രവൃത്തിയുടെ നന്മ-പ്രവൃത്തിശ്ശുദ്ധി എല്ലാ ആഗ്രഹങ്ങളെയും തരും. ആഗ്രഹങ്ങൾ-ഐഹികവും പാരത്രികവുമായ സകല ആഗ്രഹങ്ങളും-സുഖങ്ങളും തരാൻ അമൂൎത്തമായ കൎമ്മശ്ശുദ്ധി മതി.

652. കീൎത്തിയും പുണ്യവും-ധൎമ്മവും വരാത്ത പ്രവൃത്തികൾ ഒരുകാലത്തും ചെയ്യരുതു്. കേടു മാററാനും ചെയ്യരുതു്. സൂ. 115 നോക്കുക.

653. തൻ ഒളി-തന്റെ കീൎത്തി. ഉന്നതി ഉന്നിടുവോൻ-ഉയൎച്ചയെ ആഗ്രഹിക്കുന്നവൻ. കീൎത്തി കെടുത്തു നേടുന്ന ഐശ്വൎയ്യം ഐശ്വൎയ്യമല്ല.

654. ഇടിവു് ഇടചേൎത്തു-മുമ്പു് അമ്മാതിരി ചെയ്തവൎക്കു്, താഴ്ച വരുത്തിയ കാൎയ്യങ്ങൾ. ഇടറാ വെളിവു്-തെററാത്ത ബോധം. ഇടരിലും-ദുഃഖത്തിലും-ദുഃഖം തീൎക്കാനും. അല്പകാലദുഃഖം മാറ്റാൻ ദീൎഘകാലത്തെ കുറവിനു ഇടയാക്കുന്ന കൎമ്മം ബോധമുള്ളവൻ ചെയ്കയില്ല.

655. എന്തു് എന്നു് ഇടർ ഇടചേപ്പതു്-ചെയ്തതു് എന്തു മാത്രം തെററായിപ്പോയി എന്നു പിന്നെ ദുഃഖിക്കാൻ ഇട

യാക്കുന്ന കൎമ്മം, ചെയ്യരുതു്. ചെയ്താൽ പിന്നെ ദുഃഖിക്കയും അരുതു്. ദുഃഖം തീക്കാൻ അരുതാത്തവൻ, മനോബലം ഇല്ലാത്തവൻ, അബദ്ധംചെയ്യുന്നവൻ, തന്റെ തെററു വെളിപ്പെടുത്തുന്നവൻ എന്നിങ്ങനെയെല്ലാം ലോകം പഴിക്കും.

656. പെററമ്മ വിശന്നു വിഷമിക്കുന്നതു കണ്ടാലും, ആ വിശപ്പു മാററാൻപോലും, ലോകം നിന്ദിച്ചുപറഞ്ഞിരിക്കുന്നതു ചെയ്യരുതു്. പിതൃജനങ്ങളും ഭാൎയ്യാപുത്രാദികളും വിശന്നു വലയുമ്പോൾ അധൎമ്മംചെയ്തും അവരെ രക്ഷിക്കണമെന്നു വിധിയുണ്ടു്, മന്ത്രി അതിനും രാജാവിനെ അനുകൂലിക്കരുതു്.

657. ലോകം പഴിക്കുന്ന അധൎമ്മങ്ങളാൽ, പെററൊരു—നേടിയ ധനത്തെക്കാൾ ശ്രേഷ്ഠംതന്നെയാണു്, അധൎമ്മം ചെയ്യാത്ത ഉത്തമനു് അതിനാൽ ഉണ്ടാകുന്ന ദാരിദ്ൎയ്യം. സത്തുക്കൾ അസ്ഥിരധനത്തിനുവേണ്ടി, സ്ഥിരധൎമ്മത്തെ കെടുക്കുകയില്ല.

658. വിലക്കുതട്ടി—അരുതെന്നു ശാസ്ത്രങ്ങളിൽ വിലക്കിയിരിക്കുന്നതിനെ വകവയ്ക്കാതെ. ഇടർ—ആം—ദുഃഖം ഉണ്ടാകും. ഒടുക്കുകിലും—മുഴമിക്കാൻ ഒക്കുകയില്ലെന്നു സൂചന.

659. അന്യരെ നോവിച്ചു നേടിയതു് തന്നെ നോവിച്ചുകൊണ്ടു നശിക്കും. നന്മുതൽ—നല്ല ധനം—ധൎമ്മമാൎഗ്ഗത്തിലൂടെ നേടിയതു്, അററും—നശിച്ചാലും, പിന്നെ വേണ്ടുംകാലത്തു് ഉതകും. പിൻപു് എന്നതിൽ പരലോകജീവിതവും ഉൾപ്പെടും.

660. അന്യരെയും ധൎമ്മത്തെയും ദ്രോഹിച്ച ധനംകൊണ്ടു, കാപ്പതു്—മന്ത്രി രാജാവിനെ, രക്ഷിക്കുന്നതു്, ചുടാത്ത കുടത്തിന്റെ രക്ഷ കരുതി അതിൽ വെള്ളം നിറച്ചുവയ്ക്കുമ്പോലെയാണു്. രാജാവും ധനവും നശിക്കും, കുടവും വെള്ളവും നശിക്കുംപോലെ.

സൂ സം—651 കൎമ്മശുദ്ധിയുടെ മേന്മ. 652—656 അധൎമ്മകൎമ്മം അരുതു്. 657—659 അധൎമ്മത്താൽ നേടിയ ധനം. 660 കൎമ്മശുദ്ധിവേണമെന്നതിനു കാരണം.

അ. 67. ആ വിശ്രുധകമ്മങ്ങൾ സാധിക്കാൻ വേണ്ടുന്ന മനോദൃഢതയെപ്പററി പറയുന്നു.

661. മററ് എല്ലാം-മനസ്സിന്റെ ദൃഢത-ഉറപ്പ്-നിശ്ചയം ഒഴികെ മററുള്ള ദൃഢതയും കെല്പും എല്ലാം. വേറെ-ദൃഢതയെന്നോ ശക്തിയെന്നോ പറയപ്പെടുന്നവയല്ല. മററു ശക്തികൾ-സഹായികൾ, പട, കോട്ട മുതലായവ.

662. കേട് ഒഴിക-കേടുപെടുന്ന കമ്മങ്ങൾ ചെയ്യരുത്. അഥവാ കേടുപെട്ടാൽ, തളന്ന മാറിക്കളയരുത്. ഇവ രണ്ടും ഉരട് അറിവോർ മൊഴിപോൽ-മുമ്പു ചെയ്ത്, കാൎയ്യത്തിന്റെ രഹസ്യങ്ങൾ അറിഞ്ഞിട്ടുള്ളവർ പറയുന്നതെന്നു, പറയപ്പെടുന്നു. ദേവഗുരു ബൃഹസ്പതിയും അസുരഗുരു ശുക്രനും ഇങ്ങനെയാണു പറഞ്ഞിട്ടുള്ളതുപോലും.

663. ചെയ്യുന്ന കമ്മം മുഴവനായിട്ടേ പുറത്തറിയാവൂ, അങ്ങനെ മറച്ചുചെയ്യുന്നതാണു സാമത്ഥ്യം. ഇടചോന്നാൽ-ഇടയ്ക്കുവച്ച് അതു പരസ്യമായാൽ, മാൽ ചോരാ-ദുഃഖം മാറുകയില്ല-മാറാത്ത വിഷമങ്ങൾ ഉണ്ടാകും. ചെയ്യാൻപോകുന്നതു വാക്ക്, ചേഷ്ട മുതലായവകൊണ്ടു പുറത്തറിയരുത്, ചെയ്തുകഴിഞ്ഞിട്ടേ അറിയാവൂ. യുദ്ധാദികൾക്കു വേണ്ടുന്നവ രഹസ്യമായി ഒരുക്കുക.

664. ഇന്നമാതിരി ചെയ്യണമെന്നു പറയാൻ, എവനും ഒരു പണി-ആക്കാണു പ്രയാസമുള്ളതു്. പറവതിന് ഒത്ത പണി-പറയുമ്പോലെ ചെയ്യുക എന്നതു്, എവനും പണി-ആക്കും പ്രയാസം തന്നെ.

665 മാൺപൊട്ട-വേണ്ടുന്ന ലക്ഷണങ്ങൾ നിമിത്തം ഉള്ള മാഹാത്മ്യത്തോടുകൂടി, മതിമികവുടയോൻ-കാൎയ്യാലോചനയിൽ, ബുദ്ധിഗൗരവം ഉള്ള മന്ത്രിയുടെ, കൈ-പ്രവൃത്തി-പ്രവൃത്തിശക്തി, ഊപമംഗളമാനിതം ആം-അതിനാൽ പന്ദുന്ന സിദ്ധിക്കുന്ന മംഗളത്താൽ മാനിക്കപ്പെട്ടതാകും. മംഗളം-ഇത്തരം മന്ത്രിമാരുടെ പ്രവൃത്തികൾകൊണ്ടു രാജാവിനും

രാജ്യത്തിനും സിദ്ധിക്കുന്ന വിജയക്ഷേമാദികൾ. മാനിതമാം-ഈ മംഗളസിദ്ധിയാലാണു ജനങ്ങൾ മന്ത്രിയുടെ കർമ്മയോഗ്യത അറിഞ്ഞു ബഹുമാനിക്കുന്നതു്.

666. ഒരു കാര്യം നേടാൻ, എണ്ണിയവനു്-വിചാരിച്ചവനു്, കൈക്കൊള്ളു് എഴുകിൽ-അതു നേടാനുള്ള, പ്രവൃത്തി സാമർത്ഥ്യം ഉണ്ടെങ്കിൽ, ആ വിചാരിച്ച കാര്യം, വിചാരിച്ചപോലെ, ആം-സാധിക്കും. ബുദ്ധിയും ഉത്തമലക്ഷണങ്ങളും ഉണ്ടായിരുന്നാലും കർമ്മസാമർത്ഥ്യമില്ലെങ്കിൽ ഫലമില്ല.

667. ലോകത്തിൽ, ഉരുൾ.........ഉണ്ടു്-നല്ലപോലെ ഓടുന്ന വലിയ തേരിന്റെ അച്ചാണിക്കു തുല്യന്മാർ ഉണ്ടു്. അതിനാൽ, ആരും കണ്ടു്-ആകൃതിയിൽ ചെറിയവനെന്നു കണ്ടു് ഒരുവനെ, ഇകഴരുതു്-പുഛിക്കരുതു്. അച്ചാണി-ചാവി-വണ്ടിച്ചക്രം ഊരിപ്പോകാതെ അച്ചുതണ്ടിന്റെ അറ്റങ്ങളിൽ തുളച്ചിട്ടിരിക്കുന്ന ഇരുമ്പുതുണ്ടു് അതു വളരെ ചെറുതാണെങ്കിലും അതില്ലാതെ തേരു് ഓടുകയില്ല. കണ്ടാൽ മോശമാണെങ്കിലും അച്ചാണിപോലെ കർമ്മസമർത്ഥന്മാരായ മന്ത്രിമാർ ഉണ്ടു്. പ്രവൃത്തി കണ്ടു് അറിയണം.

668. മനസ്സു കലങ്ങാതെ, ചെയ്യാൻ ഉറച്ച പ്രവൃത്തിയിൽ, ഇളവും അലസതയും തീണ്ടാതെ ചെയ്യണം. നല്ലപോലെ ചിന്തിച്ചുറച്ച കാര്യത്തിൽ പ്രവർത്തിക്ക. പിന്നെ, അതിൽ കലക്കമോ അയവോ ഉദാസീനതയോ അരുതു്.

669. നന്മ ഉണ്ടാകുന്ന കാര്യം, വിഷമങ്ങൾ നേരിട്ടാലും ദൃഢനിശ്ചയത്തോടുകൂടി ചെയ്യണം. ഇടർ-ദുഃഖം-വിഷമം.

670. പ്രവൃത്തിബലം, അററു്-ഇല്ലാതെ, ഏതുബലം, ഉററം-ഉണ്ടായിരുന്നാലും, അവനെ ലോകം മതിക്കയില്ല-മാനിക്കയില്ല. സൂ. 661 നോക്കുക. മററു ബലങ്ങൾ-മന്ത്രിമാക്കു പട, കോട്ട, ധനം മുതലായവ.

സൂ. സം:-661 കർമ്മസാമർത്ഥ്യവിവരണം. 662, 663 കർമ്മസാമർത്ഥ്യം ഫലിപ്പിക്കേണ്ടും മാർഗ്ഗം. 664 കർമ്മപ്രയാസം.

665 കമ്മസാമത്ഥ്യമാഹാത്മ്യം. 666 കമ്മസാമത്ഥ്യഫലം. 667 കമ്മസമത്ഥന്റെ ലക്ഷണം. 668, 669 കമ്മരീതി. 670 കമ്മസാമത്ഥ്യഹീനന്റെ കുററം.

അ. 68. മെല്പറഞ്ഞ സാമത്ഥ്യമുള്ള മന്ത്രി പ്രവൎത്തിക്കേണ്ടും മാൎഗ്ഗം.

671. ഒരു കാൎയ്യത്തിന്റെ, ചൎച്ചയ്ക്കു് അററം-ഗുണദോഷചിന്തനയുടെ അവസാനം, തുനിവു്-നല്ലതെന്നു കണ്ടാൽ ചെയ്യാൻ തുനിയുകയാണു്. പിന്നെ, അയവു് എത്തി-മടിതോന്നുകയാൽ, താഴ്ക-ആ തുനിവു താണുപോകുന്നെങ്കിൽ, പിഴ-അതു തെററാണു്. അയവു് എത്തിതാഴ്ക-തുടങ്ങാൻ താമസിക്ക, വിഷമങ്ങൾ വിചാരിച്ചു് അടങ്ങിയിരിക്ക, വിഷമത്തിൽ മലയ്ക്കു മുതലായവ.

672. കാലം നീട്ടിച്ചെയ്യേണ്ടതു് അങ്ങനെ ചെയ്ക. അനലസം അനലസംചെയ്ക-കാലം നീട്ടിച്ചെയ്തുകൂടാത്തതു് കാലം നീട്ടാതെതന്നെ ചെയ്ക. സൂ. 668 നോക്കുക.

673. സൗകൎയ്യം ഉണ്ടെന്നു കണ്ടാൽ പോരുതന്നെ നന്നു്. ഇല്ലെന്നു കണ്ടാൽ, മററുള്ള മൂന്നു് ഉപായങ്ങളിൽ ഏതു് ഒക്കുമെന്നു ചിന്തിച്ചു് അതു പ്രയോഗിക്ക. സാമം, ദാനം, ഭേദം, ദണ്ഡം എന്ന നാലുപായങ്ങളിൽ ദണ്ഡമാണു പോരു്.

674. കുറ ഇട്ടൊരു-മുഴുവൻ തീക്കാതെ മിച്ചം വച്ചിരിക്കുന്ന, പണി-പ്രവൃത്തിയും, പക-നശിപ്പിക്കപ്പെട്ടുവാൻ തുടങ്ങിയ ശത്രുവും, മുഴുവൻ കെടുക്കാതെ മിച്ചമിട്ടിരുന്ന തീ പോലെ, വളൎന്നുകൊല്ലും. പ്രവൃത്തി-ശത്രുനാശത്തിനു തുടങ്ങിയ യുദ്ധം മുതലായവയെന്നു് ഇവിടെ ഉദ്ദേശം.

675. തുനിയെ-പ്രവൃത്തിക്ക, തുനിയുമ്പോൾ, ക്രിയ-ആ പ്രവൃത്തിയും, പൊരുൾ-അതിനുവേണ്ടുന്ന ധനവും, കരുവികൾ-ഉപകരണങ്ങളും, പൊഴുതു്-കാലവും, ഇടവും-സ്ഥലവും, തെളിവായി കാണുക-നല്ലപോലെ ചിന്തിച്ചു കാണുക. പ്രവൃത്തി-ശക്യമോ അശക്യമോ, ധനം-ചെലവും

അതിൽനിന്നുള്ള ലാഭവും. ഉപകരണങ്ങൾ-തൻെറയും ശത്രുവിൻെറയും പട മുതലായവ. കാലവും സ്ഥലവും അനുകൂലമോ പ്രതികൂലമോ, ഇവ ചിന്തിക്കണം.

676. പണിചെയ്യുന്നതു മുഴമിക്കാൻ വേണ്ടുന്ന യത്നവും, തട-ഇടയ്ക്കു വരാവുന്ന തടസ്സങ്ങളും, അറുതിയിൽ എഴം- ചെയ്തു മുഴമിച്ചാൽ ഉണ്ടാകുന്ന, ഉരുലാഭവും-വലിയ ലാഭവും, ചിന്തിച്ചിട്ടുതന്നെയാണു് ഒരു പ്രവൃത്തി ചെയ്യേണ്ടതു്. വലിയ ലാഭം-യത്നത്തിൻെറ അളവിൽ കൂടിയ ലാഭം.

677. ചെയ്യോൻതൻമുറ-മുൻപറഞ്ഞ രീതിയിൽ ഒരു പ്രവൃത്തി ചെയ്യാൻ തുടങ്ങുന്നവനു ചേൎന്ന മുറ എന്തെന്നാൽ, ചെയ്തു് ഉള്ളു് അറിവോൻ തൻ ഉള്ളു് അറിവതു് ആം- അതു മുൻപു ചെയ്തു് അതിൻെറ ഉള്ളുകള്ളികൾ അറിഞ്ഞവൻെറ അഭിപ്രായം അറിയുകയെന്നുള്ളതാണു്. മുൻപറഞ്ഞ രീതികൾ-സൂ. 675, 676 നോക്കുക.

678. മദകരിയാൽ കരിയെ തളയ്ക്കുപോൽ-മദിച്ച ആനയെക്കൊണ്ടു്, അതുപോലത്തെ, മറെറാരു ആനയെ തളയ്ക്കുന്നതുപോലെ, ക്രിയയാൽ ക്രിയ വഹിക്ക-ചെയ്യുന്ന പ്രവൃത്തി കൊണ്ടു മറെറാന്നുകൂടെ സാധിക്കാനുള്ള ഉപായം നേടത്തക്ക വണ്ണം കരുതിച്ചെയ്ക. എങ്കിൽ എല്ലാം ലഘുസാധ്യം.

679. വേറിട്ടുനില്ക്കുന്നവരെ തന്നോടു് അണച്ചുകൊള്ളണം. അതു്, മിത്രങ്ങൾക്കു് ഇഷ്ടമായ കാൎയ്യങ്ങൾ ചെയ്തുകൊടുക്കും മുൻപു്, ഉടനേ-വേഗം, ചെയ്യേണ്ടതാണു്. തൻെറ ക്ഷീണ വശങ്ങൾ ശത്രുക്കൾ മനസ്സിലാക്കുമ്മുമ്പു വേണ്ടതിനാൽ 'ഉടനേ'. വേറിട്ടവർ-ശത്രുക്കളെ വേറിട്ടുനില്ക്കുന്നവരും തന്നെ വേറിട്ടുനില്ക്കുന്നവരും. പ്രിയഹിതവിധി-പ്രിയമാകും ഹിതമായ കൎമ്മങ്ങൾ.

680. വലിയ രാജ്യത്തിലെ മന്ത്രി ചെറിയ രാജ്യത്തിലെ മന്ത്രിയെ നേരിടുമ്പോൾ, ആ വലിയവൻ, ഒക്കകിൽ- സന്ധിക്കു സമ്മതിക്കുമെങ്കിൽ, ചെറുപുരി-ചെറിയ രാജ്യം- അവിടത്തെ മന്ത്രി, ഉൾവിറ-തൻെറ പടകൾക്കും പ്രജ

കൾക്കം ഭയത്താൽ ഉണ്ടാകാവുന്ന, വിറ-വിറയലിനെ, അഞ്ചി-പേടിച്ചു്, സന്ധിപ്പ-സന്ധിചെയ്തുകൊള്ളും. മന്ത്രിമാർ തമ്മിൽ നേരിടുകയെന്നാൽ, രാജ്യങ്ങൾ തമ്മിൽ യുദ്ധംചെയ്ക എന്നൎത്ഥം. വലിയവൻ സന്ധിക്കു് അപേക്ഷിക്കയില്ല, ചെറിയവൻ അപേക്ഷിച്ചാൽ വലിയവൻ 'സമ്മതിക്കുമെങ്കിൽ' സന്ധി സാധിക്കും.

സൂ. സം:-671, 672 ക്രിയാരീതി. 673 ബലം അറിക. 674 ശക്തൻ ചെയ്യേണ്ടതു്. 675-677 ക്രിയയ്ക്കു യോഗ്യൻ ചെയ്യേണ്ടതു്. 678-680. ചെറിയവൻ ചെയ്യേണ്ടതു്.

അ. 69. സന്ധിവിഗ്രഹാദികൾക്കു് അന്യരാജസന്നിധിയിൽ അയയ്ക്കപ്പെടുന്ന ദൂതന്റെ ലക്ഷണം. ചിന്തിച്ചു മുറയ്ക്കു പറയുന്നവൻ, പറഞ്ഞയച്ചതു് അപ്പോലെ പറയുന്നവൻ എന്നു രണ്ടുവിധം ദൂതന്മാരെപ്പററിയാണു തിരുക്കുറളിൽ പറയുന്നതു്. സൂ. 687-ന്റെ വ്യാഖ്യാനം നോക്കുക.

681 കലവും-നല്ല കലത്തിലെ ജനനവും, നൃപപ്രീതഗുണവും-രാജാക്കന്മാർ ഇഷ്ടപ്പെടുന്ന ഗുണങ്ങളും, കൂറും-ബന്ധുസ്നേഹവും, കലരുക- ഇവ ഒന്നുചേൎന്നു് ഉണ്ടായിരിക്ക എന്നതാണു, നല്ല രാജദൂതന്റെ ലക്ഷണം. നൃപപ്രീതഗുണം, 70-ാം അധ്യായം നോക്കുക. ഈ മൂന്നു ഗുണങ്ങളാൽ അന്യരാജാക്കന്മാർ അവനെ ഇഷ്ടപ്പെടും.

682. വേണ്ടുന്ന കാൎയ്യങ്ങളുടെ അറിവു്, അൻപു്-തന്റെ രാജാവിന്റെമേൽ സ്നേഹം, ഓൎത്തു് ഓതൽ-ചിന്തിച്ചു ചൊല്ലൽ, ഈ മൂന്നുമാണു്, ദൂതന്നു്, അവശ്യ ആവശ്യത്രയം-കൂടിയേതീരു എന്നുള്ള മൂന്നു് ആവശ്യങ്ങൾ. ഇവ അവശ്യാവശ്യങ്ങൾ എന്നു പറഞ്ഞതിനാൽ, മന്ത്രിമാൎക്കുള്ള മററുഗുണങ്ങളും ഉണ്ടായിരിക്കണമെന്നതു സൂചിതം.

683. ശസ്ത്രധര അഗ്രേ-ആയുധം പിടിച്ചിരിക്കുന്നവന്റെ മുമ്പിൽ, ജയവിധി പറവാൻ-ജയത്തിനു വേണ്ടുന്ന കൎമ്മ

ങ്ങൾ പറയാൻ, ശാസ്ത്രധര അഗ്രിമനേ—ശാസ്ത്രജ്ഞന്മാരിൽ മുമ്പനേ കഴിയൂ. ശസ്ത്രധരൻ—കൊലയ്ക്കു ശക്തനെന്നു സൂചിപ്പിക്കുന്നു. ഏതു രാജാവിനോടു ദൂതുപറയുന്നോ ആ രാജാവാണു് അതു്. ദൂതൻ തൻെറ രാജാവിൻെറ ജയത്തിനു വേണ്ടുന്ന, വിധികളെ—കർമ്മങ്ങളെ—പ്രവൃത്തികളെപ്പററിയാണു സംസാരിക്കേണ്ടതു്. ശാസ്ത്രജ്ഞന്മാർ നിറഞ്ഞ രാജസദസ്സിൽ, എതിർത്തു വഴിയേ പറയണമെങ്കിൽ നല്ല ശാസ്ത്രജ്ഞാനം വേണം.

684. തേടിപ്പഠിപ്പൊടു്—പലരോടും പലകാലം ആരാഞ്ഞു നേടിയപഠിപ്പും, അറിവു് ഉടയോൻ—സ്വതേതന്നെ അറിവും ഉള്ളവനായി, ഉരു ഒത്തോൻ—മതിപ്പുതോന്നിക്കുന്ന ആകൃതി ഉള്ളവൻ, ദൂതുവഹിക്ക—ദൂതുപറക. അവൻ നല്ലദൂതൻ.

685. അന്യരാജാക്കന്മാരോടു് അവക്കു് അനിഷ്ടമായ കാര്യങ്ങൾ പറയുമ്പോൾ, കടുത്തു് അററു്—കടുത്ത വാക്കുകൾ ഇല്ലാതെ, ഒതുക്കി—പല കാര്യങ്ങളെ കാര്യകാരണങ്ങൾ ചേരുംവണ്ണം, അടുക്കി ഒതുക്കി, ഹർഷം ഓതി—സന്തോഷിപ്പിക്കത്തക്കവണ്ണം പറഞ്ഞു്, തൻെറ രാജാവിനു, ഫലം ആൾവോൻ—നല്ല ഫലം നേടുന്നവനാണു്, ദൂതൻ—നല്ല ദൂതൻ. പല കാര്യങ്ങൾക്കു് ഉടമ്പെടാത്തവർ അവയെല്ലാം ആധാരമായ ഒന്നിനു, ഫലം ചിന്തിക്കാതെ ഉടമ്പെട്ടേയ്ക്കാം, അതിനാൽ അടുക്കി ചുരുക്കി പറയണം.

686. മിഴി അഞ്ചായ്വു് — അന്യരാജാവു കോപിച്ചു നോക്കുന്ന, നോട്ടത്തിനു പേടിക്കായ്ക, അറിവു്—ശാസ്ത്രജ്ഞാനം, ഉണർമൊഴി—കേൾക്കുന്നവക്കു കാര്യം ഉണരത്തക്കവണ്ണമുള്ള വാക്കു്, കാല ഉചിതനയം—കാലത്തിനു ചേരുന്ന ഉപായം, ഇവയാണു, ദൗത്യം—ഇവയുള്ളവനാണു നല്ല ദൂതൻ.

687. മുറകാത്തു്—രാജസന്നിധിയിൽ പെരുമാറേണ്ടും മുറ തെററിക്കാതെ, ഇടപാർത്തു്—രാജാവിൻെറ സമയം നോക്കി, ഇടം ഓർത്തു്—ചെന്ന കാര്യം പറയാൻ തക്ക, സ്ഥലം

അറിഞ്ഞു്, എണ്ണിപ്പറവോൻ–പറയേണ്ടവ മുൻകൂട്ടി വിചാരിച്ചു പറയുന്നവൻ, ദൂതവരൻ–ഉത്തമദൂതനാണു്. പറയുന്നതു തൃപ്തിയോടെ കേൾക്കുന്ന സമയം, തനിക്കു് അനുകൂലികൾ ഉള്ള സ്ഥലം ഇവ അറിയണം. എണ്ണുക–തന്റെ വാക്കു്, അതിനു വരാവുന്ന മറുപടി, അതിനു സമാധാനം ഇത്യാദി മേന്മേൽ ചിന്തിക്കണം. ഇതത്രേ ഉത്തമദൂതൻ.

ദൂതന്മാർ മൂന്നുവിധം. 1. ഉത്തമൻ–ചിന്തിച്ചും അടക്കിയും ബുദ്ധി ഉപയോഗിച്ചും പറയുന്നവൻ 2. മദ്ധ്യമൻ–പറഞ്ഞയച്ചതിനെ അപ്പോലെ പറയുന്നവൻ, അവൻ ബുദ്ധി ഉപയോഗിച്ചു് ഒന്നും ചെയ്യുന്നില്ല. 3. അധമൻ–കാര്യം സാധിക്കില്ലെന്നു മാത്രമല്ല അമളി വരുത്തുകയും ചെയ്യും. അവനെപ്പററി തിരുക്കുറളിൽ പറയുന്നില്ല. ഉത്തമദൂതനെപ്പററിയാണു് ഇതുവരെ പറഞ്ഞതു്.

688. ശുദ്ധിയും–പണത്തിലും മററും ചായാത്ത മനശ്ശുദ്ധിയും, തുണ–സഹായികളും, തുനിവും–എനിക്കു് എന്തു വന്നാലെന്തു് എന്ന ധൈര്യവും നേരും–സത്യം പറയുന്ന ശീലവും മദ്ധ്യമദൂതന്റെയും ലക്ഷണങ്ങളാണു്. തുണ–തന്റെ രാജാവിന്റെ നന്മ പറയുമ്പോൾ അന്യരാജാവു കോപിച്ചാൽ "ഞങ്ങൾ, രാജഭൃത്യന്മാർ ഇങ്ങനെയാണു പറക പതിവു്" എന്നും മററും പറഞ്ഞു് അവിടത്തെ മന്ത്രി സമാധാനപ്പെടുത്തണം. അങ്ങനെ തുണയ്ക്കുന്നവർ ഉള്ള സദസ്സു നോക്കിവേണം പറയാൻ. ധൈര്യം–പേടിച്ചു് ഒന്നും ഒളിക്കായ്ക. നേരു്–വിശ്വാസയോഗ്യനാകാൻ, സത്യവാദി എന്ന പേരു നേടിയിരിക്കണം. മദ്ധ്യമദൂതൻ.

689. ചോന്റം–ബുദ്ധി മങ്ങിയാലും, വാക്കു് ഇടറിയാലും താഴ്ത്തി–തന്റെ രാജാവിനു് അല്പവും അവമാനം വരുന്ന ഒരു വാക്കും പറയാത്ത, വൻപൻ–സമൎത്ഥൻ, ചൊല്ലി അയച്ചതു് അപ്പോലെ ചൊല്ലുന്ന ദൂതനാണു്. ഇവൻ ബുദ്ധി ഉപയോഗിക്കുന്നില്ല. മദ്ധ്യമദൂതൻ.

690. തന്റെ രാജാവിന്ന രക്ഷയായ കാൎയ്യം, മരണത്തെയും പേടിക്കാതെ പറയുന്നവനേ, ദൂതൻ – ദൂതനാകയുള്ളു. മധ്യമദൂതൻ.

സൂ. സം:–681, 682 പൊതുവേ ദൂതന്റെ ലക്ഷണം. 683–687 ഉത്തമദൂതൻ. 688–690 മധ്യമദൂതൻ.

അ. 70. രാജസേവകന്മാർ പെരുമാറേണ്ടുംവിധം. 'നൃപഹിതഗുണം' എന്നു് 681-ാം സൂത്രത്തിൽ പറഞ്ഞതിനെ ഇവിടെ വിവരിക്കുന്നു. സേവകൻ എന്നതിൽ മന്ത്രിയും ഉൾപ്പെട്ടുമല്ലോ.

691. അകലായ്ക–അകലെ മാറിക്കളയരുതു്. അണുകായ്ക–അധികം അടുത്തുകൂടരുതു്. ചിന നൃപസേവകൻ–എളുപ്പം സ്വഭാവം മാറി, കോപിക്കുന്ന രാജാക്കന്മാരെ സേവിക്കുന്നവൻ. തീയെ അകന്നാൽ കുളിരും, അടുത്താൽ പൊള്ളും. അതുപോലെ രാജസേവകൻ രാജാവിനെ അകന്നു മാറിയാൽ രാജാവിൽനിന്നും കിട്ടാനുള്ള ഫലം സിദ്ധിക്കയില്ല, അവമാനിച്ചതായി വിചാരിക്കയും ചെയ്യും; അധികം അടുത്താലും അതുതന്നെ ഫലം. ചിനനൃപൻ–രാജാക്കന്മാർ എളുപ്പം ഭാവം മാറി കോപിക്കുന്നവരാണു്.

692. രാജാവു് ആഗ്രഹിക്കുന്നവയിൽ സേവകനു് ആഗ്രഹം അരുതു്. അതു്–അങ്ങനെ ആഗ്രഹിക്കാതെയിരിക്കുന്നതു്, അവനാൽ–ആ രാജാവിനാൽ അധികകാലത്തേയ്ക്കു നിലനില്ക്കുന്ന ഐശ്വൎയ്യത്തിനു് ഇടയാക്കും. ആഗ്രഹിച്ചാൽ തുല്യത ഭാവിച്ചു എന്നു കോപിക്കും. നേരേമറിച്ചായാൽ വേണ്ടുന്ന ഐശ്വൎയ്യങ്ങൾ രാജാവു കൊടുക്കും.

693. കാക്കകിൽ–സേവകൻതന്നെ രക്ഷിക്കണമെന്നു കരുതുന്നു എങ്കിൽ, അരിയവ–വലിയ പിഴകളെ, കാക്കക–വരാതെ കരുതിക്കാത്തുകൊള്ളണം. ശങ്കയിൽ–അത്തരം പിഴകൾ വല്ലതും സേവകനിൽ ഉണ്ടെന്നു, രാജാവിന്നു ശങ്ക ജനിച്ചുപോയാൽ, ആ ശങ്ക മാററാൻ ആൎക്കും കഴികയില്ല.

രാജദ്രോഹം, രാജദാരപരിഗ്രഹം, ധനാപഹരണം മുതലായവ വലിയ പിഴകരം. ആരു ദൂഷ്യം പറഞ്ഞാലും രാജാവു വിശ്വസിക്കാത്തവിധത്തിലായിരിക്കണം സേവകന്റെ പെരുമാററം. തെളിവുകൊട്ടത്തു ശങ്കയെ മാററിയാലും, കാണുമ്പോഴെല്ലാം ഓൎമ്മിക്കും, അതു മാററാൻ കഴികയില്ല.

694. രാജാവു കാണ്കെ ആരോടും ചെവിയിൽ പറകയും, ആരോടും ചേൎന്നു ചിരിക്കയും അരുതു്. ഇവ ചെയ്താൽ തന്റെ കുററം പറകയും ചിരിക്കയും ചെയ്കയാണെന്നു രാജാവു വിചാരിച്ചേയ്ക്കാം.

695. മറ-രാജാവു് ആരോടെങ്കിലും രഹസ്യമായി സംസാരിക്കുന്ന എതും-ഏതു കാൎയ്യവും, സേവകൻ മറഞ്ഞുനിന്നു ചെവിപാക്കരുതു്. ചോദിക്കൊല്ലാ-അതു് എന്തായിരുന്നു എന്നു ചോദിക്കരുതു്. രാജാവു് ഇങ്ങോട്ടു പറകയാണെങ്കിൽ കേട്ടുകൊള്ളണം. എതും-സേവകൻ അറിയേണ്ടുന്നതുതന്നെയായാലും.

696. പൊഴുതൊട്ടു്-പറയാൻതക്ക അവസരവും, മതിഗതി-രാജാവിന്റെ അപ്പോഴത്തെ മനഃസ്ഥിതിയും, കണ്ടു്-അറിഞ്ഞു്, ഹിതം - രാജാവിനു നന്മയായിട്ടുള്ളതു്, അദ്വേഷ്യം - വെറുപ്പു തോന്നിക്കാത്ത വിധത്തിൽ, കാതിക്ക-രാജാവിനു കേരംക്കാൻ കൊതി തോന്നത്തക്ക വണ്ണം, പറക-സേവകൻ പറയണം. കാമാദികളിൽ മനസ്സു ചെന്നിരിക്കുമ്പോരം പറയരുതു്. ദേഹത്തിനോ മനസ്സിനോ അസ്വാസ്ഥ്യം ഉള്ള 'അവസരം' നന്നല്ല. മുഴുവൻ കേരംക്കണമെങ്കിൽ 'വെറുക്കാത്ത വിധത്തിൽ' പറയണം. ചുരുക്കി, അൎത്ഥം വിളങ്ങത്തക്കവണ്ണം ഇനിയ വാക്കുകരംകൊണ്ടു പറഞ്ഞാൽ കേരംക്കാൻ 'കൊതിക്കും.' ഹിതം-ഭാവിയിൽ ശുഭം.

697. അഭിമതം-നല്ല ഫലം ഉള്ളവയും രാജാവു്, ആഗ്രഹിക്കുന്നവയുമായ കാൎയ്യങ്ങരം ചൊല്ലു-ചോദിച്ചില്ലെങ്കിലും പറക. ഫലമില്ലാത്തവ ചോദിച്ചാലും പറയരുതു്. 'അഫലം,

ചോദിച്ചും' എന്ന വാക്കുകൾ വന്നതിനാലാണ്, അവയുടെ വിപരീതാൎത്ഥങ്ങൾ മറുവശത്തു ചേൎത്തു വ്യാഖ്യാനിച്ചതു്. ഒരുനാളും-രാജാവിന്റെ നല്ല കാലത്തും ക്ഷീണകാലത്തും.

698. ഇളമയ്ക്കും മുറയ്ക്കും ഇകഴെല രാജാവു് എന്നെക്കാൾ ഇളയവനാണെന്നോ, മുറയ്ക്കു് എന്റെ ഇന്നാരാണെന്നോ കരുതി ഇകഴരുതു്-നിസ്സാരമായി പെരുമാറരുതു്. ഉറപെടും രാജാക്കന്മാരിൽ നില ഉറച്ചിരിക്കുന്ന, ഒളിയെ-കാന്തിയെ-ദേവതേജസ്സിനെ കരുതി-ആദരിച്ചു നടക്കണം. രാജാവു് അഷ്ടദിക്പാലാംശസംഭവനാണു്, കാണപ്പെട്ട ദൈവമാണു്. 'നാ വിഷ്ണുഃ പൃഥിവീപതിഃ' ഇത്യാദി ചിന്തിക്ക. രാജാവിന്റെ ഇളമ, മുറ മുതലായവയാലുള്ള താഴ്ച അ തേജസ്സിൽ മറഞ്ഞുപോകും.

699. കലങ്ങാത്ത അറിവുള്ളവൻ, തിരുവുളം-രാജാവിന്റെ സ്നേഹം, ഉണ്ടെന്നുവച്ചു്, രാജാവിനു ഹിതമല്ലാത്തവ ചെയ്കയില്ല. തിരുവുള്ളത്തിൽ തെളിയുന്നവൻ കെടും. തെളിയായ്കു ബുദ്ധിമാന്റെ ലക്ഷണം.

700. പഴമയിൽ ഉറവൊട്ടു്-രാജാവിനു ഞാൻ വളരെ പഴകിയവനാണെന്നു കരുതി, ആ പഴമയെ വിശ്വസിച്ചു, പിഴമുറചെയ്യാൽ-തെറവുചെയ്യാൽ, ആ ഉറവു്-പഴമയിൽ ഉള്ള ആ വിശ്വാസം, അഴിവു് എതുകവതു് ആം-കേടു വരുത്തുന്നതാകും-സേവകനെ കെടുക്കും. രാജാവു കോപിച്ചാൽ പഴമ മറയത്തു പോകും, ദാക്ഷിണ്യം ഇല്ല, ജീവനാശവും വന്നേക്കാം. അതിനൊക്കെ കാരണം 'പഴമയിലെ വിശ്വാസ'ത്താൽ കാണിച്ച സ്വാതന്ത്ര്യമാണു്. അതിനാൽ 'പഴമയിലെ വിശ്വാസം' സേവകനെ കെടുക്കുമെന്നു പറഞ്ഞു.

സൂ. സം:-691-693 സേവകന്റെ പെരുമാററം, പൊതുവേ. 694-697 രാജസഭയിൽ പ്രത്യേകം ചില കാൎയ്യങ്ങൾ. 698-700. പഴമ കരുതി സഹിക്കുമെന്നു വിചാരിച്ചു്, സ്വാതന്ത്ര്യം കാട്ടരുതു്.

അ. 71. രാജാവു വിചാരിച്ച കാൎയ്യം പറയാതെ, രാജാവിൻെറ മുഖം കണ്ടും മററും മന്ത്രി അറിക. ഇംഗിതജ്ഞാനം—അഭിപ്രായത്തിൻെറ അറിവു്.

701. ഉൾ—മനോഗതം. പാൎത്തു്—മുഖമോ കണ്ണോ, നോക്കി. നിറനീർപ്പാരു്—വററാതെ നിറഞ്ഞുകിടക്കുന്ന വെള്ളത്താൽ ചുററപ്പെട്ട ഭൂമി—വിസ്തൃതഭൂമി. അണി—ആഭരണം. വിസ്തൃതഭൂമി—അനവധി വിദ്വാന്മാരും വിശിഷ്ടവസ്തുക്കളും ഉണ്ടെന്നു സൂചിപ്പിക്കുന്നു. ഇവൻ അവരിലും മെച്ചമെന്നു കാണിക്കാൻ 'അണി' എന്നു പറഞ്ഞു. അവക്കു് ഇവൻ അഴകു വളൎത്തുന്നു.

702. അന്യൻെറ, അകത്തുള്ളു്—മനോഗതം. അതിദൃഢം—സംശയം കുറച്ചും ഇല്ലാതെ. മതിക്ക—മാനിക്ക. അന്യൻെറ മനോഗതം അറിയുന്നതു ദൈവസ്വഭാവമാകയാൽ അവനെ മാനിക്കണം. അകത്തുള്ളു്—എല്ലാത്തിൻെറയും ഉള്ളിൽ കുടികൊള്ളുന്ന പരമാത്മാവിനെ എന്ന അൎത്ഥവും ആകാം.

703. കുറിയാൽ—തനിക്കു് ഓരോ വിചാരത്തിൽ ഉണ്ടാകുന്ന മുഖഭാവാദികളെ ഓൎത്തറിഞ്ഞു്, അതിനാൽ, ഉൾക്കുറി കാണുമവരെ—അന്യൻെറ ആ മുഖഭാവാദികളിൽനിന്നും, അവൻെറ ഉൾക്കുറി—അവൻ ഉള്ളിൽ കുറിച്ചിരിക്കുന്നതു കണ്ടറിയുന്നവരെ, എതു് അംഗം കൊടുത്തും, കൊൾക—തുണയായി, സ്വീകരിക്കണം. രാജാംഗങ്ങൾ—ധനം, നാടു്, പട, കോട്ട മുതലായവ. ഒരുവൻെറ മുഖത്തു കാണുന്ന ലക്ഷണങ്ങളാൽ, എന്നു വ്യാഖ്യാനിക്കുന്നതും ചേരും.

704. പറയാതെ അന്യൻെറ, ഉള്ളു്—മനോഗതം അറിയുന്നവനോടു്, അന്യൻ—അതു് അറിയാൻ കഴിയാത്തവൻ, മനുഷ്യാകൃതിയും അവയവങ്ങളുംകൊണ്ടു് ഒത്തിരിക്കുന്നു, എങ്കിലും, വേറു്—അറിവുകൊണ്ടു വേറുതന്നെ. വിശേഷബുദ്ധി ഇല്ലാത്തതിനാൽ അവനു തുല്യനല്ല.

705. കരളിൻകറി–മനോഗതത്തെ, കൺകറി കണ്ടു്–കണ്ണിൻെറ ചേഷ്ട മുതലായ ലക്ഷണങ്ങളെക്കണ്ടു്, അറിയാക്കണ്ണം–അറിയാത്ത കണ്ണം, ഒരു അവയവമാണോ? അതു നിഷ്ഫലം. കണ്ണം–ഏററവും വിശേഷപ്പെട്ട അവയവമെന്നു സൂചന.

706. അടുത്തിരിക്കുന്നതിനെ കണ്ണാടി കാണിച്ചുതരും. കണ്ണാടിയിൽ അതു പ്രതിഫലിക്കും. അതുപോലെ, അകമേ മുതിരുന്നതു്–ഉള്ളിൽ കിളരുന്നതിനെ–കിളരുന്ന വിചാരത്തെ, മുഖം കാണിച്ചുതരും.

707. ആത്മാവിനു് ഉണ്ടാകുന്ന സന്തോഷത്തിനും വെറുപ്പിനും, മുഖം മുൻപു് ആം–മുഖം മുന്നിട്ടുനില്ക്കും. മുഖത്തിനുള്ള അറിവുപോലെ മറെറാന്നിനും ഇല്ല. സന്തോഷിച്ചാൽ മുഖം പെട്ടെന്നു തെളിയും, വെറുത്താൽ പെട്ടെന്നു് ഇരുളും. ഇങ്ങനെ രണ്ടിലും മുഖം ആത്മാവിനെ മുന്നിട്ടുനില്ക്കുന്നു.

708. കറ പററിയ രാജാവിൻെറ മുഖഭാവങ്ങളിൽനിന്നും, മതി പാത്തു്–മനസ്സിനെ കണ്ടു്, ഉററതു്–അതിൽ കടുത്തുനിൽക്കുന്ന വിചാരം, കാണ്മോൻ–അറിഞ്ഞു് അതിനെ സാധിക്കുന്നവനെ–സാധിക്കുന്ന മന്ത്രിയെ, കൈവരികിൽ–കിട്ടുമെങ്കിൽ, അഭിമുഖനില മതി–ആ മന്ത്രിക്കു് അഭിമുഖനായി രാജാവു നിന്നാൽ മതിയാകും, ഉള്ളിൽ കടുത്തുനില്ക്കുന്ന വിചാരം പറയണമെന്നില്ല. കിട്ടുകിൽ–കിട്ടാൻ പ്രയാസമെന്നു സൂചന. പററിയ കറവു നാക്കെട്ടുതു പറകയാണെങ്കിൽ, രണ്ടുപേൎക്കും അവസ്ഥക്കറവാണു്, അതിനാൽ മുഖത്തോടുമുഖം നോക്കി നിന്നാൽ മതി എന്നു പറഞ്ഞു.

709. മിഴി നില–ഓരോ വികാരത്തിൽ കണ്ണിൻെറ നിലപാടുകളുടെ ഭേദങ്ങളെ, അറിവോൻ കൈവരികിൽ–കണ്ടു് ഉള്ളിൽ മികച്ചുനിൽക്കുന്ന വിചാരം, അറിയാൻ കഴിയുന്നവനെ കിട്ടുമെങ്കിൽ, പക കുറു് ഇവ–അന്യരാജാക്കന്മാരുടെ, വിരോധവും സ്നേഹവും, മിഴി പറവൂ–അവർ പറയാ

തെ അവരുടെ, കണ്ണു പറയും-കണ്ണിൽനിന്നും ഈ മന്ത്രിക്ക മനസ്സിലാക്കാൻ കഴിയും. അന്യരാജാവിന്ന തൻെറ രാജാവിനോട്ട വിരോധമോ സ്നേഹമോ എന്ന് ആ രാജാവിന്റെ മുഖം നോക്കി ഈ മന്ത്രിക്ക് അറിയാൻ കഴിയും.

710. കുരുപ്പുല്ലിൻെറ അററംപോലെ കൂൎത്ത ബുദ്ധിയുള്ള വക്ക്-നല്ല ബുദ്ധിസാമൎത്ഥ്യമുള്ള മന്ത്രിമാൎക്ക്, രാജാവിന്റെ ചിന്തയെ, അളക്കാൻ അളവുകോലായിട്ട്, കണ്ണല്ലാതെ മറെറാന്നും ഇല്ല. രാജാവിൻെറ മനോഗതത്തെ കണ്ണു, ആകാരചേഷ്ട മുതലായവയിൽനിന്നും മന്ത്രി തൻെറ കണ്ണുകൊണ്ട് അറിയുന്നു, ചോദിച്ചറിയുന്നില്ല. ഇങ്ങനെ വികാരഭരിതനായ രാജാവിൻെറ കണ്ണാകട്ടെ, മന്ത്രിയുടെ കണ്ണാകട്ടെ രണ്ടും അളവുകോലാകുന്നു. ഇനി 'അളപ്പുകോലിനെ' അലസ്സുകോൽ എന്നു മാററിയാലും ഒക്കും. രാജാക്കന്മാരുടെ കോപവൈരാഗ്യാദികൾ മന്ത്രിമാരെ അലയ്ക്കുന്ന-വേദനപ്പെടുത്തുന്ന കോലാണല്ലോ. ബുദ്ധിയുള്ള മന്ത്രിമാർ അതു കണ്ണുകൊണ്ട് അറിയുന്നു. ഇങ്ങനെ രാജാക്കന്മാരുടെ കണ്ണ് മന്ത്രിമാരെ അലയ്ക്കുന്ന കോലാകുന്നു. അതു കണ്ടറിയുന്ന മന്ത്രിമാരുടെ കണ്ണ് അവരെ അലയ്ക്കുന്നതിനാൽ അതും അലസ്സുകോൽതന്നെ.

സൂ. സം:-701-703 ഇംഗിതജ്ഞൻെറ മാഹാത്മ്യം. 704, 705 മുഖം കണ്ട് ഇംഗിതം അറിയാൻ കഴിയാത്തവൻെറ കുറവ്, 706-708 ഇംഗിതം മുഖം കണ്ടു മനസ്സിലാക്കാം. 709, 710 ഇംഗിതം അറിയാൻ നല്ല ഉപകരണം.

അ. 72. രാജസദസ്സിൻെറ മഹിമ അറിക. കാൎയ്യങ്ങൾ ബോധിപ്പിക്കുമ്പോൾ, രാജാവിൻെറ മനോഗതം മാത്രമല്ല, ആ സദസ്സിൻെറ നിലയും അറിഞ്ഞിരിക്കണം.

711. വാക്കുകളുടെ, തൊക-കൂട്ടത്തെ അറിഞ്ഞ, പരിശുദ്ധിയുള്ളവൻ സഭയിൽ ഒന്നു പറയുമ്പോൾ ആ സഭയെ അറിഞ്ഞു്, ആരാഞ്ഞു്-ചിന്തിച്ച് പറയണം. വാക്കുകളുടെ കൂട്ടം-വാച്യം, ലക്ഷ്യം, വ്യംഗ്യം എന്ന മൂന്നു കൂട്ടം. പരി

ശ്രുദ്ധി-അവയിൽ യോഗ്യമായതു് അവിടെ സ്വീകരിച്ചു്, മററുള്ളവയെ ഉപേക്ഷിക്കാനുള്ള ബുദ്ധിപാകം. സഭയെ അറിക-തന്നിൽ ഉയൎന്നതോ, താണതോ, തനിക്കു തുല്യമോ എന്നു് അറിക. ആരായുക-ഈ സഭയിൽ താൻ പറയുന്നതു് എന്തു്, എങ്ങനെ പറയണം പറഞ്ഞാലത്തെ ഫലം എന്തു് എന്നിവ ചിന്തിക്ക.

712. ചൊല്ലിൻനട - വാക്കുകളുടെ സ്വഭാവത്തെ; കണ്ടോരു-ആരാഞ്ഞറിഞ്ഞിട്ടുള്ള, നലൻ-നന്മയുള്ളവൻ, സഭയിൽ ഒന്നു പറയുമ്പോൾ, ഇടകണ്ടു്-സമയം അറിഞ്ഞു്, ഉണൎവൊട്ടു്-തെററുവരാതെ നല്ല ഓൎമ്മയോടെ, പറയണം. ചൊല്ലിൻനട-അഭിധ ലക്ഷണ, വ്യഞ്ജന എന്ന അൎത്ഥപ്രകാശനരീതികൾ. തെററു്-കേൾക്കാൻ ഇഷ്ടപ്പെടാത്ത 'സമയം', വാക്കിലോ അൎത്ഥത്തിലോ വരുന്ന 'തെററു' മുതലായവ.

713. ഉരയുടെ വക അറിവില്ല അറിവും ഇല്ല-വാക്കുകളുടെ വകഭേദങ്ങളും അൎത്ഥഭേദങ്ങളും അറിഞ്ഞുകൂടാ എന്നു മാത്രമല്ല, മറെറാരു കലയുംതന്നെ അറിഞ്ഞുകൂടാ. ഉര-വാക്കു്, അതിൻെറ വകഭേദങ്ങൾ സൂ. 711, അൎത്ഥഭേദങ്ങൾ സൂ. 712. കേൾക്കുന്നവരുടെ ഉണൎവ്വിനെ അനുസരിച്ചാണു് അവ ഫലിക്കുന്നതു്. പറയുന്നവൻ അതും അറിയണം.

714. അറിവുള്ളവരുടെ സഭയിൽ, അറിവുള്ളവനാക-പഠിപ്പും പാണ്ഡിത്യവും വിളങ്ങത്തക്കവണ്ണം സംസാരിക്ക. മൂഢസഭയിൽ അവൎക്കാൾ മൂഢനാവുക-പാണ്ഡിത്യം തീരെ പ്രകാശിപ്പിക്കായ്ക. അറിവു പ്രകടിപ്പിച്ചാൽ അറിവുള്ളവർ മതിക്കും. മൂഢന്മാർ അവരിലും മൂഢനെ മാത്രമേ മതിക്കു. അതിനാൽ മഹാമൂഢത്വം ഭാവിക്ക.

715. തന്നെക്കാൾ അറിവുള്ളവരെ മുൻകടന്നു സംസാരിക്കാതെയിരിക്കുന്ന വിനയം-വണക്കം-അടക്കം, മികച്ച നലം-എല്ലാ നന്മകളെക്കാളും വലിയ നന്മയാണു്. തൻെറ

കറവു്, അവരുടെ ക്രൂരതൽ, മുന്നിട്ടു സംസാരിക്കുന്നവനു വരാവുന്ന പിശകു്, അങ്ങനെ സംസാരിക്കാഞ്ഞാലത്തെ നന്മ ഇവ അറിഞ്ഞു് അടങ്ങുന്നതു വളരെ നന്നു്.

716. പഠിച്ചവനു, പണ്ഡിതസഭയിൽ ചൊല്പിഴ പാറുന്നതു്, മുക്തിമാൎഗ്ഗത്തിൽ പ്രയത്നിക്കുന്ന ഒരുവൻ അതിൽനിന്നും പിഴച്ചു വീണുപോകുമ്പോലെയാണു്. പിഴച്ചുവീണുപോക–'അറിവാം സ്സ്രണിയാൻ...', സൂ. 24. ആ വഴിയിൽനിന്നും പിഴച്ചു് ചേരാനടപടികൾ, അധ്യാ. 28, കൈക്കൊണ്ടു് അധഃപതിക്ക. യത്നം വിഫലമാകുമെന്നു മാത്രമല്ല, ലോകം നിന്ദിക്കയും ചെയ്യും.

717. മൊഴിവക–വാക്കുകളുടെ സ്വഭാവരൂപാദികൾ, അൎത്ഥം മുതലായവ, നല്ലപോലെ അറിയാവുന്നവരുടെ സഭയിൽ, പഠിപ്പുള്ളവൻെറ പാണ്ഡിത്യം പ്രകാശിക്കും. അവൻ അവിടെയാണു സംസാരിക്കേണ്ടതു്.

718. വിവരിച്ചുകൊടുക്കാതെ, ഉണരുക അതുവാക്ക് ഓതുക–ഗ്രഹിക്കാൻ കഴിയുന്നവരുടെ സഭയിൽ സംസാരിക്കുന്നതു്, തനിയേതന്നെ വളരാൻകഴിയുന്ന ചെടിക്കു വെള്ളം വീഴ്ത്തുമ്പോലെയാണു്. താനേ വളരാൻ കഴിയുന്ന അറിവു് ഇതിനാൽ വളരെ വളരും.

719. ജളൻ–മൂഢൻ. ബുധൻ–അറിവുള്ളവൻ. വിളങ്ങെ ഓതാവോൻ–നല്ലപോലെ വെളിവാകത്തക്കവണ്ണം, നല്ല തത്വങ്ങൾ പറയാൻ കഴിയുന്നവൻ. പറഞ്ഞാൽ, സഭ അറിഞ്ഞുകൂടാത്തവൻ എന്നു പണ്ഡിതസദസ്സും, പറയുന്നതിന്റെ അൎത്ഥം മനസ്സിലാകാതെ പാമരസദസ്സും പഴിക്കും.

720. അറിവുകൊണ്ടു തനിക്കു ചേരാത്ത സഭയിൽ പണ്ഡിതൻ സംസാരിക്കുന്നതു്, അമൃതം തറയിൽ വീഴ്ത്തുമ്പോലെയാണു്. തറയ്ക്കു് അമൃതം ഫലപ്പെടുന്നില്ല, അതുപോലെ അവൻെറ വാക്കും വിഫലമാകും.

സൂ. സം:-711, 712 സഭ അറിഞ്ഞു സംസാരിക്ക. 713 സഭയെ അറിയാത്തവൻെറ കഠ. 714. സഭയെ അറിഞ്ഞവൻ ചെയ്യേണ്ടതു്. 715 തന്നെക്കാൾ അറിവുള്ളവരുടെ സഭയിയൽ. 716 സഭയിൽ തെററു പറഞ്ഞാൽ. 717, 718 തനിക്ക തുല്യന്മാരുടെ സഭയിൽ. 719, 720 പണ്ഡിതൻ പാമരസഭയിൽ ചെയ്യേണ്ടതു്.

അ. 73. യോഗ്യമായ സഭയെ അറിഞ്ഞു സംസാരിക്കുമ്പോൾ, ചഞ്ചലപ്പെടായ്ക,

721. സഭയെയും, വാഗ്ഭേദവും-വാക്കുകളുടെ വകഭേദങ്ങളെയും, അറിഞ്ഞ ഉചിതബുദ്ധിയുള്ളവൻ പണ്ഡിതസഭയിൽ സംസാരിക്കുമ്പോൾ ഇടറുകയില്ല-തെററുപറ്റിക്കയില്ല. ഉചിതബുദ്ധിയുള്ളവൻ വിശുദ്ധൻ, സൂ. 711 നോക്കുക. തെററു്-സഭാകമ്പത്താൽ വരുന്ന തെററെന്നു് ഇവിടെ ഉദ്ദേശം; അധ്യായനാമത്താൽ അങ്ങനെ ഉദ്ദേശിച്ചു.

722. അറിവതു്-താൻ പഠിച്ചിട്ടുള്ളതു്. വിശദം-വെളിവാകുംവണ്ണം. ലോകം അവനെ അറിഞ്ഞു പുകഴ്ത്തും.

723. ശത്രുക്കളുടെ പടയുടെ നടുവിൽ ചാടി, പോരാടി മരിക്കാൻ പേടിക്കാത്തവർ പലരുണ്ടു്. സഭയിൽ സംസാരിക്കാൻ പേടിക്കാത്തവർ ചിലരേ ഉള്ളു. പലർ-വളരെപ്പേർ. ചിലർ-കുറച്ചുപേർ. പാണ്ഡിത്യം ഉള്ളവനേ സഭയിൽ പറയാൻവരികയുള്ളു, അവരിലും സഭാകമ്പമില്ലാത്തവർ ചുരുക്കം.

724. അറിയെച്ചൊന്നു്-വെളിവാകത്തക്കവണ്ണം പറഞ്ഞു്. അതിവിജ്ഞർ-തന്നെക്കാൾ അറിവുള്ളവർ ഒരാൾ എല്ലാം പഠിച്ചിരിക്കയില്ല. അതിനാൽ, പലതും പഠിച്ച പലരും ഇരിക്കുന്ന സഭയിൽ തന്റെ അറിവിനെ തെളിയെ പ്രകാശിപ്പിക്ക. അപ്പോൾ താൻ പഠിച്ചിട്ടില്ലാത്ത പലതും തന്നെക്കാൾ അറിവുള്ളവരിൽനിന്നും അറിയാൻ കഴിയും.

725. പതറാതെ - ഇടറാതെ - ക്ലേശലില്ലാതെ. എതിർ പറക-എതിർവാദംചെയ്ക. അതിനു ശാസ്ത്രങ്ങൾ നല്ലപോലെ

പഠിച്ചിരിക്കണം. മൊഴിയുടെ ശാസ്ത്രം പഠിച്ചാലേ മററു വാദശാസ്ത്രങ്ങൾ പഠിച്ചാൽ ഫലമുള്ളു. എതിർവാദത്തിനു തക്‌വ്യാകരണാദികൾ, വിതണ്ഡാവാദം മുതലായ വാദദോഷങ്ങൾ എന്നിങ്ങനെ പലതും അറിഞ്ഞിരിക്കണം, എങ്കിലേ സഭാകമ്പം വിട്ടു.

726. ധൈര്യമില്ലാത്തവൻ പിടിച്ചിരിക്കുന്ന ആയുധം നിഷ്ഫലമാണു്. അതുപോലെ, പണ്ഡിതന്മാരെ പേടിക്കുന്നവനു്-അവരുടെ പാണ്ഡിത്യത്തെ പേടിക്കുന്നവന്റെ, ശാസ്ത്രപഠനവും നിഷ്ഫലം. എത്ര പഠിച്ചിരുന്നാലും സഭാകമ്പത്താൽ ഇടറും. അഭിജ്ഞൻ-പണ്ഡിതൻ.

727. പരിഷത്തു് അഞ്ചും-സഭയെ പേടിക്കുന്ന-പേടിക്കുന്നവന്റെ, പഠിപ്പു്-അറിവു്, പടക്കളത്തിൽ, പണ്ഡന്റെ-നപുംസകന്റെ-ഭീരുവിന്റെ കൈയിൽ ഇരിക്കുന്ന നല്ല പ്രകാശമുള്ള വാളാണു്-വാൾപോലെ നിഷ്ഫലമാണു്. ഒളി-പ്രകാശം പ്രകാശമുള്ള-തേച്ചു മൂച്ചുകൂട്ടിയതെന്നു കാണിക്കുന്നു. മൂച്ചു ഉണ്ടായിരുന്നാലും നിഷ്ഫലം.

728. നലം-നല്ലവയെ-നല്ല ശാസ്ത്രതത്ത്വങ്ങളെ, നല്ല സഭയ്ക്കു വെളിവാകത്തക്കവണ്ണം പറയാൻ കഴിയാത്തവനായി, പലതു് അറിവോൻ-വളരെ പഠിച്ചിട്ടുള്ളവൻ, പാഴൻ-ഫലമില്ലാത്തവനാണു്. അവനും ലോകത്തിനും ആ പഠിപ്പു ഫലപ്പെടായ്കയാൽ 'പാഴൻ'.

729. പലതും പഠിച്ചു തത്ത്വങ്ങൾ അറിഞ്ഞിരുന്നാലും, സഭാകമ്പം ഉള്ളവൻ മൂഢന്മാരെക്കാൾ കേട്ടകെട്ടവനാണു്. അവനു പഠിക്കാനുള്ള പ്രയത്നവും, പഠിത്തം ചുമക്കുന്ന ഭാരവുമേ ഫലമുള്ളു. പാമരന്മാർ-പഠിക്കാത്ത മൂഢന്മാർക്കു് ഈബുദ്ധിമുട്ടുകൾ ഇല്ല, ഫലത്തിൽ ഇരുകൂട്ടരും ഒപ്പം. അതിനാൽ 'പാമരരിൽ പാഴൻ'.

730. അറിവതു്-താൻ പഠിച്ചറിഞ്ഞതിനെ, സഭാകമ്പത്താൽ തുലങ്ങ-വിശദമായി, പറയാൻ കഴിയാത്തവൻ,

ഇരുന്നും-ജീവിച്ചിരിക്കുന്നു എങ്കിലും, ഇല്ല-ഇല്ലാത്തവൻ തന്നെ-മരിച്ചവനു തുല്യൻതന്നെ. ലോകം അവനെ ഗണിക്കായ്കയാൽ മരിച്ചവനു തുല്യൻ.

സൂ. സം:-721 ആക്ക സഭാകമ്പം ഇല്ല. 722 സഭാകമ്പം ഇല്ലാത്തവൻെറ മഹിമ. 723 സഭാകമ്പം ഇല്ലാത്തവർ ചുരുക്കം. 724 സഭാകമ്പം ഇല്ലെങ്കിലത്തെ ഗുണം. 725. സഭാകമ്പം ഇല്ലാതാകാൻ മാർഗ്ഗം. 726-730. സഭാകമ്പം ഉള്ളവൻെറ കുററം.

അ. 74. രാജാംഗങ്ങളിൽ മന്ത്രിയെപ്പററി പറഞ്ഞു കഴിഞ്ഞു. ശേഷമുള്ള രാജ്യം, കോട്ട, ധനം, സേന, മിത്രങ്ങൾ ഇവയെപ്പററിയാണു് ഇനിപ്പറയുന്നതു്.

ഭരണത്തിനു കൂടിയേ തീരൂ എന്ന മററംഗങ്ങളായ കോട്ട മുതലായവയ്ക്കു് ആധാരമായി, ഐശ്വര്യപൂർണ്ണമായ രാജ്യത്തെപ്പററി ആദ്യം പറയുന്നു.

731. നലർ-നല്ലവർ-ധർമ്മനിഷ്ഠന്മാരും, നല്ല വിളവുള്ള ഭൂമിയും, നശിച്ചുപോകാത്ത ധനികന്മാരും ഉള്ളതുമാത്രമേ, നാടു് ആം-നല്ല രാജ്യം എന്നു പറയപ്പെടാവൂ. കെടാത്ത-എത്ര ദാനം ചെയ്താലും, നശിക്കാത്ത.

732. അന്യരാജ്യക്കാക്കും കൊതിതോന്നിക്കുന്ന അളവററ ധനവും, ഒരിക്കലും പിഴയ്ക്കാത്ത നല്ല വിളവും ഉള്ളതു നല്ല രാജ്യം. ഈതിബാധകളാൽ പിഴയ്ക്കാത്ത വിളവു. ഈതിബാധകളിൽ, അയൽരാജാക്കന്മാരിൽനിന്നും ഉണ്ടാകുന്ന ഉപദ്രവം രാജാവിൻെറ ശക്തിഹീനതയാലും, മററുള്ളവ അധർമ്മത്താലും ഉണ്ടാകുന്നു.

733. പൊറ...താങ്ങിയും-അന്യരാജ്യങ്ങൾ ചുമന്ന ഭാരങ്ങൾ, ഒന്റു്-ഒന്നിച്ചു വന്നു ചേരുമ്പോഴും ആ ഭാരം ചുമന്നും, നിറ തിറ-കുറവില്ലാത്ത കരം കൊടുക്കുക-കുറയ്ക്കാതെ നികുതികൊടുക്കുന്നതു നല്ല രാജ്യം. ഭാരം-ക്ഷാമത്താലോ അന്യരാജാക്കന്മാരുടെ ഉപദ്രവത്താലോ നാടുവിട്ടു വന്നു ചേരുന്ന ആളുകൾ ആടുമാടുകൾ മുതലായവ. താങ്ങുക-അവരെ രക്ഷിക്ക.

734. വിട്ടുമാറാത്ത രോഗങ്ങൾ, ആററാൻ വഴിയില്ലാത്ത, വലിയ വിശപ്പ്, നാട്ടുകെടുക്കുന്ന ശത്രുക്കൾ ഇവ ഇല്ലാത്തതു നല്ല രാജ്യം. പ്രകൃതിയുടെ ആനുകൂല്യത്താലും ആഹാരശുദ്ധിയാലും മഹാമാരി, കുഷ്ഠം, ക്ഷയം ഇവ ഉണ്ടാകയില്ല. നല്ല കൃഷകർ ഉണ്ടെങ്കിൽ വിശപ്പില്ല. നല്ല രാജാവും രാജാംഗങ്ങളും ഉണ്ടെങ്കിൽ ശത്രുബാധ ഇല്ല.

735. പല സംഘങ്ങളും, രാജ്യത്തിന്റെ ഉള്ളിൽത്തന്നെയുള്ള ശത്രുക്കളും, തക്കം കിട്ടിയാൽ, രാജാവിനെ അഴപ്പെടുത്തുന്ന കൊലയാളികളും ഇല്ലാത്തതു നല്ല രാജ്യം. സംഘങ്ങൾ—ജാതി, മതം, രാഷ്ട്രീയകാര്യങ്ങൾ ഇവയിൽ അന്യോന്യം വഴക്കുകൂട്ടുന്ന പല സംഘങ്ങൾ. ഉൾപ്പക—മോഷ്ടാക്കൾ, കൊള്ളക്കാർ, ഏഷണിക്കാർ ശല്യംചെയ്യുന്ന ജന്തുക്കൾ മുതലായ അന്തശ്ശത്രുക്കൾ.

736. ശത്രുക്കളാൽ കേടുപററാത്തതും, അഥവാ, കെട്ടും—കേടുപററിയാൽത്തന്നെയും, വിളവു കുറയാത്തതുമായ രാജ്യം രാജ്യങ്ങൾക്ക് ആഭരണം—രാജ്യങ്ങളിൽ ശ്രേഷ്ഠം എന്നു പണ്ഡിതന്മാർ പറയുന്നു. രാജശക്തിയാലും ജനങ്ങളുടെ ധർമ്മനിഷ്ഠയാലും കേടില്ല. വിളവ് അടിയാറ്റ—നിലങ്ങളിലും ഖനികളിലും വിളവു സ്വതേ ഉണ്ടാക.

737. രണ്ടുതരം വെള്ളവും, വലിയ പർവ്വതവും, അതിൽനിന്നും വരുന്ന വെള്ളവും, നല്ല കോട്ടയും രാജ്യത്തിന്റെ പ്രധാന അവയവങ്ങളാണ്. രണ്ടുതരം വെള്ളം—മഴവെള്ളവും കുളംകിണർ മുതലായവയിലെ വെള്ളവും. പർവ്വതം—അതിർത്തിയിലെ പർവ്വതം കോട്ടപോലെ ഉപകരിക്കും, വനവിഭവങ്ങൾ കിട്ടും. വരുന്ന വെള്ളം—ആ പർവ്വതത്തിൽനിന്നും ഒലിച്ചുവരുന്ന മഴവെള്ളം.

738. രോഗം ഇല്ലായ്മ, നല്ല വിളവ്, ധനം, ജനരക്ഷ, നാട്ടിൽ പൊതുവേ ഉള്ള സുഖം ഇവ നല്ല രാജ്യത്തിന്റെ നല്ല ആഭരണങ്ങളാണ്, രോഗമില്ലായ്മ, സൂ. 734, ധനം,

സൂ. 731. രക്ഷയെന്നതിൽ, ജനരക്ഷ, രാജരക്ഷ, കോട്ടയുടെ രക്ഷ മുതലായവ ഉൾപ്പെട്ടും.

739. അത്യധ്വാനംകൊണ്ടു ധനം ഉണ്ടാകുന്നതു നല്ല രാജ്യമല്ലാപോൽ. അത്യധ്വാനമില്ലാതെ ധനം ഉണ്ടാകുന്നതാണു പോൽ നല്ല രാജ്യം. പോൽ—പണ്ഡിതന്മാർ ഇങ്ങനെ പറയുന്നു.

740. ഇവ ഒന്റും—മേല്പറഞ്ഞ ലക്ഷണങ്ങൾ എല്ലാം ഉണ്ടായിരുന്നാലും, രാജാവിൽ ചിത്തം ചേരാത്ത രാജ്യം നിഷ്ഫലം—രാജ്യത്തിൽ ഇവ എല്ലാം നിഷ്ഫലമാണു്. രാജാവിൽ ചിത്തം ചേരുക-1. ജനങ്ങളുടെ മനസ്സു രാജാവിൽ അൻപുള്ളതായിരിക്ക. 2. രാജാവിൽ ചിത്തം—ഹൃദയം ഉണ്ടായിരിക്ക—രാജാവിനു കരുണ മുതലായ ഗുണങ്ങൾ ഉണ്ടായിരിക്ക.

സൂ. സം:—731—736 രാജ്യലക്ഷണം. 737 രാജ്യാംഗങ്ങൾ. 738 രാജ്യത്തിന്റെ അഴകു്. 739, 740 നീചരാജ്യങ്ങൾ.

അ. 75. ആക്രമണകാലത്തു രാജ്യത്തിനും രാജാവിനും രക്ഷയാണു കോട്ട.

741. ചെന്നു് എഴുല്പാക്കും—ചെന്നു് അന്യരാജാക്കന്മാരെ ആക്രമിക്കുന്ന രാജാക്കന്മാക്കും, അഞ്ചി — ശത്രുവിനെ, പേടിച്ചു്, തൻ—തന്റെ—കോട്ടയുടെ, ഉൾചെല്വോക്കും—ഉള്ളിൽ കയറി അടച്ചിരിക്കുന്നവക്കും, അരൺനന്റു്—കോട്ട നന്നാണു്—സഹായമാണു്. ശത്രുജയത്തിനു പോകുമ്പോൾ ധനം മുതലായവ രക്ഷിച്ചുകൊള്ളാൻ ഉതകുന്നു. ശക്തി നശിച്ചാൽ മടങ്ങിവന്നു കോട്ടയിൽ പ്രവേശിച്ചു സ്വയം രക്ഷനേടുന്നതിനും കോട്ട ഉതകുന്നു. ശക്തിയുള്ള രാജാവും കോട്ട ഇല്ലെങ്കിൽ നശിച്ചുപോകും.

742. മണിനീരു—രത്നംപോലെ തിളങ്ങുന്ന തെളിഞ്ഞ വെള്ളവും, വെളിത്തറയും, അഥ—പിന്നെ—അത്തും കൂടാതെ, മലയും, ഇരുണ്ട വനവും ചുററിയിരിക്കുന്നത്രേ അരൺ—

കോട്ട–നല്ലകോട്ട. തെളിഞ്ഞ വെള്ളം–ഒരിക്കലും വററാത്ത തെളിവെള്ളമുള്ള കിടങ്ങ്. വെളിത്തറ–നീരും നിഴലും ഇല്ലാത്ത തറ, ശത്രുക്കൾ കോട്ട പററുന്നെങ്കിൽ ഉടൻ അറിയാൻ. മലയും വനവും ശത്രുസൈന്യത്തിന്ന കടന്ന് അടുത്തുകൂടാൻ പ്രയാസം ഉണ്ടാക്കുന്നു. ഇവ നാലും സ്വതെയുള്ളതോ ഉണ്ടാക്കിയതോ ആകാം. ഇവ ചുററും ഉണ്ടായിരിക്കുന്നതത്രെ നല്ല കോട്ട.

743. അഗമ്യത–ചെന്നെത്താൻ സാധിക്കായ്ക. കടക്കാൻ സാധിക്കയ്കയും. കനം–ചുവരിന്റെ വണ്ണം. മെത്തുവത്–നല്ലപോലെ ഉള്ളത്. അരൺ ആം–നല്ല കോട്ടയാണ്. പോൽ–എന്ന ശാസ്ത്രജ്ഞന്മാർ പറയുന്നു. ഏണിക്കും മററും എത്താത്ത പൊക്കം, കോട്ടയ്ക്കു മുകളിൽനിന്ന യുദ്ധം ചെയ്യത്തക്കവണ്ണം ചുവരിൻതലയ്ക്കു പരപ്പ്, തുരന്ന കയറാൻ എളുപ്പമില്ലായ്ക, തകൎത്തുകളയാൻ അരുതാത്ത ഉറപ്പ്, 742–ാംസൂത്രത്തിലെ 'മണിനീരു'' മുതലായവയാൽ അഗമ്യത.

744. അകം നല്ല വിസ്താരം ഉള്ളതായും, ചെറുകാവലൊട്ട്–കാക്കേണ്ടുന്ന ഇടം–ചെതായും, ചുഴന്നുകൂടുന്ന ശത്രുക്കളുടെ ധൈര്യത്തെ കൊടുക്കുന്നതായുംഇരിക്കുന്ന നല്ല കോട്ട. വിസ്താരം–അകത്തുള്ളവൎക്ക നിഷ്പ്രയാസം സഞ്ചരിക്കാൻ. ചെറുകാവൽ–കാത്തുകൊള്ളേണ്ടുന്ന വാതിലും വഴിയും കുറച്ചേ ഉണ്ടായിരിക്കാവൂ. ധൈര്യം കെടുക്കുക–തകൎക്കാൻ വരുന്ന ശത്രുക്കൾക്ക കോട്ട കാണുമ്പോൾത്തന്നെ ധൈര്യം കെടണം.

745. ഭക്ഷ്യോത്തരം – ഭക്ഷണസാധനങ്ങളോടുകൂടിയതായി, അടിപെടാത്തത്–ശത്രുക്കൾക്ക് എത്താനോ അടിപെടുത്താനോ കഴിയാത്തതായി, ഉൾപ്പടനില്പാൻ ഒത്തത്–അകത്തുള്ള പടയ്ക്കു നിന്ന പോരാടാൻ സൗകൎയ്യമുള്ളതായിരിക്കുന്നതാണ്, നല്ല കോട്ട. കിടങ്ങ്, യന്ത്രപ്പാലം മുതലാ

യവയാൽ 'എത്താൻ പ്രയാസം.' അകത്തുനില്ക്കുന്ന പടയ്ക്കു വേണ്ടുന്ന 'ഭക്ഷ്യങ്ങൾ.' അകത്തുനിന്നുള്ള ആയുധപ്രയോഗം ഫലിക്കാനും പുറത്തു ഫലിക്കാതിരിക്കാനും വേണ്ടുന്ന 'സൗകര്യം' ഉണ്ടായിരിക്കണം.

746. ഉൾപ്പടയ്ക്കു വേണ്ടുന്നവ എല്ലാം ഉള്ളതും,വേണ്ടുന്ന സമയത്തു രക്ഷിച്ചുകൊള്ളാൻ നല്ല വീരന്മാർ ഉള്ളതുമത്രേ നല്ല കോട്ട. വേണ്ടും സമയം--ശത്രുക്കൾ തകർത്തുകളയുമെന്ന സമയം. നല്ല വീരന്മാർ-രാജ്യസ്നേഹവും അഭിമാനവും വേണ്ടതു വേണ്ടപ്പോൾ ചെയ്യാനുള്ള ബുദ്ധിയും വീര്യവും ഉള്ളവർ.

747. ചൂഴ്ന്നും-അടുത്തുചെന്നു കോട്ടയെ ചുററിയും. ചൂഴാതെ എയ്തും - അകന്നുനിന്നു ക്ഷീണവശം നോക്കി ആയുധം പ്രയോഗിച്ചും, ചതിപ്രയോഗംകൊണ്ടും, ആന്നിടൽ അരിയതു്-അകത്തുകയറാൻ സാധിക്കാത്തതത്രേ, നല്ല കോട്ട. ചതിപ്രയോഗം-അകത്തുള്ളവൎക്കു വിശ്വാസമുള്ളവരെക്കൊണ്ടു വാതിൽ തുറപ്പിക്കു, തുരക്കുക മുതലായവ.

748. പടപ്പട-സമൎത്ഥമായ സേന, വന്നു ചൂഴ്ന്നാലും, ഉള്ളിലെ പട നില്ക്കുന്ന നിലവിടാതെ, ആ സേനയെ ജയിക്കുന്നതു്, നല്ല കോട്ട. അകത്തുവീരന്മാർ ഉള്ളതും അവൎക്കു ജയത്തിനു സൗകര്യം ഉള്ളതും ആയിരിക്കണം. അകത്തെ ചെറുപട പുറത്തു നില്ക്കുന്ന വൻപടയെ ജയിക്കണം.

749. മുഖത്തു്-യുദ്ധത്തിൻെറ മുഖത്തു്-ആരംഭത്തിൽത്തന്നെ, മാററലർ പട്ടു-ശത്രുക്കൾ പട്ടുപോകുന്ന, അടർവീറൊട്ട്-യുദ്ധസാമൎത്ഥ്യത്തോടുകൂടി-അതിനുവേണ്ടുന്ന നല്ല യുദ്ധവീരന്മാരോടുകൂടി, മററു വേണ്ടും മാഹാത്മ്യങ്ങളോടുകൂടിയതു് നല്ല കോട്ട. അകത്തുള്ളവൎക്കു പുറത്തുനില്ക്കുന്നവർ അറിയാതെ പോകാനും വരാനും ഉള്ള രഹസ്യമാൎഗ്ഗങ്ങളും, മാഹാത്മ്യങ്ങൾ എന്നു പറഞ്ഞതിൽ ഉൾപ്പെടുന്നു.

750 ഏതെല്ലാം തികവുകൾ-മുൻപറഞ്ഞ എല്ലാ ഗുണങ്ങളുടെയും, ലക്ഷണങ്ങളുടെയും എല്ലാം തികവു് ഉള്ളതായിരു

ന്നാലും, കൈത്തികവ്—കൈയ്യുടെ—പ്രവൃത്തിയുടെ—യുദ്ധസാമർത്ഥ്യത്തിന്റെ തികവ് ഇല്ലാത്തവൎക്ക്, അരൺ—കോട്ട, അത്തികവ് അററതു്—മുൻപറഞ്ഞ ഗുണങ്ങളുടെ തികവുകൾ ഒന്നും ഇല്ലാത്തതാണു്—ഇല്ലാഞ്ഞാലത്തെ ഫലമേ ഉള്ളൂ. കോട്ട കാക്കത്തക്ക യുദ്ധവീരന്മാർ ഇല്ലെങ്കിൽ നല്ല കോട്ടകൊണ്ടും ഫലമില്ല.

സൂ. സം:—741 കോട്ടയുടെ വിശിഷ്ടത. 742–748 നല്ല കോട്ട, 749, 750. കാക്കാൻ ആളില്ലാത്ത നല്ല കോട്ട.

അ. 76. മന്ത്രി, ബുദ്ധിസാമർത്ഥ്യം, നാട്, കോട്ട മുതലായവകൊണ്ടു രാജാവു നേടുകയും ചെലവിടുകയും ചെയ്യേണ്ടുന്ന ധനം നേടാൻ മാൎഗ്ഗം.

751. പൊരുൾ അല്ലാതോൻ—ഒരു പൊരുളായി—വിലയുള്ളവനായി മതിക്കപ്പെടാത്തവൻ, പൊരുളാൽ പൊരുൾ ആം—ധനത്താൽ ഒരു പൊരുളായി മതിക്കപ്പെട്ടവനാകും. ആ പൊരുൾ ഒന്നേ പൊരുൾ—അങ്ങനെയുള്ളതാണു ധനം, അതു മാത്രമേ ധനമാകുന്നുള്ളൂ. അറിവോ, മററു യോഗ്യതകളോ ഇല്ലെങ്കിലും, ധനികൻ മാനിക്കപ്പെടുന്നു. പണ്ഡിതനും കുലീനനും അവനെ സേവിക്കുന്നു. നേടേണ്ടതു ധനം തന്നെയാണു്.

752. പുകഴും—പുകഴ്ത്തും. ഇകഴും—പുച്ഛിക്കും. എന്തെല്ലാം ദുർഗ്ഗുണങ്ങൾ ഉണ്ടായിരുന്നാലും ധനികൻ പുകഴ്ത്തപ്പെടും. എന്തെല്ലാം സദ്ഗുണങ്ങൾ ഉണ്ടായിരുന്നാലും നിൎദ്ധനൻ പുച്ഛിക്കപ്പെടും.

753. പൊലിയാ—കെടാത്ത. എണ്ണിയെടം—ഉടയവൻ, വിചാരിച്ചസ്ഥലം. ആൎക്കും എന്നും ആവശ്യമാകയാലും, ഒരെടത്തും പ്രകാശം കുറഞ്ഞുപോകാത്തതിനാലും, ധനം കെടാവിളക്കാണു്. 'എണ്ണിയെടം പുക്കു'—മററു വിളക്കുകളിൽനിന്നും ഈ വിളക്കിനുള്ള വൈശിഷ്ട്യം കാണിക്കുന്നു.

754. നെറിപാൎത്തു്—ധനസമ്പാദനത്തിനുള്ള ന്യായമായ, മാൎഗ്ഗം അറിഞ്ഞു്, അനഘം നേടിയ—പാപമില്ലാത്ത വഴി

യിലൂടെ സമ്പാദിച്ച, ധനത്താൽ, സുകൃതം-ധമ്മവും, സുഖവും ഉണ്ടാകും. ധമ്മവും കാമവും നേടാമെന്നു സാരം. കീൎത്തിയും ഈശ്വരപൂജ, ദാനം മുതലായവയും സാധിക്കുന്നതിനാൽ ധമ്മം സാധിച്ചതായി. ന്യായാൎജ്ജിതമായ ധനം ദീർഘകാലം നിലനില്ക്കുന്നതിനാൽ അതുകൊണ്ടു സുഖവും സാധിക്കാം.നല്ലവഴിയിലൂടെ ധനം നേടണമെന്ന് ഉപദേശം.

755. അരുൾ അററു്-രാജാവിനു ജനങ്ങളിൽ, കൃപയില്ലാതെയും, അൻപു് അററു്-ജനങ്ങൾക്കു രാജാവിൽ, സ്നേഹമില്ലാതെയും, ആൎജ്ജനം-സമ്പാദനം-ധനം സമ്പാദിക്കൽ, അരുളു്, അപ്പൊരുൾ-ആ ധനത്തെ, അററകലുകതാൻ-രാജാവു്, നിശ്ശേഷം ഉപേക്ഷിക്കതന്നെ വേണം. രാജാവിനു കൃപയില്ലെങ്കിൽ, ജനങ്ങൾക്കു രാജാവിൽ സ്നേഹമില്ല. ആ ധനത്തിന്റെ സ്ഥിതി, സൂ. 660. നോക്കുക.

756. തീരുവ-കരം, ചുങ്കം മുതലായവ. താനേ വന്നതു്-നിധി, അന്യൻ നില്പുമുതൽ മുതലായവകയിൽ കിട്ടുന്ന ധനം.

757. അൻപിൻമകൾ അരുൾ-അൻപിന്റെ പുത്രിയായ കരുണ, പുലരുവതു്-വളരുന്നതു്, പൊരുൾ ആം ധനവതി ധാത്രികയാൽ-പൊരുൾ എന്ന ധനവതിയായ വളൎത്തമ്മയാലാണു്. അൻപു്-ബന്ധുസ്നേഹം. അരുൾ-സകലജീവരാശികളോടും ഉള്ള കരുണ. അൻപിൽനിന്നും കരുണ ഉണ്ടാകുന്നതിനാൽ അരുളിനെ അൻപിന്റെ മകളെന്നു പറഞ്ഞു. സാധുക്കളുടെമേൽ തോന്നുന്ന കരുണ ഫലിക്കണമെങ്കിൽ അവരെ സഹായിക്കാൻ പൊരുൾ-ധനം വേണം. അല്ലെങ്കിൽ, കാലക്രമത്തിൽ കരുണ നശിച്ചുപോകും. അതിനാൽ ധനം കരുണയുടെ ധാത്രി-വളൎത്തമ്മ എന്നു പറഞ്ഞു. വേണ്ടതെല്ലാം കൊടുത്തു വളൎത്താൻ കഴിയുന്നതിനാൽ 'ധനവതി'. അൻപിൽനിന്നും കരുണ ഉണ്ടാകുന്നു, സൂ. 74 നോക്കുക.

758. കൈയ്യുൾ ധനത്തോടുകൂടി ഒന്നിനു തുനിഞ്ഞിറങ്ങുന്നതു്, കുന്നിൻപുറത്തു കയറിനിന്നു് ആനപ്പോരു കാണു

പോലെയാണ്. ആനപ്പോരു്—ആനകൾ തമ്മിൽ പോരാടുന്നതു്. താഴെ നടക്കുന്ന ആനപ്പോരു് പേടിയും പ്രയാസവുമില്ലാതെ കുന്നിൻപുറത്തുനിന്നു കാണാം. പണമുണ്ടെങ്കിൽ തുടങ്ങിയ കാര്യം പേടിയും വിഷമവുമില്ലാതെ സാധിക്കാം.

759. ചേർക്കുക—ശേഖരിക്കുക. അരിമദം—ശത്രുക്കളുടെ അഹങ്കാരം. മൂർത്തതു്—മൂർച്ചയുള്ളതു്. അതു് ഒത്തതു്—അതിനു തുല്യം. എഃഴാ—ഉണ്ടാകയില്ല—ഇല്ല. ധനമുള്ള രാജാവിനു പടയും മിത്രങ്ങളും ഉണ്ടാകും. ശത്രുക്കളുടെ മദം താനേ താഴും.

760. നൽപൊരുൾ—നല്ല വഴിയിലൂടെ നേടിയ ധനം, കുമിക്കുക—ധാരാളം ശേഖരിക്കുക. എങ്കിൽ, മററ് ഇരുപൊരുൾ—മററുള്ള രണ്ടു പൊരുളുകളും—അർത്ഥങ്ങളും—പുരുഷാർത്ഥങ്ങളും—ധർമ്മവും കാമവും, ഒപ്പം—ഒന്നിച്ചു്, എളുപ്പം ആം—എളുപ്പം സാധിക്കും. നല്ല വഴിയിലൂടെ അർത്ഥം സമ്പാദിച്ചാൽ ധർമ്മവും കാമവും ലഘുവിൽ നേടാം. അപ്പോൾ, പുരുഷാർത്ഥങ്ങളിൽ ധർമ്മം, അർത്ഥം, കാമം എന്ന മൂന്നും ആയി. ഈ മൂന്നും സാധിച്ചാൽ, മോക്ഷത്തിനു വേറെ യത്നം വേണ്ടാതാനും. അങ്ങനെ പുരുഷാർത്ഥങ്ങൾ നാലും ആയി.

സൂ. സം:—751–753 ധനമാഹാത്മ്യം 754–756 നല്ല ധനത്തിൻെറ ആഗമനമാർഗ്ഗങ്ങൾ. 757–760 നല്ല ധനത്തിൻെറ ഫലം.

അ. 77. ആ ധനത്താൽ സാധ്യമായ പടയുടെ മാഹാത്മ്യം.

761. പോരിൽ, ക്ഷതം—വ്രണം, പററുമെന്നു പേടിയില്ലാത്തതും, സാംഗം—അംഗങ്ങളോടുകൂടിയതും ആയി, വെന്നിപ്പട—ശത്രുക്കളെ ജയിക്കുന്നതുമായ സൈന്യം രാജാവിൻെറ ധനങ്ങളിൽ ശ്രേഷ്ഠമാണു്. അംഗങ്ങൾ—ആന, തേരു്, കുതിര, കാലാൾ എന്ന നാലംഗങ്ങൾ. മന്ത്രി മുതലായ എല്ലാ രാജാംഗങ്ങൾക്കും രക്ഷയാകയാൽ 'ശ്രേഷ്ഠധനം'.

762. തുലഞ്ഞും-യുദ്ധത്തിൽ എണ്ണം അററൊടുങ്ങിപ്പോക മുതലായ ബലക്ഷയങ്ങൾ വന്നാലും, ഉലയെ-രാജാവിന്ന് ഉലച്ചൽ-അഴിവു വരുമെന്നു കാണുമ്പോൾ, ക്ഷത നിർഭയ ധ്യുതി-ക്ഷതത്തിൽ പേടിയില്ലാത്ത ധൈര്യത്തോടുകൂടിയതു്, മൗലം മാത്രംതാൻ-മൂലബലംമാത്രം തന്നെ. മൂലബലം-കുടുംബപാരമ്പര്യമായിട്ടു രാജാവിനെ സേവിച്ചുവരുന്ന സേന. ക്ഷതനിർഭയധൃതി ബഹുവ്രീഹിസമാസം. സേനകൾ ആറുവിധം-മൂലബലം, കൂലിപ്പട, നാട്ടുപട, കാട്ടുപട, തുണപ്പട, പകപ്പട. ഇവയിൽ മൂലബലം പ്രധാനം. അതു പാരമ്പര്യമായുള്ള സ്നേഹത്താൽ രാജാവിനെ വിട്ടുമാറുകയില്ല. എന്തു ചെലവായാലും രാജാവു മൂലബലത്തെ രക്ഷിച്ചു കൊള്ളണമെന്നു സൂചന.

763. ഏററു്-എതിരിട്ടു്. കടൽ ആർക്ക-കടലുപോലെ ഇരമ്പിക്കൊണ്ടു വരിക. അഹി-പാമ്പു്. വീര്യമില്ലാത്ത വലിയ പടവന്നാലും വീരന്മാർക്കു പേടിയില്ലെന്നു സാരം. വീരന്മാർ മൂലബലത്തെക്കാൾ മെച്ചമെന്നു സൂചന.

764. അററൊടുങ്ങുകയില്ല, ചതിക്കു് അടിപെടുകയില്ല, കുലപാരമ്പര്യമായുള്ള വീര്യവും ഉണ്ടു്. അതുതന്നെയാണു പട-അങ്ങനത്തതുതന്നെയാണു നല്ല പട. വീര്യവും മാനവും നിമിത്തം അഴികയില്ല. രാജാവിനോടു് അൻപുള്ളതിനാൽ ചതിയിൽപെടുകയില്ല. പഴമയായ കരൾ ധൈര്യവും വീര്യവും ഉള്ളതിനാൽ പോരിൽ പിൻതിരികയില്ല.

765. വന്നം-വന്നാലും. ഒത്തു്-മനസ്സൊത്തു്. പട ആം-നല്ലപട ആകുന്നുള്ളു. കാലൻ കയൎത്തുവന്നാൽ പ്രതിവിധിയില്ല. എന്നാലും ഓടിക്കളയാതെ എതിൎത്തുനില്ക്കാൻ കാരണം, രാജാവിനോടുള്ള അൻപാണു്.

766. നൽ നെറി-പൂൎവ്വന്മാരായ വീരന്മാർ പ്രവൎത്തിച്ച നല്ലവഴി, മാനം-അഭിമാനം. ഉറവു്-രാജാവിന്നു ആ സൈന്യത്തിന്മേലുള്ള വിശ്വാസം. നല്ലവഴി-എതിരാളി

യുടെ അവശതയിൽ ഉപദ്രവിക്കായ്ക മുതലായവ. ചതിക്ക് അടിപ്പെടായ്ക മുതലായവയാൽ രാജാവിന്ന വിശ്വാസം വരും.

767. എതിർ അടൽ വെല്ലു് അറിഞ്ഞു്-നേരിട്ടു വരുന്ന ശത്രുസേനയുടെ യുദ്ധത്തെ വെല്ലുന്ന മുറകം അറിഞ്ഞു്, സൂചിപ്പട താഴ്ത്തു് ഏറുവതു്-ശത്രുസൈന്യത്തിന്റെ, മുന്നണിയെ താഴ്ത്തി-നിരപൊട്ടിച്ചു കയറുന്നതു്; പട ആം-നല്ല പടയാണു്.

768. പൊറ-സഹനശക്തിയും, പോക്കില്ലം-യുദ്ധസാമർത്ഥ്യവും, പോയും-ഇല്ലായിരുന്നാലും, പൊലിമ-പൊലിപ്പം പടയ്ക്കു, പെരുമയ്ക്കു്-വലിപ്പത്തിന്നു്, ഇട-കാരണമാണു്. പോയും-കൂടിയേതീരൂ എന്നു കാണിക്കുന്നു. പൊലിമ-അലങ്കരിച്ച തേരു്, ആന, കുതിര, കൊടി, കുട, വാദ്യമേളം മുതലായ പുറമോടികൾ. പെരുമ-കാഴ്ചയിൽത്തന്നെ ശത്രുക്കൾ അഞ്ചുന്ന വലിപ്പം.

769. കുറവും-തേഞ്ഞു് എണ്ണത്തിൽ ഉണ്ടാകുന്ന കുറവും, കുറയാ വെറുപ്പും-ഒരിക്കലും കുറയാതെ, രാജാവിന്റെ മേൽ ഉണ്ടാകുന്ന, വെറുപ്പും, വറുതിയും-ദാരിദ്ര്യവും, അറിയാപ്പട-ഇല്ലാത്തപട, ജയിക്കും. സ്ത്രീകളിൽ ആശ, നിന്ദ്യകൃത്യങ്ങൾ മുതലായവ രാജാവിന്നു് ഉണ്ടായിരുന്നാൽ പട വെറുക്കും; അൻപോടുകൂടി പൊരുകയില്ല. ദാരിദ്ര്യം-വേണ്ടുന്ന ധനം രാജാവു കൊടുക്കായ്കയാൽ ഉണ്ടാകും.

770. തലയാൾ-പ്രധാനി-നായകൻ. നിലയാൾ-വിട്ടുമാറാതെ നിന്നു പോരാടുന്ന ഭടന്മാർ. നില്ക്കുകിലും-പടയിൽ നില്ക്കുന്നുണ്ടെങ്കിലും. മാറാതെ നിന്നു പോരാടുന്ന എത്ര യുദ്ധവീരന്മാർ ഉണ്ടെങ്കിലും, സേനാനായകൻ ഇല്ലെങ്കിൽ സേന നിഷ്ഫലം.

സൂ. സം:—761 പടയുടെ ശ്രേഷ്ഠത. 762 മൂലബലം മെച്ചം. 763 വീരന്മാർ അതിലും മെച്ചം. 764-767 നല്ല പടയുടെ ലക്ഷണം. 768 പടയുടെ പൊലിപ്പം. 769 രാജാവു രക്ഷിക്കാത്ത പട. 770 പടത്തലവൻ ഇല്ലാത്തപട.

അ. 78. മുൻപറഞ്ഞ പടയുടെ വീര്യാധിക്യം.

771. ഹേ എതിർ-അല്ലദയാ ശത്രുക്കളേ! എൻ പതിമുൻ നിന്നവർ-എൻെറ നാഥൻെറ മുമ്പിൽ എതിർത്തുനിന്നു പോരാടിയവർ, പലരും, കല്ലായ് നില്പ-കല്ലായിനില്ക്കുന്നു. അതിനാൽ, എൻ പതിമുൻ നില്ലായ്ക്ക-എൻെറ നാഥനെ എതിർത്തുനിന്നു പോരാടരുത. ഇതു് ഒരു പടയാളി തൻെറ വീര്യത്തെ നായകൻെറ മേൽ സ്ഥാപിച്ചു പറയുന്നതാണു്. നായകൻ-നാഥൻ രാജാവോ സേനാനായകനോ ആകാം. കല്ലായിനില്ക-പോരിൽ മരിച്ച പടയാളിയുടെ സ്മാരകമായി അവന്റെ രൂപം കൊത്തിയോ അല്ലാതെയോ കല്ല നിറുത്തുക.

772. വനംകണയിൽ-കാട്ടിൽ ഓടുന്ന മുയലിനെ എയ്തു വീഴ്ത്തിയ അമ്പിനെക്കാറം, കൊമ്പനപിഴച്ചവേൽ മഹിതം-വെളിനിലത്തിൽ എതിർത്തുനില്ക്കുന്ന ആനയുടെ നേക്ക പ്രയോഗിച്ചിട്ടു തെററിപ്പോയ വേലു് മാനിക്കപ്പെട്ടതാണു്. ആ വേൽ എറിഞ്ഞ പടയാളി ഈ വില്ലാളിയെക്കാറം മഹിമയുള്ളവനാണു്. വനമുയൽ എന്നു പറഞ്ഞതിനാൽ, വെളിനിലത്തിൽ നില്ക്കുന്ന ആനയെന്നും, വേൽ പിഴച്ചു എന്നതിനാൽ അമ്പു പിഴച്ചില്ലെന്നും അർത്ഥം വരുത്തിപ്പറഞ്ഞതാണു്. ആനയെ കൊല്ലാൻ ഒരുങ്ങിയ ധീരൻ മുയലിനെ എയ്തുകൊന്നവനെക്കാറം മാനാർഹൻ. ശത്രുസൈന്യത്തോടു് ഏററു പോരാടിയ ഒരു വീരൻ, ആനപ്പട തോറ്റോടുന്നതു കണ്ടു നാണിച്ചു്, പിന്നെ, ശത്രുരാജാവിനോടുതന്നെ നേരിട്ടു പോരാടാൻ ഒരുങ്ങിനിന്നു പറയുന്നതാണു് ഇതു്.

773. പടയാളിക്ക, ക്രൗര്യം-ക്രൂരത, പുരുഷത്വമാണു്. എങ്കിലും, പെട്ടകിൽ-എതിരാളിക്കു് ഒരു അവശത പെട്ടുപോയാൽ, പോററം-രക്ഷണം-ആ അവശത തീരത്തക്കവണ്ണം ദാക്ഷിണ്യത്തോടെ വേണ്ടും സഹായങ്ങറം ചെയ്യുന്നതു്, ക്രൗര്യനിശാതത-ക്രൂരതയുടെ മൂർച്ച-ക്രൂരതയ്ക്കു മാഹാത്മ്യം കൂട്ടുന്നതാണു്, പോൽ-എന്നറിങ്ങനെ പറയുന്നു അറിവുള്ള

വർ. അവശത–ആയുധം തെറിച്ചുപോക, അരയോ തലയോ അഴിഞ്ഞുപോക മുതലായവ. പടമുഴവൻ നശിച്ചപ്പോഠ രാവണൻ തനിയേ പോരിന്ന വന്നതുകണ്ടു്, പോയി നാളെ ഒരുങ്ങി വരിക എന്നു രാമൻ പറഞ്ഞു. ഇതുപെട്ടകിൽ പോററത്തിന്നു് ഒരു ഉദാഹരണമാണു്.

774. കൈയിലിരുന്ന വേൽ ഒരു ആനയുടെ നേക്കു പാഞ്ഞി ക്കഴിഞ്ഞിട്ടു്, തിരവോൻ–പിന്നെ വരുന്ന ആനയുടെമേൽ പാഞ്ഞാൻ വേൽ, തേടുന്ന ഒരു പടയാളി, വേൽ കിട്ടാതെ വിഷമിച്ചു്, കടുവിൽ, മെയ്‌വേൽ–തന്റെ ദേഹത്തിൽ തറച്ചിരുന്ന വേലിനെ, മുദാ ഉരി–സന്തോഷത്തോടെ ഊരി യെടുത്തു പിടിച്ചു തയാറായി നിന്നു. തന്റെ ദേഹത്തു വേൽ തറച്ചിരുന്നതു് അവൻ അതുവരെ അറിഞ്ഞില്ല, അത്ര മാത്രം വീരനാണു്. വേൽകിട്ടിയല്ലോ എന്നു സന്തോഷം. ആനയോടു നേക്കുന്നു, മാറിൽ വേൽ തറച്ചിരുന്നിട്ടും വീയ്യാ ധിക്യത്താൽ അറിഞ്ഞില്ല, വീണ്ടും പോരിന്ന തയാറാകുന്നു. ഇതെല്ലാം അവന്റെ വീയ്യാധിക്യത്തിന്റെ വർണ്ണനയാണു്.

775. ഉറികൺ–കോപിച്ചു ഉറിച്ചുനോക്കുന്ന കണ്ണു്, വേ ലിന്നു് ശത്രു ഓങ്ങിയ വേലിന്നേരെ, പൊട്ടുന്നമെന അടഞ്ഞു പോകുന്നതു്, വീരന്നു്–വീരന്മാരായ പടയാളികഠക്കു, ധാവ നമേ–ഓട്ടംതന്നെയാണു്–തോററു പേടിച്ചു പിൻപിരിഞ്ഞു് ഓടുന്നതിന്ന തുല്യംതന്നെയാണു്. കോപിച്ചു ഉറിച്ച കണ്ണു് ഇമവെട്ടുന്നതും വീരന്മാക്കു തോറ്റോട്ടത്തിന്ന തുല്യമെന്നുസാരം.

776. വീഴ്നാഠ–നിഷ്ഫലമായ ദിവസം. എണ്ണും–വിചാ രിക്കും. വൻമുറിവു്–വലിയ മുറിവു്–മുഖം, മാറു് മുതലായെ ടത്തുപെടുന്ന മുറിവു്.

777. ചൂഴ്ച്ചുകഴ് കാത്തു്–എങ്ങും ചുഴന്നുനില്ക്കുന്ന കീത്തി യെ ആഗ്രഹിച്ചു്, ജീവനെപ്പോലും വകവയ്ക്കാത്ത യുദ്ധവീ രന്നു്, കാല്പെട്ടു്–വീരക്കഴൽ, ഏറററാരു–ഉചിതമായ, അണി താൻ–അഴകുകൂട്ടുന്ന ആഭരണംതന്നെയാണു്. കീത്തി ലോക

ത്തിൽ എന്നും നില്ക്കുന്നു. വീരൻ കീർത്തിയും സ്വർഗ്ഗവും ഒന്നിച്ചുനേടുന്നു. സ്വർഗ്ഗത്തിനുവേണ്ടി ജീവൻ വെടിയാനും അവൻ ഒരുക്കമാണ്. വീരക്കഴൽ-യുദ്ധത്തിന് ഇറങ്ങുമ്പോൾ മുഴങ്കാലിൽ കെട്ടുന്ന ഒരു ആഭരണം, കെച്ചുപോലെ. വീരനു വീരക്കഴൽ അഴകുതന്നെ എന്നു സാരം.

778. കളത്തി...ധൃതി-യുദ്ധക്കളത്തിൽ ശത്രുവിനെ നേരിട്ടാൽ ജീവനും ഗണിക്കാത്ത ധൈര്യം, ഗൃപ...പതികയത്തും-തന്റെ രാജാവുതന്നെ കോപിച്ചു വിലക്കിയാലും അരുളാതാൻ താഴുകയില്ലതന്നെ. വീരന്മാക്കു വിജയവും കീർത്തിയും മാത്രമേ ആശയുള്ളൂ, അതിനു ജീവനെയും വെടിയാൻ അവർ തയാർ. പോർക്കളത്തിൽ രാജാവുതന്നെ വിലക്കിയാലും വീര്യം കുറയുകയില്ല.

779 ശപഥം സാധിക്കാൻ ചെയ്യുന്ന യത്നത്തിൽ ചത്തു പോകുന്നെങ്കിൽ അവനെ, പിഴ ചൊന്നു്-ശപഥം സാധിച്ചില്ല, പിഴച്ചുപോയി എന്നു പറഞ്ഞു്, ആക്ക് ഇകഴാം നിന്ദിക്കാൻ ആക്കു കഴിയും. ശപഥം കാത്തില്ലെന്നു് ആരും നിന്ദിക്കയില്ല, അതിനു യത്നിച്ചു എന്നു ബഹുമാനിക്കയേ ഉള്ളൂ. വീരന്മാർ ശപഥം പാലിക്കാൻ ചത്തും പണിയും. ആ മരണം മരണമല്ല, കീർത്തിമൂർത്തികൊണ്ടു് അവർ എന്നും ലോകത്തിൽ ജീവിക്കുന്നു.

780. രാജാവിനു കണ്ണീർ നിറയത്തക്കവണ്ണം പടക്കളത്തിൽ ചാകാൻ കഴിയുമെങ്കിൽ, ആ ചാക്കു്-മരണം, ഇരന്നും സ്വീകരിക്കുന്നതു്, വീരനായ ഒരു ഭടനു, ചിതം-യോഗ്യമാണു്. രാജാവിനു സ്നേഹത്താൽ കണ്ണീർനിറയുക. സ്വതഃ ഉള്ള മരണത്തിനുശേഷം പൂർവകർമ്മഫലങ്ങളാണല്ലോ അനുഭവം. ഇതു മരണമാകട്ടെ, വീരസ്വർഗ്ഗത്തിന് ഇടയാക്കുന്നു. അതിനാൽ ഇരന്നും വരിക്കും.

സൂ. സം:—771-773 വീരന്റെ ലക്ഷണം. 774-776 ആയുധഭീതി ഇല്ലായ്മ. 777-780 ജീവഭയം ഇല്ലായ്മ.

അ. 79. രാജാവിന്റെ പടപോലെതന്നെ ജയകാരണമായ സ്നേഹത്തെപ്പററി അനുസരണരൂപത്തിൽ അഞ്ചധ്യായവും, നിഷേധരൂപത്തിൽ പന്ത്രണ്ടധ്യായവും പറയാൻ തുടങ്ങുന്നു. ആദ്യമായി സ്നേഹത്തെ വിവരിക്കുന്നു.

781. നേടാൻ അരിയതു്-സമ്പാദിക്കാൻ പ്രയാസമുള്ളതും, നേപ്പിന്നു കാപ്പും-ശത്രുക്കളുടെ ആക്രമണത്തിൽനിന്നും രക്ഷ നേടാനുള്ള കോട്ടയും, സ്നേഹംപോലെ ഏതാണുള്ളതു്. നേടാൻ പ്രയാസം-സ്നേഹയോഗ്യന്മാരെ കിട്ടുക, കിട്ടിയാൽ അവരോടു വേണ്ടുംവണ്ണം പെരുമാറുക, സ്നേഹം നിലനിറുത്തുക ഇവ പ്രയാസം. നേപ്പിന്നു കാപ്പു്-നല്ല സ്നേഹിതന്മാർ ഉള്ളവനെ ശത്രുക്കൾക്കു പേടിയാണു്, എതിർക്കയില്ല. എതിർത്താലും സ്നേഹിതന്മാരിൽനിന്നും സഹായവും രക്ഷയും ഉണ്ടാകും. സ്നേഹം രണ്ടുവിധം-പ്രാകൃതികം, കൃത്രിമം. പ്രാകൃതികം രണ്ടുവിധം-1. പിറപ്പുകൊണ്ടു് ഉണ്ടാകുന്ന ബന്ധുസ്നേഹം, അധ്യായം 53. 2. ജന്മദേശത്താൽ സിദ്ധിക്കുന്ന സ്നേഹം, അധ്യായം 48, തുണയുടെ ബലം നോക്കുക. കൃത്രിമസ്നേഹം-മുമ്പു ചെയ്തുകൊടുത്ത ഉപകാരത്തെപ്പററി ഉണ്ടാകുന്നതു്. അതാണു് ഇവിടെപ്പറയുന്നതു്.

782. ബുധ ബന്ധുത-അറിവുള്ളവരുടെ സ്നേഹം, വളർപിറപോൽ-വളരുന്ന ചന്ദ്രക്കലപോലെ, നാൾക്കുനാൾ വദ്ധിക്കും. ഖലരുടതു്-ദുർജ്ജനങ്ങളുടെ സ്നേഹം, അഴിമുഴുമതിപോൽ-നാൾക്കുനാൾ കുറയുന്ന പൂർണ്ണചന്ദ്രൻപോലെ കുറഞ്ഞുകുറഞ്ഞുവന്നു്, ഇരുളിൽ കലാശിക്കും. ബുധബന്ധുത ആരംഭത്തിലേ സുഖപ്രദം, മററതാകട്ടെ, നാൾക്കുനാൾ ക്ലേശകരം.

783. കാവ്യം നുഴഞ്ഞു നുഴഞ്ഞു പഠിക്കുംതോറും രസകരം. അതുപോലെ സജ്ജനസ്നേഹം നാൾ ചെല്ലുന്തോറും കൂടുതൽ സുഖപ്രദം. ഈ സൂ. രണ്ടും 781-ാം സൂത്രത്തിന്നു ഫേഷു പറയുന്നു.

784. കടപ്പിന് എതിരേ ചീറാൻ-ന്യായവും മര്യാദയും കടക്കാൻ വിചാരിക്കുമ്പോൾ തടുത്തു, കോപിക്കാൻ-കോപിച്ചു ബുദ്ധി ചൊല്ലിക്കൊടുക്കാനാണ്, ക്രറ്-സ്നേഹം. അല്ലാതെ, ചിരിപ്പിന് അല്ലാതാൻ-തെററു ചെയ്തു് അബദ്ധം പിണഞ്ഞതു കണ്ടോ മററു വല്ല ആക്ഷേപകാരണങ്ങൾ കൊണ്ടോ ചിരിക്കാൻ അല്ലതന്നെ. വിചാരിക്കുമ്പോൾ എന്നതിനാൽ, പ്രവൎത്തിക്കുമ്മുമ്പേ തടുക്കണമെന്ന് അൎത്ഥമാകുന്നു. മുൻ കടന്നു ന്യായം പറഞ്ഞു വിലക്കണം, വക വച്ചില്ലെങ്കിൽ കോപിച്ചു വിലക്കണം. അതാണു സാക്ഷാൽ സ്നേഹം.

785. ഒരുവന് ഒരുവനോടു സ്നേഹമാകാൻ, ഒന്നിച്ചു കഴിഞ്ഞുകൂടേണ്ടാ, തമ്മിൽ പഴകുകയും വേണ്ടാതന്നെ; അവൎക്കു രണ്ടുപേൎക്കും തുല്യമായ അറിവുതന്നെ സ്നേഹത്തെ ജനിപ്പിക്കുന്നതാണ്. പഴകുക-പലപ്പോഴും കാണുകയും സംസാരിക്കയും. സ്നേഹകാരണങ്ങൾ മൂന്ന്-അടുപ്പം, പഴക്കം, തുല്യമായ അറിവ്. ഇവയിൽ മൂന്നാമത്തതു മാത്രവും മതി. തുല്യമായ അറിവുള്ളവർ തമ്മിൽക്കാണാതെയും ജീവതുല്യം പരസ്പരം സ്നേഹിക്കും.

786. പല്ത്തെളി ചിരി ഉറവ്-തമ്മിൽ കാണുമ്പോൾ ഉള്ളു തെളിയാതെ, പല്ലു മാത്രം തെളിയെ ചിരിക്കുന്ന സ്നേഹം, ഉറവല്ല-സ്നേഹമല്ല. അതു മറിവ്-അതു കള്ളമാണ്. ഉൾതെളി ചിരി ഉറവ് ഉറവേ-ഉള്ളം തെളിഞ്ഞു ചിരിക്കുന്ന സ്നേഹമേ യഥാൎത്ഥസ്നേഹം. ഉള്ളം എന്നതിലെ ഉം മുഖവുംകൂടെ എന്നു കാണിക്കുന്നു. അകവും മുഖവും ഒത്തു തെളിയുന്ന സ്നേഹമേ സ്നേഹം.

787. അഴിവഴി വിലക്കി-കേടു വരുത്തുന്ന വഴികളിൽ സ്നേഹിതൻെറ മനസ്സു ചെല്ലുമ്പോൾ വിലക്കി, വഴി ചേൎത്ത്-നല്ല വഴികളിൽ സ്നേഹിതൻെറ മനസ്സിനെ, ഉപദേശംകൊണ്ടു പ്രവേശിപ്പിച്ച്, ഒത്തു് ആഴൽ ഉഴയ്ക്കുതാൻ-

ഭാഗ്യദോഷത്താൽ സ്നേഹിതനു കേടു നേരിടുന്ന കാലത്തു്, അവനോടുചേൎന്നു് ആ അഴലിൽ പങ്കുകൊള്ളുന്നതുതന്നെ, ഉറവു് ആം–സ്നേഹം എന്ന പേരിനു യോഗ്യം. അഴിവു്–കേടു്. വഴി–നല്ല വഴി. ഭാഗ്യദോഷത്താൽ വരുന്ന കേടു് ഉപദേശംകൊണ്ടു നിശ്ശേഷം മാററാവുന്നതല്ലല്ലോ. അതിനാൽ അഴൽ വന്നേക്കാം. അപ്പോൾ ഒത്തുനില്ക്കണം.

788. ഉടുത്തിരിക്കുന്ന മുണ്ടു് ജനസമക്ഷം അഴിഞ്ഞുപോകുമ്പോൾ, ആ മാത്രയിൽത്തന്നെ കൈ അതിനെ തടയുന്നു അതുപോലെ, ഇടർ–ദുഃഖത്തെ ഉടനടി മാററുന്നതത്രേ, ഉറവു്–യഥാൎത്ഥമായ, സ്നേഹം. കൈ മനസ്സിനും മുമ്പേ പ്രവൎത്തിക്കുന്നു. അങ്ങനെ ഉപകരിക്കുന്നവനേ സ്നേഹിതൻ.

789. ആം വഴി എല്ലാം–കഴിയുംവിധത്തിലെല്ലാം, മാറാത്തുണതാൻ–ഒരിക്കലും വിട്ടുമാറാതെ തുണചെയ്യുന്നതുതന്നെയാണു, മൈത്രിക്കു്–സ്നേഹത്തിനു്–സ്നേഹത്തിന്റെ, ഉച്ചത ആം–ഏററവും ഉയൎന്ന നിലയായതു്. സ്നേഹിതനു് ഐഹികപാരത്രികസുഖങ്ങൾ നേടാൻ വേണ്ടുന്ന സഹായം കഴിയുംവണ്ണംഎന്നുംചെയ്തുകൊടുക്കുന്നതത്രേ അത്യന്തസ്നേഹം.

790. ഞങ്ങൾ തമ്മിൽ വളരെ സ്നേഹമാണെന്നും മററും, മുഖത്തു വാഴ്ത്തും–പരസ്പരം കേൾക്കെ പുകഴ്ത്തിപ്പറയുന്ന സ്നേഹം, ലഘുത്വശങ്കിതം ആം–ലഘുത്വംഭവിച്ചുപോയതായി–മങ്ങിപ്പോയതായിത്തോന്നും. പറയുംപോലെ സ്നേഹമില്ലെന്നു സാരം.

സൂ. സം:– 781സ്നേഹമാഹാത്മ്യം. 782. ബുധസ്നേഹം, ഖലസ്നേഹം. 783 സ്നേഹമാഹാത്മ്യത്തിനു കാരണം. 784 സ്നേഹത്തിന്റെ ഫലം. 785 സ്നേഹത്തിനു പ്രധാന കാരണം. 786–790 സ്നേഹലക്ഷണം.

അ. 80. മേല്പറഞ്ഞ ലക്ഷണങ്ങൾ ഒത്തവരെ ആരാഞ്ഞറിക, അവരെ സ്നേഹിതന്മാരായി സ്വീകരിക്ക. ആരായേണ്ടുന്ന മാൎഗ്ഗമാണു് ഈ അദ്ധ്യായത്തിൽ പറയുന്നതു്.

791. തിരയാതെ—ആരാഞ്ഞറിയാതെ, അടുക്ക-സ്നേഹിതനാക്കി അടുത്തുകൂടുന്നതു്, പടുകേടു്—വലിയ, കേടാണു്—കേടിനു കാരണമാണു്. എന്തെന്നാൽ, സ്നേഹപരൻ-സ്നേഹത്തെ കാര്യമായി കരുതുന്നവൻ, അടുത്തുപിരിയാ—ഒരുവനെ സ്നേഹിതനാക്കി അടുത്തതിൽപിന്നെ, അവനെ പിരിയുകയില്ല. സ്നേഹപരൻ ഒരുവനെ സ്നേഹിച്ചാൽ അവനെ തന്നിൽനിന്നും അന്യനായി കരുതാൻ ശക്തനല്ല, അതിനാൽ 'പിരിയാ'. അവന്റെ പഴിയും പാപവും തന്റേതാകും. അങ്ങനെ ഇഹപര സുഖങ്ങൾ കെടുന്നു, അതിനാൽ 'പടുകേടു്'.

792. നല്ലപോലെ ആരാഞ്ഞു സ്വീകരിക്കാത്ത സ്നേഹം, അഥ—പിന്നെ—കാലക്രമത്തിൽ, തോരാത്ത കണ്ണീരിനു് ഇടയാകും. ശത്രുക്കളുടെ ആവശ്യമേ ഇല്ല, ദുർജ്ജനമായ ഒരു സ്നേഹിതൻമതി നമുക്കു് അനവധി ദുഃഖങ്ങൾ വരുത്താൻ. മരണത്തിനും അവൻ കാരണമായേക്കാം.

793. ഒരുവന്റെ കുലവും, നിജരിൽ ക്രൂരം-ബന്ധുക്കളോടുള്ള സ്നേഹവും, കുറവും-കുററങ്ങളും, നലവും-നല്ല ഗുണങ്ങളും, കണ്ടു്—ആരാഞ്ഞറിഞ്ഞു്, ഉറവു് ആം—സ്നേഹമാകാം—അവനെ സ്നേഹിതനായി സ്വീകരിക്കാം. കുലം നന്നെങ്കിൽ അവൻ നല്ലവനായിരിക്കും. ബന്ധുസ്നേഹം ഉള്ളവനു് അന്യരെ സ്നേഹിക്കാൻ കഴിയും. കുററങ്ങൾ ഇല്ലാത്ത മനുഷ്യർ ഇല്ല. അതിനാൽ, ഉള്ള കുററങ്ങൾ സഹിക്കത്തക്കവയാണോ എന്നു നോക്കുക. അവനെ സ്നേഹിച്ചില്ലെങ്കിൽ, അതു നമ്മുടെ കുററം.

794. കുറ-കുറയെ-കുറ്റങ്ങളെ-ഹീനകർമ്മങ്ങളെ, അഞ്ചീടും—പേടിക്കുന്ന, കുല്യനെ-നല്ലകുലത്തിൽ പിറന്നവനെ, കൊടുത്തുമേ—എന്തെങ്കിലും വിലകൊടുത്തും, ഉറവായ് കൊള്ളുക—സ്നേഹിതനായി സ്വീകരിക്ക. കുലീനൻ കുററം ചെയ്യുകയില്ല. പഴി പേടിക്കുന്നവൻ പിഴപൊറുക്കും.

795. നാം തെററുചെയ്യാൻ വിചാരിക്കുമ്പോൾ, കരയെ ചൊല്ലി-കരയത്തക്കവണ്ണം നമ്മെ ശാസിച്ചു വിലക്കി,

കയത്തു്-അതു വകവച്ചില്ലെങ്കിൽ, കോപിച്ചും ശാസിച്ചും, പറഞ്ഞു്, നിൎത്തും-നമ്മെ നല്ലവഴിയിൽ അടക്കി, നിറുത്താൻ കഴിയുന്ന, പ്രിയനെ-സ്നേഹിതനെ, തിരയുകതാൻ-തേടിപ്പിടിച്ചുകൊള്ളണം. താൻ നില്ക്കുമ്പോലെ, തന്റെ സ്നേഹിതനെ ധൎമ്മമാൎഗ്ഗത്തിൽ നിറുത്താൻ കെല്പുള്ളവർ ചുരുക്കം. അതിനാൽ, 'നിറുത്താൻ കഴിയുന്നവരെ' എന്നു പറഞ്ഞു. പ്രയാസപ്പെട്ടും അങ്ങനത്തെ സ്നേഹിതനെ സമ്പാദിച്ചുകൊള്ളണം.

796. കേട്ടിനം-നമുക്കു വരുന്ന കേടിനം, ഒരു നലം ഉണ്ടു്-ഒരു നന്മ-നല്ല ഫലം ഉണ്ടു്. അതു.-കേടു്, ക്രൂട്ടരെ-നമ്മുടെ സ്നേഹിതന്മാരെ, നീട്ടി അളക്കും-കുറച്ചും കുറയാതെ അളക്കുന്ന, അളവുകോലാണു്. ഉള്ളിൽ കൂറില്ലാതെ, പുറമേ ഭാവിക്കമാത്രം ചെയ്യുന്നവർ നമ്മുടെ നല്ല കാലത്തു്, പ്രാണസ്നേഹം നടിച്ചു് അടുത്തുകൂടും, കെട്ടകാലത്തു പുറംതിരിയുകയുംചെയ്യും. അങ്ങനെ നമ്മുടെ സ്നേഹിതന്മാരുടെ സ്നേഹത്തിന്റെ അതിൎത്തി, നമ്മുടെ കേടുകൊണ്ടു കുറച്ചും കുറയാതെ അളന്നറിയാം. ഇതാണു കേടിന്റെ നല്ല ഫലമെന്നുപറഞ്ഞതു്.

797. പാമരമിത്രത-മൂഢന്മാരുടെ സ്നേഹം, ഒരുവേള നേടിപ്പോയാലും അതിനെ, വിട്ടുവിടൽ-ആ സ്നേഹത്തെയും അവരെയും വിട്ടൊഴിയുന്നതു്, മൎത്ത്യന്നു് ഉത്തമലാഭം-മനുഷ്യന്നു ജീവിതത്തിൽ വലിയനേട്ടമാണു.-സ്നേഹം ഉപേക്ഷിച്ചാലും അവർ വിട്ടൊഴികയില്ല. അതിനാൽ, അവരെയും വിട്ടൊഴിയണം.

798. അത്തലിൽ അകല്വോൻകൂറു്-നമുക്കു കഷ്ടതവരുമ്പോഠം വിട്ടുമാറുന്നവന്റെ സ്നേഹം, ഒഴിക-നേടരുതു്. അതുപോലെ, ഉഠംച്ചുടവു് ഏകുവതു്-മനസ്സിന്നു ചടവുവരുത്തുന്ന കാൎയ്യങ്ങഠം. ഓരരുതു്-ചെയ്യാൻ വിചാരിക്കരുതു്. ഉഠംച്ചുടവു് ഏകുവതു്-വലിയവനെ എതിൎക്കു, ഫലംകെട്ട കാൎയ്യത്തിന്നു തുനിയുകമുതലായവ. സ്നേഹം നടിക്കുകയും, സഹായം

ആവശ്യപ്പെടുന്നകാലത്തു കാലുമാറുകയും ചെയ്യുന്നവൻെറ സ്നേഹം അരുതു്. 'ഉം' എന്നതു രണ്ടു വാക്യങ്ങളെയും കൂട്ടിച്ചേൎക്കുന്നു.

799. നമ്മുടെ കെടുകാലത്തു നമ്മെ വിട്ടുപിരിയുന്നവൻെറ സ്നേഹം വിചാരിച്ചാൽപോലും, ചാം അളവും-1 ചാവുന്നതുവരെയും, 2. ചാവുമ്പോഴും, അഴൽ ആം-ദുഃഖം ഉണ്ടാകും. ചാവുമ്പോഴും – മരണവേദനയെക്കാൾ വലുതെന്നു സൂചന. വിചാരിച്ചാലും ദുഃഖമാണെങ്കിൽ, ആ സ്നേഹം എത്ര ദുഃഖകരം?

800. നല്ലരോടു് ഉറവു പഴകുക–സത്തുക്കളോടു സ്നേഹം സമ്പാദിച്ചു വച്ചുപോറുക. ഒപ്പു് ഒഴിവവരെ–ലോകത്തിനു, ഒത്തു നടക്കാത്തവരെ–അവരുടെ സ്നേഹത്തെ, ഒന്നു് ഏകിയും അവർ ആഗ്രഹിക്കുന്ന എന്തെങ്കിലും കൊടുത്തും, ഒഴിയുക. ആദ്യത്തതു് ഇഹപരസുഖങ്ങൾക്കു് ഉതകും. മററതു ദുഃഖത്തിനുമാത്രം കാരണം.

സൂ. സം:—791 792 ആരാഞ്ഞറിഞ്ഞു സ്നേഹിക്കാഞ്ഞാൽ. 793, 794 എങ്ങനെ ആരായണം. 795, 796 ആരെ സ്നേഹിക്കണം. 797-799 ആരുടെ സ്നേഹം ഒഴിയണം. 800 സജ്ജനസ്നേഹവും ദുൎജ്ജനസ്നേഹവും.

അ. 81. സ്നേഹത്തിൻെറ പഴക്കത്താൽ സ്നേഹിതനു് ഉണ്ടാകുന്ന തെററുപൊറുക്കുക എന്ന അൎത്ഥത്തിലാണു്, സ്നേഹത്തിൻെറ പഴമ എന്നു പറഞ്ഞിരിക്കുന്നതു്. ആരാഞ്ഞു–തന്നെ സ്നേഹിച്ചാലും, ആ സ്നേഹിതനിൽ പൊറുക്കത്തക്ക കുററങ്ങൾ ഉണ്ടായിരിക്കാം, സൂ. 793. അല്ലെങ്കിൽ ഭാഗ്യദോഷത്താൽ തെററുകൾ ഉണ്ടാകാം. അതു നാം പൊറുക്കണം. അതാണു് ഈ അദ്ധ്യായത്തിൻെറ വിഷയം.

801. സ്നേഹംകൊണ്ടു പഴകിയവർ, ക്കുറാൽ–സ്നേഹം നിമിത്തമുള്ള സ്വാതന്ത്ര്യത്താൽ, ചെയ്യുന്ന, കുറയും–കുററങ്ങളെയും, പഴിയാക്കുറു്–പഴിയാതെ, അതിനു് ഉടമ്പെ

ടുന്ന സ്നേഹം, ഏതാണോ, അതു പഴമ-അതിനെയാണു പഴമയെന്നു് ഇവിടെ പറയുന്നതു്. പഴക്കത്താൽ ചെയ്യുന്ന സ്വാതന്ത്ര്യം-നമ്മോടു ചോദിക്കാതെ ചെയ്ക, കേടു ചെയ്തു പോക, തനിക്കു വേണ്ടതു താൻ സ്വയം എടുക്കുക, വിനയവും വണക്കവും വിടുക മുതലായവ. ഈ സൂത്രം സ്നേഹത്തിൻെറ കാലദൈർഘ്യത്തെയല്ല, കാലദൈർഘ്യത്താലുള്ള സ്നേഹശക്തിയെയാണു കാണിക്കുന്നതെന്നു് ഈ വിവരണത്താൽ സിദ്ധം. ചുരുക്കത്തിൽ, ആത്മതുല്യസ്നേഹത്തെയത്രേ സ്നേഹത്തിൻെറ പഴമ എന്നു പറയുന്നതു്.

802. അഹ്തന-സ്നേഹിതൻ സ്നേഹശക്തികൊണ്ടുള്ള അഹ്തനയാൽ-അവകാശത്താൽ, ചെയ്യുന്ന കാര്യം, ഉറവിന്നു് അവയവം-സ്നേഹത്തിന്റെ അവയവമാണു്, അതിൽ-അങ്ങനെ സ്നേഹിതൻ ചെയ്യുന്നകാര്യത്തിൽ, ആദ്രതി-ആദരം-ബഹുമാനം, ഗുണപൂർണ്ണന്നു മുറ-ഗുണങ്ങൾ തികഞ്ഞവൻെറ കടമയാണു്. ഗുണപൂർണ്ണൻ സ്നേഹിതന്റെ ആ സ്വാതന്ത്ര്യത്തെ സസന്തോഷം ബഹുമാനിക്കണം കുററപ്പെടുത്തുകയല്ലാ വേണ്ടതു്. സ്നേഹവും അഹ്തനയും രണ്ടല്ലെന്നു കാണിക്കാൻ 'അവയവം' എന്നു പറഞ്ഞു.

803. സ്നേഹിതൻ സ്നേഹശക്തിയാൽ ചെയ്യുന്ന അഹ്തനകളെ-അവകാശങ്ങളെ, നാം ആദരിച്ചില്ലെങ്കിൽ, സൗഹൃദം-ആ സ്നേഹിതനോടു നമുക്കുള്ള സ്നേഹം, ആദരിക്കപ്പെട്ടതാകുമോ. നാം ഉൾപ്പെടാതെ സ്നേഹിതന്മാർ സ്നേഹത്തിന്റെ അവകാശത്താൽ ചെയ്യുന്നതിനെ നാം ചെയ്തതുപോലെ കൈക്കൊള്ളുന്നതു നാം അവരോടു സ്നേഹത്തിന്റെ കടമ ചെയ്യുന്നതത്രേ.

804. സുഹൃത്തു്-സ്നേഹിതൻ, ഓതാതെ-നമ്മോടോ, നാമോ, പറയാതെ, അഹ്തന-സ്നേഹാവകാശം-സ്നേഹസ്വാതന്ത്ര്യം, ചെയ്യാൻ-ചെയ്തുകാണാൻ, കാമ്യതയാൽ-അതിൻെറ ആഗ്രഹിക്കത്തക്ക നിലനിമിത്തം, കാമം-സത്തു

ക്കറാംക്ക് ആഗ്രഹമാണ്-സത്തുക്കാം ആഗ്രഹിക്കുന്നു. നമുക്ക് വേണ്ടതു നാം അറിയാതെ സ്നേഹിതന്മാർ ചെയ്യുന്നതു സന്തോഷകരമാണല്ലോ? അതിനാൽ അതിനെ സത്തുക്കാം കൊതിക്കുന്നു.

805. മിത്രം പിണിചെയ്താൽ - സ്നേഹിതൻ നമുക്ക് അസുഖമായ കാര്യം ചെയ്യുന്നെങ്കിൽ, അതിന്ന കാരണം, മൂഢത ആം- അവന്റെ അറിവുകേടായിരിക്കാം, അല്ലെങ്കിൽ മൈത്ര്യ സ്വാതന്ത്ര്യവും ആം-സ്നേഹത്താൽ ഉള്ള സ്വാതന്ത്ര്യം ആയിരിക്കാം. ചെയ്താൽ-സ്വതേ ചെയ്കയില്ലെന്നു സൂചിപ്പിക്കുന്നു. മൂഢത-കെട്ടകാലത്തിന്ന് ആക്കും ബുദ്ധി മങ്ങിപ്പോകും. നമ്മുടെ കെട്ടകാലത്താൽ സ്നേഹിതന്റെ ബുദ്ധി മങ്ങിപ്പോയെന്നു വിചാരിക്ക. ഏതായാലും മനഃപൂർവ്വം ചെയ്തതാണെന്നു വെറുക്കരുത്.

806. എല്ലക-സ്നേഹത്തിന്റെ, അതിരു, വിടാതെ എഴുവോൻ-കടക്കാതെ അതിന്നുള്ളിൽത്തന്നെ നില്ക്കുന്നവൻ-സ്നേഹത്തെ മാനിക്കുന്നവൻ, അഴിവിലും-പഴകിയ സ്നേഹിതനിൽനിന്നും തനിക്ക്, അഴിവ്-കെട്ടതിവന്നാലും, പഴമയൊട് എഴും ഉറവ്-ആ പഴമയോടുകൂടിയ സ്നേഹത്തെ-ആ സ്നേഹിതനെ, ഒഴിയാ-ഒഴികയില്ല. പഴമയോടുകൂടിയ സ്നേഹം-സ്നേഹത്തിന്റെ പഴമ പാലിക്കുന്നവന്റെ സ്നേഹം. സ്നേഹത്തിന്റെ പഴമ, സൂ. 801-805. അതായതു്, സ്നേഹിതന്ന വേണ്ടുംകാര്യം ചോദിക്കാതെ, പറയാതെ സ്നേഹസ്വാതന്ത്ര്യത്താൽ ചെയ്യുന്ന ശീലം, അങ്ങനെ ചെയ്യുന്നതിൽ സ്നേഹിതന്ന നഷ്ടം നേരിട്ടാലും, സ്നേഹത്തെ മാനിക്കുന്നവൻ, നഷ്ടം നേരിടുവിച്ച ആ സ്നേഹിതന്റെ സ്നേഹം ഒഴികയില്ല.

807. അൻപോടുകൂടിയതായി, പഴമയിൽ നില്ക്കുന്ന സ്നേഹം ഉള്ളവൻ, അഴിച്ചിതു എന്ന്-തന്റെ സ്നേഹിതൻ തന്നെ അഴിച്ചു-തനിക്ക നാശംചെയ്തു എന്ന കാരണത്താൽ

അൻപു് ഒഴികില്ല—ആ സ്നേഹിതൻെറമേൽ തനിക്കുള്ള അൻപിനെ ഒഴിയുകയില്ല. അൻപു്—ഉൾക്കനിവു്—പ്രീതി. 806-ാം സൂത്രവും ഇതും സ്നേഹിതനിൽനിന്നും ഉണ്ടാകുന്ന കേടിനെപ്പററിയാണു പറയുന്നതു്. ആദ്യത്തേതു്, തൻെറ സ്നേഹിതൻ നന്മകരുതിച്ചെയ്യുന്നതിൽ തനിക്കു വന്നു പോകുന്ന കേടും, രണ്ടാമത്തതു്, സ്നേഹിതൻ മനപൂർവ്വം വരുത്തുന്ന കേടും ആണെന്നു വിചാരിക്കാം.

808. പിഴകേളാ—സ്നേഹിതൻ ചെയ്ത പിഴയെ താൻ നേരിട്ടു കണ്ടുപിടിക്കുന്നില്ലെന്നു മാത്രമല്ല, അന്യന്മാർ പറഞ്ഞാലും, ചെവിക്കൊള്ളാത്ത കടമയെ—സ്നേഹത്തിൻെറ കടമയെ, അറിയുന്നവനു്, പ്രിയർ—സ്നേഹിതന്മാർ, പിഴ ചെയ്യുന്നാൾ—പിഴചെയ്യുന്നതാണു് സഫലമായ ദിവസം. സ്നേഹിതൻെറ പിഴയെ വകവയ്ക്കാതെ വിടുകയെന്ന കടമ നിറവേററി ചരിതാൎത്ഥനാകാൻ അന്നേ തരമുള്ളു, അതിനാൽ അതു 'സഫലദിവസം'.

809. കെടാതെ—സ്നേഹത്തിന്റെ കടമ കെടാത്തതായി, നീട്ടറവു്—ഏറിയകാലമായി നീണ്ടുനില്ക്കുന്ന സ്നേഹം, ഉടയോരു—ഉള്ള, ഉറവരെ—സ്നേഹിതന്മാരെ, വിടായ്കിൽ—അവർ വല്ല പിഴ ചെയ്താലും അതുനിമിത്തം വിട്ടൊഴിഞ്ഞില്ലെങ്കിൽ, അവൻ, വിശപ്പെടുന്നൻ—എല്ലാവരാലും വരിക്കപ്പെട്ടവനാകും—അവൻെറ സ്നേഹം എല്ലാവരും ആഗ്രഹിക്കും. സ്നേഹിതന്മാരെ വിട്ടൊഴിയാതെ സ്നേഹം പാലിക്കുന്നതിനാൽ ആരും അവൻെറ സ്നേഹം ആഗ്രഹിക്കും.

810. പഴയ സ്നേഹിതന്മാർ പിഴചെയ്താലും, അവരോടുള്ള സ്നേഹം ഒഴിയാത്തവനിൽ, പകയവനും—അവന്റെ, ശത്രുവിനും, സ്പൃഹതാൻ—അവന്റെ സ്നേഹം നേടണമെന്ന കൊതി തന്നെ—കൊതി ഉണ്ടാകും.

സൂ. സം:—801 സ്നേഹത്തിൻെറ പഴമയെന്നാൽ എന്തു്. 802, 803 പഴമയാൽ ഉണ്ടാകുന്ന അവകാശത്തിന്റെ

വില. 804 പറയാതെ നമുക്കുവേണ്ടി പ്രവൎത്തിക്കുന്ന മിത്രം. 805 മിത്രം കേടുചെയ്യുന്നതിൻെറ കാരണം. 806, 807 മിത്രം കേടുചെയ്താലും. 808 മിത്രം ചെയ്ത കേടു പൊറുക്കുന്നതിന്റെ മാഹാത്മ്യം. 809, 810 പഴമയേറിയ സ്നേഹത്തെ മാനിക്കുന്നവൻെറ സ്നേഹം ആരും ആഗ്രഹിക്കുന്നു.

അ. 82. അസഹ്യമായ ദോഷത്താൽ ഒഴിയേണ്ടുന്ന ദുഷ്ടമായ സ്നേഹം. സ്നേഹിതനെ 'തെരഞ്ഞെടുക്ക' എന്ന അദ്ധ്യായത്തിൽ ഇതു ചുരുക്കിപ്പറഞ്ഞു, ഇവിടെ വിസ്തരിക്കുന്നു. ദുൎജ്ജനസ്നേഹം, ശത്രു നടിക്കുന്ന സ്നേഹം എന്നിങ്ങനെ ഇതു രണ്ടുവിധം. ദുൎജ്ജനസ്നേഹത്തെപ്പറ്റി ഈ അദ്ധ്യായം.

811. സ്നേഹാധിക്യത്താൽ, നകൎന്നുകളയും-ആസ്വദിച്ചുകളയും-വിഴുങ്ങിക്കളയും, എന്ന ഭാവംതന്നെ കണ്ടാലും, കെട്ടവൻെറ-ദുഷ്ടൻെറ സ്നേഹം, ഉയൎവ്വതിൽ-വൎദ്ധിച്ചുവരുന്നതിനെക്കാൾ കുറയുന്നതു നന്നു്.

പാഠഭേദം:—

ക്രുടിച്ചാംപോൽകണ്ടും വേണ്ടതു
കെട്ടക്രുറൊഴിയുവതേ.

ദുഷ്ടന്മാരുള്ള സ്നേഹം വളരുന്തോറും ദോഷങ്ങൾ ഫലം

812. ഉൾപ്പുറവു് അറവു്-ഉള്ളിൽ സ്നേഹത്തിൻെറ പററില്ലാതെ, ഒന്നു് ഉറവു്-ഏതെങ്കിലും ഒരു ലാഭംകരുതി ഉറവു്-ഭാവിച്ചു്-ഉണ്ടായി, അറം- ആ ലാഭം നേടിക്കഴിഞ്ഞാൽ, ഇല്ലാതെയായിപ്പോകുന്ന, ഉറവു്-സ്നേഹം, ഉറവു് എന്തു് അറവു് എന്തു് ആം-ഉണ്ടായാലെന്തു്? നശിച്ചാലെന്തു്? സ്നേഹിതനിൽനിന്നു ലാഭംമാത്രം കരുതുന്നവന്റെ ഉള്ളിൽ സ്നേഹമില്ല. അവൻെറ സ്നേഹം വൎജ്ജിക്കേണ്ടതാണു്.

813. കാശു് ഓൎത്തു് ഉറവു്-ലാഭം കരുതിയുള്ള സ്നേഹം. കാശെ പുണൎവ്വാർ-പണത്തിനെ പുണരുന്നവർ-വേശ്യ.

കാത്തുകൊട്ടക്കുന്നവനിൽ പ്രേമംകൊണ്ടല്ല അവർ പുണരുന്നതു്, കാശിൽ കൗതുകംകൊണ്ടാണു്. അതിനാൽ കാശിനെ പുണരുന്നവർ എന്നു പറഞ്ഞു.

814. യുദ്ധത്തിൽ ചതിക്കുന്നതായി, അശിക്ഷിതങ്ങളായ-യുദ്ധമുറകൾ പഴക്കിയിട്ടില്ലാത്ത, കുതിരകൾക്കു തുല്യന്മാരായ സ്നേഹിതന്മാരോടു കൂടിയിരിക്കുന്നതിനെക്കാൾ, തനിമ-സ്നേഹിതന്മാർ ഇല്ലാതെ, തനിയേ കഴിയുന്നതു്, നലം-നന്നാണു്. യുദ്ധത്തിൽ ചതിക്ക-പോരില്ലാത്തപ്പോൾ പടയാളിയെ വേണ്ടതുപോലെ ചുമന്നുകൊണ്ടു നടന്നിട്ടു്, പടക്കളത്തിൽ തള്ളിയിട്ടു പാഞ്ഞുകളയുക. പോർക്കളത്തിലെ സഞ്ചാരമുറകൾ പടക്കുതിരകളെ പഠിപ്പിച്ചിരിക്കണം. സഞ്ചാരമുകൾ-മല്ലഗതി, മയൂരഗതി, വാനരഗതി, വ്യാഘ്രഗതി, ഋഷഭഗതി ഇങ്ങനെ അഞ്ചുവിധം സഞ്ചാരമുറകൾക്കു പുറമേ, വക്രഗതി എന്നു് ഒന്നുകൂടി ഉണ്ടു്. ഇതുതന്നെ പതിനെട്ടുമാതിരി ഉണ്ടു്. ഇവ പഴക്കിയിട്ടില്ലാത്ത കുതിര പോരുമുറുകുമ്പോൾ പടയാളിയെ തള്ളിയിട്ടിട്ടു് ഓടിക്കളയും. അതുപോലെ, ദുർമ്മിത്രങ്ങൾ നമ്മുടെ നല്ലകാലത്തു പ്രാണസ്നേഹിതന്മാരെന്നു നടിക്കും, കെട്ടകാലത്തു വിട്ടൊഴിയും. അവരുടെ സ്നേഹം നാശകരം. തനിയേ കഴിയുന്നവനു് ആ നാശം നേരിടുകയില്ല.

815. ഏററം-കാത്തുകൊള്ളാമെന്നു്, ഏററിരുന്നാലും, പോററാ-ആപത്തിൽ, കാത്തുകൊള്ളാത്ത, നീച കെട്ടുക്കറു്-നീചന്മാരുടെ കെട്ട സ്നേഹത്തെ, ഏല്പതിൽ ഒഴികനലം-സ്വീകരിക്കുന്നതിനെക്കാൾ വിട്ടൊഴിയുന്നതാണു നന്നു്. കാത്തുകൊള്ളണമെന്നു നാം അപേക്ഷിച്ചതോ, കാത്തുകൊള്ളാമെന്നു വലിയേ പറഞ്ഞതോ ആകാം.

816. ജഡദൃഢ മൈത്രിയിൽ-മൂഢന്മാരോടുള്ള ഉറച്ച സ്നേഹത്തെക്കാൾ, ബുധജനവൈരം-അറിവുള്ളവരുടെ വിരോധം, അയുതംകോടി-പതിനായിരംകോടി-വളരെ

അധികം, നലം-നന്നാണു്. അറിവുള്ളവരുടെ വിരോധം ദോഷകരമല്ല, മൂഢന്മാരുടെ സ്നേഹം നേരെമറിച്ചുള്ള താണു്. "ഉല്ലംഘിത നീതിമതാം ഉപകാരമേവ വൈരം" എന്നതു് ഓൎക്കുക.

817. ചിരിചേൎത്തീട്ടും-ഉപദേശിച്ചു നന്നാക്കാതെ, ചിരിപ്പിച്ചു സന്തോഷിപ്പിച്ചു ഫലം പററിക്കൊണ്ടു പിരിയുന്ന, പ്രിയർ-സ്നേഹിതന്മാർ, ചേപ്പതിൽ-നമുക്കു, ചേൎക്കുന്ന-വരുത്തുന്ന അനുഭവങ്ങളെക്കാൾ, അപ്രിയർ-വിരോധികൾ, ചേപ്പതു-നമുക്കു വരുത്തുന്ന അനുഭവങ്ങൾ-സങ്കടങ്ങൾ, സുഖംതന്നെയാണു്. നടന്മാർ എന്നപോലെ വിനോദിപ്പിച്ചു കാൎയ്യംപററിക്കൊണ്ടു പിരിയുന്ന, മേല്പറഞ്ഞ സ്നേഹിതന്മാർ. അവരിൽനിന്നും ഉണ്ടാകുന്ന സന്തോഷത്തെക്കാൾ, ശത്രുക്കളിൽനിന്നും ഉണ്ടാകുന്ന സങ്കടം സുഖം. ചിരിചേൎത്തീട്ടും പ്രിയർ-നമ്മെ അബദ്ധത്തിൽ ചാടിച്ചു ലോകരെക്കൊണ്ടു ചിരിപ്പിക്കുന്ന സ്നേഹിതന്മാർ. ഇങ്ങനെയും വ്യാഖ്യാനിക്കാം.

818. ആവതിൽ-തനിക്കു സാധിക്കുന്ന കാൎയ്യത്തിൽ, അന്യത-അതിനു വിപരീതമായ ഭാവം, കാട്ടും-നടിക്കുന്നവൻെറ, സ്നേഹത്തെ, അറിയാതെ-അവൻ അറിയാതെ, അല്പാല്പം- അല്പാല്പമായി നാൾക്കുനാൾ വിട്ടൊഴിക. പറയുകയോ അവൻ അറിയുകയോ ചെയ്താൽ, വല്ല സമാധാനവും പറഞ്ഞു് അവൻ വീണ്ടും പററിക്കൂടും.

819. പറയുന്നതു് ഒന്നു്, ചെയ്യുന്നതു് അതിനു വിപരീതമായ വേറൊന്നു്, അങ്ങനെയുള്ളവൻെറ സ്നേഹം സ്വപ്നത്തിൽപോലും ഉള്ളിനു വേദനയ്ക്കു കാരണമാണു്. വാക്കുകൊണ്ടു ബന്ധുവും പ്രവൃത്തികൊണ്ടു ശത്രുവും ആയവൻെറ സ്നേഹം എപ്പോഴും വേദനചെയ്യും.

820. മററാരും ഇല്ലാത്തപ്പോൾ സ്നേഹം കൊണ്ടാടുകയും ആളുകൾ ഉള്ളപ്പോൾ പഴിപറഞ്ഞു് ആക്ഷേപിക്കയുംചെയ്യുന്ന സ്നേഹിതനെ വിട്ടൊഴിയുക.

സൂ. സം:—811 ദുർമ്മൈത്രി പൊതുവേ. 812, 813 ലാഭം കരുതുന്ന സ്നേഹം. 814, 815 ആപത്തിൽ ഉതകാത്ത സ്നേഹം. 816 മൂഢന്മാരുടെ സ്നേഹം. 817 ചിരിപ്പിക്കുന്ന സ്നേഹം. 818 അരുതായ്ക നടിക്കുന്ന സ്നേഹം. 819, 820 വഞ്ചകന്റെ സ്നേഹം.

അ. 83. അകംകൊണ്ടു ശത്രുവായവൻ, മനഃപൂർവ്വം കെടുക്കാൻ തക്കംനോക്കി, നടിക്കുന്ന സ്നേഹം. ഇവനെക്കുറിച്ചുള്ള പേടിക്കു സംസ്കൃതത്തിൽ 'അഹിഭയം' എന്നു പറയുന്നു.

821. ഉള്ളു കൊണ്ടു്, ഒക്കാതെ-ചേരാതെ, ഒപ്പോൻകൂറു്-സ്നേഹം നടിച്ചു ചേൎന്നിരിക്കുന്നവന്റെ സ്നേഹം, ഇട ഒത്താൽ-തരംകിട്ടിയാൽ, വെട്ടും-നമ്മെ, വെട്ടുന്ന, പട്ടടതാൻ-അടകല്ലുതന്നെയാണു്. പട്ടട-ലോഹഖണ്ഡത്തെ ഇരുമ്പുകട്ടിയിലോ കല്ലിലോ വച്ചാണു വെട്ടുളികൊണ്ടു മുറിക്കുന്നതു്. ആ ഇരുമ്പുകട്ടിയോ കല്ലോ ആണു പട്ടട-അടകല്ലു്. വെട്ടാൻ തരംകിട്ടുവോളം താങ്ങായിരിക്കും തരം കിട്ടിയാൽ ഉടൻ വെട്ടും.

822. നടിച്ചു കാണിക്കുന്ന, ഇല്ലാത്ത സ്നേഹം, സ്ത്രീകളുടെ മനസ്സുപോലെ, തക്കംപാൎത്തു, നിലമാറും. നിലമാറുകയെന്നാൽ, പഴയപോലെ വിരോധിയാകുമെന്നു് അൎത്ഥം.

823. ശത്രു, നലവും-നല്ല ശാസ്ത്രങ്ങൾ പലതും പഠിച്ചാലും, എന്തു ഫലം? അവനു ശത്രുത മാറി, അകനലം-മനസ്സിനു നന്മ,-നന്മ ഉണ്ടായി സ്നേഹിക്ക എന്നതു്, ഏതും-കുറച്ചും, എഴാ-ഉണ്ടാകയില്ല. അകമേ വിരോധമുള്ളവൻ തത്വജ്ഞനായാലും, അവനെ അടുപ്പിക്കരുതു്.

824. കാണുമ്പോൾ വെളുക്കെച്ചിരിക്കുന്ന മുഖം, വിരോധം കൊണ്ടു് എരിയുന്ന ഉള്ളം, അങ്ങനെയുള്ള വഞ്ചകനെ അഞ്ചുക-പേടിക്കണം. ഉള്ളിനെ പ്രതിഫലിപ്പിക്കുന്ന മുഖത്തിന്റെ ഭാവം മാററാൻ കഴിയുന്നതിനാലും അവൻ വഞ്ചകൻ.

825. ഉള്ളുകൊണ്ടു നമ്മോടു് ഒക്കാത്ത—നമ്മെ സ്നേഹിക്കാത്തവരായി, സ്നേഹം ഭാവിക്കുന്ന കള്ളന്മാരെ, ഒരു കാര്യത്തിലും, അവരുടെ വാക്കിനാൽ, വിശ്വസിക്കരുതു്.

826. മാററാർ—ശത്രുക്കൾ, സ്നേഹഭാവത്തിൽ നമുക്കു നന്മ പറഞ്ഞാലും, അവരുടെ ഉള്ളിൽ കരുതിയതു് ഉടൻ മനസ്സിലാകും. 'പറഞ്ഞാലും'—പറകയില്ലെന്നു സൂചിപ്പിക്കുന്നു. ഉദ്ദേശം ദുഷ്ടമെന്നു് ഉടൻ മനസ്സിലാകും.

827. ഞാൺ തൊടുത്തുമ്പോൾ വില്ലിനു് ഉണ്ടാകുന്ന ക—" വു്—വളവു്, സങ്കടത്തെ സൂചിപ്പിക്കുന്നു—ജീവികളെ വേദനപ്പെടുത്താനാണു വില്ലു കുലച്ചു വളച്ചിരിക്കുന്നതെന്നു് അറിയാം. അതുപോലെ, ശത്രു നമ്മെ വേദനപ്പെടുത്താൻ കരുതിക്കൊണ്ടാണു ചൊൽകുനിവു്—വാക്കിൽ വണക്കംകാണിക്കുന്നതു്. അതു വണക്കമാണെന്നു് എണ്ണരുതു്.

828. ശത്രു തൊഴുതും കരഞ്ഞും വിശ്വസിപ്പിച്ചിട്ടു്, ഉടൻ എടുക്കുന്ന ആയുധത്തെപ്പററി വിചാരിച്ചാൽ, അതു്, ആ തൊഴുത കൈയിലും കണ്ണീരിലും മറഞ്ഞിരുന്നതാണോ എന്നു തോന്നും. അവൻെറ തൊഴലും കണ്ണീരും കണ്ടു വിശ്വസിക്കരുതു്.

829. പുറമേ സ്നേഹം, ആടിട്ടം—നടിക്കുന്നവനായി, നിരുകനൊട്ടു—അകംകൊണ്ടു നമ്മെ നിന്ദിക്കുന്നവൻെറ നേരേ, നാമും അതുപോലെ ക്രൂരനടിച്ചുകൊണ്ടിരുന്നു് അകമേ—ഉള്ളിൽ, കൊൽക—ആ ക്രൂറിനെ കൊല്ലണം. പുറത്തൊന്നു് അകത്തൊന്നു് എന്നതു പാപമാണു്. പക്ഷേ, ശത്രുവിനോടു് അങ്ങനെ ചെയ്യാമെന്നു രാജനീതി പറയുന്നു.

830. ശത്രുമിത്രമാകാൻ ഇടവന്നാൽ, നോട്ടം മുതലായവകൊണ്ടുമാത്രം സ്നേഹം കാണിക്ക, പിന്നെ, അതും ഒഴികെ. പക ഉറവാം ഇട—ശത്രുവാണെന്നു പ്രത്യക്ഷത്തിൽ ഭാവിച്ചു വിട്ടൊഴിയാൻ കഴിയാത്ത സന്ദർഭം.

സൂ. സം:-821, 822 വെറും പുറക്കുറിന്റെ ദോഷം. 823, 824. സ്നേഹം നടിക്കുന്ന വഞ്ചകന്റെ കൊടുമ. 825-827 സ്നേഹം നടിക്കുന്ന ശത്രുവിന്റെ വാക്ക വിശ്വസിക്കരുത്. 828. ശത്രുവിന്റെ വണക്കം കണക്കാക്കരുത്. 829, 830 ശത്രുവിനോടു മിത്രത വേണ്ടിവന്നാൽ.

അ. 84. സ്നേഹത്തെപ്പററി പറഞ്ഞു. ഇനി അതിനു എതിരായ ശത്രുതയെപ്പററി പറയുന്നു. രാജാവു ശത്രുത നിശ്ശേഷം വിടേണ്ടതല്ല. അതു കാമകോപങ്ങളാൽ വരുന്നതാണു. ഓരോന്നിനും അഞ്ചദ്ധ്യായങ്ങൾവീതം ഇനിപ്പറയും. രണ്ടിനും കാരണമായ മൂഢത രണ്ടുവിധം-1. അറിവില്ലായ്മ, 2. എല്ലാം അറിയാമെന്ന ഭാവം. അറിവില്ലായ്മയെപ്പററി ഈ അദ്ധ്യായം. അറിയാമെന്ന ഭാവത്തെപ്പററി അടുത്ത അദ്ധ്യായം.

831. അറിവില്ലായ്മ, മുഴത്തപിഴ-വലിയ തെററാണു. നന്മ ഉപേക്ഷിച്ചു നാശം കൈക്കൊള്ളുക എന്നതാണു അതു. ധമ്മം, ധനം, കീത്തി മുതലായവ കെടുത്തു, പാപം, ദാരിദ്ര്യം, ദുഷ്കീത്തി മുതലായവ നേടുന്ന ശീലം. മൂഢൻ തന്റെ ഇഹപരസുഖങ്ങൾ കെടുക്കുന്നു.

832. അരുതാ കൈകളിൽ-അരുതാത്ത പ്രവൃത്തികളിൽ, ആഗ്രഹംകൊള്ളുന്നതു, അന്ധതയിൽ-എല്ലാ മൂഢതകളെക്കാളും വലിയ മൂഢതയാണു. അരുതാത്ത-1. ചെയ്യരുതെന്നു ശാസ്ത്രം വിലക്കിയിരിക്കുന്ന 2. തനിക്കു സാധിക്കാത്ത. ഐഹികപാരത്രിക സുഖവിരോധികളായ കമ്മങ്ങളെ ശാസ്ത്രം വിലക്കും.

833. നാണിക്കേണ്ടവയിൽ നാണം, നാടേണ്ടവയിൽ നാട്ടം, പേണേണ്ടവയിൽ പേണൽ, അലിവു-ദയ ഇവ കാണായ്കതു-ഇല്ലായ്ക, മൗഢ്യം-അറിവില്ലായ്കയാണു. നാണിക്കേണ്ടവ - ലജ്ജിക്കേണ്ടവ - പേടിക്കേണ്ടവ, പഴിപാപങ്ങൾ. നാടേണ്ടവ-ചിന്തിക്കേണ്ടവ, കാര്യാകാര്യങ്ങൾ. പേണേണ്ടവ-

രക്ഷിക്കേണ്ടവ, കുലമഹിമയും പഠിപ്പും നടപ്പും മററും. ഭയമില്ലായ്ക—ആരോടും ദാക്ഷിണ്യമില്ലാതെ, മുറിഞ്ഞു പറകയും പ്രവൎത്തിക്കയും ചെയ്ക മുതലായവ.

834. മനസ്സും വാക്കും കൎമ്മവും അടക്കാൻ വേണ്ടുന്ന ശാസ്ത്രങ്ങൾ, ഓതി—പഠിച്ചും, അവയുടെ അൎത്ഥവും അടക്കത്തിന്റെ ഫലവും, കണ്ടു്—അറിഞ്ഞും, അവ അന്യന്മാൎക്കു് ഉപദേശിച്ചും കഴിയുന്നവൻ അടക്കമില്ലാത്തവനാണെങ്കിൽ, അവൻ മൂഢന്മാരിലും മൂഢനാണു്. അവന്റെ മൂഢത അതിനു മരുന്നായ ഈ പാഠങ്ങളാൽ മാറുന്നില്ല, വേറെ മരുന്നില്ലാത്തതിനാൽ അവൻ മൂഢരിലും മൂഢൻ.

835. ജനി—ജന്മം. ഏഴുജന്മവും ദുഃഖിക്കാൻ വേണ്ടുന്ന നരകം ഒരു ജന്മംകൊണ്ടു സൃഷ്ടിക്കാൻ മൂഢനു കഴിയും. ഏഴു ജന്മം—സൂ. 62.

836. കൈ അറിയാത്ത ജളൻ—ചെയ്യേണ്ടും മുറ അറിഞ്ഞുകൂടാത്ത മൂഢൻ, എന്തെങ്കിലും ചെയ്താൽ അതു,പോം—വിഫലമാകും, കൈയ്ക്കു വിലങ്ങും കേറും. അതിനെയും കെടുത്തു താനും കെട്ടുമെന്നു സാരം.

837. മൂഢനു്, ഉരത്ത—പെരുത്ത, ധനംകിട്ടിയാൽ, നിജൎക്കു—തന്റെ ബന്ധുക്കൾക്കു വിശപ്പും അന്യൎക്കു നിറയെ അനുഭവവുമാണു ഫലം. പെരുത്ത ധനം—എല്ലാ സുഖങ്ങൾക്കും ഉതകുന്നതെന്നു കാണിക്കുന്നു. കിട്ടിയാൽ — ഭാഗ്യംകൊണ്ടു കിട്ടണം, നേടാൻ, അവൻ ശക്തനല്ല, സൂ. 836. വിശപ്പു്—അനുഭവിക്കാൻ അല്പവും കിട്ടായ്ക.

838. മൂഢനു ധനവും വന്നുചേരുകയാണെങ്കിൽ, ഭ്രാന്തനു മത്തു്—കള്ളിന്റെ ലഹരി പിടിപെട്ടതുപോലെയാകും. മൂഢൻ സ്വതേ അധൎമ്മമേ ചെയ്യൂ, പിന്നെ, ധനത്തിന്റെ മദവുംകൂടെ പിടിപെട്ടാലോ?

839. മൂഢന്മാർ തമ്മിലുള്ള സ്നേഹം വളരെ സുഖം—സന്തോഷമാണു്. എന്തെന്നാൽ, സ്നേഹം വിട്ടുപിരി

യുന്ന കാലത്തു് ഇരുകൂട്ടർക്കും അതുകൊണ്ടു സങ്കടമില്ല. ആ സ്നേഹം നാൾക്കുനാൾ തേഞ്ഞുവരുന്നതിനാൽ 'പിരിവു' നിശ്ചയം. സ്നേഹത്തെ കാര്യമായിക്കരുതാത്തതിനാൽ, പിരിവിൽ സങ്കടമില്ല.

840. കഴകാക്കഴലേ–കഴുകാത്ത കാലുതന്നെയാണു്–അതു പോലെതന്നെയാണു്. ആ കാലു് മെത്തയെ ദൂഷിപ്പിക്കും, മൂഢൻ സജ്ജനസഭയെ ദൂഷിപ്പിക്കും.

സൂ. സം:–831, 832 മൂഢതയുടെ ലക്ഷണം. 833 മൂഢന്റെ സ്വഭാവം. 834 മൂഢന്റെ പ്രവൃത്തി. 835. മൂഢനു നിത്യദുഃഖം. 836 മൂഢന്റെ ധനസമ്പാദനം. 837, 838 മൂഢനു ധനം ഉണ്ടായാൽ. 839 മൂഢന്മാരുടെ സ്നേഹബന്ധം. 840 മൂഢനും സത്സഭയും

അ. 85. മൂഢതയുടെ രണ്ടാംവിഭാഗമായ പണ്ഡിതമ്മന്യത. എല്ലാം അറിയാമെന്ന ഭാവത്താൽ ഉപദേശം സ്വീകരിക്കയില്ല, ഒന്നും അറിഞ്ഞുകൂടാതാനും.

841. കുറവു് – ഇല്ലായ്മ – ദാരിദ്ര്യം. ദാരിദ്ര്യങ്ങളിൽ ദാരിദ്ര്യം അറിവിന്റെ ദാരിദ്ര്യമാണു്. മറെറാരു ദാരിദ്ര്യവും ദാരിദ്ര്യമായി ലോകം വിചാരിക്കുന്നില്ല. മൂഢനു ധനം കിട്ടിയാലും ദാരിദ്ര്യം, സൂ. 837, സ്വനാശവും ഫലം, സൂ. 838. അറിവുള്ളവനു് ഒന്നും ഇല്ലെങ്കിലും എല്ലാം ഉണ്ടു്, സൂ. 430.

842. മൂഢൻ മനസ്സു തെളിഞ്ഞു്, അരുളുകിൽ–ആർക്കെങ്കിലും എന്തെങ്കിലും കൊടുക്കുകയാണെങ്കിൽ, അതിനു് ഇട–അതിനു കാരണം, ആന്നോൻ പുണ്യംതാൻ–അതു കിട്ടിയവന്റെ പൂർവ്വപുണ്യഫലംതന്നെയാണു്, മറെറാന്നുമല്ല. മൂഢൻ തെളിഞ്ഞു കൊടുക്കുകയില്ല. കൊടുക്കുന്നെങ്കിൽ അതു് അവൻ അറിഞ്ഞുകൊണ്ടു ചെയ്യുന്ന ധർമ്മകർമ്മമല്ല. ആർക്കു കൊടുത്തുവോ അവന്റെ പൂർവ്വപുണ്യത്താൽ കളഞ്ഞു കിട്ടിയപോലെ, അങ്ങനെ സംഭവിച്ചു എന്നേ പറയേണ്ടൂ.

843. അരികരാക്കം അസാധ്യം—അതുപോലെ അവനെ വേദനപ്പെടുത്താൻ അവന്റെ ശത്രുക്കരാക്കം സാധിക്കയില്ല. തരംനോക്കി വല്ലപ്പോഴം അഴൽപ്പെടുത്താനേ ശത്രുക്കരാക്ക സാധിക്കൂ. മൂഢൻ നിമിഷംപ്രതി തനിക്ക വേദനചെയ്യുന്നു.

844. അജ്ഞത—അറിവില്ലായ്മ. വിജ്ഞൻ—അറിവുള്ളവൻ. അനത്ഥമോഹം—ദോഷകരമായ ബുദ്ധിക്ഷയം. ലോകം നിന്ദിക്കുന്നതു" അറിഞ്ഞിരുന്നിട്ടും വിട്ടൊഴിയാത്തതിനാൽ, 'ബുദ്ധിക്ഷയം'.

845. പഠിച്ചിട്ടില്ലാത്ത കാര്യത്തിൽ അറിവു ഭാവിച്ചാൽ, അവൻ നല്ലപോലെ പഠിച്ചറിഞ്ഞിട്ടുള്ള കാര്യം വല്ലതും ഉണ്ടെങ്കിൽ, അതിൽ അവന്റെ അറിവിനെയും ലോകം സംശയിക്കം. പഠിച്ചറിഞ്ഞിരിക്കയില്ലാത്തതിനാൽ 'നൽ വല്ല അറിവും ഉണ്ടെങ്കിൽ' എന്നു പറഞ്ഞു. നടിക്കെ—നടിക്കമ്പോരം—നടിച്ചാൽ എന്നത്ഥം.

846. തന്റെ കുററങ്ങരം മറയാത്ത—അറിഞ്ഞുമാററാത്ത, കാലത്തോളം, മറയ്ക്കപ്പെടേണ്ടുന്ന അററത്ത അവയവത്തെ വസ്ത്രത്താൽ മറച്ചു", താനും ലോകരീതി അനുസരിച്ചു പെരുമാറുന്നു എന്നു സ്വയം അഭിമാനിക്കുന്നതും അറിവില്ലായ്മ തന്നെ. മറയ്ക്കേണ്ടും അവയവങ്ങരം പലതു". അവയിൽ ഗുഹ്യസ്ഥാനം പ്രധാനം. അതു മറച്ചിട്ടും കാര്യമായില്ല, കുററം മറച്ചില്ലെങ്കിൽ.

847. അരുമറ—കിട്ടാൻ പ്രയാസമുള്ള ഉപദേശതത്വങ്ങരം. ചോപ്പോരു"—കിട്ടിയാലും വകവയ്ക്കാതെ കളയുന്ന. പെരും അഴൽ—വലിയ ദുഃഖം.

848. വേണ്ടതു" അറിഞ്ഞുകൂടാ. പറഞ്ഞുകൊടുത്താൽ അതുപോലെ ചെയ്കയുമില്ല. ആ ജീവൻ പിരിയുംവരെ—ദേഹം വിട്ടുപിരിയുംവരെ—ചാകുംവരെ, മഹാദുഃഖമാണു". ഭാരം പൊറായ്കയാൽ ഭൂമിക്ക മഹാദുഃഖം. കുലപവ്വതാദി മഹാഭാരങ്ങരം നിഷ്പ്രയാസം താങ്ങുന്ന ഭൂമിക്കും അവൻ കടുത്ത ഭാരം.

849. അന്ധൻ കണ്ടതുപോൽ കണ്ടവൻ. അന്ധനു കാട്ടുകിൽ അന്ധൻ. അന്ധൻ—മൂഢൻ, കണ്ടതുപോൽ—ഒരു കാൎയ്യത്തെപ്പററി ഏതു രൂപത്തിൽ അറിഞ്ഞിരിക്കുന്നുവോ അങ്ങനെതന്നെ, കണ്ടവൻ—അറിയുന്നവനായിരിക്കയേ ഉള്ളു—ആ അഭിപ്രായം അവൻ വിടുകയില്ല. അവനു, കാട്ടുകിൽ—ആരെങ്കിലും ശരിപാൎത്തുകൊടുത്താൽ, അന്ധൻ—പറഞ്ഞുകൊടുക്കുന്നവൻ അറിവില്ലാത്തവനെന്നു മററവൻ അപഹസിക്കും. ഇങ്ങനെയുള്ള മൂഢന്മാരെ ഉപദേശിച്ചു നന്നാക്കാൻ പ്രയാസമെന്നു സാരം.

850. വിദ്വജ്ജനങ്ങൾ ശരിയെന്നു സമ്മതിച്ചിരിക്കുന്നതിനെ, ശരിയല്ലെന്നു ശഠിക്കുന്നവൻ, ഭൂമിയിൽ കാണപ്പെട്ട, പേയാണെന്നു ലോകം പറയും. തോന്നിയതു പുലമ്പലാണു് അവൻെറ അഭിപ്രായപ്രകടനം, അതു പേയുടെ ലക്ഷണം.

സൂ. സം:—841 പണ്ഡിതമ്മന്യതയുടെ ദോഷം. 842 അവനു സൽകൎമ്മബുദ്ധി ഇല്ല. 843 അവനു ദുഃഖം അവൻ തന്നെ വരുത്തുന്നു. 844-846 അറിവുള്ളവനെന്നു് അഭിമാനിക്കുന്നു. 847-850 അവൻ ഉപദേശം സ്വീകരിക്കയില്ല.

അ. 86. മൂഢതയാൽ ഉണ്ടാകുന്ന കാമകോപങ്ങളിൽ, രാജാക്കന്മാൎക്കു കോപം മുന്നിട്ടുനില്ക്കുന്നതിനാൽ, അതിൻെറ ദോഷങ്ങൾ പറയാൻതുടങ്ങുന്നു. അതിൽ, ശത്രുവിനോടു പൊരുതു ശക്തിക്ഷയം വരുത്തുന്ന വൈരത്തെ—ശത്രുതയെ പററി ഈ അദ്ധ്യായം. പക—പകക്കുന്നതു്—വേർതിരിക്കുന്നതു്—ഞാൻവേറു് നീവേറു് എന്നു തോന്നിക്കുന്ന ദുൎഗ്ഗുണം—വിരോധം.

851. ജീവികൾക്കു് ഐക്യമില്ലാസ്ഥയാകുന്ന—ഞാൻ വേറു് നീവേറു് എന്നു തോന്നിക്കുന്ന, ദുൎഗ്ഗുണത്തെ വളൎത്തുന്ന മഹാരോഗം പക—വൈരമാണെന്നു സജ്ജനങ്ങൾ പറയുന്നു. ഇക്കാൎയ്യത്തിൽ മനുഷ്യരും മൃഗങ്ങളും തുല്യം. അതിനാൽ ജീവരാശിയെ പൊതുവേ പറഞ്ഞു.

852 തന്നിൽനിന്നു വേറാണെന്നു വിചാരിച്ച് ഒരുവൻ നമുക്കു ഹിതമല്ലാത്തതു ചെയ്താലും, പകയാൽ-ആ വിരോധംകൊണ്ട്, അവനു് ഒരു വേദനയും ചെയ്യരുതു്. വേദന ചെയ്താൽ വിരോധം വർദ്ധിക്കും, നമുക്കു താഴ്ചയ്ക്കു കാരണം ഉണ്ടായേക്കും, ചെയ്തില്ലെങ്കിൽ, ആ വേറുപാടു്-ഐക്യമില്ലായ്മ, താനേ നശിക്കും, അഭിവൃദ്ധി വരും.

853. പക-ശത്രുത, എന്ന മഹാരോഗം, പോക്കെ-മനസ്സിൽനിന്നു മാററുമ്പോൾ, പൊലിയാ-ഒരിക്കലും ഒടുങ്ങാത്ത, പടിയാ-ഒരിക്കലും താഴാത്ത, കീർത്തി പൊങ്ങു .

854. അഴി പക-മനുഷ്യനെ അഴിച്ചുകളയുന്ന-നശിപ്പിക്കുന്ന പക, അഴലിലും അഴൽ-എല്ലാ ദുഃഖങ്ങളെക്കാളും വലിയ ദുഃഖമാണു്. അതിനു് അടി അറും അളവു്-ആ പകയുടെ അടിയററു മാറുന്ന കാലത്തു്-മനസ്സിൽനിന്നും പക നിശ്ശേഷം മാറുമ്പോൾ, അതിസുഖസുഖം-വലിയ സുഖങ്ങളെക്കാളും വലിയസുഖം, ആം-ഉണ്ടാകും.

855. വിരോധം തോന്നിയ മാത്രയിൽ അതിനെ താഴ്ത്താവുകിൽ-അമർത്താൻ- കഴിയുമെങ്കിൽ, അവനെ, താഴ്ത്താൻ-തോല്പിക്കാൻ 1. പകയോക്കു് ആകുവതോ-അവന്റെ ശത്രുക്കൾക്കു സാധിക്കുമോ. 2. പക ഓക്കാകുവതോ-ആക്കെങ്കിലും ശത്രുത്വം വിചാരിക്കാൻപോലും കഴിയുമോ. താഴ്ത്താവുകിൽ-രാജാക്കന്മാക്കു വിരോധം അമർത്താൻ പ്രയാസമെന്നു സൂചിപ്പിക്കുന്നു. താഴ്ത്താമെങ്കിൽ ആരും ബന്ധുവാകും, കെടുക്കണമെന്നു് ആരും വിചാരിക്കപോലും ഇല്ല.

856. പകയിലെ മികവിൽ-വിരോധം കൊള്ളുന്നതിന്റെ ആധിക്യത്തിൽ - മേന്മേലും പകകൊള്ളുന്നതിൽ, പ്രിയനടെ-പ്രിയമുള്ളവന്റെ വാഴ്ചയ്ക്കു തോല്വിയും പൂർണ്ണമായ നാശവും ഉടനേ ഉണ്ടാകും. പിഴയും പൊലിവും-ധനനാശത്തെയും മരണത്തെയും കുറിക്കുന്നു.

857. പകയിൽ താൽപയ്യമുള്ള, പാഴറിവിൽ-നാശകരമായ അറിവിൽ; ജയത്തിനു് ഇടയാക്കുന്ന ശാസ്ത്രതത്വങ്ങൾ

കാണുകയില്ല. പകയിൽ താൽപര്യപ്പെടുന്ന കെട്ടബുദ്ധിയുള്ളവൻ, എന്നും ജയത്തിനും സുഖത്തിനും ഇടയാകുന്ന ശാസ്ത്രതത്വങ്ങൾ അറിയാൻ കഴികയില്ല. ശാസ്ത്രസിദ്ധാന്തങ്ങളുടെ ഫലം പ്രത്യക്ഷമാകയാൽ 'ജയമുററതത്വം'എന്നു പറഞ്ഞു.

858. മനസ്സിൽ പക ഉയരുമ്പോൾ അതിനെ ഒഴിഞ്ഞു മാറിക്കളയുന്നതു നലം–നന്നാണു്. അതിനെ ഏററുകൊള്ളുന്നതു്, പിണിയെ–കെടുതിയെ കൈയേല്ക്കുന്നതാകും. ഏറ്റാൽ നാശം വരുമെന്നു സാരം.

859. ശുഭഭാവിക്കു്–ഭാവിയിൽ നന്മവരാനുള്ളവനു്. പക ഉയരാ–മനസ്സിൽ വിരോധം ഉയരുകയില്ല. കെടലിനു മുൻ–കേടാണു വരാനിരിക്കുന്നതെങ്കിൽ, അതിൽ–പകയിൽ, ഇനിവു്–സന്തോഷം ഉയരും–പകയെ വച്ചുപുലർത്തി അതിനനുസരിച്ചു പ്രവർത്തിക്കും. പക കേടിൻേറയും, പകയില്ലായ്മ നന്മയുടേയും മുന്നോടികളാണെന്നു സാരം.

860. പകയാൽ എല്ലാ, പാഴം–കേടും, ആം–ഉണ്ടാകും. ക്രുറാൽ–സ്നേഹത്താൽ, പര നയ ഭൂശ ശുഭം ആം–ശ്രേഷ്ഠമായ നീതിയുടെ അധികമായ നന്മകൾ എല്ലാം ഉണ്ടാകും. നീതിയുടെ ഫലമായി അധികം നന്മകൾ സിദ്ധിക്കും.

സൂ. സം:–851 പകയുടെ നീചത്വം. 852–855 പകയില്ലാത്തവൻെറ നന്മ. 856, 757 പകയനു വരുന്ന ദുഷ്ടഫലം. 858–860 പകയുടെയും സ്നേഹത്തിൻെറയും ഫലങ്ങൾ.

അ. 87. മൂഢത മുതലായ കുറ്റങ്ങളാൽ മനുഷ്യൻ പകയെ വളർത്തുന്നു. ആ വളർത്തലിനെപ്പററിയാണു് ഇവിടെ പറയുന്നതു്. രാജാക്കന്മാർക്കു പകയില്ലാതെയിരിക്കാൻ കഴികയില്ല. അതിനാൽ, മുൻപു പൊതുവേ വിലക്കിയ പകയെ ഇവിടെ വകഭേദങ്ങൾ കാണിച്ചു വിലക്കുന്നു.

861. വലിയവർ–നമ്മെക്കാൾ ശക്തികൂടിയവർ. എളിയവർ–നമ്മെക്കാൾ ശക്തി കുറഞ്ഞവർ. പകതോന്നിയാൽ ഇങ്ങനെ വേണം ചെയ്യാൻ.

862. ശക്തിയുള്ള സഹായികളും, ബന്ധുക്കളുടെമേൽ അൻപും, തനിക്ക സ്വതേ ബലവും ഇല്ലാത്തവൻ ശത്രുവിനെ ജയിക്കയില്ല. സഹായികൾ രണ്ടുവിധം—1. ധനം, സേന മുതലായി തനിക്ക പുറമേ നില്ക്കുന്നവ. 2. അറിവ്, ധൎമ്മതൽപരത മുതലായി തന്നിൽ ചേൎന്നിരിക്കുന്നവ.

863. അരുളാ—ലോഭത്താൽ ആൎക്കും ഒന്നും കൊടുക്കാത്തവനായി, കലരാ—അന്യരോടു പൊരുത്തമില്ലാത്തവനായി, ഭീരു—പേടിക്കേണ്ടാത്ത കാൎയ്യങ്ങളിലും പേടിക്കുന്നവനായി, വിമൂഢൻ—തീരെ അറിവില്ലാത്തവനും ആയിരിക്കുന്നവൻ ശത്രുക്കൾക്ക് എത്രയും നിസ്സാരനാണു്. അവൻ തനിയേ തന്നെ കെടും, അതിനാൽ, നിസ്സാരൻ.

864. കോപത്തിൽ വളരെ പ്രിയമുള്ളവനായി, ഒളിപ്പ് ഇല്ലാത്തവനായി—തന്റെ ഒളിക്കേണ്ടും രഹസ്യങ്ങളെ ഒളിച്ചു വയ്ക്കാത്തവനായും ഇരിക്കുന്നവൻ ഏതുകാലത്തും, എവിടെയും ആൎക്കും, ലഘുവാണു്—നിസ്സാരനാണു്. എളുപ്പം ജയിക്കാം.

865. ലോകം പഴിക്കുന്ന കാൎയ്യങ്ങൾ ചെയ്യുന്നതിൽ, ലജ്ജയില്ലാത്തവനായി, ഗുണമില്ലാത്തവനായി, ശാസ്ത്രവിധികൾ പഠിക്കാത്തവനായി, ഫലമുള്ള കൎമ്മങ്ങൾ ചെയ്യാത്തവനായിരിക്കുന്നവൻ ശത്രുക്കൾക്ക് ഇനിയോൻ—സുഖംതോന്നിക്കുന്നവനാണു്. അവൻ തനിയേ കെടുമെന്നതിനാൽ ശത്രുക്കൾക്ക സുഖം. ശാസ്ത്രവിധി അനുസരിച്ച കൎമ്മങ്ങൾ ഒരിക്കലും തെററുകയില്ല, അവ സഫലകൎമ്മങ്ങൾ.

866. അതിതരകാമൻ—കണക്കററ കാമത്തോടുകൂടിയവനായി, കോപംകൊണ്ടു മതിമറന്നവനും ആയവൻ ശത്രുവായിത്തീരുന്നതു്, എതിരാളികൾക്ക, കാമ്യം—ആഗ്രഹം തോന്നിക്കുന്നതാണു്. അവൻ തനിയേ കെടുമെന്നതിനാൽ 'കാമ്യം'.

867. കൊണ്ടു്—ഒരു പ്രവൃത്തിക്കൈക്കൊണ്ടിട്ടു്, ഒക്കാത്തതു്—അതിനു ചേരാത്തതു്, കൊൾവോനുടെ—ചെയ്യുന്ന

വൻെറ, വിരോധം, കൊട്ടത്തുമേ-വല്ലതും കൊട്ടത്തെങ്കിലും, കൊള്ളുക-വാങ്ങിക്കുക-അവൻെറ വിരോധം സമ്പാദിക്ക തന്നെയാണ വേണ്ടതു്; അവൻ തനിയേതന്നെ നശിച്ചു കൊള്ളും.

868. പല കുററങ്ങളും ഉള്ള ഗുണഹീനനു, തുണകാണാ-സഹായികൾ ഉണ്ടാകയില്ല. അതു്, അവൻെറ, പരനു്-ശത്രുവിനു, സഹായമാണു്. കുററങ്ങൾ-ഈ അദ്ധ്യായത്തിൽ കാണുന്നതും രാജമഹിമ എന്ന അദ്ധ്യായത്തിൽ കാണുന്നതും, സഹായികൾ-ബന്ധുക്കൾ, സ്നേഹിതന്മാർ, ധനം, സേന മുതലായവ. ശത്രുക്കൾക്കു് അനുകൂലഫലങ്ങൾ ഇവനിൽ താനേ ഉണ്ടായിക്കൊള്ളും.

869. ഭയമതി-ഭയശീലനും, മൂഢൻ-ശാസ്ത്രജ്ഞാനമില്ലാത്ത, മൂഢനും ആയവൻ, പകയവനായാൽ-ശത്രുആയാൽ, അവൻെറ, പരനു്-ശത്രുവിനു്, അധിക സന്തോഷം, അറാ-ഒടുങ്ങുകയില്ല. മൂഢനു് ഉപായങ്ങൾ അറിവില്ല. അറിഞ്ഞാലും ഭീരുവാകയാൽ പ്രവത്തിക്കയില്ല. അവൻ ആക്കും ശത്രുവായി നില്ക്കയില്ല. അതിനാൽ 'പക യവനായാൽ' എന്നു പറഞ്ഞു. അവനെ നേക്കാൻ ചെല്ലു മ്പോൾതന്നെ അവൻ കീഴ്പ്പെടും. അങ്ങനെ യുദ്ധയാത്രയും ശത്രുനാശവും ഒരു മാത്രയിൽ കഴിയും. അതിനാൽ, ശത്രുവിനു 'മോദം അറാ' എന്നു പറഞ്ഞു.

870. നീതിശാസ്ത്രം അറിഞ്ഞുകൂടാത്തവനെ ജയിച്ചു്, അവനിൽനിന്നും അല്പം അത്ഥം-ധനം, നേടാൻ കഴിയാത്ത വനു്, എന്നു്-ഏതുകാലത്തു്, ഒളി-കീത്തി, ഉണ്ടാകും. അല്പ നെ വെല്ലാൻ അല്പയത്നം മതി. അതുപോലും കഴിയാത്ത വനു വിജയഫലമായ കീത്തിനേടാൻ കഴികയില്ല. അതി നാൽ, അല്പയത്നത്താൽ വലിയ ഫലം നേടുക എന്നു സാരം.

സൂ. സാ:—861 പകയുടെ വലിപ്പം പൊതുവേ. 862-867 പകയുടെ വലിപ്പം വിവരിച്ചു പറയുന്നു, 868-870 പകയുടെ വലിപ്പത്തിൻെറ ഫലം,

അ. 88. ഇണംഹീനനായ ശത്രുവിനെ സമ്പാദിക്കുന്നതിലുള്ള ദോഷവും, മുൻപു ശത്രുവായിരുന്നവനെ തനതാക്കുക, ഉദാസീനനാക്കുക എന്നിവയിൽ ചെയ്യേണ്ടവയും, അല്ലെങ്കിൽ അവനെ എങ്ങനെ നശിപ്പിക്കുമെന്നും, അതിൻെറ കാലം ഏതെന്നും, നശിപ്പിച്ചില്ലെങ്കിൽ വരുന്ന ദോഷവും മററും ചിന്തിക്കൽ. 'പകവകയറിക' എന്നതിനു ശത്രുവിന്റെ സ്ഥിതിഭേദങ്ങൾ അറികയെന്നും, ശത്രുവിന്റെ നേരെ, പ്രവൎത്തിക്കേണ്ടും വിധം അറികയെന്നും അൎത്ഥം.

871. വിരോധം ദോഷപൂൎണ്ണമാണു്, നേരമ്പോക്കിനു പോലും കൊതിച്ചുകൂടാത്തതാണു്, എന്നു വിദ്വജ്ജനങ്ങൾ പറയുന്നു. നേരമ്പോക്കിനു പകച്ചാൽ അതു കാൎയ്യമായിക്കലാശിക്കും.

872. രാജാവു്, വില്ലാളികളുടെ വിരോധം നേടിയാലും, നീതിശാസ്ത്രപണ്ഡിതന്മാരുടെ വിരോധം നേടരുതു്. വിൽ ഉഴവർ-വില്ലിൽ യത്നിക്കുന്നവർ-വില്ലാളികൾ. വഴിചൊൽ ഉഴവർ – വഴികാട്ടിത്തരുന്ന നീതിശാസ്ത്രച്ചൊല്ലുകളിൽ-നീതിശാസ്ത്രവാക്യങ്ങളിൽ, യത്നിക്കുന്നവർ-നീതിശാസ്ത്രപണ്ഡിതന്മാർ-അവരാകുന്ന ഉപദേഷ്ടാക്കൾ. ഒന്നു വീൎയ്യത്തെയും മററതു് ബുദ്ധിശക്തിയെയും കുറിക്കുന്നു. വില്ലാളിയോടു പകച്ചാൽ കേടു പററിയില്ലെന്നും വരാം, മററതിൽ കേടു നിശ്ചയം. പക നേടിയാലും-വില്ലാളികളോടും പക നേടരുതെന്നു സൂചിപ്പിക്കുന്നു.

873. താൻ തനിയായ്-തുണയില്ലാതെ താൻ ഏകനായിരുന്നുകൊണ്ടു്. ഭ്രാന്തൻ തനിക്കു കേടുചെയ്തില്ലെന്നും വരാം. ഇവൻ തനിക്കു നിശ്ചയമായും കേടുവരുത്തും, അതിനാൽ ഭ്രാന്തരിലും ഭ്രാന്തൻ.

874. ശത്രു മിത്രമാകത്തക്കവണ്ണം, കഴിവാൻ-പെരുമാറാൻ, കഴിവോൻ പെരുമയ്യുകം-കഴിയുന്നവൻെറ മാഹാത്മ്യത്തിൽ ഉള്ളടങ്ങിയതാണു, ലോകം. ശത്രുവിനെ വേണ്ട

പ്പോൾ മിത്രമാക്കാൻ കഴിയുന്നതു വലിയ മിടുക്കാണു്. നീതി ശാസ്ത്രം അനുസരിച്ചു ജീവിക്കുന്നവനു് അതു കഴിയും. അവന്റെ മഹിമയ്ക്കു ലംഘനമില്ല. അവന്റെ മഹിമയിൽ ഉൾപ്പെട്ടാണു ലോകം എന്നും നില്ക്കുന്നതു്. പെരുമ—ധനം, സേന മുതലായ ശക്തികൾ.

875. സഹായികളില്ലാതെ താൻ ഏകനായി നില്ക്കുന്ന ഒരുവനു രണ്ടു ശത്രുക്കൾ ഉണ്ടായാൽ, അതിൽ ഉതകുന്ന ഒരു ശത്രുവിനെ, ഇനി തുണ—ഇനിയുന്ന നല്ല, തുണയായി തൽക്കാലത്തേക്കു വശപ്പെടുത്തണം. ഉതകുന്ന—മറ്റേ ശത്രുവിനെ വെല്ലാൻ മതിയാകുന്ന.

876. ശത്രുവിനെ, തെളിഞ്ഞും അല്ലാഞ്ഞും—മിത്രമാക്കിയിരുന്നാലും അല്ലെങ്കിലും, അഴിവിൽ—രാജാവു തനിക്കു മററൊരുവനുമായുള്ള പോരിൽ, കെടുതി പററിയിരിക്കുമ്പോൾ, ശത്രുവാക്കി അകന്നുകളയരുതു്. മിത്രമെന്നു് അധികം അടുത്തുകൂടുകയും ചെയ്യരുതു്. താൻ മുമ്പു മിത്രമാക്കിയ ശത്രുവിനെ അപ്പോൾ അടുപ്പിച്ചാൽ, അവൻ അന്തശ്ശത്രുവായി നിന്നു ചതിക്കും, അകററിയാൽ, വന്നിരിക്കുന്ന കെടുതിയെ വളർത്താൻനോക്കും. ഉദാസീനനാക്കി വച്ചുകൊള്ളണം.

877. താൻ പെട്ട സങ്കടം അതു് അറിഞ്ഞിട്ടില്ലാത്ത മിത്രങ്ങളോടു പറയരുതു്. തന്റെ ക്ഷീണവശങ്ങൾ ശത്രുവിനോടും പറയരുതു്. ശത്രുക്കളോടു പറയരുതാത്ത കാര്യം ഇന്നതെന്നു പറയാൻ തുടങ്ങിയപ്പോൾ മിത്രങ്ങളോടു പറയരുതാത്തതു് ഇന്നതെന്നും ഇവിടെപ്പറഞ്ഞു എന്നേ ഉള്ളൂ.

878. താൻ പ്രവർത്തിക്കേണ്ടും മുറ അറിഞ്ഞു്, അതുചെയ്തു്—അതു സാധിക്കേണ്ടും ശക്തി സമ്പാദിച്ചു്, തൻനിലയുളക—തന്റെ നിലയെ രക്ഷിച്ചുകൊള്ളുക, എന്നാൽ, ശത്രുവിന്റെ അഹങ്കാരം തീർച്ചയായും അറും. മുറ—താൻ ശക്തനായിരിക്കുമ്പോൾ പോരിനു് ഇറങ്ങുക, അശക്തനായിരിക്കുമ്പോൾ

സമാധാനത്തിന ശ്രമിക്ക മുതലായവ. മദം അററു—നിശ്ചയമായും അഹങ്കാരം അറും, താനേഅടങ്ങും.

879. മുള്ളു മരം മുളച്ചുവരുമ്പോഠം നുള്ളികളയുക. അതു മുററിയാൽ, അതിനെ കളയാൻ തുടങ്ങുന്ന കൈയെ അതു കളയും. ശത്രുവിനെ അശക്തനായിരിക്കുമ്പോഠം നശിപ്പിക്ക. ശക്തനായതിൽപ്പിന്നെ കെടുക്കാൻ തുടങ്ങിയാൽ അവൻ നമ്മെ കെടുക്കും.

880. ശത്രുവിന്റെ അഹങ്കാരം കെടുത്തില്ലെങ്കിൽ ശ്വസിക്കുന്ന മാത്രയിലും ഇരിപ്പില്ല.—1. എപ്പോഠം നാശമെന്നു നിശ്ചയമില്ല. 2. ശ്വസിക്കുമ്പോഴും—ജീവിച്ചിരിക്കുമ്പോഴും ഇരിപ്പ് ഇല്ല—ചത്തതുതന്നെ—ചത്തതിന തുല്യംതന്നെ. 3. ശത്രു ശ്വാസോഛ്വാസം ചെയ്യുന്ന കാലത്തോളം നമുക്ക് ഇരിപ്പില്ല.

സൂ. സം:—871 പകയേദോഷം. 872, 873 ആരോടാണു പക അരുതാത്തതു്. 874, 875 ശത്രുവിനെ മിത്രമാക്കുക. 876. ശത്രുവിനെ ഉദാസീനനാക്കുക. 877. ശത്രുവിനെ ധരിപ്പിക്കരുതാത്ത കാൎയ്യം. 878 ശത്രുവിന്റെ ശത്രുത മാററാൻ വഴി. 879 ശത്രുവിനെ നശിപ്പിക്കേണ്ടുംകാലം. 880 ശത്രുവിനെ കാലത്തിന നശിപ്പിച്ചില്ലെങ്കിൽ.

അ. 89. പുറമേനില്ക്കുന്ന പ്രത്യക്ഷശത്രുവിന വേണ്ടുന്ന ആനുകൂല്യം ചെയ്തുകൊടുത്തുകൊണ്ടു്, ആ ശത്രുവിന്റെ ജയകാലംവരെ ഒരുവന മിത്രമായി നില്ക്കുന്ന ശത്രു ഇവനെയും നശിപ്പിക്കണം.

881. ആദ്യം സുഖം തോന്നിച്ചിട്ടു പിന്നെ, അസുഖം വരുത്തുന്ന വെള്ളമാകട്ടെ, തണലാകട്ടെ, ഇനിയാ—ഇനിയുകയില്ല—നന്നല്ല. അതുപോലെതന്നെ, സ്നേഹം ഭാവിച്ചുനിന്നുകൊണ്ടു്, ദ്രോഹിക്കുന്ന നിജരും—ബന്ധുക്കളും നന്നല്ല.

882. വാളോടുകൂടി നേരിട്ടുനില്ക്കുന്ന ശത്രുവിനെ പേടിക്കേണ്ട. തനതു് ആഠം പകതൻ—തന്റെ ആളെന്ന ഭാവത്തിൽ,

ദ്രോഹിക്കാൻ തക്കംനോക്കി നില്ക്കുന്ന അന്തശ്ശത്രുവിന്റെ, പുറമേ-പുറമേകാട്ടുന്ന സ്നേഹഭാവത്തെത്തന്നെയാണു, പേടിക്കേണ്ടതു്. വാൾപ്പകയെ അറിഞ്ഞു സ്വയം കാത്തുകൊള്ളാം. അന്തശ്ശത്രുവിന്റെ കൈ പെട്ടാലേ അറിയൂ. അവന്റെ സ്നേഹനാട്യത്തിൽ മയങ്ങിപ്പോകരുതു്.

883. അന്തശ്ശത്രുവിനെ പേടിക്കണം. കെടുനാൾ-നമുക്കു കെടുതി വന്നിരിക്കുമ്പോൾ, മൺകതിരുപോലെ, തപ്പാതെ-കുറച്ചും തെററാതെ, നമ്മെ അരിഞ്ഞുവീഴ്ത്തും. കതിരു്-ചിത്രപ്പണിക്കും മററും ഉപകരണമായ ഇരുമ്പുളി; ഉളിപോലെയോ നഖംചെത്തിപോലെയോ ആണു് ഇതിന്റെ ആകൃതി. ഇതിനെ സൂചി എന്നാണു കുശവന്മാർ പറയുന്നതു്. കലം ഉണ്ടാക്കാൻ, അതിൽ ചിത്രപ്പണി ചെയ്യാൻ ഒടുവിൽ ചക്രത്തിൽനിന്നും കലം മുറിച്ചെടുക്കാൻ, ഇങ്ങനെ പല ആവശ്യങ്ങൾക്കു, പലതരം കതിരുകൾ ഉണ്ടു്. മണ്ണിൽ പണിയുന്ന കതിരാകയാൽ 'മൺകതിരു്'. കലത്തിന്റെ സൃഷ്ടിക്കു് അനുകൂലമായി നിന്ന കതിരു് ഒടുവിൽ അതിനെ സ്ഥാനത്തുനിന്നും മുറിച്ചുമാററുന്നു. അതുപോലെതന്നെ അന്തശ്ശത്രുവും. 'തപ്പാതെ അരിയും' എന്നതിനെ 'തരിയും തപ്പാ' എന്നാക്കിയാൽ-അല്പവും തെററുകയില്ല, നമ്മെ നശിപ്പിക്കുന്നതിൽ. ഇങ്ങനെയും വ്യാഖ്യാനിക്കാം.

884. അകത്തു് ഉറവു്-സ്നേഹം, ഇല്ലാത്ത അന്തശ്ശത്രു വന്നുകൂടിയാൽ, കുലം ഉറവു് അറും-ബന്ധുക്കൾക്കും സ്നേഹം ഇല്ലാതെയാകുന്നതിനു് ഇടയാക്കുന്ന, പല, കുറ-കുററങ്ങൾ-ദോഷങ്ങൾ ഉണ്ടാകും. ഉള്ളായി നിന്നുകൊണ്ടു ബന്ധുക്കളെ അകററും. നമുക്കു് അവരിൽ വിശ്വാസം ഇല്ലാതെയാക്കും. അവരിൽനിന്നും പിന്നെ കേടുകൾ പലതും ഉണ്ടാകും.

885. ഹിതൻ ആയി-ബന്ധു എന്ന ഭാവത്തിൽ. ചാം പടി-ചാകത്തക്കവണ്ണം. കുറ-കുററം-ദോഷം. ശത്രുക്കളെ രഹസ്യമായി സഹായിക്കുക, ബന്ധുക്കളെ അകററുക മുതലായ ചതികൾ ചെയ്യും.

886. ചേരാ–ഉള്ളുകൊണ്ടു ചേരാത്ത, ചേൎന്നോർ–ബന്ധുക്കാം, ചേൎന്നാൽ–ഒരുവനോടു ചേൎന്നാൽ–ഒരുവനു് ഉണ്ടായാൽ, എന്നാളും ചാകാതാകാൻ–ചാകാതെ കഴികയില്ലതന്നെ. എന്നാളും–ശക്തിവൎദ്ധിച്ചിരിക്കുന്ന കാലത്തുപോലും.

887. ഉൾപ്പക ഉള്ളേടം–ഉള്ളുകൊണ്ടു വിരോധികളായ അംഗങ്ങൾ ഉള്ള കുടുംബം, ചെപ്പും അതിൻെറ മുഖവും–അടപ്പുംപോലെ, പുറമേ രണ്ടെന്നു തോന്നാത്തവിധത്തിൽ ഒക്കലും– ഒത്തിരുന്നാലും – ചേൎന്നിരുന്നാലും, ഒക്കാ – ഉള്ളുകൾ തമ്മിൽത്തമ്മിൽ, ചേരുകയില്ല. ഉള്ളുകൊണ്ടു ചേർച്ചയില്ല. പുറമേനിന്നും ഒരു ശത്രു വരുമ്പോൾ അവർ പ്രത്യക്ഷമായി വേറുപെട്ടു നില്ക്കും.

888. ഉൾപ്പക–1. അന്തശ്ശത്രുവായവൻ. 2. കുടുംബാംഗങ്ങൾക്കു തമ്മിൽത്തമ്മിൽ ഉള്ളിലുള്ള വൈരം.

889. എള്ളിൻെറ കഷണത്തിനു തുല്യം ചെറുതായ ഉൾപ്പകയും, കെടുതിക്കു്, ഉറവിടം–ഇരിപ്പിടമാണു്. ഉറഞ്ഞു് ഒതുങ്ങിയിരിക്കുന്ന കെടുതികൾ തക്കംവരുമ്പോൾ വിരിഞ്ഞു വെളിപ്പെടും. ചെറിയ ഉൾപ്പക–1. ഉൾപ്പകയായിനില്ക്കുന്നവൻ എത്ര നിസ്സാരനായാലും, 2. കുടുംബാംഗങ്ങൾക്കുതമ്മിലുള്ള ഉൾപ്പക എത്ര ചെറുതായാലും, വളരെ നാശംചെയ്യും.

890. പററാത്തവരൊടു–മനസ്സുകൊണ്ടു നമ്മോടു ചേരാത്തവരോടുകൂടി പാൎക്കുന്നതു്, പാമ്പു പാറിക്കൂടിയിരിക്കുന്ന ചെററക്കുടിലിൽ–ചെറിയ കുടിലിൽ പാൎക്കുന്നതുപോലെയാണു്. സ്ഥലത്തിൻെറ ചുരുക്കത്താൽ കാലുപെടും, പാമ്പു കടിക്കും.

സൂ. സം:—881, 882 ഉൾപ്പകയെ അടുപ്പിക്കരുതു്. 883–886 അവൻ അടുത്താൽ. 887, 888 അവൻ വരുത്തുന്ന കുടുംബദോഷം. 889 അവൻ നിസ്സാരനായിരുന്നാലും. 890 അവനെ നിർദ്ദാക്ഷിണ്യം ഉപേക്ഷിക്കണം.

അ. 90. ധനശക്തികൊണ്ടോ, തപശ്ശക്തികൊണ്ടോ വലിയവരായിരിക്കുന്നവരെ അവമാനിച്ചു നടക്കായ്ക. കോപത്താൽ ഉണ്ടാകുന്ന കേടുകളുടെ ഒടുവിൽ ഇവിടെ പറയുന്നു.

891. കുറിച്ചതു്-വിചാരിച്ചതു്, ഒക്കും-സാധിക്കുന്ന-സാധിക്കാൻ കഴിയുന്ന, കെല്പു്-സാമൎത്ഥ്യത്തെ-സാമൎത്ഥ്യം ഉള്ളവരെ, ഇകഴരുതു്-നിന്ദിക്കരുതു്. അതു തനിക്കു താൻ തന്നെ ചെയ്യുന്ന രക്ഷകളിൽ വലിയ രക്ഷയാണു്. കെട്ടുക്കണമെന്നുവിചാരിച്ചാൽ അവൎക്കു നിഷ്പ്രയാസം സാധിക്കും.

892. വലിപ്പത്തെ-വലിയവരെ, മാനിക്കാത്ത മടയനു് മാറാത്ത സങ്കടം അവർനിമിത്തം ഉണ്ടാകും. സങ്കടം-ഇഹത്തിലും പരത്തിലും സങ്കടം. തനിക്കു ദുഃഖം താൻതന്നെ വരുത്തുന്നതിനാൽ 'മടയൻ.'

893. കൊല ആവോൎക്കു്-ശത്രുവിനെ കൊല്ലണമെന്നു വിചാരിച്ചാൽ കഴിയുന്നവൎക്കു്, കടന്നു്-നീതിയെക്കടന്നു്, പിഴചെയ്തു, ഒരുവനു താൻ കെടണമെന്നു് ആഗ്രഹം ഉണ്ടെങ്കിൽ.

894. അശക്തൻ ശക്തനു പിഴചെയ്യുന്നതു്, അവൻ കൈകാട്ടി കാലനെ വിളിക്കുന്നതുതന്നെ-അതുപോലെതന്നെ. കൈകാട്ടി വിളിക്കു എന്നതു നിന്ദാസൂചകം. പിഴചെയ്യുന്നവൻെറ മരണം അടുത്തു എന്നു നിശ്ചയം.

895. അത്യുഗ്രപരാക്രമമുള്ള രാജാവിൻെറ കോപത്തിനു കാരണമായ തെററുചെയ്തു, ചിനം ഏററു്-കോപം സമ്പാദിച്ചിട്ടു്, എവിടെപ്പോയി രക്ഷപെടാൻ. ഇങ്ങനെ ഓടിപ്പോകുന്നതു് ഒരു ധനികനോ, രാജാവോ ആണെന്നു വിചാരിക്കു. അവൻ ശരണംപ്രാപിക്കുന്ന രാജാവു് അവന്റെ ധനത്തെയും, മറ്റേ രാജാവിന്റെ പ്രീതിയെയുംകരുതി അവനെ കൊല്ലും.

896. എരിതീയിൽ വെന്താലും രക്ഷപെട്ടു എന്നുവരാം. ബലവാനു പിഴചെയ്താൽ രക്ഷയില്ല. മുകളിൽ ധനശക്തിയെപ്പററിയാണു പറഞ്ഞതു്. ഈ സൂത്രത്തിൽ തപോബലത്തെ ഉദ്ദേശിക്കുന്നു, അടുത്ത സൂത്രംകൊണ്ടും അതു തെളിയും. തപസ്വിയുടെ കോപം ക്ഷണനേരത്തെയ്ക്കേ ഉള്ളു, എങ്കിലും അതു മതി, സൂ. 29,

897. ശാപാനുഗ്രഹശക്തിയുള്ള, അതിസമർത്ഥനായ തപസ്വി കോപിച്ചാൽ, ഉരു നൃപ പദം—വലിയ രാജപദവിയും, നേടി വച്ചിട്ടുള്ള മഹാധനവും എവിടെ. കോപ്പിച്ചാൽ-കോപി ക്കയില്ലെന്നു സൂചന. വലിയ രാജപദവി—കോട്ട, പട മുത ലായ സകല രാജാംഗങ്ങളോടും കൂടിയ രാജത്വം.

898. നില പെററ എന്നാൻ—ധനാദിവിഭവങ്ങൾകൊണ്ടു ലോകത്തിൽ എന്നെന്നേയ്ക്കും നില നേടിക്കഴിഞ്ഞു എന്നു തോന്നിക്കുന്നവൻപോലും, മല ഒത്തവൻ—മലയ്ക്കു തുല്യൻ, ഓർത്താൽ—വിചാരിച്ചാൽ, കുലം അററു്—വംശം നശിച്ചു്, അററിട്ടു—അവനും നിശ്ചയമായും നശിക്കും. മലയൊത്ത വൻ—സൂ. 124. നോക്കുക. ഒന്നിലും കുലുങ്ങാതെ മലപോ ലെ ഉറച്ച നിലയുള്ള തപസ്വി. മലയോളം വലിയ തപ ശ്ശക്തി നേടിയവൻ. ഓർത്താൽ—തപസ്വി ആരെയും നശി പ്പിക്കാൻ വിചാരിക്കയില്ലെന്നു സൂചന.

899. കഠിനവ്രതവിധി – കഠിനവ്രതങ്ങൾ നോററവൻ. ഉടനടി താൻ—ആ നിമിഷത്തിൽത്തന്നെ. അടിവ്യ—പതിച്ചു പോകും. കഠിന...വിധി – ബഹുവ്രീഹിസമാസം. ഇന്ദ്രപ ദവി സിദ്ധിച്ച നഹുഷനു് അഗസ്ത്യന്റെ ശാപത്താൽ പററിയ അധഃപതനം ഇവിടെ ഓർക്കുക.

900. ഉഗ്രവ്രതവിധി—കഠിനവ്രതങ്ങൾ നോറ്റവൻ. ചീറുക— കോപിക്ക അതിരക്ഷകൾ—പട, കോട്ട, ധനം, മിത്രങ്ങൾ മുതലായ മഹാരക്ഷകൾ. അറും—നശിക്കും. ഉഗ്രവ്രതവിധി— ബഹുവ്രീഹിസമാസം.

സൂ. സം:—891 വലിയവരെ നിന്ദിക്കരുതു്. 892 വലിയവർക്കു പിഴച്ചാലത്തെ ദോഷം, പൊതുവേ. 893,894 പ്രഭുവിനു പിഴച്ചാൽ. 895 ശക്തനു പിഴച്ചാൽ. 896–899 തപശ്ശക്തനു പിഴച്ച ധനശക്തൻ. 900. തപശ്ശക്തനു പിഴ ച്ചാൽ രക്ഷയേ ഇല്ല.

അ 91. കാമഫലമായ സ്ത്രീവശത രണ്ടുവിധം. 1. ഭാര്യാധീനത. 2. വേശ്യാധീനത, രണ്ടും ക്ഷയകാരണങ്ങൾ

ളാണു്, ശത്രുക്കളാണു്. അതിനാൽ 'പക'യിൽ ചേർത്തിരിക്കുന്നു. ആദ്യമായി ഭാര്യാധീനതയെപ്പറ്റി പറയുന്നു. തനിക്കു വഴങ്ങേണ്ടും ഭാര്യയ്ക്കു താൻ വഴങ്ങിയാലത്തെ ദോഷം ഇവിടെ കാണാം.

901. ഗൃഹിണിയിൽ അതിരതി-ഭാര്യയിൽ അത്യധികം ആഗ്രഹം-ആ ആഗ്രഹംകൊണ്ടു് അവൾക്കു വഴങ്ങിനടക്കുന്ന ശീലം, ഉരു ഫലഹതി-തനിക്കു വലിയ ഫലംചെയ്യുന്ന-രക്ഷയായ,ധർമ്മത്തിനു നാശംചെയ്യുന്നതാണു്. അതു്, ധന ഫല കൃത പരനു്-ധനമാകുന്ന ഫലത്തെ ചെയ്യുന്ന, കൃതങ്ങളിൽ - കർമ്മങ്ങളിൽ-ധനം നേടുന്നതിനുള്ള കർമ്മങ്ങളിൽ തൽപരനു്, അരുതേ-പാടില്ലാത്തതാണു്. ഭാര്യയാൽ സാധിക്കേണ്ടുന്ന ധർമ്മത്തിനും, തൻെറ ശക്തിക്കും ആധാരമായ ധനത്തിനും ഭാര്യാധീനത കേടുവരുത്തും. ധർമ്മത്തിലും ധനസമ്പാദനത്തിലും മനസ്സുവയ്ക്കാൻ അവൾ വിടുകയില്ല. അങ്ങനെ തനിക്കു രക്ഷയായ ധർമ്മവും അതിനു് ആധാരമായ ധനവും നശിക്കും.

902. തൻെറ പൗരുഷത്തെ, പേണാത്തൊരു-രക്ഷിക്കാത്ത, പെൺവശനുടെ വിഭവം-ഭാര്യാധീനൻെറ ധനം, അവനും വ്രീളാസ്പദം-എല്ലാവർക്കും നാണം തോന്നിക്കുന്നതിനുപുറമേ, അവനും നാണം തോന്നിക്കുന്നതാണു്. ഭാര്യാധീനൻ പൗരുഷമില്ലാത്തവനാണു്.അവനു ധനം നേടാൻ കെല്പില്ല, ധനം ഉണ്ടെങ്കിൽ പൂർവ്വസ്വത്തായിരിക്കണം. അതു പെരുമാറുന്നതു് അവളാണു്, അനുഭവിക്കുന്നതും അവളാണു്. അങ്ങനെ, പൗരുഷം കാണുന്നതു് അവളിലാണു്, അതിൽ ജനങ്ങൾ നാണിക്കും, അതു ചിന്തിച്ചു് അവനും നാണിക്കും. വ്രീളആസ്പദം-നാണത്തിനു് ഇരിപ്പിടം.

903. ഭാര്യയ്ക്കു് അടിമപ്പെടുന്നില്ലാൻ ഇടയാക്കുന്ന ഭയശീലം ഉള്ളവനു്, അതില്ലാത്ത സത്തുക്കളുടെ ഇടയിൽ ചെല്ലാൻ എന്നും നാണമാണു്. തനിക്കു് അടിമപ്പെടേണ്ടുന്ന

വർക്ക താൻ അടിമപ്പെടുന്നതു ഭീരുത തന്നെയാണു്. അവൾക്ക മേലാവായി വീട്ടിൽ ആരുമില്ല, അവിടെ സകല കെടുതികളും സംഭവിക്കും, അതിനാൽ എന്നും നാണം.

904. ഭാര്യാഭീതനു പരലോകസുഖമില്ല. ശ്രമദ്യുതി-പ്രവൃത്തിയിൽ ധീരത, ഉണ്ടെങ്കിൽ, അതു വിലസാ-അതു ശോഭിക്കയുമില്ല-സജ്ജനങ്ങൾ അതിനെ മതിക്കയില്ല. ശ്രമദ്യുതി-ചെയ്യുന്നതു നേരേ സാധിക്കാനുള്ള മനോബലം. പരലോകസുഖത്തിനു വേണ്ടുന്ന കർമ്മങ്ങൾ ചെയ്യാൻ കഴിയായ്കയാൽ പരലോകസുഖമില്ല.

905 താൻ നേടിയ ധനംകൊണ്ടുതന്നെ ആയാലും, നല്ലവൎക്ക നല്ലവ ചെയ്യാൻ കളത്രഭീതനു് എന്നും പേടിയാണു്. നലർ-ദേവന്മാർ, തപസ്വികൾ, ഗുരുജനങ്ങൾ, നല്ല അതിഥികൾ മുതലായവർ. നല്ലവ-അവൎക്ക വേണ്ടുന്ന ഉപചാരങ്ങൾ. എന്നും-ചെയ്യേണ്ടതിന്ന എന്നകാലത്തും.

906. ഭാര്യയായ അബലയുടെ-സ്ത്രീയുടെ മൃദുവായ കൈകളെ പേടിച്ചിരിക്കുന്നവൻ, വീരസ്വൎഗ്ഗം പ്രാപിച്ചു, അമരൻപോൽ-ദേവന്മാരെപ്പോലെ ഈ ലോകത്തിൽ വാണാലും പൌരുഷമില്ലാത്തവനാണു്. അബല-ബലമില്ലാത്തവൾ. സ്ത്രീ അബലയാണു്, അവളുടെ കൈ മൃദുവാണു്, എന്നിട്ടും ഇവൻ പേടിക്കുന്നു. അവൻ മഹാ ഭീരുവാണെന്നു കാണിക്കാൻ ആ വാക്കുകൾ ഉതകുന്നു. വാണാലും-അതു് അസാധ്യമെന്നു സൂചിപ്പിക്കുന്നു. പൌരുഷമില്ല-എത്രയോ വീരന്മാരുടെ കൈകളെ അരിഞ്ഞിട്ട ഇവൻ ഈ കൈകളെ പേടിക്കുന്നു.

907. സ്വതേ ലജ്ജാശീലത്തോടുകൂടിയ സ്ത്രീത്വം, സ്ത്രീയുടെ കല്പനയ്ക്കു് അടിമപ്പെട്ടു നില്ക്കുന്ന പുരുഷത്വത്തെക്കാൾ നിശ്ചയമായും വലുതുതന്നെയാണു്. ത്രപ-ലജ്ജ. സ്ത്രീകൾ ലജ്ജാശീലകളാണു്. അതു് ഇവിടെ എടുത്തുപറഞ്ഞതു്, അവളുടെ കല്പന കേൾക്കുന്നവനു തീരെ ലജ്ജയില്ലെന്നു കാണിക്കാൻ.

908. കളത്രഭീ-ഭാര്യയെ പേടിക്കുന്നവൻ, മിത്രങ്ങൾക്ക കുറ കുറ ചെയ്യാ-കുറവുകളെ കുറവു ചെയ്കയില്ല, സുകൃതം

ചെയ്യാ–ധൎമ്മകൎമ്മങ്ങളും ചെയ്കയില്ല. കറ–ഇല്ലായ്ക–ദാരിദ്ര്യം. കറ കറ ചെയ്ക–ദാരിദ്ര്യത്തെ നശിപ്പിക്ക. അവൾ അറിഞ്ഞു ചെയ്യേണ്ടുന്ന ഇക്കാൎയ്യങ്ങൾ അവൾ ചെയ്കയുമില്ല, ചെയ്വാൻ ഭൎത്താവിനെ സമ്മതിക്കയുമില്ല.

909. ഭാൎയ്യാധീനൻ, പുണ്യം ചെയ്യാ–ധൎമ്മകൎമ്മങ്ങൾ, ചെയ്കയില്ല. പൊരുളും ചെയ്യാ–അതിന്നു വേണ്ടുന്ന, ധനവും നേടുകയില്ല. അന്യപ്രവൃത്തിയും ചെയ്യാ–അതു രണ്ടും ഒഴികെയുള്ള പ്രവൃത്തികളും–കാമം സാധിക്കാനുള്ള കൎമ്മങ്ങളും, ചെയ്കയില്ല. അങ്ങനെ അവന്നു മൂന്നു പുരുഷാൎത്ഥങ്ങളും–ധൎമ്മവും അൎത്ഥവും കാമവും ഇല്ലാതാകുന്നു. അവ സാധിച്ചാൽ, മോക്ഷമായി. അവന്നു മോക്ഷവും ഇല്ലെന്നു് ഇതിനാൽ തെളിയുന്നു.

910. എണ്ണം–വേണ്ടും കാൎയ്യങ്ങൾ ചെയ്വാനുള്ള, ആലോചനയും, പൊന്നും–ആ ആലോചനയാൽ ഉണ്ടാകുന്ന, ധനവും, ചേൎന്നവന്–ഉള്ളവന്, ഒരുകാലത്തും, പെൺ എന്നു്–ഭാൎയ്യയിൽ മനസ്സ് അടിയുന്നതിന്നും, അതുനിമിത്തം ഉണ്ടാകുന്ന അവശതകൾക്കും ഇടയാക്കുന്ന, ഇരുൾ–അറിവുകേടു്, ഉയരാ–ഉണ്ടാകയില്ല. ഒരുകാലത്തും–യൗവനത്തിൽപ്പോലും, ഇരുൾ–അവളിൽ അത്യാശ, ഭയം, അവൾക്കു ദാസ്യവൃത്തി ചെയ്ക മുതലായ മൂഢതകൾ.

സൂ. സം:—901, 902 ഭാൎയ്യയിന്മേൽ അത്യാശയുടെ ദോഷങ്ങൾ. 903–906 ഭാൎയ്യാഭീതന്റെ ദോഷം. 907–909 ഭാൎയ്യയുടെ കല്പനയ്ക്കു് അടിപ്പെട്ടവന്റെ ദോഷം. 910 മേൽപ്പറഞ്ഞ ദോഷങ്ങൾ മൂന്നും ചേൎത്തു പറയുന്നു.

അ. 92. സ്വഭാൎയ്യയിൽ അതിരതികൊണ്ടു് അവൾക്കു അടിമപ്പെടുന്നതുപോലെതന്നെ ദോഷമാണു വേശ്യമാരിൽ ആസക്തനാകുന്നതും. വേശ്യമാർ ആളിനെ നോക്കാതെ, പണത്തിന്നുവേണ്ടി തങ്ങളുടെ സ്ത്രീത്വത്തെ വില്ക്കുന്നു.

911. കാശുകൊടുക്കുന്ന ആളിനെവിട്ടു്, കാശിനെമാത്രം സ്നേഹിക്കുന്ന, കാഞ്ചനതനുവിൻ—1. സ്വൎണ്ണാഭരണങ്ങൾ

അണിഞ്ഞു മയക്കുന്ന ശരീരത്തോടുകൂടിയ വേശ്യയുടെ. 2. സ്വർണ്ണമയമായ ശരീരത്തോടുകൂടിയ വേശ്യയുടെ, കളമൊഴി- കാശുകൈക്കലാക്കാൻ സ്നേഹഭാവത്തിൽ പറയുന്ന, മധുരവാക്കുകൾ, കടനകരം-പിന്നെ ദു:ഖം വരുത്തുന്നതാണു്. കാഞ്ചനതനുവും കളമൊഴികളും മയക്കാനുള്ള ഉപകരണങ്ങൾ. ഒടുവിൽ ദരിദ്രനാക്കി ദുഃഖത്തിൽ താഴ്ത്തും.

912. കാശിനെകരുതി, ഗുണഗതിയോതും-സ്വന്തം ഗുണങ്ങളുടെ സ്വഭാവത്തെ വർണ്ണിച്ചു പറയുന്ന, നിർഗ്ഗുണ-ഗുണമില്ലാത്തവർ-വേശ്യ, ഗുണം ഒർത്തു്-നാം അവളുടെ, ദുർഗ്ഗുണങ്ങൾ വിചാരിച്ചാൽ, അണകാൻ അരുതു്-അടുത്തുകൂടാൻ കൊള്ളാവുന്നവളല്ല. പണം ഒക്കുന്നതു ജാതിസ്വഭാവം. നിർഗ്ഗുണ-അവളുടെ വർണ്ണനയിലല്ലാതെ വാസ്തവത്തിൽ ഗുണമില്ലാത്തവർ. ഗുണം ഒർത്തു്- 1. അവളുടെ വാസ്തവഗുണം വിചാരിച്ചാൽ, 2. പുരുഷൻ തന്റെ ഭാവിഗുണത്തെ-ഭാവിനന്മയെ വിചാരിക്കുമെങ്കിൽ.

913. പൊരുളാർ-പണത്തിൽമാത്രം കൂറുള്ളവർ-വേശ്യ, കാശുകൊടുക്കുന്നവനെ, പൊയ്യോടു പുണരുന്നതു്, ഏതോ പിണത്തെ-തങ്ങൾക്കു യാതൊരു ബന്ധവും ഇല്ലാത്തവന്റെ ശവത്തെ, ശവംതുക്കികൾ, ഇരുളിൽപോൽ-ഇരുട്ടത്തു് എടുക്കുമ്പോൾ, പുണരുന്നതു-സ്പർശിക്കുന്നതു,പോലെയാണു്. പൊയ്യു്-കൂറില്ലായ്മയെ മറച്ചിട്ടു, കൂറുണ്ടെന്നു ഭാവിക്കു. ഇരുട്ടത്തു്-ഇരുളടഞ്ഞ സ്ഥലത്തുനിന്നും. ഇരുകൂട്ടരും കാശിനെ മാത്രം കരുതി ദേഹത്തിൽ തൊടുന്നു.

914. പൊൻ പൊരുളാർ-ധനമാകുന്ന പൊരുളിനെമാത്രം ആഗ്രഹിക്കുന്നവളുടെ, കെടുനലം-കെട്ട സുഖത്തെ, അരുൾ വൻപൊരുൾ-കരുണയോടുകൂടിയ വലിയ പൊരുളിനെ, ഓർത്ത-കരുതി യത്നിക്കുന്ന, ബുധൻ-അറിവുള്ളവൻ, അണകില്ല-തീണ്ടുകയില്ല. പൊരുൾ-അർത്ഥം-പുരുഷാർത്ഥം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന പുരുഷാർത്ഥങ്ങൾ നാലു്.

വേശ്യ കാമമാകുന്ന പുരുഷാൎത്ഥം വിട്ട്, ധനമാകുന്ന പുരുഷാൎത്ഥം മാത്രം കൊതിക്കുന്നതിനാൽ അവരു പൊൻപൊരുളാരു. നീചന്മാൎക്ക മാത്രം ചേരുന്നതിനാൽ, അവളുടെ ആലിംഗനസുഖം കെട്ട സുഖം., കരുണ ധൎമ്മത്തിന്റെ പ്രധാനാംഗമാകയാൽ അരുൾവൻപൊരുൾ എന്നതു കരുണയോട്ടുകൂടിയ ധൎമ്മമെന്ന വലിയ പുരുഷാൎത്ഥം. എല്ലാ പുരുഷാൎത്ഥങ്ങൾക്കും ആധാരമാകയാൽ ധൎമ്മം വലിയ പുരുഷാൎത്ഥം. ബുധൻ ആഗ്രഹിക്കുന്ന ധൎമ്മത്തിന്, വേശ്യാലിംഗനമാകുന്ന കെട്ടസുഖംവിരോധമാകയാൽ അവൻ അതിനെ തീണ്ടുകയില്ല.

915. സ്വതേ, സന്മതി-സദ്ബുദ്ധിയായി, പഠിച്ചു നല്ല അറിവു നേടിയവൻ, വേശ്യമാരുടെ നീചമായ ആലിംഗനസുഖത്തെ കൊതിക്കയില്ല. സ്വതേ ഉള്ള സദ്ബുദ്ധി പൂൎവ്വജന്മസുകൃതഫലം. ഇതു് ഉണ്ടെങ്കിലേ, ശാസ്ത്രാദികൾ പഠിച്ചു നേടുന്ന അറിവു ഫലിക്കൂ. ഗുണദോഷബുദ്ധിയുള്ള അവൻ ഈ നീചസുഖം കൊതിക്കയില്ല.

916. ആഭരണങ്ങൾ, മധുരവചനങ്ങൾ മുതലായവയാൽ മയക്കി, കാശിനവില്ക്കുന്നതാണു വേശ്യയുടെ മാറു്. പഠിപ്പ്, ആചാരം മുതലായവയാൽ, പുകഴ്ഇളക്കി കീൎത്തിപൊങ്ങിച്ചു നില്ക്കുന്നവനിൽ-അവന്റെ ദൃഷ്ടിയിൽ, ആ വേശ്യയുടെ മാറു്, എന്തു് ആം-എത്രയോ നീചമെന്നു തോന്നിക്കും. അറിവിനും ആചാരത്തിനും കീൎത്തിക്കും ചേരാത്തതിനാൽ അവൻ വേശ്യാലിംഗനം കൊതിക്കയില്ല.

917. കാമത്തിലും പുണരുന്ന പുരുഷനിലും അല്ലാതെ, വേറേ ഒന്നിൽ-കാശിൽ മാത്രം കൂറോടുകൂടി, ചേരും-പുണരുന്ന, നെഞ്ചിൽ നെറി നെഞ്ചം-കാൎയ്യാകാൎയ്യങ്ങൾ അറിഞ്ഞു ബോധത്തിന്റെ വഴിയിൽ ഉറച്ചുനില്ക്കുന്ന നെഞ്ചം-ബുദ്ധിയുള്ളവർ, ചേരുകയില്ല. നെറി-വഴി.

918. ഗുണദോഷവിചാരം ഇല്ലാത്തവൎക്ക്, വഞ്ചകികളായ വേശ്യമാർ, മനുഷ്യരെ മോഹിപ്പിച്ചു കൊല്ലുന്ന യക്ഷികളാ

ണെന്നു്, അറിവുള്ളവർ പറയുന്നു. യക്ഷികൾ കാമിനീരൂപത്തിൽ, ഭൂമിയിൽ വന്നു പുരുഷന്മാരെ മോഹിപ്പിച്ചു വശപ്പെടുത്തി ഒടുവിൽ കൊല്ലുന്നു. വേശ്യമാരും അതുതന്നെ ചെയ്യുന്നു.

919. അഴിഞ്ഞുനടക്കുന്നവളുടെ–വേശ്യയുടെ, പതുത്ത–അകം കഠിനമാണെങ്കിലും പുറം, മൃദുലമായ മാറിടം, മോഹിതന്മാരായ–അറിവില്ലാത്ത, അധമന്മാർ–നീചന്മാർ, താണുപോകുന്ന നരകമാണു്. താണുപോകുന്നു–പിന്നെ രക്ഷയില്ലെന്നു സൂചന.

920. രണ്ടു ഭാവങ്ങളുള്ള സ്ത്രീയും–വേശ്യയും, മദ്യവും, ചൂതുകളിയും, ഐശ്വര്യദേവത വെടിഞ്ഞവൎക്കു പ്രിയപ്പെട്ടവയാണു്. നിറം–ഭാവം. ഈ അൎത്ഥം, നിറംമാറുക, തനിനിറം കാണിക്ക മുതലായ ശൈലികളിൽ കാണാം. ഇരുനിറം–1. ഒരേ സമയത്തു് ഒരുവനെ പുണരുകയും മനസ്സുകൊണ്ടു പുണരാതെയിരിക്കയും. 2. ആരംഭത്തിൽ പുരുഷനോടു സ്നേഹഭാവവും അവൻെറ കാൎയ്യം തീരുമ്പോൾ അവനോടു വെറുപ്പും. 3. അവളോടു ചേരുന്നവനു് ആരംഭത്തിൽ സുഖവും ഒടുവിൽ സങ്കടവും. വേശ്യയ്ക്കു് ഇങ്ങനെ മൂന്നുവിധത്തിൽ ഇരുനിറമുണ്ടു്. രാജാക്കന്മാരുടെ സപ്തവ്യസനങ്ങളിൽ മൂന്നെണ്ണമാണു് ഇവിടെ പറഞ്ഞതു്. വധു കഴിഞ്ഞു് ഉടൻ മധു എന്നു് ഈ സൂത്രത്തിൽ പറഞ്ഞതു് അടുത്ത അദ്ധ്യായത്തിൻെറ സൂചനയാണു്.

സൂ. സം – 911–913 വേശ്യയുടെ വാക്കും പ്രവൃത്തിയും വ്യാജം. 914–916 അറിവുള്ളവർ അവളെ തീണ്ടുകയില്ല. 917–920 വേശ്യയെ ചേരുന്നവനു നാശം.

അ 93. അറിവും ആചാരവും നശിപ്പിക്കുന്നതിൽ മദ്യം വേശ്യയ്ക്കു തുല്യമാണു്. അതിനാൽ മദ്യപാനം വിലക്കുന്നു.

921. മധുമദരതനെ–മദ്യലഹരിയിൽ ആശയോടുകൂടിയവനെ, എന്നും–ഒരുനാളും, അവൻെറ ശത്രുക്കൾക്കു, പേടി

യില്ല. എന്നുമാത്രമല്ല, അവനു ഒളിയും-മുൻപ്പ് ഉണ്ടായിരുന്ന കീർത്തിയും, ഇല്ലാതെയാകും. ഒരുനാളും-ധനം, സേന മുതലായവ ഉണ്ടായിരിക്കുന്ന നല്ലകാലത്തും.

922. സുര ഉണ്ണരുത്ത് അരുത്ത്-കള്ളുകുടിക്കയേ ചെയ്യരുത്ത്. എണ്ണേണ്ട എന്നോൻ-വകവയ്ക്കേണ്ട എന്നു വിചാരമുള്ളവൻ. നലർ-നല്ലവർ-സത്തുക്കൾ.

923. വെറി-കള്ളിന്റെ മത്ത്-മത്തുപിടിച്ചുള്ള കൃത്താട്ടം. പിണി-ദുഃഖം. നലം ഉറേറാക്ക്-അറിവില്ലായ്മ അസഹ്യമായിത്തോന്നുന്ന, നന്മ ഉള്ളവക്ക്-സജ്ജനങ്ങൾക്ക്.

924. വീട്ടകൾ ആം-നീചകമെന്നു സജ്ജനങ്ങൾ വിട്ടിരിക്കുന്ന കള്ളാകുന്ന-കള്ളുകുടിയാകുന്ന, വൻ കുറ-വലിയ കുറ്റം, ഉള്ളവനിൽ, ന്നുവ നല്ലാൾ-ലജ്ജയെന്ന ഉത്തമയായ സ്ത്രീ, വിമുഖാ-മുഖംതിരിഞ്ഞു നില്ക്കുന്നവളാണ്. ലജ്ജ അവനെ വിട്ടൊഴിയുന്നു.

925. മെയ് അറിയായിക-ദേഹത്തെ മറക്കുന്ന നിലയെ-ആ നില വരുത്തുന്ന കള്ളിനെ, കാശുകൊടുത്തു മേടിക്കുന്നത്, കൈ അറിയായികതാൻ-ചെയ്യേണ്ടതും അല്ലാത്തതും തിരിച്ചറിഞ്ഞുകൂടായ്കതന്നെ. കൈ-പ്രവൃത്തി-കാര്യം.

926. സുപ്തൻ-ഉറങ്ങിക്കിടക്കുന്നവൻ, ചത്തവരിൽനിന്നും അന്യനല്ലാത്തവനാണ്, കള്ളുകുടിയൻ എന്നും വിഷം കുടിക്കുന്നവനാണ്. ബോധം ഇല്ലാത്തതിനാൽ ചത്തവനു തുല്യൻ, ശ്വാസം ഉള്ളതിനാൽ തുല്യനല്ലാതാനും. ഒരേ സമയത്തുതന്നെ തുല്യതയും വ്യത്യാസവും ഉള്ളതിനാൽ ചത്തവരിൽ നിന്നും അന്യനാണെങ്കിലും അന്യനല്ല. വിഷപാനിയും മദ്യപാനിയും ബോധക്കേടിനാൽ തുല്യന്മാർ. വിഷശക്തി കുറഞ്ഞാൽ ബോധം വരും. മദ്യപാനി എന്നും ബോധംകെട്ടവൻ. ഒരേസമയത്തുതന്നെ തുല്യതയും വ്യത്യാസവും ഇരുവരിലും കാണുന്നു.

927. കള്ളു് ഒററി-ഒളിച്ചു കള്ളുകുടിച്ചു്, മിഴി ചാസ്സു തിൽ-ബോധംകെട്ടു, കണ്ണു പകുതി അടയുന്നതിൽ-അളു കണ്ടാൽ, ഉള്ളു് ഒററി-അകത്തു, കള്ളു കിടക്കുന്നു എന്ന രഹസ്യം അറിഞ്ഞു് ഊരിൽ ചിരി എഴും-ഭിക്കുകാർ ചിരിക്കും. ഒററു്-മറയ്ക്കു്. ഒററുക-മറയ്ക്കിനെ അറിക.

928. ഒളിച്ചു കള്ളുകുടിച്ചവൻ, കള്ളിന്റെ ലഹരി എങ്ങനെയിരിക്കും, ഞാൻ കള്ളുകുടിച്ചറിഞ്ഞിട്ടില്ലല്ലോ, എന്ന വാക്കിനെ കളക-എന്നു പറയാതിരിക്ക. പറഞ്ഞാൽ, മറച്ചു കള്ളുകുടിച്ചതു വളരെ വെളിപ്പെട്ടും.

929. കള്ളൊടു ന്യായം-കുടിച്ചു മത്തുകൊണ്ടിരിക്കുന്നവനോടു, ന്യായം-ഇതു പാടില്ലാത്തതാണെന്നും മററും കാര്യകാരണസഹിതം പറഞ്ഞു വിലക്കുന്നതു്, കയത്തിൽ മുങ്ങിക്കിടക്കുന്നതിനെ തേടിപ്പിടിക്കാൻ ചൂട്ടു കത്തിച്ചുകൊണ്ടു മുങ്ങുന്നതുപോലെയാണു്.

930. കുടിയൻ കുടിക്കാതെയിരിക്കുന്ന വേളയിൽ മറെറാരുത്തൻ കുടിച്ചു, കളിക്കുന്നതു്-വെറികൊണ്ടു കൂത്താടുന്നതു കണ്ടു്, തനിക്കും ഇതുതന്നെയാണു കുടിക്കുമ്പോഴത്തെ അവസ്ഥ എന്നു് തൻകുററ-തന്റെ കുററം, അറിയുകയില്ലയോ. അറിയാൻ ബുദ്ധി ഉണ്ടെങ്കിൽ അവൻ കുടി നിറുത്തിയേനെ.

സൂ. സം:—921 കുടിയനെ ആരും പേടിക്കയില്ല, അവനു കീർത്തിയില്ല. 922-924 അവനു നാണവും മഹിമയും ഇല്ല. 925,826 കുടിയന്റെ അറിവുകെടുന്നു എന്നകുറ്റം. 927, 928 കുടി മറച്ചാലും വെളിപ്പെട്ടുപോകും. 929 കുടിയനു ന്യായം മനസ്സിൽ കേറുകയില്ല. 930 കുടി മാററാൻ ഉപായം.

അ. 94. പുരുഷാർത്ഥങ്ങൾക്കു മദ്യംപോലെതന്നെ വിരോധിയായ ചൂതുകളിയെപ്പററി പറയുന്നു.

931. വെന്നും-ചൂതിൽ ജയിക്കാൻ മിടുക്കനാണെങ്കിലും, ചൂതേ വേണ്ടാ-ചൂതുകളി നിശ്ചയമായും ഉപേക്ഷിക്കണം

വെന്നോൻ—ജയിച്ചു ധനം നേടിയവൻ, ഇരകൊണ്ടു മറഞ്ഞിരുന്ന ചൂണ്ടലിനെ വിഴുങ്ങിയ മീൻപോലെയാണു്. വിട്ടുപോരാൻ ഒക്കുകയില്ല, അബദ്ധം നേരിടുകയും ചെയ്യും.

932. ആന്നു്—പ്രാപിച്ചു്—നേടി. ഒഴിയും—കളയുന്നു. ജയിച്ചു് അല്പധനം നേടി, തോററു് അധികധനം കളയുന്നു. ചൂതൻ—ചൂതാടുന്നവൻ. നന്നു് ആം വഴി—ധനത്താൽ നേടേണ്ടുന്ന, ധമ്മകാമങ്ങളാകുന്ന—നന്നുകൾ—നല്ല പുരുഷാത്ഥങ്ങൾ ഉണ്ടാകാൻ വഴി, ഉണ്ടോ.

933. ചൂതു് ഉരുൾ പൊരുൾ—ചൂതിൻെറ കരുക്കൾ ഉരുട്ടുന്നതിനാൽ—ചൂതുകളിക്കുന്നതിനാൽ വരുന്ന ധനത്തെ, ഉരുവിടുകിൽ — ഇടവിടാതെ പറഞ്ഞാൽ — ധ്യാനിച്ചുകൊണ്ടു ചൂതുകളിച്ചാൽ അതിൽതന്നെ ലയിച്ചിരുന്നാൽ, പൊരുളും—നേടിയ ധനവും, വരവും—ധനം വരാനുള്ള വഴിയും, പുറമേപോം—ശത്രുക്കൾക്കു് അധീനമാകും.

934. പല ദുഃഖങ്ങളും വരുത്തി, കീത്തിയെയും നശിപ്പിക്കുന്ന ചൂതുകളിപോലെ, ഒരു, ദൈന്യം, ദാരിദ്ര്യം, ഇല്ല. ആ ദുഃഖങ്ങൾ അടുത്ത സൂത്രങ്ങളിൽ പറയും. സൽകമ്മങ്ങളെയും സന്മിത്രങ്ങളെയും അകററി, ചൂതുകളി ദുഷ്കമ്മങ്ങളെയും ദുമ്മിത്രങ്ങളെയും അടുപ്പിച്ചു കീത്തികെടുക്കും. ചൂതാടി ദരിദ്രനാകും.

935. കരു—ചൂതിൻെറ കരുക്കൾ, കൈ—ചൂതുരുട്ടാനുള്ള കൈമിടുക്കു്, കളം—കരുക്കൾ നിരത്താനുള്ള കളം, ഇവയെ കുറികൊണ്ടോർ — കാര്യമായിക്കരുതിയിരുന്നവർ — ചൂതിൽ തൽപ്പരന്മാരായ പല രാജാക്കന്മാർ, ഇരുന്നും—ജീവിച്ചിരിക്കെത്തന്നെ, ഇല്ലാതായോർ—ഇല്ലാത്തവരായിക്കഴിഞ്ഞിട്ടുണ്ടു്. പാണ്ഡവന്മാർ, നളൻ മുതലായ രാജാക്കന്മാരുടെ കഥ സൂചിതം. അവർ കാട്ടിലും, ഒളിച്ചും കാലംകഴിക്കേണ്ടിവന്നു. അവർ ജീവിച്ചിരിക്കെത്തന്നെ ഇല്ലാത്തവരായിരുന്നു.

936. ചൂതാകുന്ന മൂദേവിക്കു് അടിമപ്പെടുന്നവക്കു്, ആവളു്—

സംഭവിക്കുന്നതു്, എരിയുന്ന വയറും, അതിനും പുറമേ, പല ദുഃഖങ്ങളും. മൂദേവി എന്ന സ്വന്തം പേരു പറയുന്നതു മംഗളമല്ലായ്കയാൽ ചൂതു് എന്ന പേരിൽ അറിയപ്പെടുന്ന 'മൂദേവി.' മൂദേവി–ഐശ്വര്യനാശിനിയും ദുഃഖകാരിണിയും ആയ ദേവത. എരിയുന്ന വയറു്– 1. ഉണ്ണാൻ ഇല്ലായ്കയാൽ. 2. തോല്‌വികൊണ്ടു വയറ്റെരിച്ചൽ. 3. തോററതു നേടാൻ ഉൽകണ്ഠയാൽ. 4. ജയിച്ചാൽ ഇനിയും കിട്ടുമെന്ന ആവലാൽ. 5. ആഹാരവും ഉപേക്ഷിച്ചു കളിച്ചുകൊണ്ടിരിക്കയാൽ. ദാരിദ്ര്യത്തോടെ ലോകദുഃഖങ്ങളെല്ലാം ആയിക്കഴിഞ്ഞു. 'അഥ പിണി' എന്നതു ഭാവിയിലെ നരകദുഃഖമായിരിക്കാം.

937. ചൂതാട്ടത്തിൽ കാലംകളഞ്ഞാൽ, അവൻെറ പൂവ്വ സ്വത്തും സദ്ഗുണങ്ങളും നശിക്കും. ധനം നേടാൻ അവനു കഴികയില്ല. പൂവ്വസ്വത്തുണ്ടെങ്കിൽ അതു നശിക്കും. കരുവ്– ചൂതുകളിക്കാനുള്ള കരുക്കൾ.

938. അക്ഷം – ചൂതിൻകരുക്കൾ, പൊരുൾ ചോത്തു്– ധനം നശിപ്പിച്ചു്, പൊയ്ചേത്തു്–കള്ളങ്ങൾ പഠിപ്പിച്ചു്, അരുൾ ചോത്തു്–കരുണ നശിപ്പിച്ചു്, ഏററവും വലിയ ദുഃഖങ്ങൾ ചൊരിയും. അക്ഷമെന്നതിനു് ഇവിടെ ചൂതുകളിയെന്നു് ഉദ്ദേശം. അരുളും പൊരുളും പോയി, പൊയ് വന്നു ചേന്നാൽ ദുഃഖമാണല്ലോ ഫലം. പിന്നെയും അരിയോരഴൽ എന്നു പറഞ്ഞതു നരകദുഃഖമായിരിക്കാം.

939. ചൂതുകളിയിൽ തൽപ്പരനു്, അറിവു്, ഊണു്, വസ്ത്രം, കീത്തി, ധനം എന്ന അഞ്ചും അനുഭവത്തിനു് ഉണ്ടായിരിക്കയില്ല. ഇവ ഉണ്ടെങ്കിലും നശിച്ചുപോകും. നേടാൻ അവനു നേരവുമില്ല.

940. ദേഹബന്ധത്താൽ, അഴലുന്തോറും–ദുഃഖങ്ങൾ അനുഭവിക്കുന്തോറും ഉയിരു്–ജീവൻ, കളം കൊതിപ്പു–ദേഹത്തെ കൊതിക്കുന്നു–വിട്ടുമാറാൻ മനസ്സില്ലാതെയിരിക്കുന്നു. അതു

പോലെ, അഴിയുന്തോറും-ചൂതുകളികൊണ്ടു ധനവും ഇഹപരസുഖങ്ങളും നശിക്കുന്തോറും, കളം കൊതിപ്പൂ-ചൂതാടി, ചൂതുകളിക്കളത്തെ-ചൂതുകളിയെ കൊതിക്കുന്നു. കളം-1. ദേഹം. 2. ചൂതുകളിക്കളം. കളമെന്നതിനു് ഇവിടെ ചൂതുകളിയെന്നു് ഉദ്ദേശം. ഉയിരിനു ദേഹബന്ധത്താൽ വരുന്ന അഴലിനെ-രോഗത്തെപ്പററിയാണു് അടുത്ത അധ്യായമെന്നു സൂചനം.

സൂ. സം:—931-935 ചൂതുനിമിത്തം ദാരിദ്ര്യം വരും. 936-939. ചൂതു് ഇഹപരസുഖങ്ങൾ കെടുക്കും. 940 ചൂതുവിട്ടൊഴിയാനുള്ള പ്രയാസം.

അ. 95. പൂവ്കമ്മത്താലും മററു കാരണങ്ങളാലും രോഗങ്ങൾ ഉണ്ടാകുന്നു. ഇവയിൽ,പൂവ്വകമ്മഫലംതീന്നാലേ അതിൻെറ ഫലമായ രോഗങ്ങൾ മാറൂ. മററവ ആഹാരാദികളിൽനിന്നാണു് ഉണ്ടാകുന്നതു്. അവയ്ക്കു പ്രതിവിധികൾ പറയുന്നു.

941. കൂടെ കുറയെ-ആഹാരവും പ്രവൃത്തിയും ശരീരസ്വഭാവത്തിനു് ഒത്ത അളവിൽനിന്നു കൂടിയാലും കുറഞ്ഞാലും, ശാസ്ത്ര പ്ര ഉദിത ദോഷത്രയവും-ശാസ്ത്രത്തിൽ വിവരിച്ചു പറഞ്ഞിരിക്കുന്ന വാതം, പിത്തം, കഫം എന്ന മൂന്നു ദോഷങ്ങളും, അഴൽ-ദുഃഖമാണു്. വാതപിത്തകഫങ്ങളെ ത്രിദോഷങ്ങൾ എന്നു വൈദ്യശാസ്ത്രം പറയുന്നു. ത്രിദോഷങ്ങളിൽ ഒന്നെങ്കിലും കോപിച്ചാൽ രോഗമായി. രോഗങ്ങൾ, വാതകോപം, പിത്തകോപം, കഫകോപം എന്നു മൂന്നുജാതിയെന്നും, അവ ഉണ്ടാകാൻ കാരണങ്ങൾ പൂവ്കമ്മങ്ങൾ, ആഹാരങ്ങൾ എന്നു രണ്ടെന്നും ഇതിനാൽ വെളിപ്പെടുന്നു.

942. കഴിച്ച ആഹാരം, ദഹിച്ചുകണ്ടു്-ദഹിച്ചു എന്നു ലക്ഷണങ്ങളാൽ അറിഞ്ഞതിൽപ്പിന്നെ, ആഹാരംകഴിക്കുന്നതു്, ഉടലിനു് ദേഹത്തിനു്, ഔഷധം വെടിയുന്നതാണു്-ആ ദേഹത്തിനുമരുന്നു്ആവശ്യമില്ല. ലക്ഷണങ്ങൾ-വിശപ്പു്,

ക്ഷീണത, കൈകാലുകൾക്ക ലഘുത്വം മുതലായവ. ദേഹത്തിനാണ രോഗം, അതിനാൽ മരുന്നം ദേഹത്തിനാണ്.

943. ഉണ്ടതു ദഹിച്ചിട്ട്, ദഹനശക്തിയുടെ അളവറിഞ്ഞു് ഉണ്ണുന്നതു്, ദേഹം പ്രാപിച്ചവന്ന വളരെക്കാലം ജീവിച്ചിരിക്കാൻ ഇടയാക്കുന്നതാണ്. ദേഹം പ്രാപിച്ചവൻ- ഇഹപരസുഖങ്ങൾ നേടാനുള്ള ഉപകരണമാണ മനുഷ്യദേഹം. അതു പ്രാപിക്കാൻ പ്രയാസം. ദീർഘായുസ്സുകൊണ്ടേ ഇഹപരസുഖങ്ങൾ നേടാൻ കഴിയൂ, ദീർഘകാലം ഇരിക്കത്തക്കവണ്ണം ദേഹത്തെ കാക്കുക എന്ന സൂചന.

944. കഴിച്ച ആഹാരം ദഹിച്ചു നല്ല വിശപ്പുതോന്നിയാൽ, അഹിതം ത്യജിച്ചുതാൻ-ദേഹത്തിന്ന വിരോധമായ ആഹാരങ്ങളെ ഉപേക്ഷിച്ചുതന്നെയാണ് ഉണ്ണേണ്ടതു്. നന്നായ്പ്പശിക്കെ-ആഹാരം ദഹിച്ചാലും, അതിന്റെ രസവും ദഹിച്ചാലേ നല്ല വിശപ്പു വരു. ദേഹത്തിന്ന വിരുദ്ധമല്ലാത്ത ആഹാരങ്ങൾ—1. അളവു്, രസം, വീര്യം ഇവ ദേഹത്തിന്ന ചേർന്നതായിരിക്കണം. 2. ആഹാരവസ്തുക്കൾ പരസ്പരവിരുദ്ധങ്ങളാകരുതു്. നെയ്യും തേനും ഒന്നുചേർത്തു കഴിക്കുന്നതു നന്നല്ലാത്തതുപോലെ, മററു പലതും. 3. മഴ, മഞ്ഞു മുതലായ കാലങ്ങൾക്ക ചേർന്ന ആഹാരം. 4. സമയത്തിന്ന ചേർന്ന ലഘുഭക്ഷണമോ ഘനഭക്ഷണമോ. 5. സമയക്ലിപ്തി. 6. ദേശാനുസാരമായ ആഹാരം. നാവിന്റെ ഹിതമല്ല, ദേഹത്തിന്റെ ഹിതമാണ നോക്കേണ്ടതു്.

945. മേൽപ്പറഞ്ഞ മാതിരി വിരുദ്ധമല്ലാത്തതും, ദേഹത്തിന്ന ഹിതവും ആയ ആഹാരം, കൊതിയെ അടക്കി-മിതമായിട്ടു, കഴിച്ചാൽ ജീവന്ന് ഒരു ദുഃഖവും ഉണ്ടാകയില്ല. ജീവന്ന ദുഃഖം-രോഗം ദേഹത്തിനാണെങ്കിലും വേദന അനുഭവിക്കുന്നതു ജീവനാണ്. കൊതികൊണ്ടു കണക്കിലധികം തിന്നരുതു്, കുറെ കുറഞ്ഞിരിക്കുന്നതു നന്നു്.

946. വിരുദ്ധാഹാരമല്ലെങ്കിലും, വേണ്ടേടത്തോളം മാത്രം ഭക്ഷിക്കുന്നവന്ന സുഖം ഉണ്ടാകുന്നതുപോലെ, അളവുകടന്നു

ആഹാരം, മൃഗങ്ങൾ ഇര വിഴുങ്ങുമ്പോലെ, അകത്താക്കുന്നവൻ ദുഃഖം ഉണ്ടാകുന്നു. മിതാഹാരത്തെ ഊണെന്നും, അമിതാഹാരത്തെ ഇരവിഴുങ്ങലെന്നും പറഞ്ഞിരിക്കുന്നതു കാണുക. മിതാഹാരത്തിനു ത്രിദോഷകോപമില്ല, അവനു കരണത്രയം അധീനമാണു്, പുരുഷാർത്ഥപ്രാപ്തിക്കു സൌകര്യമുണ്ടു്.

947. ഉണരാതെ—മുൻപറഞ്ഞ ആഹാരദോഷങ്ങളെ അറിയാതെയും, തീ അളവു്—ജഠരാഗ്നിയുടെ ശക്തി അറിയാതെയും, ആഹാരം കഴിച്ചാൽ, നോവു്—രോഗങ്ങൾ, അളവില്ലാതെ ഉണ്ടാകും. ഇതുവരെ രോഗകാരണങ്ങളെ വിലക്കാൻ വഴി പറഞ്ഞു. ഇനി, രോഗംവന്നാൽ ചികിത്സിക്കേണ്ടും വഴി പറയുന്നു.

948. വൈദ്യൻ, പിണി പാർത്തു്—ലക്ഷണങ്ങൾകൊണ്ടു, രോഗം ഇന്നതാണെന്നുകണ്ടു്, അടി പാർത്തു്—അതിന്റെ ചുവടു ചിന്തിച്ചറിഞ്ഞു്, ഒഴി ഓർത്തു്—അതിനു ശാസ്ത്രത്തിൽ വിധിച്ചിരിക്കുന്ന ഒഴിവു്—മരുന്നു ചിന്തിച്ചു്, അതു്—ആ മരുന്നു്, അല്പവും തെറ്റാതെ ചെയ്യണം. ചുവടു്—ഉദ്ഭവസ്ഥാനം—കാരണം, ആഹാരവും പ്രവൃത്തിയുമെന്നു മുമ്പേ പറഞ്ഞിട്ടുണ്ടു്. ഇതിനു ശാസ്ത്രത്തിൽ നിദാനം എന്നു പറയുന്നു. അതറിഞ്ഞാൽ രോഗപ്രതിവിധികൾ മനസ്സിലായി. തെറ്റാതെ—ശാസ്ത്രവിധിക്കു തെറ്റാതെ, പൂർവ്വവൈദ്യന്മാർ ചെയ്ത വഴി തെറ്റാതെ.

949. അറിവോൻ—വൈദ്യശാസ്ത്രം അറിഞ്ഞവൻ, ആതുരനുടെ നില—രോഗിയുടെ നിലയും, പിണിനില—രോഗത്തിന്റെ നിലയും കാലവും—മരുന്നുചെയ്വാൻ തക്ക കാലവും അറിഞ്ഞു, മരുന്നുചെയ്യണം. രോഗിയുടെ നില—പ്രായം, ശരീരസ്ഥിതി, സ്വഭാവം, സഹനശക്തി മുതലായവ. രോഗത്തിന്റെ നില—സാദ്ധ്യം, അസാദ്ധ്യം, യാപ്യം എന്ന ജാതിഭേദങ്ങളും, രോഗത്തിന്റെ ആരംഭം, മദ്ധ്യം, അവസാനം എന്നിവയും, ഗുരുത്വം, ലഘുത്വം മുതലായവയും. അറിക—

പഠിപ്പിനാലും പരിചയത്താലും അറിക. യാപ്യം-പിടി പെട്ടാൽ മാറാത്തതു്,

950. ചതുരംഗ ഔഷധ രോഗി ഭിഷക് കര ചതുരംഗക മാണു് അഗദം—ഓരോന്നിനും നാലംഗങ്ങളോടുകൂടിയ ഔഷധം—മരുന്നു്, രോഗി, ഭിഷക്—വൈദ്യൻ, കരം—ശുശ്രൂഷ ചെയ്യുന്നവൻ—പരിചാരകൻ. എന്നിങ്ങനെ നാലംഗങ്ങളോടുകൂടിയതാണു് അഗദം—വൈദ്യം. അതായതു്, വൈദ്യന്നു് ഔഷധം, രോഗി, വൈദ്യൻ, പരിചാരകൻ എന്നു നാലു വിഭാഗങ്ങൾ ഉണ്ടു്. ഈ ഓരോ വിഭാഗത്തിനും നാലംഗങ്ങൾ—നാലു ഗുണഭേദങ്ങളും ഉണ്ടു്.

**മരുന്നിൻെറ ഗുണഭേദങ്ങൾ:**— 1. പല രോഗങ്ങൾക്കു പററുക. 2. രസവും വീര്യവും ഫലവും അധികം ഉണ്ടായിരിക്ക. 3. എളുപ്പം ചെയ്യാവുന്നതായിരിക്ക. 4. രോഗസ്ഥിതിക്കു പററുക. **രോഗിയുടെ ഗുണഭേദങ്ങൾ:**— 1. ധനസ്ഥിതി. 2. വൈദ്യനോടുള്ള അനുസരണ. 3. രോഗസ്ഥിതി പറഞ്ഞറിയിക്കാൻ കഴിവു്. 4. സഹനശക്തി. **വൈദ്യൻെറ ഗുണഭേദങ്ങൾ:**— 1. രോഗം കണ്ടുപിടിക്കാൻ സാമത്ഥ്യം, 2. ശാസ്ത്രജ്ഞാനവും ഗുരുഭക്തിയും യുക്തിയും. 3. പഴക്കം. 4. വാക്കിലും മനസ്സിലും പ്രവൃത്തിയിലും ശുദ്ധി. **പരിചാരകൻെറ ഗുണഭേദങ്ങൾ**— 1. കരുണ. 2. വാക്കിനും മനസ്സിനും ദേഹത്തിനും ശുദ്ധി. 3. വൈദ്യൻ ഉപദേശിക്കുമ്പോലെ ചെയ്യാൻ സാമത്ഥ്യം. 4. അറിവു്-മരുന്നു തയ്യാറാക്കുക, സമയത്തിനു കൊടുക്കുക മുതലായവ പരിചാരകൻെറ ചുമതലയാണു്. ഇവയെല്ലാം കൊണ്ടാണു വൈദ്യം നടക്കുന്നതെന്ന അത്ഥത്തിൽ ആയുവേദം ഇവയെ 'പാദങ്ങൾ' എന്നു പറയുന്നു. ഇവ പിശകിയാൽ സാധ്യരോഗവും മുതിന്നു് അസാധ്യമാകും.

സൂ.സം:—941 ത്രിദോഷങ്ങൾ ദേഹത്തിൻെറ കൂടിപ്പിറവികളാണു്, അവ കോപിച്ചാൽ രോഗം. 942 ആഹാര

കാലം. 943 ആഹാരത്തിൻെറ അളവു്. 944 ഹിതാഹാരം. 945 ഹിതമിതാഹാരഫലം. 946,947 നിയമം ലംഘിച്ച ആഹാരത്തിൻെറ ദോഷം. 948, 949 ചികിത്സാക്രമം. 950 ചികിത്സയുടെ പാദങ്ങൾ.

അ. 96. അത്ഥകാണ്ഡത്തിൽ രാജാവു്, രാജാംഗങ്ങൾ എന്ന ഉപവിഭാഗങ്ങൾ രണ്ടിലും പറയാത്ത ചില കാൎയ്യങ്ങൾ പതിമ്മൂന്നു് അധ്യായങ്ങൾകൊണ്ടു് ഇനി പറയുന്നു. അവയ്ക്കു പൊതുവേ കൊടുത്തിരിക്കുന്ന പേരാണു് 'അവശിഷ്ടം' എന്നതു്.

കുലീനത—നല്ല കുലത്തിൽ പിറന്നവൻെറ സ്ഥിതി. അതു് ആദ്യം വേണ്ടതാകയാൽ ആദ്യം പറയുന്നു.

951. ചെവ്വൊടു നാണം—ചെവ്വും നാണവും ഒരുമിച്ചു്. സ്വഭാവം—ജന്മസിദ്ധമായി തന്നിൽ ഉള്ളതു്. കുലീനനു്— നല്ല കുലത്തിൽ പിറന്നവനു മാത്രമാണു്. ചെവ്വു്—വാക്കും മനസ്സും പ്രവൃത്തിയും ഒരുപോലെയിരിക്ക എന്ന ഗുണം. നാണം—ന്യായംകെട്ട കാൎയ്യങ്ങളിൽ പിന്മാററം. കുലീനനു് ഇവ പഠിപ്പിക്കേണ്ടാ, സ്വതേ ഉണ്ടായിരിക്കും. മററുള്ളവൎക്കു പഠിച്ചാലും നീണ്ടുനില്ക്കയില്ല.

952. നാണവും നേരും ആചാരവും, അഭിജാതനു—കുലീനനു, തെററുകയില്ല. അവൻ അവയ്ക്കു യത്നിക്കേണ്ട, അവ തെററാതെ തനിയേ നടന്നുകൊള്ളും നാണം മുൻസൂത്രത്തിൽ പറഞ്ഞു. നേരു്—വാക്കിലെ സത്യം. ആചാരം—സദാചാരവും കുലാചാരവും. നാണം—മനസ്സിൻെറയും, നേരു് വാക്കിൻെറയും, ആചാരം ശരീരത്തിൻെറയും കമ്മങ്ങളാണു്. ഇങ്ങനെ ത്രികരണങ്ങളുടെ കമ്മങ്ങളും പറഞ്ഞു.

953. ദരിദ്രന്മാർ ചെല്ലുമ്പോൾ, സ്മിതി—പ്രസാദലക്ഷണമായ, പുഞ്ചിരി, സുഖംതോന്നിക്കുന്ന വാക്കുകൾ, കൊട—ഉള്ളതുകൊടുക്കുന്ന ദാനശീലം, നിന്ദിക്കായ്ക, ഇവ നാലും, നന്മ വിട്ടുപോകാതെ, സ്ഥിരമായി നില്ക്കുന്ന കുലത്തിൻെറ സ്വഭാവങ്ങളാണെന്നു പറയുന്നു. കുലീനൻ ദരിദ്രനെ നിന്ദിക്കയില്ല.

954. എത്രയോകോടി നേടിയിരുന്നാലും, അല്ലെങ്കിൽ, ഒരു നീചകർമ്മത്താൽ എത്രയോകോടി നേടാമെന്നിരുന്നാലും, കലീനൻ, കറചെയ്യ്തീടാ-തൻെറ കലത്തിൻെറ സ്ഥിതിക്കു കറവുവരുത്തുന്ന കർമ്മം ചെയ്യയില്ല. ധനം നേടിയാൽ അഹങ്കാരത്താലും, നേടാൻ ആഗ്രഹത്താലും നീചകർമ്മം ചെയ്യുന്ന ശീലം കലീനനു് ഇല്ല.

955. വള്ളരെക്കാലമായി നന്മ പഴകിയ വംശം ദാനം കുറകിയും-പണ്ടേപ്പോലെ ദാനത്തിനു വകയില്ലാതാകുന്ന കാലത്തും, ജന്മസിദ്ധമായ സൽഗുണങ്ങൾ വിടുകയില്ലതന്നെ. സൽഗുണങ്ങൾ—സൂ. 951, 952, 953 നോക്കുക.

956. നൽക്കുലനിലകറയരുതെന്നോൻ-കുറ്റമില്ലാതെ കഴിഞ്ഞുവരുന്ന തൻെറ കലത്തിൻെറ സ്ഥിതി കറയരുതെന്നുള്ളവൻ. ദാരിദ്ര്യം പിടിപെട്ടുന്ന കാലത്തും, കറ-കലത്തിനു കറയായിട്ടുള്ളതു ചെയ്യുകയില്ല. ചതികരുതി-ചതിച്ചു ധനം നേടാൻ കരുതി. കുലത്തിനു കറ-കലപാരമ്പര്യത്തിനു ചേരാത്തതു്.

957. വിൺമതി-ആകാശത്തിൽ നില്ക്കുന്ന ചന്ദ്രൻ. കറ-കററം. മറു-കളങ്കം. ഉയന്നകലം, അതിൽ പിറന്നവൻ, അവൻെറ കററം എന്നിവയെ മുറയ്ക്കു്, ആകാശം, അതിലെ ചന്ദ്രൻ, കളങ്കം എന്നിവയോട്ടു് ഉപമിച്ചിരിക്കുന്നു. ഇരുള്മാററി, സുഖം കൊടുക്കുന്ന ചന്ദ്രനു തുല്യം ശീതളന്മാരായ അവരിലെ കററം പരക്കെ അറിയും.

958. കല നലനു്-കലത്തിൻെറ നന്മയ്ക്കൊത്ത നടപടികളോട്ടുകൂടികഴിഞ്ഞുവരുന്നവനു്, അൻപു് അകം ഒഴികിൽ-കരുണ ഉള്ളിൽ ഇല്ലാതെയായാൽ, അവൻെറ, കല ജനി-അക്കലത്തിലെ ജന്മം, ശങ്കിക്കപ്പെടും, അക്കലത്തിൽ അവൻെറ ജനനത്തെ ലോകം സംശയിക്കും. അവന്റെ ഉള്ളിൽനിന്നും അൻപു മാറുകയില്ലെന്നു കാണിക്കാൻ അൻപു് അകം ഒഴികിൽ എന്നു പറഞ്ഞു. അൻപില്ലായ്മ-ദാനം ചെയ്യായ്ക, കടുവാക്കു പറക മുതലായവ,

959. നില നില-നിലത്തിൻെറ നില-സ്വഭാവം, മുള യിൽ-ആ നിലത്തിൽ മുളയ്ക്കുന്നവയുടെ മുളയിൽ-കിളി പ്പിൽ കാണാം. അതുപോലെ, മനുഷ്യൻെറ കുലത്തിൻെറ സ്വഭാവം അവൻെറ വായിൽനിന്നും വരുന്ന വാക്കിൽ കാണാം. നല്ല നിലത്തിലെ സസ്യത്തിൻെറ മുളയ്ക്കിന്നു പുഷ്ടി യുണ്ടായിരിക്കും. നല്ല കുലത്തിൽ പിറന്നവൻെറ വാക്കിന്ന് ഇനിവു മുതലായ ഗുണങ്ങൾ ഉണ്ടായിരിക്കും. കുലീനൻെറ വായിൽ ഗുണമുള്ള വാക്കേ വരൂ എന്നു കാണിക്കാൻ 'വാ' എന്നു പറഞ്ഞു. പുനരുക്തിദോഷമില്ല.

960. നലമോ വേണ്ടുവതു്-ഒരുവൻ നന്മയുള്ളവനായിരി ക്കണമെന്നാണോ ആഗ്രഹിക്കുന്നതു്, എങ്കിൽ, നാണം ആളുക-നാണിക്കേണ്ടുന്നവയിൽ നാണം കൈക്കൊൾക. അതുപോലെ, കുലമോ വേണ്ടുവതു്-കുലം നന്നായിരിക്കണ മെന്നാണോ ആഗ്രഹം, എങ്കിൽ പണിവു് ആളുക-വണ ങ്ങേണ്ടുന്നവരുടെ നേരേ വണക്കമുള്ളവനായിരിക്ക. നലം-നന്മ-അതായതു് കീൎത്തി, പുണ്യം മുതലായവ.

സൂ. സം:—951-953 കുലീനന്റെ ജന്മസ്വഭാവങ്ങൾ. 954-956 കുലീനൻ ജന്മസ്വഭാവം വിടുകയില്ല. 957, 958 കുലീനതയ്ക്കു തെററു വരുത്തിയാൽ. 959, 960 കുലീനൻ, ചെയ്യേണ്ടതുകൾ.

അ. 97. കുലീനൻെറ ഗുണങ്ങൾ പറയാൻതുടങ്ങുന്നു. അവയിൽ കുലമഹിമയുടെ രക്ഷയ്ക്കു പ്രധാനമായ മാനത്തെ പ്പററി പറയുന്നു. മാനമെന്നാൽ, നില താണുപോകാതെ രക്ഷിക്കയും, ഭാഗ്യദോഷത്താൽ താണുപോയാൽ, പിന്നെ ജീവിച്ചിരിക്കായ്കയും. കുലമഹിമ രക്ഷിക്കാൻ ഇതു് അത്യാ വശ്യമാകയാൽ, ആദ്യം പറയുന്നു.

961. ചെയ്യാഞ്ഞിട്ടില്ലെങ്കിൽ മരണംതന്നെ വന്നേക്കും എന്നുള്ളെ ടത്തോളം, അവശ്യമായ-ഒഴിച്ചുകൂടാത്ത, പ്രവൃത്തിയായാലും, തൻെറ കുലമഹിമയുടെ, കുറയ്ക്ക-കുറവിന്ന്, ഇടയാക്കുന്നതാ

ക്കുന്നെങ്കിൽ, ചെയ്യരുതു്. 'കുലമഹിമയ്ക്കു' എന്നതു് അധ്യായനാമം അനുസരിച്ചു ചേർത്തതാണു്. ചെയ്യാൻപാടില്ലാത്തതും പ്രാണരക്ഷയ്ക്കു ചെയ്യാമെന്ന ശാസ്ത്രവിധിയെ ഇവിടെ ലംഘിച്ചിരിക്കുന്നു. കാരണം, ദേഹം നശിക്കും മാനം എന്നും നില്ക്കും എന്നതത്രേ.

962. കീർത്തിയും മാനവും വേണമെന്നുള്ളവൻ, കീർത്തി നേടാൻവേണ്ടിപ്പോലും, ഒല്ലായ്ക - അരുതാത്തതു് - കുലമഹിമയ്ക്കു കുറവു വരുത്തുന്നകർമ്മം, ചെയ്കയില്ല. ചൊല്ലു് - കീർത്തി.

963. കുലീനൻ, പൊരുളിൻ മികവിൽ - ധനത്തിന്റെ ആധിക്യം ഉണ്ടാകുന്ന കാലത്തു്, പണിവു് ആർക - വണക്കമുള്ളവനായിരിക്കുക; പൊരുളിൻ മെലിവിൻനാൾ - ധനം കുറഞ്ഞിരിക്കുന്ന കാലത്തു്, ഉയർച്ച ആർക - പണ്ടത്തെ ഉയർന്ന നിലയിൽ തന്നെ നില്ക്ക, താഴ്ച കാണിക്കായ്ക. ഐശ്വര്യം ഉയർച്ച ചെയ്യുന്നതാകയാൽ, അപ്പോൾ താൻ താഴണം. ദാരിദ്ര്യം താഴ്ച ചെയ്യുന്നതിനാൽ, അപ്പോൾ താൻ ഉയർച്ച കാട്ടണം.

964. കുലീനനായ പുരുഷൻ, തന്റെ ഉയർന്ന നില വിട്ടു താണുപോകുന്ന കാലത്തു്, തലയിൽനിന്നും കൊഴിഞ്ഞു വീണ രോമംതന്നെയാണു് - അതിനു തുല്യംതന്നെയാണു്. നില വിടാതെയിരിക്കുമ്പോൾ മാനിക്കും, വിട്ടാൽ എല്ലാരും പുച്ഛിക്കും.

965. കുലീനതകൊണ്ടു, മലപോലെ ഉയർന്നവരും, താഴാൻ കാരണമായ കർമ്മം, ഒരു കുന്നിക്കുരുവോളംതന്നെ ചെയ്താലും, ഉയർന്നനിലയിൽനിന്നു താണുപോകും. ലോകം പഴിക്കുന്ന കർമ്മങ്ങൾ താഴ്ചയ്ക്കു കാരണമാണു്.

966. തന്നെ നിന്ദിക്കുന്നവരുടെ പിറകിൽ - അവരെ ആശ്രയിച്ചു മാനംകെട്ടു കാലംകഴിക്കാൻ ചെന്നു നില്ക്കുന്നതു്, കീർത്തിയോടുകൂടി വിണ്ണിനു് അറവാണു് - അവന്റെ കീർത്തിയും അറും, സ്വർഗ്ഗപ്രാപ്തിയും അറും. ഇനി എന്തു് ആം-

പിന്നെ, അവന് നിന്ദകരുടെ പിറകേ പോയി സേവിച്ചു നില്ക്കുന്നതിനാൽ എന്താണു സിദ്ധിക്കാനുള്ളതു്. ഐഹിക മായ കീർത്തിയും പാരത്രികമായ സ്വർഗ്ഗപ്രാപ്തിയും നശി ക്കുന്നു. വെറുതേ മാനക്കേടിനു പോകരുതു്. 963-ാം സൂത്ര ത്തിലെ 'ഉയർച്ചകാട്ടുക' എന്നതു കാണുക.

967. കുലീനൻ തന്നെ നിന്ദിക്കുന്നവരെ സേവിച്ചു കാലം കഴിക്കുന്നതിനെക്കാൾ, അന്നേ-അതു ചെയ്യാതെ മുമ്പില ത്തെ നിലയിൽ ഇരിക്കെത്തന്നെ, ചത്തുപോയെന്നാൽ അതു, നന്നേ-നല്ലതുതന്നെയാണു്. അവരെ സേവിക്കുന്നതു നന്നല്ല, സൂ. 966, ജീവിതം കഴിക്കാൻവേണ്ടി സേവിക്കുന്നവരെ യാണു് ഇവിടെ ഉദ്ദേശിക്കുന്നതു്.

968. ജഡം ഇതു്-ചൈതന്യമില്ലാത്ത, എന്നായാലും നശിക്കുന്ന, ഈ ദേഹത്തെ, കുലത്തിന്റെ നില അഴിയത്ത ക്കവണ്ണം മാനംകെട്ടു നിന്ദകരെ സേവിച്ചു രക്ഷിക്കുന്നതു, മരണത്തിനു പ്രതിവിധിയാണോ-ഇതുകൊണ്ടു മരണത്തെ തടുക്കാമെന്നാൽപോലും മാനംകെട്ടു ജീവിക്കുന്നതു നന്ന ല്ലെന്നു സാരം.

969. ചമരിമാനുകൾ ദേഹത്തിൽനിന്നും ഒരു രോമംപോ ലും കൊഴിയുമ്പോൾ, ചാം-ചാകും. അതുപോലെ, കുലജൻ- ഉത്തമകുലത്തിൽ ജനിച്ചവൻ മാനനാശത്തിൽ മരിക്കും. ജീവനെ ഉപേക്ഷിച്ചാൽ മാനം കിട്ടുമെന്നുകണ്ടാൽ,കുലീനൻ ചാകാൻ തയാറാണു്. നശിക്കുന്ന ജീവനെ ഉപേക്ഷിച്ചും, നശിക്കാത്ത മാനം നേടും, കുലീനന്മാർ. അതു് അവരുടെ ജന്മസ്വഭാവമെന്നു് ഈ ഉപമ കാണിക്കുന്നു.

970. ഇഴിവിൽ-മാനക്കേടു പററുമ്പോൾ, ചാകുന്ന മാനി ക്കു്, ആം-ഉണ്ടാകുന്ന, പുകഴ്-കീർത്തിയെ - കീർത്തിശരീര ത്തെ, ഇഹ-ലോകത്തിൽ, തൊഴുതു പുകഴ്ത്തും. ലോകം കീർത്തിക്കുന്നവനു സ്വർഗ്ഗലാഭം നിശ്ചയം.

സൂ. സം:—961-963 സ്വയം മാനംകെടുക്കായ്കയുടെ മാഹാത്മ്യം. 964-966 സ്വയം മാനംകെടുക്കുന്നതിന്റെ നീചത്വം. 967-970 കലീനൻ മാനത്തിന്ന ചാവുന്നു.

അ. 98. പ്രയാസമുള്ളതു സാധിക്ക, അഹങ്കരിക്കായ്ക, പരദൂഷണംചെയ്യായ്ക, മുതലായ സൽഗുണങ്ങളാൽ ഉയൎന്ന നിലയുള്ളവരുടെ യോഗ്യതയെപ്പററി ഈ അധ്യായത്തിൽ പറയുന്നു. ഇതു മാനത്തിന്റെ അനുസാരിയാണു്.

971. 1. അകമികവാണു മനുഷ്യനു് ഒളി. അതു്-അതിനെ-ആ അകമികവിനെ വഴകിക്കഴിവാൻ കരുതുന്നതാണു് അവനു് ഇളിവു്. ഇളിവു്, അതു് എന്നു പാഠഭേദം. ഇതിൽ ഒളിയെയും ഇളിവിനെയും വിവരിക്കുന്നു. ഒളി-ശോഭ-മഹത്വം. ഇളിവു്-താഴ്ച. അകമികവു്-അന്യൎക്കു പ്രയാസമായതു സാധിക്കാമെന്ന മനോബലത്തിന്റെ ആധിക്യം. 2. അകമികവും ഇളിവതിനെ വഴകിക്കഴിയാൻ കരുതുവതും ആണു മനുഷ്യനു് ഒളി. ഇളിവതു് എന്നു പാഠഭേദം. ഇളിവതു്-ഇളിവതിനെ-താഴ്ചവരുത്തുന്ന കാൎയ്യങ്ങളെ. ഇതിൽ ഒളിയെമാത്രം വിവരിക്കുന്നു.

972. എല്ലാ ജീവനും ജനി-ജന്മം, ഒക്കും-തുല്യമാണു്-കൎമ്മബന്ധത്താൽ ജനിക്ക, കൎമ്മഫലങ്ങൾ അനുഭവിക്ക എന്നവ പൊതുവാണു്. എന്നാൽ, വൃത്തികളാൽ-പ്രവൃത്തിഭേദത്താൽ, നില-വലിയവൻ, ചെറിയവൻ എന്ന സ്ഥിതികൾ, ഒക്കാ-തുല്യമല്ല.

973. ഉത്തമൻ താഴെയും, അധമൻ-നീചൻ മുകളിലും ഇരുന്നാലും, അവൻ അവനേ-ഉത്തമൻ ഉത്തമൻതന്നെ, നീചൻ നീചൻതന്നെ. താഴെ എന്നതു ദാരിദ്ര്യത്തെയും, മുകളിൽ എന്നതു് ഐശ്വൎയ്യത്തെയും കുറിക്കുന്നതും ആകാം. ഉത്തമൻ, നീചൻ എന്ന ഭേദങ്ങൾ പ്രവൃത്തികളാൽ സിദ്ധിക്കുന്നു, സൂ. 972. മറെറാന്നുകൊണ്ടും അല്ല.

974. ദൃഢമതി സതിപോൽ-മനോനിശ്ചയമുള്ള പതിവ്രത എങ്ങനെയാണോ, തന്നെത്താനേ കാത്തുകൊള്ളുന്നതു്,

അതുപോലെ മനുഷ്യൻ ധമ്മലംഘനം ചെയ്യാതെ തന്നെ താനേ കാത്തുകൊണ്ടാൽ, അവന്ന മഹത്വം ഉണ്ടാകും. പാതിവ്രത്യം മനോനിശ്ചയത്തെ ആശ്രയിച്ചിരിക്കുന്നു, സൂ. 54. 'ചാരിത്രാഹ്വയനിണ്ണയം'.

975. അരിമപ്പെട്ടതു് - അന്യക്ക് അരിമയായ-പ്രയാസമുള്ള കാര്യങ്ങൾ, മുറയേ-വഴിപോലെ ചെയ്യാൻ, പെരുമപ്പെട്ടവന്-974-ാം സൂത്രത്തിൽ പറഞ്ഞപോലെ, പെരുമ നേടിയവന്ന സാധിക്കും. അവൻ ദരിദ്രനാകുന്ന കാലത്തും സാധിക്കുമെന്നു സൂചന. 'പെരുമപ്പെട്ടവന്', 'ആം' എന്ന രണ്ടു വാക്കുകളുമാണു് ദരിദ്രനാകുന്ന കാലത്തും എന്ന ആശയം സൂചിപ്പിക്കുന്നതു്.

976. മതിച്ചു കൊൾവേൻ-ഞാൻ മാനിച്ചു് അവരുടെ നടപ്പു്, കൊൾവേൻ-സ്വീകരിക്കും. മഹിതരെ-മാനിക്കപ്പെട്ടവരെ-മഹത്വത്താൽ ലോകം മാനിക്കുന്നവരെ. നിനപ്പു്-വിചാരം. എഴാ-ഉണ്ടാകയില്ല. കുലധനാദികളാൽ മദിച്ചിരിക്കുന്ന നീചന്മാക്ക് ഉത്തമന്മാരെ മാനിച്ചു് അവരുടെ മാഗ്ഗം സ്വീകരിക്കാൻ മനസ്സു വരികയില്ല.

977. തനിക്കുചേന്ന മഹത്തുക്കളെ പ്രാപിച്ചാൽ, ന്യായവും ധമ്മവും അനുസരിച്ചു്, അമന്നു നടക്കുന്ന, ശ്രീയും-ഐശ്വ്യവും, ചേരാത്തേടം-തനിക്കുചേരാത്ത നീചന്മാരെ പ്രാപിച്ചാൽ, ചീറും-അധികമായ, ഗവ്വ-അഹങ്കാരമേ, ചെയ്യു.

978. നീചന്മാർ സദാ-എന്നും-ഐശ്വര്യം കെട്ട കാലത്തും, തന്നെത്താനേ പുകഴ്ത്തി വലിയവനാക്കിപ്പറയും. മഹത്തുക്കൾ സദാ-എന്നും-ഐശ്വര്യമുള്ള കാലത്തും, പണിവു-അഹങ്കാരമില്ലാതെ അമന്നിരിക്കും. നീചത, മഹിമ എന്ന രണ്ടും ആ സ്ഥിതികളിലുള്ള ആളുകളെ കുറിക്കുന്നു. അഹങ്കാരവും പണിവും ആ സ്ഥിതികളുടെ സ്വഭാവങ്ങളെന്നു കാണിക്കാനാണു് ആ സ്ഥിതികളുടെ പേരുകൾതന്നെ പറഞ്ഞതു്.

979. അഹങ്കാരസ്വഭാവം മറവത്തു്-മറയുന്നതു്-ഇല്ലാതെയിരിക്കുന്നതു്, മഹത്ത്വമാണു്-മഹാന്മാരുടെ സ്വഭാവമാണു്. മദഗതിയെ-അഹങ്കാരസ്വഭാവത്തെ, മറിയിടൽ-മറിയിട്ടുനില്ക്കുന്നതു്-അതിന്റെ അതിരു കടന്നുനില്ക്കുന്നതു, നീചത്വമാണു്-നീചന്മാരുടെ സ്വഭാവമാണു്.

980. നലർ-നല്ലവർ-ഉത്തമന്മാർ, പരരുടെ കറ-അന്യന്മാരുടെ കുററം പറകയില്ല, നീചന്മാർ അതേ പറയൂ. ഉത്തമന്മാർ അന്യർക്കു മതിമറവിയാൽ വന്നുപോകുന്ന കുററങ്ങളെ മറച്ചിട്ടു് അവരുടെ ഗുണങ്ങളെ മാത്രമേ പറയൂ. നീചന്മാർ നേരേ മറിച്ചും.

സൂ. സം:—971 മഹത്ത്വത്തിന്റെ വിശിഷ്ടത. 972 ഉയന്ന കുലംകൊണ്ടു മാത്രം ഒരുവൻ വലിയവനാകുന്നില്ല. 973. ധനവിഭവങ്ങൾകൊണ്ടു മാത്രം വലിയവനാകുന്നില്ല. 974. മഹത്ത്വം നേടാൻ മാർഗ്ഗം. 975. മഹാന്റെ പ്രവൃത്തി. 976, 977 നീചന്റെ സ്വഭാവം. 978-980 മഹാന്റെയും നീചന്റെയും സ്വഭാവഭേദങ്ങൾ.

അ. 99. സദ്ഗുണങ്ങൾ തികഞ്ഞിരിക്ക, അവയെ പാലിക്ക എന്നവ ഈ അധ്യായത്തിൽപെടുന്നു. മഹത്ത്വം എന്ന അധ്യായത്തിൽപറയാത്തപലതുംഇതിൽചേത്തിട്ടുണ്ടു്.

981. ഗുണനിറ-ഗുണങ്ങളുടെ നിറവു്-തികവു്. കടമായ്-ചുമതല എന്ന വിചാരത്തോടെ. കാക്കുക-പാലിക്ക. പൂർണ്ണൻ-നിറഞ്ഞവൻ-സകല ഗുണങ്ങളും നിറഞ്ഞവൻ. സ്വത-സ്വതേ ഉള്ളതു്. നലം-നല്ലവ-നല്ല ഗുണങ്ങൾ. തനിക്കുള്ള ഗുണനിറയെ ലംഘിക്കാതെ, കാക്കുന്നതു തന്റെ ചുമതലയാണെന്ന വിചാരത്തോടെ കാക്കുന്ന ഗുണപൂർണ്ണനു നലങ്ങൾ എല്ലാം സ്വതയാണെന്നു സജ്ജനങ്ങൾ പറയുന്നു. ചില ഗുണങ്ങൾ ഇല്ലാതിരുന്നാലോ, ഉള്ള ഗുണങ്ങൾ നേടി വരുത്തിയവ ആയിരുന്നാലോ ഗുണപൂർണ്ണൻ എന്ന പേരു ചേരുന്നതല്ല, എന്നാണു പണ്ഡിതമതം. അതിനാലാണു ഗുണപൂർണ്ണന്റെ ലക്ഷണം ഇങ്ങനെ പറഞ്ഞതു്.

982. പൂൎണ്ണനു-ഗുണപൂൎണ്ണനു, നലമായിട്ടുള്ളതു, ഗുണനല മത്രേ-ഗുണങ്ങളാൽ സിദ്ധിക്കുന്ന നന്മ മാത്രമാണു്. അന്യ നലം-അതൊഴികെയുള്ള നലങ്ങൾ എല്ലാം, അവനു നല മല്ല. നലം-നന്മ-സുഖം-സന്തോഷം. ഗുണനലം അകനല മാണു്. അതു്, ആത്മസംബന്ധിയാണു്. അന്യനലങ്ങൾ കുലധനാദികളാൽ ഉള്ളവയാണു്. ഗുണപൂൎണ്ണനു സന്തോഷ കരങ്ങളായ സുഖങ്ങൾ ആത്മസംബന്ധികളായ സദ്ഗുണങ്ങ ളിൽനിന്നും ഉണ്ടാകുന്നവ മാത്രമാണു്.

983. അൻപു്-ആരോടും കരുണ, ഉപകൃതി-ഉപകാരം ചെയ്യൽ, ഭയം-അധൎമ്മങ്ങളിൽ ഭയം, അനുകൂലത-പഴകി യവരിൽ ദാക്ഷിണ്യം, നേരു്-എവിടെയും സത്യം പറക. ഈ അഞ്ചുമാണു തികവിനു താങ്ങു്-ഗുണപൂൎണ്ണതയ്ക്കു് ആശ്ര യങ്ങൾ. ഇവ അഞ്ചും ഇല്ലാത്തവനിൽ ഗുണപൂൎണ്ണത നില നില്ക്കായ്കയാൽ ഇവയെ താങ്ങുകളെന്നു പറഞ്ഞു. ഗുണപൂൎണ്ണ ന്മാൎക്കു് ഇവ ഉണ്ടായിരിക്കുമെന്നു സാരം.

984. (മററു ധൎമ്മങ്ങളും വേണമെങ്കിലും,) അപനിധനത- ഒരു ജീവിയെയും വേദനപ്പെടുത്തുകയോ കൊല്ലുകയോചെയ്യാ യ്കയാണു്, തപസ്സിനു, ജീവൻ-പ്രധാനമായി വേണ്ടുന്ന ധൎമ്മം. അതുപോലെ, പരദൂഷി ഒഴിപ്പു്-അന്യന്റെ ദോഷ ങ്ങൾ പറയുന്ന ശീലം ഒഴിഞ്ഞിരിപ്പാണു, മററു ഗുണങ്ങ ളോടുകൂടി, തികവിനു-ഗുണങ്ങളുടെ തികവിനു, ജീവൻ.

985 കാൎയ്യം സാധിക്കാൻ കരുത്തുള്ളവനു്, കരുത്തുകളിലും കരുത്തു്, പണിവു്-വണക്കം-അക്കാൎയ്യം സാധിക്കുന്നതിനു തുണചെയ്യാവുന്നവരെ വണക്കംകൊണ്ടു് അടുപ്പിച്ചുകൊള്ളുക യാണു്. ഗുണപൂൎണ്ണനു്, എതിരിനെ-ശത്രുവിന്റെ ശത്രുതപ ത്തെ മാററാനുള്ള പണി-ഉപായവും, അതു്-ആ പണിവു തന്നെയാണു്. വണക്കം കാൎയ്യസാദ്ധ്യത്തിനുള്ള കരുത്തും ശത്രു വിന്റെ ശത്രുത മാററി മിത്രമാക്കാനുള്ള ഉപകരണവുമാണു്. ഗുണപൂൎണ്ണന്മാർ വണക്കമുള്ളവരാണെന്നും, അതിനാൽ, അവ്വ

ക്ക ശത്രുക്കളില്ലെന്നും, അവർ കാൎയ്യങ്ങൾസാധിക്കാൻ സമൎത്ഥന്മാരാണെന്നും സാരം.

986. തന്നിൽ താണവരിൽനിന്നുപോലും തോല്വിപററിയാൽ, അതിനെ ഏല്ക്കുന്നതു്-തോററതായി സമ്മതിക്കുന്നതു്, ഗുണപൂർണ്ണതയ്ക്കു് ഉരകല്ലാണെന്നു പ്രസിദ്ധി. പൊന്നിന്റെ മാററു് ഉരകല്ലിൽ അറിയാം. താണവരിൽനിന്നും തോല്വി ഏല്ക്കുന്നതിനാൽ അവരെ തന്നക്കാൾ വലിയവരാക്കുന്നു. ഇങ്ങനെ, ഗുണപൂർണ്ണതയുടെ യോഗ്യത വെളിപ്പെടുന്നതിനാൽ, 'ഉരകല്ലു്'.

987. തന്നെ നോവിച്ചവൎക്കും താൻ സന്തോഷം ചെയ്യില്ലെങ്കിൽ, തന്റെ ഗുണപൂർണ്ണതകൊണ്ടു് എന്തുഫലം. നോവിച്ചവരെ നോവിക്കുന്നവനു് അവരിൽനിന്നും ഭേദമില്ലല്ലോ.

988. ഗുണപൂർണ്ണത എന്നു് അറിയപ്പെടുന്ന ബലം ഉണ്ടെങ്കിൽ, അവനു ധനമില്ലായ്ക-ദാരിദ്ര്യം, അവമാനത്തിനു കാരണമല്ല. തളരാതെ നിറുത്തുന്നതിനാൽ ഗുണപൂർണ്ണതയെ ബലമെന്നു പറഞ്ഞു.

989. ഗുണപൂർണ്ണതയാകുന്ന സമുദ്രത്തിനു് അതിരായിട്ടുള്ളവൻ, ഭൂമി ഉലയുന്ന കാലത്തും-പ്രളയകാലത്തും, ഉലയുകയില്ല. തികവിന്റെ വലിപ്പം കാണിക്കാൻ അതിനെ സമുദ്രമാക്കി. ആ സമുദ്രത്തെ ഉൾക്കൊള്ളുന്നവൻ അതിന്റെ അതിരു്. ഉലയുക-ഇളകുക-കലുങ്ങുക.

990. സുപൂർണ്ണനു്-ഗുണങ്ങൾ നല്ലപോലെ നിറഞ്ഞിരിക്കുന്നവനു്, ആ നിറവിനു കുറവുവരുമെങ്കിൽ, പൊറ-ഭാരത്തെ-അവന്റെ ദേഹമാകുന്ന ചുമടിനെ, ഉരുധരയും-വലിയ ഭൂമിപോലും, പൊറാ-പൊറുക്കുകയില്ല-താങ്ങാൻ ശക്തമാകയില്ല. വരുകിൽ-വരുകയില്ലെന്നു സൂചിപ്പിക്കുന്നു. ഉരുധര-പൎവ്വതാദി മഹാഭാരങ്ങളെ താങ്ങുന്ന വലിയ ഭൂമി.

സൂ. സം:—981, 982 ഗുണപൂർണ്ണനു വേണ്ടുന്ന ഗുണ

ങ്ങൾ. 983–987 ഗുണപൂൎണ്ണതയുടെ മാഹാത്മ്യം. 988–990 ഗുണപൂർണ്ണന്റെ വിശിഷ്ടത.

അ. 100. മഹത്തത്തിലും ഗുണപൂർണ്ണതയിലുംനിന്നു തെററാതെ ആളുകളുടെ സ്വഭാവങ്ങൾ അറിഞ്ഞു്, ധൎമ്മവും ന്യായവും അനുസരിച്ചു പെരുമാറുക.

991. ആക്കം, സുഗമൻ–എളുപ്പം വന്നുകാണാൻ കഴിയുന്നവൻ–അതിനു സമയം അനുവദിക്കുന്നവൻ, ആവുക. എങ്കിൽ, സുഗുണത ആം വഴി–നല്ല ഗുണത്തോടു–നല്ല പെരുമാററത്തോടു കൂടിയവൻ എന്നു പറയപ്പെടുന്ന വല്ല വഴി, സുഗമം പോൽ–എളുപ്പം എത്താൻ കഴിയുന്നതാണുപോലും ഗുണപൂർണ്ണനായി ആക്കം സുഗമനായാൽ നല്ല പെരുമാററത്തിന്റെ മുറ താനേ ഉണ്ടായിക്കഴിഞ്ഞു. നല്ല വഴി–ലോകത്തെ വശീകരിക്കാൻ പൂൎവന്മാർ സ്വീകരിച്ച നല്ല വഴി. അതിനെ എളുപ്പം പ്രാപിക്കാൻ ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിക്കുന്ന ഉപായമെന്നു കാണിക്കാൻ, 'പോലും' എന്നു പറഞ്ഞു. ഉത്തമത്വം ഭാവിക്കുന്ന നീചന്മാർ സുഗമന്മാരല്ലാതെ കാണപ്പെടുന്നതിനെ ചൂണ്ടിപ്പറഞ്ഞതാണു് ഇതു്.

992. നല്ല കുലത്തിൽ പിറന്നവനായിരിക്ക. ആരിലും കരുണ ഉണ്ടായിരിക്ക ഇവ രണ്ടും ചേൎന്നാൽ അതു നല്ല ഗുണങ്ങൾ ഉള്ളവനായിരിക്ക എന്ന നല്ല വഴിയാണു്. രണ്ടും–രണ്ടും ഉണ്ടായിരിക്കണം. ദാക്ഷിണ്യാദി സൽസ്വഭാവങ്ങൾ ഉള്ള നല്ല പെരുമാററത്തിനു് ഇവ രണ്ടും ഒന്നിച്ചു് ഉണ്ടായിരിക്കണം.

993. ഉലകിനൊടു്–സജ്ജനങ്ങളോടു്, ഒരുവനു ശരീരംകൊണ്ടുള്ള, ഒപ്പു്–തുല്യത, തുല്യതയല്ല. നലരൊടു് ഒത്തൊരു–സജ്ജനങ്ങൾക്കു തുല്യമായ, ഗുണങ്ങൾകൊണ്ടുള്ള തുല്യതയത്രേ തുല്യത എന്നു പ്രസിദ്ധം. സജ്ജനങ്ങൾക്കു തുല്യം ഗുണങ്ങൾ ഉള്ളവൻ സജ്ജനതുല്യൻ.

994. നയ ധൎമ്മ ആഗ്രഹ ഫല സംയുതരുടെ–നീതിയെയും ധൎമ്മത്തെയും ആഗ്രഹിക്കുന്നതിനാൽ സിദ്ധിക്കുന്ന ഫല

ങ്ങോടുകൂടിയവരുടെ, ഗുണത്തെ ലോകം പുകഴ്ത്തും. ഫലം-തനിക്കും അന്യർക്കും സിദ്ധിക്കുന്ന ഫലം.

995. കളിയിലും, നേരമ്പോക്കിലും, ഇകഴ്‌വ്-നിന്ദനം-ഒരുവനെ നിന്ദിക്കുന്നതു്, ഇനിയാ-അവനു സുഖമല്ല. അതിനാൽ, പ്രകൃതിവിത്-പ്രകൃതിയെ അറിയുന്നവൻ-ലോകസ്വഭാവത്തെ അറിയുന്നവൻ, പക പെട്ടും-വിരോധപ്പെട്ടാൽ പോലും, അതിഗുണഗതി-അധികം ഗുണസ്വഭാവമുള്ളവനാണു്—ആ വിരോധം മാറത്തക്കവണ്ണം ഗുണങ്ങളോടുകൂടിയേ പെരുമാറുകയുള്ളൂ. ശത്രുവിനെ നിന്ദിക്കയില്ല.

996. ഗുണവാന്മാരുടെ സമ്പർക്കത്താൽ ലോകം ഉണ്ടായിരിക്കുന്നു-വർത്തിക്കുന്നു. അല്ലെങ്കിൽ; അതു്-ലോകം നശിച്ചുപോകുമായിരുന്നു.

997. സജ്ജനങ്ങൾക്കു ചേർന്ന ഗുണങ്ങൾ ഇല്ലാത്തവൻ, മതി-ബുദ്ധി, കുശപ്പുല്ലിന്റെ മുനപോലെതന്നെ, മൂർത്തും-മൂർച്ച-കൂർമ്മ ഉള്ളതായിരുന്നാലും, മരംതന്നെയാണു്-മരത്തിനു തുല്യൻതന്നെയാണു്. മരത്തിനു സ്പർശം എന്ന ഒരറിവേ ഉള്ളൂ. മനുഷ്യനു സ്പർശം കാഴ്ച മുതലായ അഞ്ചു് അറിവുകൾ ഉണ്ടു്. അതിനുംപുറമേ മനസ്സും, അതിൽ ചിന്തയും ഉണ്ടു്. അവയുടെ ഫലമാണു സദ്ഗുണങ്ങൾ

998. സ്നേഹമില്ലാതെ നമ്മുടെ നേരേ അനീതി ചെയ്യുന്നവരോടുപോലും, ഗുണം ഒഴികിൽ-നാം സദ്ഗുണമില്ലാതെ പെരുമാറിയാൽ, കുറ താൻ-അതു കുറവ്-കുററം-തെററുതന്നെയാണു്. അല്ലെങ്കിൽ സദ്ഗുണനും നിർഗ്ഗുണനുംതമ്മിൽ ഭേദം എന്തു്?

999. ചിരി അരുതാത്തവനു്-നിർഗ്ഗുണനാകയാൽ, അന്യരോടു കലർന്നു സന്തോഷിക്കാൻ കഴിയാത്തവനു്, വിസ്തൃതമായ ഈ ഭൂമി, പട്ടാപ്പകലും ഇരുളടഞ്ഞതാണു്. അവൻ ലോകത്തിന്റെ വഴക്കം അറിഞ്ഞുകൂടാത്തവനാണു്. അവനു് ഉന്മേഷമേ ഇല്ല.

1000. അപഗുണഗതം-ഗുണമില്ലാത്തവനെ ഗമിച്ച-ഗുണമില്ലാത്തവന്ന വന്നുചേൎന്ന, അതി വസു-വലിയ ധനം, കെട്ട കലം ആൻറ്-കെട്ട കലത്തിൽ അകപ്പെട്ടു, ചീത്തയായിപ്പോയ നല്ല പാലുപോലെയാണ്. വന്നുചേൎന്ന-അവന്ന നേടാൻ കഴികയില്ല, പൂൎവ്വപുണ്യത്താൽ വരണം. വലിയ ധനം-എല്ലാ ഫലങ്ങളും നേടാൻ കഴിയുന്നതെന്ന കാണിക്കുകയും, ഇവൻെറ ധനംകൊണ്ട് ഒരു ഫലവും ഇല്ലെന്ന സൂചിപ്പിക്കയുംചെയ്യുന്നു. നിഷ്ഫലധനത്തെപ്പററിയാണ് അടുത്ത അധ്യായമെന്ന സൂചന.

സൂ. സം:—991, 992 സുഗുണൻ ആരു്. 993-996 നല്ല പെരുമാററമുള്ളവൻെറ മഹിമ. 997-1000. മനുഷ്യഗുണങ്ങൾ ഇല്ലാത്തവൻെറ നീചത്വം.

അ. 101. നേടിയവന്നും അന്യൎക്കും ഫലപ്പെടാത്ത ധനത്തിൻെറ സ്വഭാവം പറയുന്നു. ഉടയവൻെറ ദോഷത്താൽ ധനം നിഷ്ഫലമാകുന്നു.

1001. കണക്കററ ധനം ഉണ്ടായിരുന്നിട്ടും, അനുഭവിക്കാതെ വീട്ടു നിറയെ അടുക്കി വച്ചുകൊണ്ടിരിക്കുന്നവൻ ജീവിച്ചിരിക്കുമ്പോഴും ചത്തവൻതന്നെ. എന്തെന്നാൽ, ആ ധനംകൊണ്ട് അവന്ന് എന്തു ഫലം ഉണ്ടാകുന്നു?

1002. ധനത്താൽ, എന്തും-ഏതും-എല്ലാം ഉണ്ടാകുംഎന്ന വിചാരത്താൽ, അരുളാ കൊതി ആം-ആൎക്കും ഒന്നും കൊടുക്കാത്ത ലോഭമാകുന്ന, ഇരുളാൽ-മയക്കത്താൽ, ദുൎജ്ജനി ആം-കെട്ട ജന്മം ഉണ്ടാകുന്നു. മയക്കം-ധനം നേടുമ്മുമ്പു ബോധമുണ്ടായിരുന്നെന്നും, പിന്നെ പിടികൂടിയതാണെന്നും ആശയം. ദുൎജ്ജനി-1. ദുഃഖം നിറഞ്ഞ ജന്മം. 2. എല്ലാം ഉണ്ടായിരുന്നാലും ഒന്നും അനുഭവത്തിനില്ലാത്ത ജന്മം. 3. അനുഭവിച്ചാലും നിറവില്ലാത്ത ജന്മം. പട്ടിണികണ്ടാലും ഒന്നും കൊടുക്കാത്ത ധനികന്ന് എല്ലാം ഉണ്ടായിരുന്നാലും വിശന്നു വലയുന്ന ജന്മം ഫലം.

1003. അന്യരെക്കാൾ കൂടുതൽ ധനം നേടാൻ കരുതി, അതിനുവേണ്ടി കീർത്തിയെ ബലികഴിക്കുന്നവൻ, ഭൂമിക്കു പൊറുക്കാത്ത ചുമടുതന്നെയാണു്. സൂ. 231നോക്കുക. കീർത്തി ഇഹപരങ്ങൾക്കു് ഉതകുന്ന ശാശ്വതധനമാണു്. ദാനത്താൽ അതു വളർത്തുക.

1004. ഒന്നും കൊടുക്കായ്കയാൽ, ആർക്കും സ്നേഹംതോന്നിക്കാത്തവൻ, മരണാനന്തരം ശേഷിച്ചുനില്ക്കുന്നതായി കരുതിയിരിക്കുന്നതു് എന്താണു്? ദാനശീലനു കീർത്തി ശേഷിക്കുന്നു, സൂ. 232.

1005. അനവധി ധനം നേടിയാലും, ദാനംചെയ്കയും അനുഭവിക്കയും ചെയ്യാത്തവനു് ഒന്നും ഇല്ല—ഇല്ലാത്തതുപോലെ തന്നെ. കൊടുപ്പോടു് ഊണു്—രണ്ടും ഒന്നിച്ചു വേണമെന്നു കാണിക്കുന്നു. അനുഭവത്തെക്കാൾ വലുതെന്നു കാണിക്കാൻ ദാനത്തെ ആദ്യം പറഞ്ഞു. ദാനം ധർമ്മത്തെയും അനുഭവം കാമത്തെയും കുറിക്കുന്നു. അവനു പുരുഷാർത്ഥങ്ങളിൽ ധർമ്മവും കാമവും ഇല്ല. ഫലപ്പെടായ്കയാൽ, അർത്ഥവും—ധനവും ഇല്ല.

1006. അർഹർക്കു്—ദാനം വാങ്ങുവാൻ അവകാശമുള്ളവർക്കു്—സജ്ജനങ്ങളായ ദീനന്മാർക്കു്—സൽപ്പാത്രങ്ങൾക്കു്. അരുളാതെ—കൊടുക്കാതെ. ആറുംപോൻ—വച്ചുകൊണ്ടിരിക്കുന്നവൻ. അതിനു്—ആ ധനത്തിനു്. ധനംകൊണ്ടു സാധിക്കേണ്ടും ദാനാനുഭവങ്ങൾ ഇല്ലാതെ ധനം വച്ചു കാക്കുന്നവൻ ആ ധനത്തിനു പിടിപെട്ട ദുഃഖംതന്നെയാണു്.

1007. ദീനർക്കു് കൊടുക്കാത്ത ധനം, ശീലസൌന്ദര്യാദിഗുണങ്ങൾ ഉണ്ടായിരുന്നിട്ടും, അനുഭവിക്കാൻ ഭർത്താവില്ലാതെയിരുന്നു പരിണതയായ—വൃദ്ധയായ കന്യകപോലെയാണു്. കന്യക—വിവാഹം കഴിയാത്തവൾ. ദാനം ചെയ്യാനുള്ള പിതാവും, സ്വീകരിക്കാനുള്ള വരനും ആ കന്യകയും ഫലം പെറാതെ കഴിയുന്നു, അതുപോലെ ഈ ധനവും.

1008. ദരിദ്രരുടെ സമീപം പാൎത്തിരുന്നും ഒന്നും കൊടു ക്കായ്കയാൽ, പ്രിയൻ എന്ന നില ഇല്ലാത്ത–അവർ പ്രിയ പ്പെടാത്ത, ധനികൻ, നാട്ടിൽ–ആരം പാൎപ്പുള്ള ദിക്കിൽ, പഴുത്തു നില്ക്കുന്ന കാഞ്ഞിരംപോലെ തന്നെയാണു്. ഇതിന്ന വിപരീതം, സൂ. 216.

1009. അൻപും സുകൃതവും തന്റെ സുഖവും ഇല്ലാത്ത ആൎജ്ജിതം അനുഭവത്തിനു്, അന്യന്മാൎക്ക കൈവശപ്പെട്ടു. അൻപു് ഇല്ല–ഒന്നും കൊടുക്കാതെയിരിക്കാൻവേണ്ടി ബന്ധു മിത്രാദികളോടു കൂറില്ലാതെ പെരുമാറും. സുകൃതം–ധൎമ്മം– ദരിദ്രൎക്ക ദാനംചെയ്യായ്കയാൽ ധൎമ്മമില്ല. താൻ അനുഭവിക്കാ യ്കയാൽ തന്റെ സുഖവും ഇല്ല. ആൎജ്ജിതം–സമ്പാദിക്കപ്പെ ട്ടതു്–സമ്പാദിച്ച ധനം. ധനത്തിന്റെ ഫലമായ ധൎമ്മകാമ ങ്ങൾ നേടിക്കൊള്ളാത്തവന്ന ധനത്താൽ ഉള്ളതു സമ്പാദന വിഷമം മാത്രമാണെന്ന കാണിക്കാൻ 'ആൎജ്ജിതം' എന്ന പറഞ്ഞു. അതു സന്തതിക്കും ഉതകാതെപോകുമെന്ന കാണി ക്കാൻ അന്യന്ന പോമെന്നും പറഞ്ഞു.

1010. ധനികനായ നല്ലവന്റെ ലഘുവാം ദീനത–അല്പ കാലത്തേക്ക മാത്രം നില്ക്കുന്ന ദാരിദ്ര്യം മേഘസമൂഹം വര ളുന്നതുപോലെയാണു്. നല്ലവൻ–ദാനാദി ധൎമ്മങ്ങളാൽ നല്ല വൻ എന്ന പേരുകേട്ടവൻ. ലഘു–അവന്റെ ദാരിദ്ര്യം അല്പ കാലത്തേക്ക മാത്രമേ നില്പൂയുള്ളൂ. ലോകം മുഴുവൻ സുഖിപ്പി ക്കുന്ന മേഘങ്ങളുടെ വറൾച്ചയും ലഘുവാണു്. രണ്ടുകൂട്ടരും അല്പകാലത്തിന്നുള്ളിൽ വീണ്ടും ലോകത്തിന്ന ഫലപ്പെടുന്നു. നിഷ്ഫലധനം ഒരിക്കലും ഫലപ്പെടുന്നില്ലെന്നു് ഇതിനാൽ വ്യക്തം.

സൂ. സം:—1001. നേടിയവന്ന ഫലിക്കാത്ത ധനം. 1002–1004 അന്യൎക്കും ഫലിക്കാത്ത ധനം. 1005, 1006 മെല്പറഞ്ഞവ രണ്ടും ചേൎത്തു പറയുന്നു. 1007–1010 നിഷ്ഫല ധനത്തിന്റെ കുററം പൊതുവേ.

അ. 102. ഗുണപൂൎണ്ണത, അധ്യാ. 99. നല്ല പെരുമാറ്റം, അധ്യാ. 100. നിഷ്ഫലധനം നേടായ്ക, അധ്യാ. 101. ഇത്യാദി നന്മകൾകൊണ്ടു മാന്യരായവർ സ്ഥിതിക്കു ചേരാത്ത കൎമ്മങ്ങൾ ചെയ്യാതെ പിന്മാറുന്ന മനോഗതിയുള്ളവരാണു്. ആ മനോഗതിയെപ്പററി പറയുന്നു.

1011. സത്തുക്കൾക്കു സ്ഥിതിക്കു ചേരാത്ത, ക്രിയയിൽ-കൎമ്മത്തിൽ തോന്നുന്ന ത്രപ-നാണംതന്നെയാണു നാണം. മററുള്ളു്-അതല്ലാതെ മനോവാക്കായങ്ങളുടെ ഒതുക്കമാകുന്ന നാണം, കുലസ്ത്രീകളുടെ നാണമാണു്.

1012. ഉട-ഉടുപ്പു്-വസ്ത്രം. സാധാരണ മനുഷ്യരിൽനിന്നു വിശേഷവിധിയാണു സത്തുക്കൾക്കു നാണം.

1013. ജീവനു കുറി നില-ജീവൻ കുറിയായിക്കരുതി കാത്തു രക്ഷിച്ചു, വിടാൻ മനസ്സില്ലാതെവച്ചുകൊണ്ടിരിക്കുന്ന പാൎപ്പിടം, മെയ്-ദേഹമാണു്. അതുപോലെതന്നെ എല്ലാ ഗുണങ്ങളുടെയും തികവിനു്, കുറിനില, നാണ നലം-നാണമെന്ന നന്മയാണു്. ഗുണങ്ങളുടെ നിറവു്, അധ്യാ. 99. നില-നിലയം-പാൎപ്പിടം. ദേഹത്തോടുകൂടിയേ ജീവൻ ഫലപ്പെടു. നാണത്തോടുകൂടിയേ ഗുണപൂൎണ്ണതയും ഫലപ്പെടു.

1014. അണി-ആഭരണം. മദഗതി-എന്തും ചെയ്യാമെന്ന അഹങ്കാരസ്വഭാവം. പാഴ്പിണി-കാണുന്നവൎക്കും തനിക്കും, വളരെ വേദന ഉണ്ടാക്കുന്നതു്. ത്രപ-നാണം,അഴകിനു കാരണമാകയാൽ ആഭരണം. മദഗതി കാണുന്നവൎക്കു, പൊറുക്കായ്കയാൽ ഉടനെയും, തനിക്കു കാലാന്തരത്തിലും വേദന ഉണ്ടാക്കുന്നു.

1015. അന്യന്റെ പഴിയും തന്റെ പഴിയും-അന്യനു വന്ന പഴി തനിക്കു വന്ന പഴിപോലെ നാണിക്കുന്നവൻ, നാണത്തിനു് ഇരിപ്പിടമാണുപോൽ. പഴി-അധൎമ്മത്താൽ ഉണ്ടാകുന്ന ദുഷ്കീൎത്തി. ആ ബുദ്ധിയുള്ളവൻ മഹാൻ, അവനെ സത്തുക്കൾ മാനിക്കും.

1016. നാണം, വിസ്താരമുള്ള ലോകം എന്ന രണ്ടിൽ, സ്വരക്ഷയ്ക്കു് അരണായ്-കോട്ടയായി ഏതു വേണമെന്നു ചോദിച്ചാൽ, നലൻ-നല്ലവൻ-ഗുണവാൻ ത്രപയെകൊാംവൃ-നാണത്തെ സ്വീകരിക്കും, ലോകത്തെ സ്വീകരിക്കയില്ല. പാപദൃഷ്ടീത്തികൾ പററാതെ കാക്കുന്നതിനാൽ കോട്ട. ഭൂമി പാപദൃഷ്ടീത്തികൾക്കു് ഇടയാകും.

1017. നാണത്തെ രക്ഷിച്ചു നടക്കുന്നവൻ, പ്രാണന്-പ്രാണരക്ഷയ്ക്കു വേണ്ടിയും, അതു്-അതിനെ-നാണത്തെ കളികയില്ല. അതിന്-അതിനുവേണ്ടി-നാണത്തിനുവേണ്ടി, ജീവനെയും ഉപേക്ഷിക്കും. അവൻ ജീവനെക്കാൾ നാണത്തെ വലുതായിക്കരുതുന്നു.

1018. പര ജനം-അന്യർ-കേട്ടവരും കണ്ടവരും. അഞ്ചുക-പേടിക്ക-നാണിക്ക. സുകൃതം - ധമ്മം-ധമ്മദേവത. നാണത്തോടു ബന്ധമില്ലാത്തവനെ ധമ്മം വിട്ടൊഴിയും.

1019. ശീലപ്പിഴ നിന്നാൽ കുലഹതി-ഒരുവനിൽ നട പടിത്തെററു് ഉറച്ചുനിച്ചാൽ അവൻെറ കുലത്തെ മാത്രമേ അതു നശിപ്പിക്കു. നാണപ്പിഴ നിന്നാൽ അതു സദ്ഗുണങ്ങളെഎല്ലാം പാടെ നശിപ്പിക്കും. നാണപ്പിഴ-നാണത്തെററു്-നാണിക്കേണ്ടതിനെ നാണിക്കായ്ക. നടപടിത്തെററിനെക്കാൾ വലുതാണു നാണത്തെററു്.

1020. നാണം ഇല്ലാത്ത വത്തന-നാണം കെട്ടവൻ ജീവനുള്ളവരെപ്പോലെ പെരുമാറുന്നതു്. ചരടുപിടിത്തത്താൽ പാവകൾ ജീവൻ നടിക്കുമ്പോലെയാണു്. ആട്ടക-അഭിനയിക്ക.

സൂ. സം:—1011. നാണത്തിൻെറ ലക്ഷണം. 1012-1014 നാണത്തിൻെറ മാഹാത്മ്യം. 1015 നാണമുള്ളവൻെറ വിശിഷ്ടത. 1016, 1017 നാണത്തെ മാനിക്കുന്നവരുടെ സ്വഭാവം. 1018-1020 നാണംകെട്ടവൻെറ നീചത്വം.

അ. 103. സ്വവംശത്തിൻെറ ശ്രേയസ്സു വർദ്ധിപ്പിക്കുന്ന മാഗ്ഗം. തെററിനെ നാണിക്കുന്നവനേ കുലോദ്ധാരണം സാധിക്കു.

1021. കുലോദ്ധാരണത്തിനായി തുടങ്ങിയ, പ്രവൃത്തി തീരുമ്മുമ്പേ വിട്ടൊഴിയാതെയിരിക്കുന്നതു മഹത്വങ്ങളിൽ വലിയ മഹത്വമാണു്. അധ്യായനാമത്താൽ, കുലോദ്ധാരണത്തിനായി തുടങ്ങിയ പ്രവൃത്തി എന്നു ചേർത്തു. ഒഴിക്കൽ ഒഴിവതു്-വിടലിനെ വിടുന്നതു്-വിടാതെയിരിക്കുന്നതു്. മകുടം-കിരീടം-ഏററവും ഉയന്നതു്.

1022. പരിശ്രമശീലൻ തികഞ്ഞ അറിവോടുകൂടി, ഉലയാതെ-തളന്നു മാറാതെ, യത്നിക്ക, എങ്കിൽ കുലം ഉയരും. അറിവു്-സ്വതേ ഉള്ളതും പഠിച്ചറിഞ്ഞതും.

1023. കുലത്തിൻെറ ഉയർച്ചയിൽ ആശ ഉള്ളവൻ അതിനു യത്നിക്കാൻ ഇറങ്ങുമ്മുമ്പു്, സഹായിക്കാൻ തററുടുത്തു തയാറായി ദൈവമേതന്നെ ഇറങ്ങും. ദൈവം-1. ഈശ്വരൻ. 2. ഭാഗ്യം. അവനു ദൈവം അനുകൂലിക്കുമെന്നു സാരം.

1024. കുലാത്ഥം-കുലത്തിനു്-കുലോദ്ധാരണത്തിനു്. അവിരതയത്നം-വിശ്രമമില്ലാത്ത യത്നം, എണ്ണാഞ്ഞും-അതു ഫലിപ്പിക്കാനുള്ള മാർഗ്ഗങ്ങൾ ചിന്തിച്ചില്ലെങ്കിലും, താനേതന്നെ ഫലിക്കും. 1023-ാം സൂത്രത്തിലെ ദൈവാനുകൂല്യത്താൽ ഫലിക്കും.

1025. തെററില്ലാത്തവനായി, കുലത്തിനു മംഗളംകൊടുക്കുന്നവനെ-കുലം നന്നാക്കുന്നവനെ, ചുററം എഴാൻ-അവനുമായി ബന്ധുത്വം ഉണ്ടാകാൻ, ജനങ്ങൾ താനേ വന്നു ചുററിക്കൂടും. തെററു്-അധമ്മവും അനീതിയും.

1026. മനുഷ്യനു്, ഉയന്ന ആണ്മ-ആണത്തം, അന്വയം ആൾവതിനു്-വംശം ഭരിച്ചു് ഉയത്താൻ വേണ്ടുന്ന ആണത്തം നേടുക എന്നതാണു്.

1027. പടക്കളത്തിൽ പടയാളികൾ പലരും ഉണ്ടെങ്കിലും, ആഹവ ഭാരം-യുദ്ധത്തിൻെറ ഭാരം, താങ്ങാനുള്ള ചുമതല അതിലെ ശൂരന്മാരിലാണു്. അതുപോലെ, കുലം ഭരിച്ചു് ഉയത്താനുള്ള ചുമതല ആ കുലത്തിലെ സമത്ഥന്മാരിലാ

ണ്. പിന്മാറായ്ക, എതിരാളിയുടെ യത്നം വിഫലമാക്കുക മുതലായവ യുദ്ധഭാരം.

1028. കുലകന്—കുലം നന്നാക്കുന്നവന്റെ ദുരഭിമാനവും മടിയും കുലത്തിൻെറ കെട്ടുതലിന് ഇടയാക്കും, അതിനാൽ അവൻ തരുണം കാക്കേണ്ടാ. തരുണം കാത്തിരിക്കാതെ യത്നിക്കണം. മഴ, മഞ്ഞ്, തൻെറ കെട്ടകാലം ഇത്യാദി ഒഴിഞ്ഞു സൗകര്യമായി കിട്ടുന്ന കാലം തരുണം. മാനം-മററ്റുള്ളവർ സുഖമായിക്കഴിയുന്നു, ഞാൻ മാത്രം ബുദ്ധിമുട്ടണമോ, ഫലിച്ചില്ലെങ്കിൽ മാനക്കേടാണല്ലോ ഇത്യാദി അഭിമാനം. കുലോദ്ധാരണകർമ്മങ്ങൾക്ക 481-ാം സൂത്രപ്രകാരം കാത്തിരിക്കരുത് എന്നു സാരം.

1029. അപദോഷം—ദോഷമില്ലാതെ. അവൻെറ മെയ്—ദേഹം, നിരന്തരാദ്ധ്വാനംകൊണ്ടു ക്ലേശിക്കാൻ മാത്രമല്ല, കുലോന്നതിയാൽ ഉള്ള ഇഹപരസുഖങ്ങൾ അനുഭവിക്കാൻ ഉള്ളതുമാണ്.

1030. താങ്ങാൻ തക്കവൻ ഇല്ലാത്ത കുലം, സങ്കടമാകുന്ന കോടാലി അടിവെട്ടുമ്പോൾ വീണുപോകും. അഴൽ—ദുഃഖം—ദാരിദ്ര്യം മര്യാദകേട്, മാനഹാനി മുതലായ കെട്ടതികൾ. വളക്കാൻ ആളുണ്ടെങ്കിൽ വളരുകയും, ഇല്ലെങ്കിൽ പട്ടകയും ചെയ്യുന്നതിനാൽ കുലത്തെ വൃക്ഷമായി രൂപണംചെയ്തു.

സൂ. സം:—1021, 1022 എങ്ങനെയുള്ളവൻ കുലോന്നതിക്കു യത്നിക്കണം. 1023, 1024 കുലോദ്ധാരകനും ദൈവവും. 1025-1027 കുലോദ്ധാരകൻെറ മാഹാത്മ്യം. 1028, 1029 കുലോദ്ധാരണയത്നത്തിൻെറ സ്വഭാവം. 1030 രക്ഷകൻ ഇല്ലാത്ത കുലം.

അ. 104 കുചേലനും കുബേരനും ജീവിതത്തിന് ഒന്നുപോലെ ആവശ്യമാണു കൃഷി. കുലോദ്ധാരണത്തിന് ഇതു അത്യാവശ്യം.

1031. കൃഷിയുടെ ക്ലേശം വിചാരിച്ചു, മററു പണികളിൽ ഏർപ്പെട്ടു ചുററിത്തിരിഞ്ഞും, ആരും ഒടുവിൽ കൃഷിക്കാരൻെറ,

പിന്നിൽ വരും. അതിനാൽ, ഉഴന്നും-ബുദ്ധിമുട്ടിയാലും, കൃഷിതന്നെയാണു് ഉത്തമമായ പണി. ഏതു തൊഴിലുകാരന്നും ആഹാരത്തിനു കൃഷിതന്നെ വേണം. ഉഴവന്റെ പിൻ വരിക-1. കർഷകന്റെ സഹായം അപേക്ഷിക്ക. 2. കൃഷകനെ പിൻതുടരുക-കൃഷിചെയ്ക.

1032. ഉഴവോൻ-കൃഷിക്കാരൻ, കൃഷി സാധിക്കാത്തവൎക്കു് ഊന്നായി-താങ്ങായിനിന്നു്, അതുനിമിത്തം, ലോകമാകുന്ന തേരിനു്, ഒരു-വിലയേറിയ, അച്ചാണിയാണു്. അച്ചാണി-സൂ. 667 നോക്കുക. കൃഷകൻ ഇല്ലെങ്കിൽ ലോകം നടക്കയില്ല.

1033 ഉഴുതുണ്ടു ജീവിക്കുന്നവരാണു, ജീവിക്കുന്നവർ-സ്വതന്ത്രരായി ജീവിക്കുന്നവർ. മററുള്ളവർ ഇവരെ തൊഴുതു്-ആശ്രയിച്ചു്, ഉണ്ടുജീവിക്കുന്ന അടിമകളാണു്. അടിമകൾ അസ്വതന്ത്രരാണല്ലോ.

1034. പൊലിയൊടു-കൃഷിചെയ്കയാൽ, നെല്ലോടുകൂടിയവരായി, നിഴലോർ-ക്ഷീണന്മാൎക്കു, തണൽകൊടുക്കുന്നവർ-കൃഷകർ, പല കുട നിഴൽ പല രാജാക്കന്മാരുടെയും കുടയുടെ നിഴലിനെ- നിഴലിൽപെട്ട രാജ്യങ്ങളെ. തം കുട അടിയിൽ-തങ്ങളുടെ രാജാവിന്റെ കുടയുടെ കീഴ് കാണുന്നു. കൃഷകന്മാർ രാജ്യത്തിന്റെ ജീവൻ. അവരും രാജാവും വേറല്ല എന്ന അൎത്ഥത്തിൽ തങ്ങളുടെ കുട എന്നു പറഞ്ഞു. കൃഷകന്മാർ രാജ്യത്തിനു് ഐശ്വൎയ്യംനേടി രാജാവിനു ഭൂമി മുഴുവൻ അടിമപ്പെടുത്തുന്നു. നല്ല കൃഷകർ ഉള്ള രാജ്യത്തിനു മററു രാജ്യങ്ങൾ കീഴ്പ്പെടുന്നു.

1035. ഉഴുതു് ഉണ്ണുന്നവൻ ഇരക്കുകയില്ല. അൎത്ഥികൾക്കു്-ഇരക്കുന്നവൎക്കു്, അരുളും-ദയയോടെ കൊടുക്കും, ഒളിക്കയില്ല-ഉള്ളതിനെ മറച്ചുവച്ചുകൊണ്ടു്, ഇല്ലെന്നു പറകയില്ല. അവനു് എന്നും ഐശ്വൎയ്യമെന്നു് ഈ ശീലം സൂചിപ്പിക്കുന്നു.

1036. കൃഷിക്കാരന്റെ കൈ മടിച്ചിരിക്കുമെങ്കിൽ, ലോകം വിട്ടവനും നിലകെടും. മടിക്ക—1. ഉത്സാഹംകെടുക-പ്രവ

ത്തിക്കാതെയിരിക്ക-കൃഷിചെയ്യാതെയിരിക്ക. 2. മടക്കി വയ്ക്കുക. 3. കൈ നിവൎത്തു ദാനംചെയ്യാതെയിരിക്ക. മടി- 1. ഉത്സാഹശൂന്യത. 2. മടക്ക്. ഉലകംവിട്ടവൻ-1. സൎവ്വ സംഗപരിത്യാഗം ചെയ്യവൻ-ഊണുപോലും ഉപേക്ഷിച്ച വൻ. 2. മരിച്ചവൻ. 'ഉം എന്നതു് ഉലകംവിടാത്ത മററു ള്ളവൎക്കും എന്നു കാണിക്കുന്നു. നിലകെട്ടുക-1. അതാതുനില കറം നശിക്ക. 2.രക്ഷകെട്ടുക. മരിച്ചവരുടെ ആത്മാക്കറംക്കു- പിതൃക്കറംക്കു, പിണ്ഡദാനാദികറംക്കു കൎഷകൻെറ സഹായം വേണം. സൂ. 41, 43 നോക്കുക, കൎഷകൻ കൈമടിച്ചാൽ. ലോകമേ കെട്ടും, സൂ. 1032 നോക്കുക.

1037. മണ്ണു് ഉളക്കി വെയിൽ കൊള്ളിച്ചു്, ഒരുപടിമണ്ണു് ഒരു പിടിയാകത്തക്കവണ്ണം ഉണക്കി, ആ നിലത്തിൽ കൃഷി ചെയ്താൽ, വളം ഒരു പിടിപോലും ഇട്ടില്ലെങ്കിലും, നിറഞ്ഞ പൊലി-നല്ല വിളവു് ഉണ്ടാകും. പടി-നാഴി, പക്കാ മുത ലായവപോലെ ഒരളവു്. പൊലി-അറുത്തടിച്ചു കൂട്ടിയിട്ടി രിക്കുന്ന നെല്ലു്.

1038. ആ നിലത്തിനു്, ഉരം ഉഴവിലും നന്നു്—ഉഴുന്ന തിനെക്കാറം നന്നാണു വളമിടുന്നതു്. അഥ-അതു രണ്ടും ചെയ്തതിൽപ്പിന്നെ, കള പിഴുതുകളഞ്ഞാൽ, നോട്ടം നീരി ലുമേ നന്നു്-ആ കൃഷിയെ നോക്കിക്കാത്തുകൊള്ളുന്നതു് വേണ്ടുന്ന വെള്ളം പായിച്ചുകൊടുക്കുന്നതിനെക്കാറം നന്നാ ണു്. കാത്തുകൊള്ളുക-ജന്തുക്കളോ മററോ നശിപ്പിച്ചുകള യാതെ നോക്കിക്കൊള്ളുക. ഉഴുക, വളമിടുക, കളപറിക്ക, വെള്ളംപായിക്ക, കാത്തുകൊള്ളുക എന്ന മുറയ്ക്കു്, അഞ്ചും കൃഷിക്കു് ആവശ്യമാണെന്നു് ആശയം.

1039. ഉടയൻ എന്നും ചെന്നുനോക്കി, വേണ്ടതുചെയ്യാത്ത നിലം, പ്രിയപോൽ-അവൻെറ ഭാൎയ്യ എന്നപോലെ, വെറു പ്പാൽ-വെറുപ്പുനിമിത്തം, കലഹിക്കും. നിലത്തിൽ വിളവു കുറയുമെന്നു സാരം.

1040. ഇല്ല എന്ന്-എനിക്ക് കാലക്ഷേപത്തിന് ഒന്നും ഇല്ല-ദരിദ്രനായിപ്പോയല്ലോ എന്നു പുലമ്പിക്കൊണ്ടു, അലസം വാഴ്വോനെ-കൃഷിചെയ്യാതെ മടിയനായിക്കഴിഞ്ഞു കൂടുന്നവനെ, പരിഹസിച്ച്, നിലം എന്ന നല്ലവൾ-കാരുണ്യവതി, ഉള്ളുകൊണ്ടു ചിരിക്കും. കൃഷിചെയ്യുന്നവനു വേണ്ടവ കൊടുത്തു രക്ഷിക്കുന്നതിനാൽ നല്ലവൾ. "ഇല്ലെന്ന്" എന്ന വാക്കിനാൽ, അടുത്ത അദ്ധ്യായം ദാരിദ്ര്യത്തെപ്പററിയാണെന്നു സൂചന.

സൂ. സം:—1031 കൃഷിയുടെ മാഹാത്മ്യം. 1032-1036 കർഷകന്റെ മേന്മ. 1037-1039 കൃഷിചെയ്യേണ്ടും വിധം. 1040 കൃഷി ചെയ്യാത്തവന്റെ കുററം.

അ. 105. അനുഭവിക്കാൻ ഒന്നും ഇല്ലായ്ക.

1041. ദുർഗ്ഗതി ദുർഗ്ഗതി-ദാരിദ്ര്യം എന്ന നരകം, മാത്രമാണ്, ദുർഗ്ഗതിപോൽ ഒരു ദുർഗ്ഗതി-ദാരിദ്ര്യത്തിനുതുല്യമായ ഒരു നരകം. ദുർഗ്ഗതി-1. ദാരിദ്ര്യം. 2. നരകം.

1042. പാതകി പഞ്ഞം-പാപിയായ ദാരിദ്ര്യം, പിടിപെട്ടവന് ഇഹലോകവും പരലോകവും നിഷ്ഫലമായിപ്പോകും. ദരിദ്രന് അനുഭവത്തിന് ഇല്ലാഞ്ഞു് ഇഹലോകസുഖം കെടുന്നു. ദാനം മുതലായ ധർമ്മകർമ്മങ്ങൾ ഇല്ലാഞ്ഞു പരലോകസുഖവും കെടുന്നു. ഇങ്ങനെ കെടുക്കുന്നതിനാൽ ദാരിദ്ര്യം പാപി.

1043 ദാരിദ്ര്യ ആഹ്വയ-ദാരിദ്ര്യം എന്നു പേരുള്ള, ലോഭാൽ-ആഗ്രഹത്താൽ, കുടുംബപാരമ്പര്യവും കീർത്തിയും ഒന്നിച്ചു നശിക്കും. ദാരിദ്ര്യാഹ്വയ ലോഭം-ആഗ്രഹിക്കുന്നതു് ഇല്ലെങ്കിലാണ് അതിന്റെ ദാരിദ്ര്യം തോന്നുന്നതു്. ആഗ്രഹം ഇല്ലെങ്കിൽ, ദാരിദ്ര്യവും ഇല്ല. അങ്ങനെ, ദാരിദ്ര്യം ആഗ്രഹത്തിന്റെ അന്യരൂപമാകയാൽ, ദാരിദ്ര്യത്തെ ആഗ്രഹമെന്നു പറഞ്ഞു. ദരിദ്രൻ ദാരിദ്ര്യശാന്തിക്കു് കുടുംബപാരമ്പര്യത്തിനും കീർത്തിക്കും ചേരാത്തവ ചെയ്തുപോകും. അങ്ങനെ അവ രണ്ടും ഒന്നിച്ചു നശിക്കും.

1044. വറുതി-ദാരിദ്ര്യം, സുകുലജനിലും-നല്ല കുലത്തിൽ പിറന്നവനിലും, കറവ് ആം-സ്ഥിതിക്കു കറവ് ഉണ്ടാകുന്ന, മൊഴി ആം-വാക്കാകുന്ന, മറവിയെ, ഏററും-വരുത്തും. 'ഉം'-സുകുലജൻ സ്ഥിതിക്കു കുറവു വരുത്തുന്ന വാക്കു പറക യില്ലെന്നു കാണിക്കുന്നു. ഒന്നാമത്തെ 'ആ' ആവുന്ന-ഉണ്ടാ കുന്ന എന്ന അൎത്ഥത്തിലും, രണ്ടാമത്തെ 'ആം' ആകുന്ന, അതായതു്, രണ്ടും ഒന്നുതന്നെ എന്ന അൎത്ഥത്തിലും എടുക്കു ണം. കുടുംബയോഗ്യത മറക്കുകയാലാണു കുറവു വരുത്തുന്ന മൊഴി പറയുന്നതു്. അതിനാൽ ആ മൊഴിയെത്തന്നെ 'മറവി' എന്നു പറഞ്ഞു. 'ആം' രണ്ടും ഒരു അൎത്ഥത്തിൽ എടുത്താൽ, കുറവുണ്ടാകുന്ന മൊഴി ഉണ്ടാകുന്ന മറവി എന്നു പറയാം. 'വല്ലതും തരുന്ന' എന്ന യാചനയാണു കുടുംബ യോഗ്യതയെ മറന്ന വാക്കു്.

1045. ദാരിദ്ര്യദുഃഖത്തിനുള്ളിൽ പലദുഃഖങ്ങളും ഉണ്ടാകും. പല പിണികൾ-വിശപ്പു്, ഇരപ്പു്, തരാൻ ഒന്നുമില്ലെന്നു കേൾക്കുന്ന വേദന, മനസ്സില്ലാതെ തരുന്നതു വാങ്ങിക്കു, നീചവൃത്തികൾ ചെയ്യാൻ ഇടയാക മുതലായവ.

1046. 1. നല്ല തത്ത്വങ്ങൾ നല്ലപോലെ തെളിച്ചു പറ ഞ്ഞാലും, ദരിദ്രൻ പറയുന്നു എങ്കിൽ, ആരും അതു വക വയ്ക്കയില്ല. 2. നല്ല തത്ത്വങ്ങൾ തെളിച്ചു് ഉപദേശിച്ചാലും, ദരിദ്രനു് ഓതുകിലോ-ദരിദ്രനാടാണു് അതു് ഉപദേശിക്കു ന്നതെങ്കിൽ അതു നിഷ്ഫലം-അവൻെറ ചെവിയിൽ കേറുക യില്ല. ആ തത്ത്വങ്ങളെ അനുസരിക്കാൻ അവനു കഴികയില്ല, ദാരിദ്ര്യശാന്തിക്കു ചെയ്യാവുന്നതെല്ലാം അവൻ ചെയ്യും. പൊരുൾ-തത്ത്വം. ദരിദ്രൻ ഓതുകിലോ, ദരിദ്രനു് ഓതു കിലോ എന്നു രണ്ടു വിധത്തിൽ അൎത്ഥമെടുക്കണം.

1047. പുണ്യം ചാരാത്തോരു-ധൎമ്മത്തോടു പൊരുത്തമി ല്ലാത്ത, അധനി ദരിദ്രൻ, അവൻെറ പെററമ്മയ്ക്കും അന്യ നാണു്. അധൎമ്മത്താൽ ദാരിദ്ര്യം, ദാരിദ്ര്യത്താൽ വീണ്ടും

അധൎമ്മം, ഇങ്ങനെ, ദാരിദ്ര്യത്തിനു ധൎമ്മത്തോടു പൊരുത്തമേ ഇല്ല. പുത്രസ്നേഹം മായാത്ത പെററമ്മയ്ക്കുപോലും അവനെ സ്നേഹമില്ല. മററ് ആരം—ഒരു ബന്ധവും ഇല്ലാത്ത അന്യൻ. അപ്പോഠ മററുള്ളവൎക്കോ? വാങ്ങിക്കുകയല്ലാതെ കൊടുക്കുക ദരിദ്രനു സാധ്യമല്ല, അവനെ ആരും ഉപേക്ഷിക്കും.

1048. മുമ്പിലത്തേപ്പോലെ, ഇന്നലെയും വിട്ടുമാറാതെ, നിന്നു്, കൊല്ലുമ്പോലെ വേദനപ്പെടുത്തിയ പാഴ്പശി—ഭയങ്കരമായ വിശപ്പ് ഇന്നും വരുന്നുകുമോ. വന്നാൽ ഞാൻ എന്തു ചെയ്യും! വേദനകഠ, സൂ 1045 നോക്കുക ഇന്നലെയും വളരെ പ്രയാസപ്പെട്ടു വിശപ്പാററിയ ഒരു ദരിദ്രൻ പറഞ്ഞതാണു് ഇതു്.

1049. തീയിലും ഉറങ്ങാം. വിശന്നാൽ കുറച്ചെങ്കിലും കണ്ണടയ്ക്കാൻ കഴിയുമോ. കണ്ണടയ്ക്കു—മയങ്ങുക—ഉറങ്ങുക. ദാരിദ്ര്യം തീയെക്കാഠ കഠിനം. ഇതും മേല്പറഞ്ഞ ദരിദ്രന്റെ വാക്കാണു്.

1050. ഉരൺ അററ്—അനുഭവത്തിനു് ഒന്നും ഇല്ലാതെയായിട്ടും, ഉറവ്—സ്നേഹം, ലൗകികവിഷയങ്ങളിൽ സ്നേഹം അററ് അറാദ്ദു്—മുഴുവനെ നശിക്കാത്തതു്—അവർ സൎവസംഗപരിത്യാഗം ചെയ്യാതെയിരിക്കുന്ന ആ അവസ്ഥ, ഉപ്പിനും കാടിക്കും കാലൻ—അന്യഗൃഹങ്ങളിലുള്ള ഉപ്പിനും പുളിച്ച കഞ്ഞിക്കും കാലനാണു്. ത്യജിക്കപ്പെടേണ്ടുന്ന ധനസൗഖ്യാദികഠ താനേ അവനെ വിട്ടൊഴിഞ്ഞിരിക്കുന്നു. എന്നിട്ടും ദരിദ്രൻ അവയെ വിടുന്നില്ല, ആഗ്രഹിക്കുന്നു. സൎവസംഗപരിത്യാഗത്തിനു നല്ല തരുണം താനേ വന്നിട്ടും ദരിദ്രൻ അതിനെ ഫലപ്പെടുത്തുന്നില്ല. അവൻ ദേഹവും ത്യജിക്കണം. അവൻ ദേഹത്തെ സ്നേഹിക്കുന്നതിനാൽ പുളിച്ച കഞ്ഞിയും ഉപ്പും ഇരന്നു വാങ്ങിച്ചു കുടിച്ചു വററിക്കുന്നു. അങ്ങനെ അവയെ കൊല്ലുന്നതിനാൽ അവയ്ക്കു കാലൻ.

സൂ സം:—1041 ദാരിദ്ര്യത്തിന്റെ ശക്തി. 1042-1045 ദാരിദ്ര്യത്തിന്റെ ഫലമായ ദോഷങ്ങഠ. 1046 ദരി

ദ്രന്റെ ജ്ഞാനവും നിഷ്ഫലം. 1047–1049 ദരിദ്രനു പെട്ടന്ന പിണികൾ. 1050 ദരിദ്രൻ ഇരന്നു മാനംകെടാതെ സൎവ്വ സംഗപരിത്യാഗം ചെയ്യണം.

അ. 106. മാനം കെടാത്ത ഇരപ്പ് ഇരക്കായ്ക്കയ്ക്കു തുല്യമാണ്. അങ്ങനെ ഇരന്നും, മോക്ഷ സാധനമായ ദേഹത്തെ രക്ഷിച്ച്, ദരിദ്രൻ മോക്ഷം നേടണമെന്നു ശാസ്ത്രം. അതിനാൽ, മുൻ 1050–ാം സൂത്രത്തിൽ പറഞ്ഞ ദേഹത്യാഗത്തെ വിലക്കാൻ ഈ അധ്യായം.

1051. ഇരക്കപ്പെട്ടവാൻ, ചിതരെ–തക്കവരെ, കാണുകിൽ ഇരക്കുക. ഒളിക്കിൽ–ഉള്ളതിനെ മറച്ചിട്ട് ഇല്ലെന്നു പറകയാണെങ്കിൽ, പഴി–ആ കുററം–പാപം, അവൎക്കുതന്നെ, ഇരക്കുന്നവന് അല്ല. തക്കവർ–ഇരക്കുമ്മുമ്പേ അറിഞ്ഞു കൊടുക്കുന്നവർ; ഇല്ലെന്നു പറയാതെ, ഉള്ളതു കൊടുക്കുന്നവർ. കാണുകിൽ–അവർ ലോകത്തിൽ ചുരുക്കമെന്നു സൂചന. ഇരക്ക–അവരോട് ഇരക്കുന്നതു മാനക്കേടല്ല. ഒളിക്കിൽ–അവർ ഒളിക്കയില്ലെന്നു സൂചന. ഇരക്കുന്നതും, തക്കവരോടു വേണമെന്നു സാരം.

1052. ഇരന്നതു മനഃക്ലേശം വരാതെ കിട്ടുമെങ്കിൽ, ഇരക്കുന്നതും സുഖമാണ്. മനഃക്ലേശം–സ്ഥലകാലങ്ങളും ഇരക്കപ്പെടുന്നവന്റെ മനോഗതവും അറിയണം, കാൎയ്യം നേടത്തക്കവണ്ണം, ഈരക്കം തോന്നാത്തക്കവണ്ണം ഇരക്കണം, ഇല്ല എന്നു പറകയാണെങ്കിൽ അതു കേൾക്കുന്ന വിഷമം സഹിക്കണം, ഇത്യാദി മനഃക്ലേശങ്ങൾ. ഈ വിഷമങ്ങൾ ഒന്നും ഇരപ്പന് ഇല്ലാതെയിരിക്കണമെങ്കിൽ, ഇരക്കുമ്മുമ്പേ, അറിഞ്ഞു കൊടുക്കുന്നവരോടുവേണം ഇരക്കാൻ. 'ഉം' ഇരക്കുന്നതേ അസുഖമെന്നു സൂചന.

1053. ക്ഷീണനെ സഹായിക്കുന്നതു, കടം ഒത്തു്–ചുമതലയാണെന്ന് അറിഞ്ഞു്, ഉള്ളതിനെ ഒളിക്കാതെ കൊടുക്കുന്ന, കരളിന്റെ–ഹൃദയം ഉള്ളവന്റെ, മുമ്പിൽ "നിന്ന്" ഇരക്ക

ന്നതും ഇരപ്പന്റ് അഴകാണ്  നിർധനനായിപ്പോകുമ്പോഴും പെരുമ പോററുന്നതു്, സൂ. 963, കടമയാണെന്ന് അറിവുള്ളവൻെറയോ ദയാശീലൻെറയോ മുമ്പിൽ ചെന്നു നിന്നാൽ മതി, അറിഞ്ഞുതരും. അതാണു "മുൻനിന്ന് ഇരപ്പ്." 'ഉം' ഇരപ്പ് നീചമാണെങ്കിലും ഇത്തരം ഇരപ്പ് നീചമല്ലെന്നു സൂചന.

1054. മറച്ചുവച്ചു്, ഇല്ല എന്നു് ഉറക്കത്തിൽപോലും പറയാത്തവരോട്ട് ഇരക്കുന്നതും ഒരുതരം ദാനമാണുപോലും. ദാനത്തിൻെറ ഫലമാണു കീർത്തി. ഈ ഇരപ്പിൽ പുതിയ കീർത്തി ഉണ്ടായില്ലെങ്കിലും, പഴയകീർത്തി നശിക്കായ്കയാൽ ഇതും ഒരുതരം ദാനംതന്നെ. ദാനം ചെയ്തു എന്ന ചാരിതാർത്ഥ്യം ഇരക്കപ്പെട്ടുന്നവനു ദാനംചെയ്കയാലും ഈ ഇരപ്പു ദാനംതന്നെ. കൊട-കൊടുപ്പ് -ദാനം. കാരാത്തവർ-ഓക്കാത്തവർ-പറയാത്തവരെന്ന് ഇവിടെ ആശയം.

1055. മുൻനിന്ന് ഇരക്കുവോർ- സൂ. 1053 നോക്കുക. തുനിവു-ഇരക്കാൻ തുനിയുന്നു. അവർ ഇല്ലായിരുന്നെങ്കിൽ, മാനക്കേടു വിചാരിച്ചു് ഇരപ്പൻമാർ ഇരക്കാൻ തുനിയാതെ, ജീവനെ ഉപേക്ഷിക്കുമായിരുന്നു.

1056. മറയ്പുപിണി-ഉള്ളതിനെ മറച്ചു് ഇല്ലെന്നുപറയുന്ന മനോരോഗം. ഇരപ്പുപിണി-ഇരപ്പാകുന്ന ദുഃഖം-ദാരിദ്ര്യ ദുഃഖം. അവരെ കാണുമ്പോൾതന്നെ ദരിദ്രനു സന്തോഷം ജനിക്കുന്നതിനാൽ, ദുഃഖം പോകുമെന്നു പറഞ്ഞു.

1057. കുററം പറയാതെ, നിന്ദിക്കാതെ, ദയയോടെ കൊടുക്കുന്ന കൈകളെ-ആളുകളെ കണ്ടാൽ, ഇരപ്പനു സന്തോഷത്താൽ മനസ്സ് അഴിയും. നിന്ദിക്കാതെ-ഇനിവായി സംസാരിക്കുമെന്നു സൂചന. കണ്ണിനും കാതിനും സുഖം, ദാരിദ്ര്യശാന്തി ഉണ്ടാകയുംചെയ്യും. അതിനാൽ മനസ്സ് അഴിയും. മകിഴുക-സന്തോഷിക്കുക.

1058. കളിത്ത ഇള-സുഖമയമായ ഭൂമി, യാചകർ ഇല്ലെങ്കിൽ, പാവക്കൂത്തുകളുംപോലെ ആയിപ്പോകും. ദാനത്താൽ പുണ്യവും കീത്തിയും ഉണ്ടാകും. അവ ജീവന്റെ മഹത്വങ്ങളാണു്. ആ മഹത്വങ്ങൾ നേടാൻ കഴിയുന്നതിനാൽ ഭൂമി സുഖമയമെന്നു പറഞ്ഞു. ഇരപ്പാളികൾ ഇല്ലെങ്കിൽ മററുള്ളവക്കു് ആ മഹത്വങ്ങൾ നേടാൻ കഴികയില്ല, ജീവൻ മൃതതുല്യമാകും, അവരുടെ ചേഷ്ടകൾ വെറും പാവക്കൂത്തുപോലെയാകും.

1059. ഇരന്നു, കൊൾവാൻ-വാങ്ങിക്കാൻ, ആളില്ലെങ്കിൽ, ദാനംചെയ്യുന്ന കരുണാശീലന്മാക്കു കീത്തി എവിടെ? ഇരപ്പാളി ഇല്ലെങ്കിൽ കൊടുക്കുന്നവന്റെ മാഹാത്മ്യത്തിനു പ്രവൃത്തിയില്ല, കീത്തി ഉണ്ടാകയില്ല.

1060. ഇരക്കപ്പെട്ടവനു ധനമില്ലെങ്കിൽ ഇരപ്പനു കൊടുക്കുകയില്ല. അപ്പോൾ ഇരപ്പൻ കോപിക്കരുതു്. അതിനുള്ള റവിനു്-ധനം ഇല്ലായ്മയ്ക്കു സാക്ഷ്യം, തന്റെ-ഇരപ്പന്റെ, ആത്തത താൻ-ദുഃഖം-ദാരിദ്ര്യദുഃഖംതന്നെ. തനിക്കു ധനം ഇല്ലാത്തതുപോലെ, ഇരക്കപ്പെട്ടവനും തൽക്കാലം കൈവശം ധനം ഇല്ലാതെയായിപ്പോയി എന്നു് ഇരപ്പൻ സമാധാനപ്പെടണം. ധനസമ്പാദനം പ്രയാസമാണു്, ധനം അസ്ഥിരമാണു് ഇത്യാദി ഇരപ്പൻ തന്റെ അനുഭവംകൊണ്ടു ചിന്തിക്കണം.

സൂ. സം:—1051, 1052 ദാരിദ്ര്യം വേദനപ്പെടുത്തുമ്പോൾ മാനംകെടാത്ത ഇരപ്പു് ആകാം. 1053-1057 ആരോടു് ഇരക്കരുതു്. 1058, 1059 ലോകത്തിൽ ഇരപ്പന്മാരും വേണം. 1060 ഇരപ്പന്മാർ ചീറരുതു്.

അ. 107. മാനംകെടുന്ന ഇരപ്പിനെ പേടിക്ക-ഒഴിക. അത്തരം ഇരപ്പു് അരുതുതന്നെ.

1061. ഉള്ളതിനെ ഒളിക്കാതെ തരുന്നവരും, നമ്മെ പ്രാണനെപ്പോലെ സ്നേഹിക്കുന്നവരും ആണെങ്കിലും, അവരോടും ഇരക്കരുതു്. അങ്ങനെ ദാരിദ്ര്യദുഃഖം അനുഭവിക്കുന്നതു്

ഇരന്നു ധനംനേടുന്നതിനെക്കാറ എത്രയോ മടങ്ങു നന്നാണു്. ആരോടു ദാരിദ്ര്യം മറയ്ക്കുന്നില്ലയോ അവരോടും ഇരക്കരുതു്. അധ്വാനിച്ചു കാലംകഴിക്ക നന്നു്.

1062. അധ്വാനിച്ചു കാലംകഴിക്ക എന്നല്ലാതെ, ഇരന്നും ജീവിക്കാൻ തലയിലെഴുതിയ ബ്രഹ്മാവു്, ആ ഇരപ്പന്മാർ ഇരന്നു നടന്നലഞ്ഞു കെട്ടുപോലെ ഇരന്നു നടന്നലഞ്ഞു കെട്ടുപോകട്ടെ. ആയുസ്സും ആഹാരവും അതു നേടാൻ തൊഴിലും പൂർവകർമ്മഫലമായ ഗർഭപ്രവേശത്തോടെ വിധിക്കുന്നില്ലയോ, അക്കൂട്ടത്തിൽ ചില ജീവന്മാർക്കു് ഇരപ്പു വിധിക്കുന്ന കുറ്റം കൈയ്ക്കു് ഈ ശിക്ഷ. അനുഭവിച്ചു താനേ അറിയട്ടെ, അറിഞ്ഞാൽ ഇരപ്പു വിധിക്കയില്ല.

1063. അധ്വാനംകൊണ്ടല്ലാതെ, ഇരന്നു ദാരിദ്ര്യംതീക്കാം എന്നു് ഒരുവൻ വിചാരിക്കുന്നെങ്കിൽ, അതിലും വലിയ, ധാർഷ്ട്യം-വിവേകമില്ലാത്ത വൻപു്, ഇല്ല. മാനമായ വഴി-അധ്വാനം ഇരിക്കെ, നീചമായ വഴി സ്വീകരിക്കുന്നതിനാൽ അതുധാർഷ്ട്യം.

1064. ഇരന്നില്ലെങ്കിൽ ചത്തുപോകും എന്ന നില വന്നാലും, ഇരക്കുകയില്ലെന്ന മനോഗുണത്തിൻെറ മഹിമയ്ക്കു് അമരാൻ-മഹിമയെ ഉൾക്കൊള്ളാൻ, സകല ലോകങ്ങളും ഒന്നു ചേന്നാലും മതിയാകുന്നതല്ല. ആ മഹിമ ബ്രഹ്മാണ്ഡവും കവിഞ്ഞുനില്ക്കുന്നു.

1065. വിയത്തു കാച്ചിയതു്-വേലചെയ്തു ധനം ഉണ്ടാക്കി കാച്ചിയതു്. കഞ്ഞിത്തെളിയും-ചോറോ, ചോറിൻെറ അംശമോ അധികമുള്ള കുറുകിയ കഞ്ഞിവെള്ളമല്ല, വെറും തെളിവെള്ളം. അതും വേലചെയ്തു് ഉണ്ടാക്കിയതാണെങ്കിൽ, ഇരന്നു നേടിയ പായസത്തെക്കാറ രുചിയുള്ളതാണു്. ഇനിവതു്-മധുരമായതു്.

1066. വെള്ളം കിട്ടായ്കയാൽ ചാകാൻ തുടങ്ങുന്ന പശുവിനെക്കണ്ടു ധർമ്മംകരുതി, ആ പശുവിനു കൊടുക്കാൻ

വെള്ളം ഇരക്കുന്നതായാൽപ്പോലും, ഇരപ്പു നാക്കിന്നു് ഏററ
വും നീചമാണു്. വെള്ളം-കാശുചെലവില്ലാത്ത ദാനമാണു്.
എന്നാലും, തരണേ എന്നു് ഇരക്കുന്നതു നാക്കിന്നു് അതിനീ
ചകമ്മമാണു്.

1067. 1—ഇരക്കിൽ – ഇരക്കുകയാണെങ്കിലും, മറയ്ക്കുന്ന
നീചന്മാരോടു് ഇരക്കരുതേ. ഇതു് ഇരപ്പരോടെ ഒരു ഇരപ്പു്—
ഇതു് ഇരപ്പന്മാരോടു് എൻെറ ഒരു ഇരപ്പാണു്—ഇരപ്പന്മാ
രോടു് ഞാൻ ഇങ്ങനെ അപേക്ഷിക്കുന്നു. ഇരന്നു രക്ഷിച്ചാലും
ഒരു കാലത്തു ദേഹം നശിക്കും, എന്നിരിക്കെ ക്ലേശവും മാന
ക്കേടും നേടുന്നതെന്തിനു്. 2. ഇരന്നാലും വിരോധമില്ല,
മറയ്ക്കുന്ന നീചന്മാരോടു് ഇരക്കരുതു്. ഇതു്—അവരോടു
ഇരപ്പന്മാർ ഇരക്കുന്നതു്, ഇരപ്പരോടെ ഒരു ഇരപ്പു്—ഇരപ്പ
ന്മാരോടു് ഇരക്കുന്നതാണു്, അതിനു തുല്യമാണു്. മറയ്ക്കുന്ന
നീചന്മാരെ ഇവിടെ ഇരപ്പന്മാക്കു തുല്യമാക്കിപ്പറയുന്നു.

1068. ഇരപ്പു പാഴ്പടവു്—ഇരപ്പു് എന്ന പാഴായതോണി,
മറവു പാറയിൽ—മറവാകുന്ന പാറയിൽ, ഇടിച്ചാൽ ഉടൻ
തകരും. ദാരിദ്ര്യസമുദ്രം കടക്കാൻ അദ്ധ്വാനമാണു നല്ല
തോണി, ഇരപ്പു് രക്ഷകെട്ട തോണിയാണു്. മറയ്ക്കുന്നവൻെറ
മനസ്സു് പാറപോലെ കഠിനമാണു്. ദരിദ്രൻ ഇരപ്പാകുന്ന
തോണിയിൽ കയറരുതു്. എവിടെ മറവുപാറയിൽ ഇടിച്ചു
തകരുമെന്നു നിശ്ചയമില്ല.

1069. ഇരക്കലിൻെറ ദയനീയത വിചാരിച്ചാൽ ഉള്ളം
ഉരുകും. ഇരക്കുമ്പോൾ ഉള്ളതിനെ മറച്ചു ഇല്ലെന്നു പറയുന്ന
കഠിനത വിചാരിച്ചാൽ, ആ ഉരുകിയിരിക്കുന്ന ഉള്ളം പുക
യാം—ആവിയായി പറന്നുപോകും. ഘനദ്രവ്യങ്ങൾ ചൂടുകൊ
ണ്ടു് ഉരുകി ദ്രവമാകുന്നു. പിന്നെയും ചൂടുപിടിച്ചാൽ, ആ
ദ്രവം ആവിയാകുന്നു.

1070. ഇരപ്പവക്കു്—ഇരക്കുന്നവക്കു്, ഓതാലൊട്ടു്—മറയ്ക്കു
ന്നവൻ ഒന്നും ഇല്ലെന്നു പറയുന്നതോടുകൂടി—അതു കേൾക്കുന്ന

മാത്രയിൽത്തന്നെ, ഉയിരുപോകും ഒളിപ്പവക്ക്-മറയുന്നവക്ക്, ഉയിർ എങ്ങ് ഒളിപ്പതു്-ജീവൻ എവിടെ ഒളിക്കയാണു്-ഒളിച്ചിരിക്കുന്നു? കേൾക്കുന്നവൻ ചാകുന്ന വാക്കു പറയുന്നവൻ നിശ്ചയമായും ഉടൻ ചാകേണ്ടതാണു്. എങ്കിലും പറയുന്നവൻ ചാവുന്നില്ല. അവൻെറ ജീവൻ എവിടെയോ ഒളിച്ചിരുന്നിട്ടു തിരിച്ചുവരികയാണു്. അതിനാലാണു് അവൻ വീണ്ടും ജീവിച്ചിരിക്കുന്നതു്.

സൂ. സം:—1061, 1062 ഇരപ്പിൻെറ നീചത്വം. 1063 ദാരിദ്ര്യശാന്തിക്കു മാർഗ്ഗം ഇരപ്പല്ല. 1064 മഹിമ ഉള്ളവൻ ഇരക്കുകില്ല. 1065 അദ്ധ്വാനിച്ചു നേടിയതിനു രുചി കൂടും. 1066 ധമ്മം സാധിക്കാനും ഇരക്കരുതു്. 1067 മാനംകെടുന്ന ഇരപ്പു് അരുതുതന്നെ. 1068-1070 ഇരപ്പിൻെറയും ഒളിപ്പിൻെറയും ദോഷങ്ങൾ.

അ. 108. അത്ഥകാണ്ഡത്തിൽ രാജാവു് രാജാംഗങ്ങൾ എന്ന രണ്ടു് ഉപവിഭാഗങ്ങളിലും മനുഷ്യോചിതമായ ചില ഗുണങ്ങളെ സൂചിപ്പിച്ചു പറഞ്ഞു. അവശിഷ്ടമെന്ന ഈ ഉപവിഭാഗത്തിലും ചില സദ്ഗുണങ്ങളെപ്പററി പറഞ്ഞു. ഈ സദ്ഗുണങ്ങൾ ഒന്നും ഇല്ലാത്ത നീചന്മാരുടെ സ്വഭാവത്തെപ്പറ്റി ഈ അധ്യായത്തിൽ പറയുന്നു. അതിനാൽ, ഇതിനെ അത്ഥകാണ്ഡത്തിലെ ഒടുവിലത്തെ അദ്ധ്യായമാക്കി.

1071. നീചന്മാരും ആകൃതിയിൽ മനുഷ്യരെപ്പോലെതന്നെ ഇരിക്കുന്നു. ഇത്തുല്യത-ഇങ്ങനത്തെ തുല്യത, നീചരും മനുഷ്യരും അല്ലാതെ, വേറെ രണ്ടു ജാതികൾക്കു തമ്മിൽ ഇല്ല. മനുഷ്യർ-സത്തുക്കൾ. നീചന്മാരും സത്തുക്കളും ആകൃതിയിൽ തുല്യം. നീചന്മാക്കു സദ്ഗുണങ്ങൾ ഇല്ല, സത്തുക്കൾക്കു് ഉണ്ടു്, ഇതത്രേ ഭേദം.

1072. നന്നു് അറിയുന്നവനെക്കാൾ-തനിക്കു നല്ലതു് ഏതാണെന്നു് അറിയുന്ന സജ്ജനത്തെക്കാൾ, അധമൻ-നീചൻ, സുഖി-സുഖമുള്ളവനാണു്. എന്തെന്നാൽ, നീച

ന്റെ, അകം-മനസ്സ്, ആകുലമല്ല-കലങ്ങിയതല്ല. നല്ലതു്-ഇഹത്തിന്നു് ഉതകുന്ന കീൎത്തി, പരത്തിന്നു് ഉയകുന്ന ധൎമ്മം, മോക്ഷത്തിന്നു് ഉതകുന്ന ജ്ഞാനം. ഇവ നേടിയതു പോരാ, നേടുന്നതിൽ തടസ്സങ്ങൾ വരുമോ, തെററുപററുമോ ഇത്യാദി ചിന്തകളാൽ സത്തുക്കളുടെ മനസ്സ് എപ്പോഴും കലങ്ങിയിരിക്കും. നീചന്മാൎക്കു് അങ്ങനെ ഒരു കലക്കമേ ഇല്ല. അവർ ദുഷ്കീൎത്തിയും അധൎമ്മവും നാൾക്കുനാൾ വളൎത്തി അജ്ഞത നേടുന്നു; മനസ്സിനെ ക്ലേശിപ്പിക്കാതെ കഴിയുന്നു.

1073. അധമൻ ദേവഉപമൻ-നീചന്മാർ ദേവതുല്യന്മാരാണു്. രണ്ടുകൂട്ടരും വിലക്കാൻ ആളില്ലാതെ, ചേതോഗതി പോൽ ചെയ്തു്-മനോഗതി-ഇഷ്ടംപോലെ പ്രവൎത്തിച്ചു്, ഉയിർ വാഴ്വു-ജീവിക്കുന്നു. തോന്നിയപോലെ ചെയ്തു് അധമന്മാർ നാൾക്കുനാൾ കീഴോട്ടു പോകുന്നു. ദേവന്മാർ സ്വശക്തികൊണ്ടു വേണ്ടതു സാധിച്ചു് ഉന്നതി പ്രാപിക്കുന്നു. ഇങ്ങനെ അവൎക്കു തമ്മിൽ ഭേദം.

1074 ചെറു താന്തോന്നിയെ-താന്തോന്നിത്തത്തിൽ അല്പം താണപടിയിലുള്ളവനെ, വൻകിട കണ്ടാൽ-അതിലും വലിയ തരത്തിലുള്ള ത ന്തോന്നി കണ്ടാൽ, പെരുമക്കളിർ കൊൾവു-ഞാൻ അവനെക്കാൾ വലിയവൻ എന്നു് വലിയ താന്തോന്നി സന്തോഷിക്കുന്നു. വൻകിട-വലിയതരം. പെരുമക്കളിർ-വലിയൻ എന്ന വിചാരത്താൽ ഉണ്ടാകുന്ന, കളിര്-സന്തോഷം. നീചന്മാർ താന്തോന്നികളാണു്. നീചൻ തന്നിൽക്കുറഞ്ഞ നീചനെ കണ്ടാൽ ആത്മപ്രശംസ ചെയ്തു വലിയവനെന്നു ഭാവിച്ചു സന്തോഷിക്കുന്നു.

1075. അധമന സ്വചരിതം ഭീയാൽതാൻ-നീചന്മാൎക്കു സൽപ്രവൃത്തി, ഉണ്ടെങ്കിൽ, അതു പേടികൊണ്ടു മാത്രമാണു്. പേടിയല്ലാതെ അതിനു വല്ല കാരണവും ഉണ്ടോ എന്നു നോക്കാം. പൊരുൾ കരുതിയും-വല്ല സൽപ്രവൃത്തിയാലും ധനം കിട്ടുമെങ്കിൽ ആ ധനത്തെ കരുതിയും, അല്പം എഴാം-

കറച്ചു സൽപ്രവൃത്തിചെയ്തു എന്നുവരാം. പേടി-രാജാവിലോ അന്യരിലോ നിന്നു ശിക്ഷ ഉണ്ടാകുമെന്ന പേടി. നീചന്മാർ സ്വതേ സൽപ്രവൃത്തി ചെയ്യുന്നവരല്ല.

1076. മറ-മറച്ചുവച്ചിരിക്കുന്നതിനെ-രഹസ്യത്തെ കണ്ടോ കേട്ടോ അറിഞ്ഞു്, മറുകാതിന്ു്-അന്യരുടെ ചെവിക്കു, പേറിട്ടും-ചുമന്നുകൊണ്ടു ചെന്നെത്തിക്കും. അതിനാൽ, അധമൻ അറപറപോൽ-അറയുന്ന പറപോലെയാണു്, അധമൻ-നീചന്മാർ. പറ-ചെണ്ട. പെരുമ്പറ എന്ന വാക്കു് ഓക്കുക. പറ അറയുക-പറമുഴക്കുക. നോട്ടീസിനു ചെണ്ട മുഴക്കുന്നു. വിളംബരം പ്രസിദ്ധപ്പെടുത്താൻ 'തമുക്കു്' അടിക്കുന്നു. ഇവ എല്ലാം പറകൾതന്നെ. പറ അറയുക എന്നാൽ പ്രസിദ്ധപ്പെടുത്തുക എന്നത്ഥം. പേറുന്നു-അറിഞ്ഞതു വച്ചുകൊണ്ടിരിക്കുന്നതു ഭാരമാകയാൽ ചുമന്നുകൊണ്ടു ചെന്നു, ചുമടുതാങ്ങിയിൽ എന്നപോലെ, മറുചെവികളിൽ ഇറക്കുന്നു.

1077. അടി പറ്റിപ്പോക്കു് എന്ന്യേ-തന്നെ തല്ലുന്നവനു് അല്ലാതെ, ഖലൻ-ദുഷ്ടൻ-നീചൻ, എച്ചിൽകൈപോലും കുടഞ്ഞുകൊടുക്കുകയില്ല-കുടഞ്ഞു് അതിൽ പററിയിരിക്കുന്ന ഒരു വററുപോലും ഇട്ടുകൊടുക്കുകയില്ല. നീചന്മാർ സാധുക്കൾക്കു് ഒന്നും കൊടുക്കുകയില്ല. തങ്ങളെ വേദനപ്പെടുത്തുന്നവക്കു് എല്ലാം കൊടുക്കും.

1078. ചൊല്ലേ-ദീനന്മാർ ചെന്നു്, ആവശ്യം ചൊല്ലുന്ന-പറയുന്ന മാത്രയിൽ, നലൻ-നല്ലവൻ, തരുന്നു-കൊടുക്കുന്നു. അഥ ഖലനോ-ഇനി നീചന്റെ കാൎയ്യം പറയാം. കരുമ്പുപോൽ-കരുമ്പിനെ ചക്കിലിട്ടു് ആട്ടിഞെരിക്കുന്നതുപോലെ, കൊല്ലേ-കൊല്ലുമ്പോലെ വേദനപ്പെടുത്തിയാൽ, അവൻ തരുന്നു-കൊടുക്കുന്നു. കരുമ്പിനെ ചവച്ചോ, ആട്ടിയോ കൊല്ലുമ്പോലെ വേദനപ്പെടുത്തിയാൽ അതിന്റെ രസം കിട്ടുന്നു. സൂ. 1077 ഇതിന്റെ ആശയം വിശദമാക്കുന്നു.

1079. അന്യർ ഉണ്ടും ഉടുത്തും കഴിയുന്നതു ഖലന-നീചന സഹിക്കയില്ല. അതു കണ്ടാൽ, അവരിൽ പഴി-കറ്റം, ഉണ്ടാക്കിപ്പറയാൻ അവൻ, ആളാണ്-സമൎത്ഥനാണ്. അത്ര ഈൎഷ്യയുള്ളവനാണ നീചൻ. ഉണ്ണുക, ഉടുക്കുക എന്നവയാൽ അവരുടെ ആഭരണം, വാഹനം, നല്ല ബന്ധുത്വം, സൗന്ദൎയ്യം ഇത്യാദി സകല സുഖാവസ്ഥകളും ഉദ്ദേശിക്കപ്പെടുന്നു.

1080. അധമന-നീചന, പിണിയോട്ട് എന്തു്-ആം-ഒരു സങ്കടം നേരിട്ടാൽ, അതിനെ മാററാൻ എന്തു ചെയ്യാൻ കഴിയും. ക്ഷണമേ-വേഗത്തിൽ, തന്നെ വില്പതിന്ന് ആം-തന്നെത്തന്നെ അന്യന്ന വില്ക്കാൻ-അടിമപ്പെടുത്താൻ, കഴിയും; അല്ലാതെ ഒന്നും കഴികയില്ല. മറ്റൊന്നിന്നും യോഗ്യനല്ല. സങ്കടം മാററാൻ മററു വഴിയും അറിഞ്ഞുകൂടാ. സങ്കടം-ദാരിദ്ര്യാദിദുഃഖങ്ങൾ. വേഗത്തിൽ-നീചത്വം പുറത്തു് അറിയുമ്മുമ്പ്, അറിഞ്ഞാൽ ആരും അവനെ സ്വീകരിക്കയില്ല. സങ്കടം നേരിട്ടാൽ-നന്മ അറിഞ്ഞുകൂടാത്തതിനാൽ, സങ്കടം നേരിടുമെന്നു നിശ്ചയം. അതിന്ന പ്രതിവിധിയായിട്ടുപോലും അവൻ നന്മചെയ്യുയില്ലെന്നു സാരം.

സൂ. സം:—1071 നീചന്റെ നീചത്വത്തിന്റെ വലിപ്പം. 1072 അവൻ പഴിയും പാപവും പേടിക്കയില്ല. 1073. അവൻ താന്തോന്നിത്തം കാണിച്ചു താഴും. 1074 അവന്റെ മേന്മയുടെ തോതു്. 1075. അവന്ന താന്തോന്നിത്തം സ്വാഭാവികം. 1076 അവൻ രഹസ്യങ്ങൾ പറഞ്ഞുപരത്തും. 1077, 1078 അവന്റെ ദാനശീലം. 1079. അവന്റെ ഈൎഷ്യ. 1080 അവൻ അന്യന്ന് അടിമപ്പെടും.

## കാമകാണ്ഡം.

ഗാന്ധൎവ്വവിവാഹം—ധൎമ്മത്തെ അധിഷ്ഠാനമാക്കി, അൎത്ഥംകൊണ്ടു നേടേണ്ടതും, ഐഹികമാത്രഫലവുമായ കാമ

ത്തെപ്പററി പറയുന്നു. പ്രിയ ഒരേസമയത്തിൽ പഞ്ചേന്ദ്രിയങ്ങളെയും ഒന്നിച്ചു് ആനന്ദിപ്പിക്കുന്നു. അതത്രേ ഇതിൽ പറയുന്ന കാമസുഖം. സ്ത്രീപുരുഷന്മാൎക്ക ജനിക്കുന്ന പരസ്പരകാമത്തിന്റെ ജീവനായ ശൃംഗാരത്തെ പ്രധാനമാക്കി ഈ കാണ്ഡത്തെ സംഭോഗശൃംഗാരം വിപ്രലംഭശൃംഗാരം എന്നു രണ്ടായി പിരിക്കാം. ഇവയ്ക്കു മൂലഗ്രന്ഥത്തിൽ "കളവു്, കർപ്പു്" എന്നാണു മുറയ്ക്കു പേരുകൾ കൊടുത്തിരിക്കുന്നതു്. "കളവു്" എന്ന വിഭാഗത്തിന്റെ വിഷയം നായികാനായകന്മാരുടെ ഗാന്ധൎവ്വവിവാഹമാണു്. വിവാഹശേഷം ഉണ്ടായ വിരഹത്തെയാണു് "കർപ്പു്" എന്ന ഭാഗംകൊണ്ടു പറയുന്നതു്. അതിനാൽ ഈ വിവൎത്തനത്തിൽ ഗാന്ധൎവ്വവിവാഹം, വിവാഹശേഷം എന്നാണു് ആ രണ്ടു ഭാഗങ്ങൾക്കും പേരുകൊടുത്തിരിക്കുന്നതു്.

കുലീനയായ ഒരു യുവകന്യക തോഴിയോടുകൂടി ഉദ്യാനത്തിൽ നില്ക്കുന്നു. അവൾക്കു സദൃശനായ ഒരു യുവാവു് നായാട്ടു കഴിഞ്ഞു് മടങ്ങുന്ന വഴി ആകസ്മികമായി അവിടെ എത്തുന്നു. ഇവരാണു് ഈ കാണ്ഡത്തിലെ നായികാനായകന്മാർ. നായികയുടെ സൗന്ദൎയ്യാതിശയം കണ്ടു നായകനു് ഉണ്ടാകുന്ന മനോവികാരമാണു് ഈ അദ്ധ്യായത്തിന്റെ (അദ്ധ്യായം 109) വിഷയം. ഇതു് ദൎശനമാത്രയിൽ ഉണ്ടാകുന്നതിനാൽ ആദ്യം പറയുന്നു. ഈ അദ്ധ്യായം മുഴുവൻ നായകന്റെ വാക്കാണു്.

1081. നായികയെ കണ്ടിട്ടു നായകൻ. ഇതു്—ഇക്കാണുന്നതു്, ദേവത ഈ ഉദ്യാനത്തിലെ ദേവതയോ, കലാപി മയിലോ—പീലിയോടുകൂടിയ മയിലോ, മാനുഷിയോ—മനുഷ്യസ്ത്രീതന്നെയോ. മമ മതി—എന്റെ മനസ്സു്. ധുതം—ഇളക്കപ്പെട്ടതായിരിക്കുന്നു—ഇളകിയിരിക്കുന്നു. കലാപം—1. ആഭരണം. 2. മയില്പ്പീലി. നായിക ആഭരണങ്ങൾ അണിഞ്ഞിരിക്കുന്നതും ഇവിടെ സൂചിതം. അലൗകികസൗന്ദൎയ്യത്താൽ

ദേവത. കണ്ണു മയക്കുന്ന അഴകും ഉദ്യാനത്തിലെ നില്പുംകൊണ്ടു മയിൽ. നായകനെ നോക്കുന്നതിനാലും, നായകന്റെ മനസ്സ് അവളിൽ ചെല്ലുന്നതിനാലും മാനുഷി.

1082. മാനുഷിയെന്നറിഞ്ഞു്, അവളുടെ നോട്ടത്തിൽ നായകനു് ഉളവാകുന്ന വികാരം.

അഴകു്—ഈ സൗന്ദര്യം—സൗന്ദര്യനിധിയായ ഇവൾ, എന്റെ നോക്കിനു് എതിരേ നോക്കുന്നതു്, ഒരു സൂരവധു—സേനയുമായി മനുഷ്യരെ വേദനപ്പെടുത്താൻ നടക്കുന്ന ഒരു ദേവസ്ത്രീ—ഒരു ദേവത എന്റെ നേർക്കു സേന അയയ്ക്കുന്നതു പോലെയിരിക്കുന്നു. ഇവളുടെ നോട്ടത്തിൽ എനിക്കു് അത്ര ചാഞ്ചല്യം ഉണ്ടാകുന്നു. മനുഷ്യോപദ്രവികളായ യക്ഷി മുതലായ ദേവതകളെ ഇവിടെ ഓർക്കുക.

1083. ഇതും അതു്.

കാലൻ എന്നു പറയപ്പെടുന്നതു്, കൊലക്കണ്ണും പെണ്മയും ഉള്ള ഒരു കോലമാണു്. ഞാൻ ഇതാ ഇന്നു കണ്ടറിയുന്നു. കൊലകൺ-കൊല്ലുന്ന കണ്ണു്. പെണ്മ സ്ത്രീയുടെ ഗുണങ്ങൾ-സൗന്ദര്യം, ലജ്ജ, അബലത, ഭയം, പഴക്കമില്ലാത്ത കാര്യങ്ങളിൽ പിന്മാററം മുതലായവ. കോലം-സ്വരൂപം. കാലൻ കാലനെന്നു് ഇതുവരെ ഞാൻ കേട്ടിട്ടേ ഉള്ളൂ. ഇപ്പോൾ ഇതാ കണ്ണിനു കണ്ടറിയുന്നു. നായികയുടെ നോട്ടത്തിൽ നായകനു മരണതുല്യമായ വികാരമുണ്ടായി. അതിനാലാണു് കൊലകണ്ണെന്നും കാലനെന്നും പറഞ്ഞതു്.

1084. ഇതും അതു്.

ഇവൾ അബലയായ—ബലമില്ലാത്തവളായ പെണ്ണാണു്. എന്നിട്ടും, കാണ്ണോ—ഇവളുടെ കണ്ണുകളാകട്ടെ, കാണുന്നവരുടെ ഉയിരിനെ ഉണ്ണുവതും—തിന്നുന്നതും—നശിപ്പിക്കുന്നതുമാണു്. സാധുത, ശാന്തത, പരോപദ്രവഹീനത, നാണം മുതലായവയാണു് അബലയിൽ കാണേണ്ടതു്. പക്ഷേ, ഇവളുടെ കണ്ണുകൾ കാണുന്നവരെ കൊല്ലുന്നു, ഇവളുടെ നോട്ടം എന്നെ കൊല്ലുന്നു എന്നു സാരം.

1085. ഇതും അതും.

കണ്ണു് ഇതു്—ഇവളുടെ ഇക്കണ്ണു്, നോക്കീൻ്—നോട്ട ത്തിന്—നോക്കുനതിനു്, കണ്ണു്—മനുഷ്യരുടെ കണ്ണും, ഇള മാനിൻെറ കണ്ണും, കാലൻെറ വേലും ഇതേ—ഇതുതന്നെയാ ണു്. ഈ മൂന്നിൻെറ ലക്ഷണങ്ങളും ഇതിൽ കാണുന്നു. എന്നെ നോക്കുന്നതിനാൽ കണ്ണു്, അധീരവും ദീർഘവും ചഞ്ചലവുമായിരിക്കുന്നതിനാൽ ഇളമാൻകണ്ണു്, വേലിന്റെ ആകൃതിയോടുകൂടിയിരിക്കുന്നതിനാലും എന്നെ കൊല്ലുന്നതി നാലും കാലൻെറ വേലു്. നോട്ടം ഒരേ നിമിഷത്തിൽ സുഖ വും വേദനയും ചേർക്കുന്നു എന്നു സാരം. നോക്കിനു് 1 നോ ക്കുക എന്ന പ്രവൃത്തി ചെയ്യുന്നതിനു്—നോക്കുക എന്ന കാര്യ ത്തിൽ. 2. ഇക്കണ്ണിൻെറ നേരേ നോക്കുന്ന നോക്കിനു്. അതായതു്, ഇക്കണ്ണിന്റെ നേരേ നോക്കുന്നവൎക്കു് ഇതു കണ്ണെ ന്നും മാൻകണ്ണെന്നും കാലൻെറ വേലെന്നും തോന്നും.

1086. ഇതും അതു.

ഈ കൊടും പുരികങ്ങൾ കോടാതെ ഇടനിന്നാൽ, ഇക്കണ്ണു കൊല്ലാ. ഇവളുടെ പുരികങ്ങൾ കോടിയിരിക്കുന്നു. വളഞ്ഞിരിക്കുന്നു. അതു സൗന്ദൎയ്യലക്ഷണമാണു്. കോടാതെ— 1. കോണാതെ—വളയാതെ. 2. കൃത്രിമബുദ്ധി കളഞ്ഞിട്ടു്. 3. ധൎമ്മമാൎഗ്ഗത്തിൽനിന്നു കോണാതെ—തെററാതെ. ഒരു വൻ തെററുചെയ്യാൻ തുടങ്ങുമ്പോൾ വിലക്കേണ്ടതു് അവ ൻെറ മിത്രത്തിൻെറ കടമയാണു്, സൂ. 784. ആ ധൎമ്മമാൎഗ്ഗ ത്തിൽനിന്നും ഇവളുടെ പുരികങ്ങൾ കോടാതെയിരുന്നിരു ന്നെങ്കിൽ, എന്നെ നോക്കിക്കൊല്ലുന്ന ഈ കണ്ണുകളെ അവ വിലക്കുമായിരുന്നു. കൊടുചില്ലികൾ— കഠിനമായ പുരിക ങ്ങൾ കോടിയിരിക്കുന്നു, അവ കഠിനവുമാണു്. വളവു കൃത്രി മത്തെയും, കഠിനത ദയയില്ലായ്മയെയും കുറിക്കുന്നു. ഈ രണ്ടു ദുൎഗ്ഗുണങ്ങളാലാണു് എന്നെക്കൊല്ലുന്ന കണ്ണിനെ അവ വിലക്കാതെ, കണ്ടു രസിക്കുന്നതു്. ഇടനില്ല—1. ഇടയിൽ മറ

ച്ചുനില്ല. 2. മധ്യസ്ഥത വഹിക്ക. ഈ പുരികങ്ങൾ ഇട നില്ക്കുന്നില്ല. കോടിയതും കൊടിയതുമായതിനാലാണു് അവ ഇടനില്ക്കാത്തതു്.

1087. മുലയെക്കുറിച്ചു്.

കുലയാ–ചായാത്ത മുലമേൽ ധരിച്ചിരിക്കുന്ന ഈ തുകിൽ-വസ്ത്രം–ഈ മുലക്കച്ച, കൊലമദകളത്തിന്റെ–കൊല്ലുന്നതും മദംപൊട്ടി നില്ക്കുന്നതുമായ ആനയുടെ മുഖപടത്തിനു്–മുഖത്തു് ഇട്ടിരിക്കുന്ന തുണിക്കു്–നെററിപ്പട്ടത്തിനു തുല്യം തന്നെയാണു്. മുലക്കച്ച മറച്ചില്ലെങ്കിൽ ഈ മുല എന്നെ കൊല്ലുമായിരുന്നു. അതായതു്, മറച്ചിരുന്നില്ലെങ്കിൽ, മുല നേരെ കാണാമായിരുന്നു. കണ്ടാൽ വികാരാധിക്യത്താൽ ഞാൻ ചത്തുപോകും. കൊലകൊമ്പനു നെററിപ്പട്ടംകൊണ്ടു കണ്ണു മറഞ്ഞിരുന്നില്ലെങ്കിൽ അടുത്തു നില്ക്കുന്നവരെ കൊല്ലുമായിരുന്നു. മുലയ്ക്കു മസ്തകത്തിന്റെ ആകൃതിയും, കൊമ്പിന്റെ എഴിച്ചയും, കാണുന്നവരെ കൊല്ലാൻ കരുത്തും ഉണ്ടെന്നു് ആശയം.

1088. നെററിയെക്കുറിച്ചു്.

നേക്കാത്തവരും–എന്നോടു നേരിട്ടു പോരാടാത്തവരും, പോരാടിയവർ പറഞ്ഞുകേട്ടു്, പട്ടം–പട്ടുപോകും–ക്ഷീണന്മാരായിപ്പോകും. അങ്ങനെയുള്ള എന്റെ വിരുതു്–സാമർത്ഥ്യം, ഒളിനെററിക്കു്–ശോഭയുള്ള നെററിക്കു്, ഇവളുടെ സുന്ദരമായ നെററിക്കു്, അറ്റുതന്നെ–നിശ്ചയമായും നശിച്ചിരിക്കുന്നു. അറുക–നശിക്ക. ഒരിടത്തും അറാത്ത എന്റെ വീര്യം ഈ നെററികണ്ടു് അററുപോയി.

1089. ആഭരണങ്ങളെക്കുറിച്ചു്. മാനിന്റെ കണ്ണുപോലത്തെ, കണ്ണും ലജ്ജയും ഉള്ള ഇവൾക്കു്, വിരുദ്ധഭൂഷകൾ–തമ്മിൽത്തമ്മിൽ വിരോധമുള്ള–തമ്മിൽതല്ലുന്ന ആഭരണങ്ങൾ വ്യർത്ഥം–ആവശ്യമില്ലാത്തതാണു്. മാൻകണ്ണു്–

നീണ്ടതും കറുത്തതും ചഞ്ചലമായ നോട്ടമുള്ളതും. ലജ്ജ സ്ത്രീ സഹജമായ ലജ്ജ. ഈ കണ്ണും ലജ്ജയും സ്ത്രീകൾക്ക് അഴകാണ്, പരസ്പരം ചേരുന്നവയുമാണ്. ആഭരണങ്ങൾ ശത്രുക്കൾപോലെ തമ്മിൽ കൂട്ടിമുട്ടി ഒച്ചയുണ്ടാക്കുന്നു. സ്വതേ ഉള്ള അലങ്കാരങ്ങൾ-മാൻകണ്ണും ലജ്ജയും ഉള്ളപ്പോൾ, ചേരാത്ത അലങ്കാരങ്ങൾ-ആഭരണങ്ങൾ അണിയിച്ചതു വ്യർത്ഥമാണ്. ആഭരണങ്ങൾ അവൾക്കു ഭാരവും, അംഗങ്ങളെ മറയ്ക്കുന്നതിനാൽ എനിക്കു വിഷമവും. ഇവ അണിയിച്ചവർ ബുദ്ധികെട്ടവരാണെന്നു സൂചന.

1090. നായികയുടെ മനോഗതം അറിയാൻ ആഗ്രഹിച്ച്.

മധുഉണ്ടേ-കുടിച്ചാലേ, മുദം ഉതിരു-സന്തോഷം ചൊരികയുള്ളൂ; കാമമാകട്ടെ, കണ്ടാൽ-അതിനെ കണ്ടാൽ, ഉടൻ മുദം ഉതിരുകയായി കാമം-കാമസാധനമായ തരുണിയെന്നു ഇവിടെ ഉദ്ദേശം. ഇവളെ കണ്ടപ്പോഴേ സന്തോഷമായി, എങ്കിലും, മനോഗതം അറിയാഞ്ഞു ഞാൻ വിഷമിക്കുന്നു എന്നു സാരം. മുദം-സന്തോഷത്തെ. മധു-1. മദ്യം. 2. തേൻ.

അധ്യാ. 110. നായകൻ നായികയുടെയും തോഴിയുടെയും, തോഴി നായികാനായകന്മാരുടെയും മനോഗതം ലക്ഷണങ്ങളാൽ അറിയുന്നതു്. വിവശനായ നായകന്റെ ആഗ്രഹം സാധിക്കാൻ ഇതു് ആവശ്യം. ഇതിൽ ആദ്യത്തെ എട്ടു സൂത്രങ്ങൾ നായകൻ തന്നോടുതന്നെ ഉള്ളിൽ പറയുന്നതും, ശേഷം രണ്ടെണ്ണം തോഴി തന്നോടുതന്നെ ഉള്ളിൽ പറയുന്നതുമാണ്.

1091. നായികയുടെ നോട്ടത്തിൽനിന്നും ആശയം ഗ്രഹിച്ച നായകൻ.

മഷിയെഴുതിയ ഈ കണ്ണുകൾക്ക്-ഇവളുടെ കണ്ണുകൾക്ക് ഇരുനോക്ക്-രണ്ടു വിധം നോട്ടം ഉണ്ടു്. അവയിൽ ഒന്നു്, ഇടർനോക്ക്-വേദനയുണ്ടാക്കുന്ന നോട്ടം; ഇനി ഒന്നു്-ഇനി ഒരു നോട്ടമുള്ളതു്, മറ്റൊകെയും-ആദ്യത്തെ നോട്ടത്തിനു മരുമരുന്നമാണ്. വേദന-കാമവികാരത്താൽ

വേദന. മറുമരുന്ന്-അൻപോടുകൂടിയ നോട്ടമാകയാൽ, എൻെറ വേദന തീരുമെന്നു സൂചിപ്പിച്ചു സുഖം തരുന്നു്. നായികയുടെ ഒരേ നോട്ടത്തെത്തന്നെ നായകൻ രണ്ടുവിധത്തിൽ വ്യാഖ്യാനിക്കുന്നതാണു്.

1092. ഇതും അതു്.

ആ കളവുടയൊരു ചെറുനോക്ക്-ഞാൻ കാണാതെ ഒളിച്ചു്, കള്ളമായിട്ടു് അവൾ എന്നെ അല്പനേരത്തേയ്ക്കു മാത്രം നോക്കുന്ന ആ ചരിച്ച നോട്ടം, ആശ്ലേഷ അർദ്ധാൽ അതിരസമേ-ആലിംഗനത്താൽ സിദ്ധിക്കുന്ന രസത്തിൻെറ പകുതിയെക്കാൾ അധികംതന്നെയാണു്. ആലിംഗനം സാധിക്കുമെന്നു സൂചിപ്പിക്കുന്നതിനാൽ 'അതിരസമേ.'

1093. നോട്ടവും നാണവും കണ്ടു മനോഗതം അറിഞ്ഞ നായകൻ.

അവൾ കാമത്താൽ നോക്കി, ഉടനെ നാണത്താൽ മുഖം താഴ്ത്തി. അതു് എനിക്ക് അവളിൽ തോന്നിയ അൻപിനു-സ്നേഹത്തിനു വെള്ളം വീഴ്ത്തിയതാണോ എന്നു തോന്നും. ഇവിടെ അനുരാഗത്തെ ഒരു ചെടിയായി രൂപണംചെയ്തിരിക്കുന്നു. അവളുടെ ഈ ഭാവങ്ങളാൽ അനുരാഗം വൎദ്ധിക്കുന്നു എന്നു സാരം.

1094. അവളുടെ നാണത്താലും സന്തോഷത്താലും മനോഗതം അറിഞ്ഞ നായകൻ.

ഞാൻ നോക്കുമ്പോൾ അവൾ നിലത്തുനോക്കും. നോക്കായ്കിൽ-ഞാൻ നോക്കാത്തപ്പോൾ പുഞ്ചിരിയോടെ അവൾ എന്നെ നോക്കും. ഇങ്ങനെ അനുരാഗം വെളിപ്പെടുന്നു എന്നു സാരം.

1095. ഇതും അതു്.

കോൺമിഴിയാൽപോൽ-കോങ്കണ്ണുകൊണ്ടു നോക്കുമ്പോലെ. സസ്മിതമേ-പുഞ്ചിരിയോടുതന്നെ. ഏറുകണ്ണിട്ടു നോക്കുന്നു. ഇവളെ പ്രാപിക്ക സാദ്ധ്യമെന്നു സൂചന.

1096. തടസ്ഥങ്ങൾ പറഞ്ഞ തോഴിയുടെ മനോഗതം അറിഞ്ഞ നായകൻ.

അന്യർപോലെ നമുക്ക വിരോധംതന്നെ പറഞ്ഞാലും, നമുക്ക ഹിതം കരുതുന്നവർ പറയുന്നതു് ഉടനേ അറിയാം. വിരോധം പറക-ഇവിടെ വരരുതു്, കാവലുണ്ടു്, ജീവനാശംപോലും വന്നേയ്ക്കും ഇത്യാദി. ഹിതം കരുതുക-സാധിക്കും, ഞാൻ ഏററു ഇത്യാദി. വേററാർ-അന്യർ. ക്രൂററാർ-ബന്ധുക്കൾ.

1097. ഇതും അതു്.

അനുകൂലതയെ മറച്ചുകൊണ്ടു്, അന്യത ആട്ടം-വിരോധം നടിക്കുന്ന പ്രിയരുടെ കടുത്തവാക്കും കടുത്ത നോട്ടവും, കണ്ണോട്ടുതാൻ-നമ്മുടെ ഹിതം സാധിച്ചുതരാൻ കണ്ണുവച്ചുകൊണ്ടുതന്നെ-ഹിതം കരുതിത്തന്നെ. തോഴി വാക്കും നോക്കുംകൊണ്ടു വിരോധം ഭാവിക്കുന്നതേ ഉള്ളു, ഉള്ളുകൊണ്ടു് അനുകൂലയാണു് എന്നു സാരം.

1098. തന്നെക്കണ്ടു നായിക സന്തോഷിക്കുന്നതിനാൽ നായകൻ.

സ്മിതി-പുഞ്ചിരി. ശുഭദം-ശുഭം തരുന്നതു്. ആ നോട്ടത്തിലും പുഞ്ചിരിയിലും അനുകൂലത കാണുന്നു.

1099. നായികാനായകന്മാരുടെ അന്തരംഗം അറിഞ്ഞ തോഴിയുടെ അനുകൂലമനോഗതം.

പരിചയമില്ലാത്തവർപോലെ അശ്രദ്ധമായ നോട്ടം പരസ്പരം അനുരാഗമുള്ളവരിൽത്തന്നെയാണു കാണാറുള്ളതു്. അവർ അനുരാഗം നോട്ടംകൊണ്ടു പരസ്യപ്പെടുത്തുകയില്ല.

1100. ഇതും അതു്.

കണ്ണോടു കണ്ണിൻ നോക്കു്-കാമിനീകാമുകന്മാരുടെ പരസ്പരം ഉള്ള നോട്ടം. ഒത്തിടുക-ഒന്നുപോലെ അനുരാഗപൂർണ്ണമായിരിക്കുക. വായ്ച്ചൊൽ-1. അനുരാഗം വാക്കുകൊണ്ടുപറക. 2. യോജിപ്പിക്കാൻ ഒരാൾ ഇടയ്ക്കുനിന്നു പറക.

അ. 111. മുൻപറഞ്ഞ വിധം പരസ്പരം മനോഗതി അറിഞ്ഞു്, ഗാന്ധർവ്വവിവാഹം കഴിഞ്ഞു. ആലിംഗനസുഖം അനുഭവിച്ച നായകൻ അതിനെപ്പററി പറയുന്നു.

1101. നായകൻ. ഓരോ ഇന്ദ്രിയത്തിനു് ഓരോ കാലത്തിൽ ഓരോന്നിനാൽ സുഖം ഉണ്ടാകുന്നു. അവ എല്ലാം ഇവളിൽ ഏകകാലത്തുതന്നെ ഞാൻ അനുഭവിച്ചു.

1102. തലേനാഠം കൂടിയ പൂവാടിയിൽ പിറേറനാളും വന്നു നായികയുമായി കൂടിയ നായകൻ.

മാലിനു്-രോഗത്തിനു്, മററു്-രോഗത്തിന്റെ കാരണത്തിനു വിപരീതഗുണത്തോടുകൂടിയതാണു്. ഇവളിൽനിന്നും ഉണ്ടായ രോഗത്തിനു്-ദുഃഖത്തിനു്, ഇവഠംതന്നെ, മരുമരുന്നു്. ഇവളെ കണ്ടു് ഉണ്ടായ കാമദുഃഖം ഇവളെ ആലിംഗനംചെയ്തിട്ടേ മാറുന്നുള്ളു.

1103. നിത്യാനന്ദം നേടേണ്ടും മനുഷ്യൻ ഈ അനിത്യസുഖത്തിൽ ഭ്രമിക്കുന്നതു നന്നല്ലെന്നു വിലക്കിയ തോഴിയോടു നായകൻ.

സ്തനം-മുല. ഇനിവോ-സുഖം തരുന്നതോ. സരോജനയനപദം-വിഷ്ണുലോകം-മുക്തിപദമെന്നു് ഉദ്ദേശം. പ്രിയയുടെ സ്തനത്തിൽ ചേൎന്നാണ്ടാൻ സുഖത്യാഗമോ തപഃക്ലേശമോ വേണ്ട. മുക്തിപദം നേടാൻ അതെല്ലാം വേണം. അതിനാൽ ആദ്യത്തതുതന്നെ രണ്ടാമത്തതിനെക്കാഠം നന്നു്. ചോദ്യം പരിഹാസസൂചകം.

1104. തോഴന്റെ സഹായത്തോടെ നടന്ന സമാഗമത്തിനുശേഷം, നായകൻ തോഴനോടു്.

അണുകുക-അടുത്തുചേരുക. അനൽ-തീയു്. സാധാരണയായ തീയെ അടുത്താൽ ചുടും, അകന്നാൽ കുളിരും. ഇവളെ അടുത്താൽ-പുണൎന്നാൽ കുളിരുന്നു, അകന്നാൽ ചുടുന്നു-മനോവേദന ഉണ്ടാകുന്നു. ഇവഠം എവിടെനിന്നു ഈ തീ സമ്പാദിച്ചു.

1105. തോഴിയുടെ സഹായത്തോടെ നടന്ന സമാഗമത്തിനു ശേഷം, നായകൻ.

കൊതിച്ച മാത്രയിൽ, ആ കൊതിച്ച വസ്തുക്കാം തനിയെ പോന്നുവന്നു കൈയിൽ കിട്ടിയതുപോലുള്ള സുഖം തോന്നു, ഈ പൂവേണിയുടെ കുചം ചേൎത്തുള്ള ആലിംഗനത്തിൽ. പതിവായി സമാഗമംകഴിഞ്ഞിട്ടു ആഗ്രഹശമനം വരാത്ത നായകന്റെ വാക്കാണു് ഇതു്.

1106. ഇതും അതു്.

അവളെ പിരിഞ്ഞിരുന്നപ്പോറം എന്റെ ജീവൻ വാടിക്കരിഞ്ഞിരുന്നു, ആലിംഗനംചെയ്യുന്തോറും അതു തളിൎക്കുന്നു—സന്തോഷത്താൽ തഴയ്ക്കുന്നു. അതിനാൽ ഇവളുടെ കുചം അമൃതംതന്നെയാണു്.

1107. ഇവളെ വിധിപ്രകാരം വിവാഹംചെയ്തു, ലോകരീതി അനുസരിച്ചു ഗൃഹധമ്മം പാലിക്ക, എന്നു പറഞ്ഞ തോഴിയോടു, നായകൻ

വീട്ടിൽ—ഗൃഹസ്ഥാശ്രമത്തിൽ നേട്ടം—സമ്പാദ്യം പകിട്ടു് ഉണ്മതു്—സൂ. 43, 44 നോക്കുക. ഗൃഹസ്ഥാശ്രമം പാലിച്ചാൽ സ്വൎഗ്ഗലാഭം ഫലം. ആ ആശ്രമത്തിന്റെ ക്ലേശങ്ങറം അനുഭവിക്കാതെ, ഇവളുടെ ആലിംഗനത്താൽ സ്വൎഗ്ഗസുഖം ലഭിക്കുന്നു. അതിനാൽ, ഗൃഹസ്ഥാശ്രമത്തിനു ഞാൻ തയാറില്ല എന്നു സൂചന.

1108. പരസ്പരം തുല്യാനുരാഗമുള്ള നിങ്ങറംക്കു്, മാത്രപിരിയാത്ത ആലിംഗനം തന്നെയാണു സുഖം. അതിനാൽ വിവാഹംചെയ്യ എന്ന തോഴിയോടു, നായകൻ.

കാററു് ഇടകാണാത്ത ആലിംഗനം, കാമുകർ ഇരുവൎക്കേ—പരസ്പരം കാമിക്കുന്ന രണ്ടുപേൎക്കേ, ആഗ്രഹിക്കത്തക്കതായുള്ളു. കാററു് ഇടകാണാത്ത തഴുകൽ—1. കാററിനു കടക്കാൻ പഴുതുകിട്ടാത്തവിധം നെരുങ്ങിച്ചേൎന്നുള്ള ആലിംഗനം. 2. കാററിനു പറന്നുപോകാൻ വേണ്ടുന്ന നിമിഷനേരം

പോലും പിരിയാത്ത ആലിംഗനം. കാമുകരായ രണ്ടുപേൎക്ക്, സ്ത്രീപുരുഷന്മാൎക്ക് അതു സുഖമാണ്. ഇവിടെ രണ്ടുപേരില്ല, ഞാനും പ്രിയയും ഒന്നാണ്. അതിനാൽ ഞങ്ങളെ സംബന്ധിച്ചേടത്തോളം തോഴിയുടെ ഉപദേശം ശരിയല്ല.

1109. രഹസ്യസമാഗമം സഭയം. വിവാഹശേഷാലിംഗനം വിഭയം. അതു് അനുഭവിക്ക എന്ന തോഴിയോടു, നായകൻ.

പ്രണയകലഹം, അതിന്റെ ശമനം, പിന്നെ ആലിംഗനം ഇവ മൂന്നും അല്ലയോ, വിവാഹംകഴിച്ച ഭാൎയ്യാഭൎത്താക്കന്മാർ അനുഭവിക്കുന്ന പൂൎണ്ണമായ കാമസുഖം. പ്രണയബന്ധത്താൽ ഒന്നായ ഞങ്ങൾ അതിൽക്കൂടുതൽ സുഖം അനുഭവിക്കുന്നു. അതിനാൽ ഞാൻ വിവാഹത്തിനു തയാറില്ല. [പ്രണയകലഹം കാമത്തിനു രസം വൎദ്ധിപ്പിക്കുന്നതാണ്. കലഹം അതിദീൎഘമായാലും, അതിഹ്രസ്വമായാലും ആലിംഗനരസം കുറയും. അതിനാൽ, അവ രണ്ടിന്റെയും മദ്ധ്യകാലത്തിൽ കലഹം നിറുത്തണം. ഇങ്ങനെ സമയത്തിന്റെ അളവ് അറിഞ്ഞു നിറുത്തുന്ന കലഹം ഇല്ലെങ്കിൽ കാമം രസഹീനമാണ്. സൂ. 1330.]

1110. ആലിംഗനാനന്തരം നായികയെ കൂട്ടിക്കൊണ്ടുപോകുന്ന നായകന്റെ മനോഗതം.

പഠിച്ചു പഠിച്ചു തത്വങ്ങൾ, തെളിയെ-ഗ്രഹിക്കുന്തോറും, തെളിയായ്വു തെളിവു്-മുൻപു് ഉണ്ടായിരുന്ന അറിവില്ലായ്മ കാണുന്നു. അതുപോലെ, തഴുകെത്തഴുകെ-പുണരുന്തോറും ഇവളിൽ എനിക്കു രതി തെളിവു്-കൂടുതൽ കൂടുതൽ കാമം ഉണ്ടാകുന്നു. കൂട്ടിക്കൊണ്ടുപോന്ന ഇപ്പോൾ നിരന്തരാലിംഗനത്തിനു സൗകൎയ്യം ഉണ്ടു്. ഓരോ ആലിംഗനത്തിലും, മുമ്പു് ആലിംഗനം നടന്നിട്ടില്ലാത്തപോലെ, പുതുമ-കൂടുതൽക്കൂടുതൽ രസം, തോന്നുന്നു. അലംഭാവമില്ലായ്മയെ സൂചിപ്പിക്കുന്നു.

അ. 112. ആലിംഗനാനന്ദം അനുഭവിച്ച നായകൻ നായികയുടെ ഗുണങ്ങളെ വർണ്ണിക്കുന്നു. ഈ അധ്യായം മുഴുവൻ നായകന്റെ വാക്കുകളാണ്.

1111. അയി—അല്ലയോ! മൃദുതമം അനിച്ചം—എല്ലാപ്പൂക്കളെക്കാളും മൃദുവായ അനിച്ചപ്പൂവേ! തവ ശുഭം—നിനക്കു മംഗളം ഭവിക്കട്ടെ. നിന്നെക്കാൾ മൃദുലയാണ് എന്റെ പ്രിയ. അനിച്ചം മൃദുതമം, സൂ. 90. മംഗളം പരിഹാസാർത്ഥത്തിൽ പറയുന്ന ആശിസ്സാണ്. നീ മൃദുതമമെന്ന ഭള്ളു വേണ്ടാ എന്നു സാരം.

1112. നായികയുടെ കണ്ണ്. നായകൻ ഉദ്യാനത്തിൽ തടാകതീരത്തിൽ ഇരുന്നു തനിയെ പറയുന്നതു്.

അകമേ—അല്ലയോ മനസ്സേ! അലർ—ഇക്കാണുന്ന താമരമുതലായ, പൂക്കളെ, പലർ കണ്ടു്—പലരും കണ്ടു്, അതിൽപ്പിന്നെ, കണ്ടു്—നീ കണ്ടു്, അവ, അവളുടെ—പ്രിയയുടെ കണ്ണിണയാണെന്നു്—അതിനു തുല്യമാണെന്നു്, തേ ചപലത എന്തു്, നിനക്കു് ഇളക്കമുണ്ടാകാൻ കാരണമെന്തു്. ഇളക്കം—തുല്യമല്ലാത്തവയെ തുല്യമെന്നു ധരിക്കുന്നതു്. അല്ലയോ മനസ്സേ! ഗാന്ധർവ്വവിവാഹകാലത്തു സമാഗമസമയങ്ങളിൽ മാത്രം നീ അക്കണ്ണുകളെ കണ്ടിരുന്നു. ഇടയ്ക്കുള്ള സമയത്തു് ഇപ്പൂക്കളെ കണ്ടു് പ്രിയയുടെ കണ്ണിനു തുല്യമെന്നു നീ ആശയോടേ നോക്കിക്കൊണ്ടിരുന്നു. അതു നിന്റെ അബദ്ധമാണു്. ഇപ്പൂക്കളെ പലരും കാണുന്നുണ്ടു്. പ്രിയയുടെ കണ്ണ് ഞാൻ മാത്രമേ കണ്ടിട്ടുള്ളു. അതിനാൽ, അവയ്ക്കു തമ്മിൽ തുല്യതയില്ല. ഈ വ്യത്യാസം നീ ഓർത്തില്ല എന്നു മനസ്സിനെ പഴിക്കുന്നു.

1113. ഈ അനുരാഗത്തിനു് അനുകൂലിച്ച തോഴനോടു് നായികയുടെ ഗുണങ്ങളെ വർണ്ണിച്ചു പറയുന്നു നായകൻ.

തളിർമെയ്ക്കു്—ഇവളുടെ തളിരുപോലത്തെ ശരീരത്തിനു പൂമണം, മിഴി-കണ്ണു്, അഴിവേൽ—കാണുന്നവരുടെ

ധൈര്യത്തെ അഴിക്കുന്നതും വേൽപോലത്തതും. ചിരിക്കുമുത്തിന്റെ ശോഭ. കൈകൾ ലതപോലെ. സൎവാംഗസുന്ദരിയെന്നു സാരം.

1114. കണ്ണിനെപ്പററി. ഉദ്യാനത്തിൽ തടാകസമീപം നായികയുമായി നിന്നു പറയുന്നു, നായകൻ,-

കരിങ്കുവലയം ഈ നിന്റെ കണ്ണിനെ കാണുമെങ്കിൽ ഇതിന്റെ കലവികം-വിലാസങ്ങൾ അതിനു ഇല്ലല്ലോ എന്നു ലജ്ജിച്ചു തലകുനിക്കുമായിരുന്നു. കാണ്കിൽ-പൂവിനു കാഴ്ച ഇല്ലല്ലോ.

1115. നായികയുടെ അരക്കെട്ടിനെപ്പററി, നായകൻ.

ഇവൾ അനിച്ചപ്പൂവു ഞെട്ടു കളയാതെതന്നെ ചൂടിയിരിക്കുന്നു. അതിനാൽ, നടുവിൻപുല-ഇവളുടെ നടുവിന്റെ മരണത്താൽ ഉണ്ടാകുന്ന പുല, പിണഞ്ഞു-നിശ്ചയമായും വന്നുചേരും. പുല-ഒരാളിന്റെ മരണത്താൽ ബന്ധുക്കൾക്കു ഉണ്ടാകുന്ന അശുദ്ധി. നടു വളരെ കൃശമാണു. ഞെട്ടോടു കൂടിയ പൂവിന്റെ ഭാരത്താൽ നടു ഒടിഞ്ഞുപോകുമെന്നും, ബന്ധുക്കളായ മററംഗങ്ങൾക്കു, അതിനാൽ പുല ഉണ്ടാകുമെന്നും ഭാവം. നടു വളരെ കൃശമാകയാൽ ഒടിഞ്ഞുപോകുമെന്നു അലങ്കാരഭാഷയിൽ പറഞ്ഞിരിക്കുന്നതാണു. നടു കൃശമായിരിക്കുന്നതു സ്ത്രീകൾക്കു സൌന്ദൎയ്യമാണു.

1116. നായികയുടെ മുഖത്തെപ്പററി, നായകൻ.

മതി ഈ മുഖവും-ചന്ദ്രനെയും ഈ മുഖത്തെയും, തിരിച്ചറിയാൻ ലക്ഷണം ഉണ്ടായിരുന്നിട്ടും, വേറിട്ടു അറിയായ്കയാൽ നക്ഷത്രങ്ങൾ തങ്ങളുടെ സ്ഥാനങ്ങൾവിട്ടു ഉഴന്നുനടക്കുന്നു. ലക്ഷണങ്ങൾ അടുത്ത സൂത്രങ്ങളിൽ കാണാം. നിലവിട്ടു ഉഴലുക-നക്ഷത്രങ്ങൾ ഒരു സ്ഥാനത്തു ഉറച്ചു നില്ക്കുന്നില്ല, അവയ്ക്കു ഉദയാസ്തമയങ്ങൾ ഉണ്ടു, സഞ്ചരിക്കുന്നു. നക്ഷത്രങ്ങൾ സ്വനാഥനെ സമീപിക്കാനുള്ള ശ്രമത്തിൽ, നാഥനായ ചന്ദ്രനെയും ഈ മുഖത്തെയും കണ്ടു ഭ്രമിച്ചു ഏതാണു ചന്ദ്രനെന്നു അറിയാതെ ഓടിനടക്കുന്നു എന്നു സാരം.

1117. നായികയുടെ മുഖത്തെയും ചന്ദ്രനെയും തിരിച്ചറിയാൻ ലക്ഷണം പറയുന്നു, നായകൻ.

തേഞ്ഞെറുന്നെടത്തു മാംസം വന്നു് അടഞ്ഞു നികരുമ്പോൾ, തെളിയുന്ന—പൂർണ്ണനായി പ്രകാശിക്കുന്ന, ചന്ദ്രന്റെ മറു—തിടമ്പു്, ഈ മുഖം അറിയാ—ഈ മുഖത്തു് ഇല്ല. അത്രേ തിരിച്ചറിയാൻ ലക്ഷണം. കറുത്ത പക്ഷത്തിൽ തേയുന്ന ചന്ദ്രൻ വെളുത്ത പക്ഷത്തിൽ പൂർണ്ണനാകുന്നു. വ്രണം തികന്നാൽ അവിടെ തിടമ്പു കാണും. ചന്ദ്രനിൽ കാണുന്ന കളങ്കം അതാണു് എന്നു് ഉൽപ്രേക്ഷ. പ്രിയയുടെ മുഖത്തിനു തേയലും, നികരലും, തിടമ്പും ഇല്ല.

1118. ഇതും അതു്.

മതി! നീ വാഴ്ക—അല്ലയോ ചന്ദ്രാ! നിനക്കു മംഗളം. എന്റെ പ്രിയയുടെ മുഖകാന്തി, ചൊരിയാകിൽ—ചൊരിയാൻ നിനക്കു കഴിയുമായിരുന്നെങ്കിൽ, പ്രിയ അർഹ—നീ എന്റെ പ്രിയത്തിനു് അവകാശപ്പെട്ടവ—എനിക്കു നിന്നിൽ സ്നേഹം ഉണ്ടായിരുന്നേനെ. വാഴ്ക—1111-ാം സൂത്രത്തിൽ കാണുമ്പോലെ, ആക്ഷേപം. മറുവുള്ളതിനാൽ നിനക്കു പൂർണ്ണപ്രകാശമില്ല. എന്റെ പ്രിയയുടെ മുഖത്തു മറുവില്ല, പൂർണ്ണപ്രകാശമുണ്ടു്.

1119. ഇതും അതു്.

അയി മതി—അല്ലയോ ചന്ദ്രാ! താമരപ്പൂവൊത്ത കണ്ണോടുകൂടിയ പ്രിയയുടെ മുഖത്തിനു തുല്യമാകാൻ, നീ ആഗ്രഹിക്കുന്നെങ്കിൽ, പലരും കാണത്തക്കവണ്ണം ഇങ്ങനെ നില്ക്കാതെ, മറഞ്ഞു നില്ക്ക. പ്രിയയുടെ മുഖം ഞാൻ മാത്രമേ കാണുക പതിവുള്ളൂ, പലർക്കും കാട്ടുകയില്ല. അതിനാലും നീ പ്രിയാമുഖത്തിനു തുല്യമല്ല.

1120. നായികയുടെ പാദസൗകുമാര്യത്തെപ്പറ്റി. നായികയെ കൂട്ടിക്കൊണ്ടു പൊയ്ക്കൊളയാൻ പറഞ്ഞ തോഴിയോടു, നായകൻ.

ആ ചേവടിയ്ക്കു്—പ്രിയയുടെ മൃദുലവും മനോഹരവുമായ പാദങ്ങൾക്കു്, അനിച്ചപ്പൂവും, അന്നത്തിന്റെ ചെറു

 തുവലും ഗോക്ഷുരകം–ഞെരിഞ്ഞിൽ–ഞെരിഞ്ഞിൽമുള്ള പോലെ കഠിനമാണ്. ആ പാദംകൊണ്ടു കല്ലും മുള്ളും ചവിട്ടി നടക്കാൻ കഴിയുമോ?

അ. 113. നായികാനായകന്മാർ പരസ്പരാനുരാഗത്തിന്റെ ആധിക്യം പറയുന്നു. ആലിംഗനസുഖത്താലും ഗുണാതിശയബോധത്താലും വർദ്ധിച്ചതാണ് അനുരാഗം.

1121. ഗൂഢസമാഗമം കഴിഞ്ഞു സ്വാനുരാഗം അറിയിക്കുന്നു, നായകൻ.

പണിമൊഴി–മൃദുലമായി സംസാരിക്കുന്നവൾ. പല്ലിടം ഊറിയ നീർ–പല്ലുനില്ക്കുന്നെടത്ത്–വായിൽ ഊറിയ നീര്–ഉമിഴ്നീര്. അധരപാനഫലമായിട്ടു പറയുന്നതാണെന്നു സ്പഷ്ടം.

1122. വിരഹഭയം മാറാൻ പറയുന്നു, നായകൻ.

മട്ടമൊഴി–തേന്മൊഴി. ദേഹവും ജീവനും പിരിയാൻ മനസ്സില്ലാതെ ഒന്നുചേർന്നിരിക്കുന്നു. ദിവ്യമായ ആലിംഗനമാകയാൽ, അപ്പോൾ മതിമറന്നിരുന്ന നായിക ഉണരുമ്പോൾ, ഇതാര്, എന്നിൽ സ്നേഹം ഉണ്ടോ, ഇനിയും ആലിംഗനസുഖം സിദ്ധിക്കുമോ എന്നും മററും ശങ്കിക്കുന്നു. അതു, ലക്ഷണങ്ങളാൽ അറിഞ്ഞ നായകൻ ശങ്ക മാററാൻ പറഞ്ഞതാണ് ഇത്.

1123. സമാഗമാനന്തരം, സങ്കേതസ്ഥാനത്തുനിന്നു നായിക പോകവേ, നായകൻ.

പാവേ–അല്ലയോ എന്റെ കണ്ണിൽ കളിക്കുന്ന പാവേ! സുരുചിരഫാല-സുന്ദരമായ നെററിയുള്ളവൾ. കാഴ്ചയുള്ള കണ്ണിൽ, കരുമിഴിയിൽ, പാവയാട്ടം ഉണ്ടല്ലോ. അല്ലയോ പാവേ! ഇവൾ പരിഞ്ഞാലും ഇവളുടെ ഛായ എന്റെ കണ്ണു വിട്ടു മാറുകയില്ല. നിങ്ങൾക്കു രണ്ടുപേർക്കുംകൂടി അവിടെ ഇടമില്ല അതിനാൽ, നീ പോക. നിന്നെക്കാൾ പ്രിയപ്പെട്ട ഇവളുടെ ഛായ കണ്ണിൽ നില്ക്കട്ടെ.

1124. പകൽ സങ്കേതസ്ഥാനത്തു സമാഗമം കഴിഞ്ഞു പിരിയുന്ന, നായകൻ.

ഉയിരിനു വാഴ്‌വ്—എന്റെ ജീവനു ദേഹത്തോടുകൂടിയുള്ള ഇരിപ്പ്. അമ്മുത്തുടലാറം—അമൃതംപോലത്തെ ദേഹത്തോടുകൂടിയവറം. പിരിവ്—അവളുടെ പിരിവ്—അവളെ പിരിയുന്നതു്. വാഴുമ്പോറം ഉയിരും ഉടലും ഒന്നു്. ചാവുമ്പോറം അവർ വേർപിരിയുന്നു.

1125. രഹസ്യസമാഗമം പരസ്യമായി; പലരും പഴിച്ചു തുടങ്ങി. അതു് അടങ്ങാൻ നായകൻ ചിലനാറം പിരിഞ്ഞിരുന്നു. പിന്നെ മടങ്ങിവന്നു. പിരിഞ്ഞിരുന്ന കാലത്തു ഞങ്ങളെ ഓമ്മിച്ചോ എന്നു ചോദിച്ച തോഴിയോടു, നായകൻ.

മറക്കിൽ ഓൎപ്പേൻ—മറക്കമായിരുന്നെങ്കിൽ ഓമ്മിക്കമായിരുന്നു. മദിരാക്ഷി സുഗുണം—മദ്യംപോലെ മയക്കുന്ന കണ്ണുള്ളവളുടെ-സുന്ദരിയായ പ്രിയയുടെ, നല്ല ഗുണങ്ങറം, മറക്കൽ അറിയാ—മറന്നുപോകയേ ഇല്ല. മറക്കുന്നതിനെയാണു പിന്നെ ഓക്കുക. മറക്കാത്തതിനെ ഓക്കാൻ ആക്കും കഴികയില്ല. ഇവളെ മറക്കാൻ കഴികയില്ല, അതിനാൽ, ഓത്തില്ല. ഇതുവരെ പറഞ്ഞതു നായകൻ; ഇനി ഈ അധ്യായത്തിൽ പറയുന്നതു നായിക.

1126. അപവാദം ശമിക്കാൻ പിരിഞ്ഞിരുന്ന നായകനെ; ധൂത്തനെന്നു് അക്കാലത്തു തോഴി പഴിക്കുമോ, എന്നു ശങ്കിച്ചു തോഴി കേറംക്കാൻ സ്വഗതമായിപ്പറയുന്നു, നായിക.

പ്രിയൻ എന്റെ കണ്ണിനകം വിട്ടുമാറുകയില്ല ഞാൻ കണ്ണടച്ചാൽ അദ്ദേഹത്തിനു വേദന തട്ടുകയില്ല. അത്യധികം സൂക്ഷ്മമായ—ചെറിയ, ആകൃതിയോടുകൂടിയാണു പ്രിയൻ അവിടെ ഇരിക്കുന്നതു്. കണ്ണു് അടച്ചാലും നായിക പ്രിയനെ കാണുന്നു.

1127. ഇതും അതു്.

പ്രിയൻ സദാ കണ്ണിൽ ഉണ്ടു്, ഞാൻ പ്രിയനെ സദാ കാണുന്നു, മറവു് അരുതേ എന്നു്—അല്പനേരത്തേയ്ക്കുപോലും

മറവുണ്ടാകരുതെന്നു വിചാരിച്ചു്, ഞാൻ കണ്ണിൽ മഷി എഴുതുന്നും ഇല്ല. കണ്ണിൽ മഷിക്കോൽ ചേക്കുമ്പോൾ അത്രയും നേരത്തെ കാഴ്ച മറയും. അതിനാൽ ഞാൻ കണ്ണിൽ മഷിഎഴുതാറില്ല. ഞാൻ സദാ കണ്ടുകൊണ്ടിരിക്കുന്ന പ്രിയൻ എങ്ങോ പോയി എന്നു, തോഴീ! നീ വിചാരിക്കുന്നതു് എങ്ങനെ? എന്നു് ആന്തരാത്ഥം. മഷിക്കോൽ-കണ്ണിൽ മഷിതേയ്ക്കുന്ന ചെറിയ കോൽ.

1128. ഇതും അതു്.

ഉള്ളിലിരിക്കുന്ന പ്രിയനു ചുട്ടമെന്നു പേടിച്ചു്, ചൂടുള്ളതൊന്നും ഞാൻ ഭക്ഷിക്കുന്നില്ല.

തോഴീ! എന്റെ കണ്ണിലും, സൂ. 1126, 1127, ഉള്ളിലും. സൂ. 1128 എപ്പോഴും ഇരിക്കുന്ന പ്രിയൻ പിരിഞ്ഞുപൊയ്ക്കളഞ്ഞു എന്നു നീ വിചാരിക്കുന്നെങ്കിൽ അതു തെററാണെന്നു് ആന്തരാത്ഥം.

1129. വിവാഹത്തിനു ധനസമ്പാദനാത്ഥം നായകൻ പിരിഞ്ഞപ്പോൾ, ഈ ധൂത്തനെ ചിന്തിച്ചു ക്ലേശിക്കരുതെന്നു നായികയെ സാന്ത്വനപ്പെടുത്തുന്ന തോഴിയോടു, നായിക.

പ്രിയൻ എപ്പോഴും കണ്മുന്നിൽ നില്ക്കുന്നു. ഞാൻ കണ്ണടച്ചാൽ അത്രയുംനേരത്തേയ്ക്കു മറഞ്ഞുപോകുമല്ലോ എന്നു വിചാരിച്ചു ഞാൻ ഇമയ്ക്കുന്നില്ല. അതിനു്, ഉറക്കം വരാത്തവിധം എന്നെ വേദനപ്പെടുത്തുന്ന പ്രിയനു ദയ ഇല്ല എന്നു് അയല്ക്കാർ പറയുന്നു. നായികയുടെ മനസ്ഥിതി അറിയാതെ സംസാരിക്കുന്ന തോഴിയോടു കോപിച്ചു പറയുന്നതാകയാൽ, അവൾ നായികയോടു് ഒരു ബന്ധവും ഭാവിക്കുന്നില്ലെന്നു ധ്വനിപ്പിക്കാനാണു്, അയല്ക്കാർ എന്നു പറഞ്ഞതു്. ഒരിക്കലും പിരിയാത്ത നായകൻ പിരിഞ്ഞുപൊയ്ക്കളഞ്ഞു എന്നു തോഴീ! നീ പഴിക്കരുതെന്നു സാരം.

1130. ഇതും അതു്.

അനുകലം-നിമിഷംതോറും-അല്പസമയവും വിടാതെ, അതിരസം-വളരെ സന്തോഷത്തോടെ. അകമേ-എന്റെ,

ഉള്ളിൽ ഇരിക്കുന്ന, പതി-നാഥൻ, പകപോൽ-എന്നെ വേദനപ്പെടുത്തുന്ന ശത്രുവാണുപോലും, പൊയ്യുളഞ്ഞു പോലും. കല-സമയത്തിന്റെ ഒരളവു്. 18 മാത്ര ഒരു കാഷ്ഠ, 30 കാഷ്ഠ ഒരു കല. പോലും-വാസ്തവം അറിയാത്തവർ ഇങ്ങനെ പറയുന്നു. ഇതു് അതിരസമായിരിക്കുന്നു. ഇങ്ങനെ അതിരസമത്ത ഒരു വാക്യമായിട്ടും എടുക്കാം. ഇതും തോഴിയെ അന്യയാക്കിക്കൊണ്ടു സംസാരിക്കയാണു്. തോഴീ! നീയും അന്യർ പറയുമ്പോലെ പറയരുതെന്നു സാരം.

അ. 114. ഗൂഢസമാഗമം വിലക്കിയ തോഴിയോടു്, അതിനാൽ പീഡിതനായ നായകനും, ഇനി ബന്ധുജനസമ്മതത്തോടുകൂടി വേണം സമാഗമം എന്നു പറഞ്ഞ തോഴിയോടു നായികയും ലജ്ജവിട്ടു മനോഗതി തുറന്നുപറയുന്നതു്. പ്രണയാധിക്യത്താലാണല്ലോ ലജ്ജാനിർമ്മോചനം.

1131. തോഴിയോടു നായകൻ.

ഉത്തമസ്ത്രീയോടു, രതി ആന്റു-കാമം അനുഭവിച്ചു്, ഉഴല്വോക്കു്-പിന്നെ അതിനു തടസ്സം വന്നു വലയുന്നവക്കു്, ഉതകും-പണ്ടും ആശ്രയമായിരുന്ന, പനമടൽ-പനമടൽക്കുതിര, അല്ലാതെ, ഗതി ഇല്ല-ഇനി എനിക്കു വേറെ ആശ്രയമില്ല. തോഴീ! നിന്നെ സങ്കടശാന്തിക്കു തുണയായി കരുതി കാത്തിരുന്നതു് അബദ്ധമായിപ്പോയി. ഇനി ഞാനും മടൽക്കുതിരയേറി പ്രിയയെ പ്രാപിച്ചുകൊള്ളാമെന്നു സാരം.

മടൽക്കുതിരയേററം-കാമിനീകാമുകന്മാരുടെ വിവാഹത്തിനു ബന്ധുജനങ്ങൾ സമ്മതിച്ചില്ലെങ്കിൽ, കാമുകന്മാർ പണ്ടു നടത്തിവന്നിരുന്ന ഒരു സത്യഗ്രഹ സമ്പ്രദായമാണു് ഇതു്. പനമടൽ ഒന്നിനു മീതെ ഒന്നായി കുറേ പൊക്കത്തിൽ അടുക്കിക്കെട്ടി, അതിന്റെ അടിയിൽ പനങ്ങാകൊണ്ടു് ഉരുൾപിടിപ്പിക്കും. കാമുകൻ സർവാംഗം ഭസ്മംപൂശി, ദിഗംബരനായി, കുതിരപ്പുറത്തെന്നപോലെ അതിന്മേൽ

ഇരിക്കം. തന്റെ പേരെഴുതിയ ഒരു ബോർഡുപിടിച്ചു്, അതിന്മേൽത്തന്നെ അവൻ കണ്ണുറപ്പിച്ചിരിക്കണം. നാട്ടിൽ വഴിക്കവലയിൽ ഇങ്ങനെ മഴയും വെയിലും സഹിച്ചു്, നിരാഹാരനായി കഴിയണം. അപ്പോൾ നാട്ടുകാർ വിവരം ചോദിച്ചറിഞ്ഞു രാജാവിനെ ധരിപ്പിക്കം. രാജാവു് അവന്റെ അനുരാഗത്തിന്റെ പരമാർത്ഥം പരീക്ഷിക്കാൻ ആ പനമടല്ക്കുതിരയെ അവന്റെ സ്നേഹിതന്മാരെക്കൊണ്ടു വടംകെട്ടി വലിച്ചിഴപ്പിക്കം. അപ്പോൾ, എല്ലു് എരുക്കിൻപൂവു മുതലായവ ചേർത്തു കെട്ടിയ മാല അവനെ അണിയിച്ചിരിക്കം. പനമടലിന്റെ വിളമ്പു് വാളുപോലത്തതാണല്ലോ. അതു് അവന്റെ തുടയിൽപെട്ടു മുറിയുന്നെടത്തുനിന്നും വീഴ്പും പുറപ്പെട്ടാൽ അവൻ ജയിച്ചു, രക്തമാണു പുറപ്പെടുന്നതെങ്കിൽ അവനു മരണശിക്ഷയാണുപോൽ. ജയിച്ചാൽ അവന്റെ പ്രണയിനിയെ അവനു വിധിപ്രകാരം വിവാഹം ചെയ്തുകൊടുക്കം. ഇതിനു മടല്ക്കുതിരയേററം എന്നു പേരു്. സ്ത്രീകൾ മടല്ക്കുതിരയേറാറില്ല.

1132. നാണമുള്ള അങ്ങയ്ക്കു മടൽക്കുതിരയേററം സാധ്യമല്ലെന്നു പറഞ്ഞു വിലക്കിയ തോഴിയോടു, നായകൻ.

പൊറാത്തൊരു്–കാമം സാധിക്കാൻ തടസ്സം വന്നതു പൊറുക്കാത്ത –സഹിക്കാത്ത. അടക്കം, ചിന്ത മുതലായവ മാറിക്കഴിഞ്ഞു. നാണം മാത്രം ബാക്കിയുണ്ടു്. അതിനെയും വിട്ടാലല്ല ജീവനും ദേഹവും തമ്മിൽ പിരിയാതിരിക്കൂ. അതിനാൽ, അവയെ രക്ഷിക്കാൻ, നാണംവിട്ടു മടൽക്കുതിരയേറാൻ ഞാൻ നിശ്ചയിച്ചു. അസഹ്യവേദന അറിഞ്ഞു രക്ഷിക്കാൻ തോഴി ഒരുങ്ങുമെങ്കിൽ നന്നായിരുന്നു എന്ന അർത്ഥത്തിലാണു് ഇതു പറഞ്ഞതു്.

1133. നാണം മാത്രമല്ല, നല്ല ആണത്തവും ഉള്ള നിങ്ങൾക്കു മടലേററം സാധ്യമല്ലെന്നു പറഞ്ഞ തോഴിയോടു, നായകൻ.

അന്നു്–പ്രിയയെ കാണുന്നതിനുമുമ്പു്. ഇന്നു്–കാമതടസ്സം വന്നിരിക്കുന്ന ഇപ്പോൾ. മടൽ–മടൽക്കുതിര.

നാണവും ആണത്തവും പോയതിനാൽ മടലേററം സാധിക്കു മെന്നു സൂചന.

1134. നാണവും ആണത്തവും ചേൎത്തുകെട്ടിയ ചങ്ങാടം കൊണ്ടാണു കാമസമുദ്രം കടക്കുക. അതിനാൽ, കാമത്താൽ അവ പൊയ്പോകയില്ലല്ലോ എന്നു പറഞ്ഞ തോഴിയോടു, നായകൻ.

നാണവും ആണത്തവുമാകുന്ന, പിണ—ചങ്ങാടം. കാമ സമുദ്രത്തിൻെറ കഠിനമായ കോളിളക്കത്തിൽ തകൎന്നു പോകും. "കടിയൊരു കാമക്കോൾ" നായകൻെറ കാമാധി ക്യത്തെ സൂചിപ്പിക്കുന്നു.

1135. ഇത്ര പൊറുതികേടും മടൽക്കുതിരയെപ്പററി വിചാ രവും വരാൻ കാരണം എന്തു് എന്നു ചോദിച്ച തോഴിയോടു, നായകൻ.

അന്തിപ്പിണി—സന്ധ്യാസമയത്തു്, ഞാൻ അനുഭവി ക്കുന്ന ദുഃഖവും, മടലോട്—അതിനു മരുന്നായ മടൽക്കുതി രയെപ്പററിയുള്ള വിചാരവും എനിക്കു് ഉണ്ടാക്കിയതു് ചെറുമാലൈക്കൈവളയാൾ — മാലപോലെ തുടൎന്നു കിടക്കുന്ന ചെറുകൈവളകൾ ധരിച്ചിരിക്കുന്ന പ്രിയയാണു്. അന്തിക്കാ ണു കാമദുഃഖവൎദ്ധന. ചെറുമാലൈക്കൈവളയാൾ — ചെറുപ്പമെ ന്നും തോഴിയുടെ ചൊല്ലിനു നില്ക്കുമെന്നും കാണിക്കുന്നു. തോഴി ഇതിൻെറ ചുമതല ഏല്ക്കണമെന്നു സൂചന.

1136. മടൽക്കുതിരയേറുന്ന കാലം ഇന്നേക്കു കഴിഞ്ഞുപോ യല്ലോ എന്ന തോഴിയോടു, നായകൻ,

മുഗ്ദ്ധയ്ക്കായ്—മുഗ്ദ്ധയായ പ്രിയയെ ലഭിക്കാൻവേണ്ടി. മുഗ്ദ്ധ—1. മനോഹരി. 2. മൂഢ. സാധുത, ശാന്തത, സരളത, മൃദുലത, അവക്രബുദ്ധി മുതലായ ഗുണങ്ങൾ ഉള്ളവൾ. മടൽ ക്കുതിരയേറാൻ ഇനി ഞാൻ മടിക്കുന്നേ ഇല്ല എന്നു ആശയം.

1137. മുഗ്ദ്ധയെച്ചൊല്ലി ഉറക്കമില്ലയോ. മുഗ്ദ്ധകളെക്കാൾ ഉൾക്കട്ടിയും അറിവും ഉള്ള പുരുഷന്മാർ സഹനശക്തിയുള്ള

വരായിരിക്കേണ്ടതല്ലേ? ഈ ചിന്ത കളയുക എന്നു പറഞ്ഞ തോഴിയോടു, നായകൻ,

അതികാമമുള്ളടലിലും—കണക്കററ കാമത്തീ ചുട്ടുനീറവു മ്പോഴും, മാത്രു്—സ്ത്രീ. സ്ത്രീകാ മടൽക്കുതിരയേറുക പതിവി ല്ല, അടങ്ങിയിരിക്കും. ആണാകയാൽ എനിക്കു് ആ അടക്കം ഇല്ല. തോഴീ! നീ സ്ത്രീയാകയാൽ പുരുഷൻെറ ക്ഷമകേടു് അറിയാൻ കഴികയില്ലെന്നു സാരം.

ഇതുവരെ നായകൻെറ വാക്കുകാം. ഇനി നായികയുടെ വാക്കുകാം.

1138. കാമപീഡിതയായ നായികയെ ഗുരുജനങ്ങാം ചിറ യിരുത്തിയിരിക്കുന്നു. അക്കാലത്തു, തോഴിയോടു, നായിക.

1. കാമം—സ്ത്രീയുടെ കാമം, ഗുരുഗുണം കരുതാ—അവ ളുടെ വലിയ ഗുണങ്ങളെ വകവയ്ക്കുയില്ല—ഗുണവതിയാണു്, മാനം കെട്ടുകൂടാ എന്നു വിചാരിക്കയില്ല, അരുാം ഓർത്തു്—അവളോടു ദയാവേണ്ടതാണു എന്നു വിചാരിച്ചു്, അലിയാ—ദയകൊള്ളുകയില്ല, മറ ചാടും—എത്ര മറയ്ക്കാൻ ശ്രമിച്ചാലും പ്രത്യക്ഷപ്പെടും—അവാംതന്നെ തൻെറ അഭി മതം ഗുരുജനസമക്ഷം തുറന്നു പറഞ്ഞുപോകും.

2. ഗുരുഗുണം കരുതാ—ഗുരുജനങ്ങാം ഗുണവും ബഹുമാ നവും ഉള്ളവരാണു്, അവർ അറിയരുതു്, അവരുടെ സ്ഥി തിക്കു പോരാത്തതാണു് എന്നു വിചാരിക്കയില്ല, അരുാം ഓർത്തു്—അവൾക്കു്—ഗുരുജനങ്ങാംക്കു് അവളുടെമേൽ ദയ ഉണ്ടു്, അവളുടെ ഹിതം അവർ അന്വേഷിച്ചു നടത്തിക്കൊള്ളും, അവളുടെ സ്വാതന്ത്ര്യമായ കാമത്തിനു അവാം വഴിപ്പെടരുതു് എന്നും മററുമുള്ള ചിന്തയിൽ, അവൾക്കു അവളുടെ മേലുള്ള ദയ ഓർത്തു്, അലിയാ-ദയകൈക്കൊള്ളുകയില്ല, സ്ത്രീയുടെ കാമം മറ ചാടും. സ്ത്രീകളുടെ കാമാവസ്ഥ പൊതുവേ പറ ഞ്ഞു്, നായിക തൻെറ കാമാധിക്യം ഊഹിക്കാൻ തോഴി ക്കു വഴികാട്ടുന്നതാണു് ഇതു്.

1139. തോഴി കേൾക്കെ സ്വഗതം, നായിക.

എന്റെ കാമം ഇതുവരെ അടങ്ങിയിരുന്നതിനാൽ, അതിനെ ആരും അറിയുന്നില്ലെന്നു വിചാരിച്ചാട്ടാണോ എന്നു തോന്നും അതു് ഇപ്പോൾ, ചപലതയോടെ-ഇളക്കം പിടിപെട്ടു് തെരുവുനീളേ അലയുന്നു-ഞുക്കം അതു പാട്ടാ യിരിക്കുന്നു എന്നു സാരം. ചപലം-പരസ്യമായും രഹസ്യ മായും പറയുന്നതു വകവയ്ക്കാൻ ബുദ്ധിയില്ലാതെ. ഇനി ന്യായപ്രകാരം വിവാഹം നടത്തണമെന്നു് ആശയം.

1140. നമ്മുടെ രഹസ്യം നിന്റെ വളർത്തമ്മയോടു പറ ഞ്ഞാൽ എന്റെ നില എന്തായിരിക്കുമെന്നു പറഞ്ഞു ചിരിച്ച തോഴിയോടു, നായിക.

അറിവില്ലാത്തവർ എന്റെ കൺമുന്നിൽ, ഞാൻ കാണ ത്തക്കവണ്ണം എന്നെ പരിഹസിച്ചു ചിരിക്കുന്നു. ഞാൻ പെടുന്ന പാടു് പെട്ടു് അറിഞ്ഞിട്ടില്ലാത്ത മൂഢരാകയാലാ ണു്,അങ്ങനെ ചിരിക്കുന്നതു്.തോഴി വളർത്തമ്മയെയും മററും അറിയിച്ചു വിവാഹത്തിനു് ഏപ്പാടുചെയ്യുന്നില്ലെന്ന കോപ ത്താൽ തോഴിയെ അന്യയാക്കിപ്പറയുന്നതിനാലാണു് അജ്ഞർ എന്നു ലോകത്തെച്ചൂണ്ടിപ്പറഞ്ഞതു്. (തോഴി വള ർത്തമ്മയെ അറിയിച്ചു്, വേണ്ട ഏപ്പാടു ചെയ്തുകഴിഞ്ഞു. നായിക അതറിഞ്ഞിട്ടില്ല). എന്റെ സങ്കടം അറിയാതെ ചിരിക്കുന്ന തോഴീ! നീ മൂഢയാണു് എന്നു സാരം.

അ.115. പ്രവാദം തനിക്കു് എങ്ങനെ ഫലിക്കുന്നു എന്നു തോഴിയോടു നായകനും, വിവാഹം അല്ലെങ്കിൽ ഒളിച്ചോട്ടം എന്നു നില്ക്കുന്ന നായികയും, അതിനു് അനുകൂലയായ തോഴി യും നായകനോടും ജനപ്രവാദത്തെപ്പററി പറയുന്നതു്.

1141. നായികയെ വിവാഹം കഴിക്കാൻ, ജനപ്രവാദത്തെ ചൂണ്ടിപ്പറഞ്ഞ തോഴിയോടു, നായകൻ.

പ്രവാദം ഉണ്ടായതിനാൽ, എന്റെ അരുമപ്പെട്ട ജീവൻ ഉണ്ടു്-നിലനില്ക്കുന്നു. അതു ജനങ്ങൾ അറിയുന്നില്ല;

അതു് എൻെറ ഭാഗ്യം. അരിമപ്പെട്ട ജീവൻ–അവളെ പ്രാപിക്കാൻ പ്രവാദം തടസ്ഥമായി നില്ക്കുന്നതിനാൽ ഉള്ള വിഷമത്തെ കാണിക്കുന്നു. അവളോടുള്ള അടുപ്പം ജനങ്ങൾ സംസാരിക്കുന്നതു കേൾക്കാൻ സുഖമായതിനാൽ ഞാൻ ജീവിച്ചിരിക്കുന്നു. അതു ജനങ്ങൾ അറിഞ്ഞാൽ പ്രവാദം നിറുത്തിക്കളയും. അവർ അറിയുന്നില്ല, അതു് എൻെറ ഭാഗ്യം.

1142. ഇതും അതു്.

അലർ–പൂവു്–താമര. അസുലഭ–ലഭിക്കാൻ പ്രയാസമായവൾ–ലോകസാധാരണയല്ലാത്തവൾ. തുണയായി പഴി അരുൾവൃ–എനിക്കു സഹായമായിട്ടു ദയാപൂർവ്വം, പഴിതരുന്നു–പഴിപറയുന്നു. തുണ–ജീവിച്ചിരിക്കാൻ സഹായമാകയാൽ തുണ. സൂ. 1141 നോക്കുക.

1143. ഇതും അതു്.

ഈ ദിക്കിൽ ഉയരുന്ന ഈ ജനപ്രവാദം എനിക്കു് ഒരു സഹായമല്ലയോ. പ്രിയയെ പുണരാതെതന്നെ, അതിൻെറ സുഖം–പുണർച്ചയുടെ സുഖം. അരുൾവൃ–തരുന്നു. പുണരാതെ–ജനപ്രവാദം ഉണ്ടായതിനാൽ നായികാനായകന്മാർ തമ്മിൽ സമാഗമം ഉണ്ടാകുന്നില്ല. പുണർന്നാലത്തെ സുഖം ജനപ്രവാദത്താൽ നായകനു സിദ്ധിക്കുന്നു ജനപ്രവാദത്താൽ.

1144. ഇതും അതു്.

കാമം ശ്രുതിയാൽ ഉയർവൃ–എൻെറ കാമം ജനശ്രുതിനിമിത്തം വൎദ്ധിക്കുന്നു. അതു് ഒഴികിൽ–ആ ജനശ്രുതി ഇല്ലാതായാൽ. അതും ഗുണം അററു് അടിയും–കാമവും ഗുണംകെട്ടു താണുപോകും. ഗുണംകെടുക–അനുഭവിക്കുന്നവനു സുഖം കെടുക്കുന്ന സ്വഭാവം നശിക്കു.

1145. ഇതും അതു്.

വെറി–ലഹരി, ഏറുന്തോറും, മധുരതി–മദ്യത്തിൽ ആഗ്രഹം ഏറും. അതുപോലെ, രഹസ്യാനുരാഗം വെളിപ്പെട്ടുന്തോറും കാമം, ഇനിവാം–രസം തോന്നിക്കും. അളവു്–

പരിമാണത്തെക്കുറിക്കുന്നു, സമയത്തെ അല്ല. ജനശ്രുതിയാൽ കാമം വർദ്ധിക്കുന്നു എന്നു സാരം.

1146. ജനശ്രുതിയെപ്പറ്റി പറഞ്ഞു്, നായകനോടു വിവാഹത്തിന്നു് ഏർപ്പാടുചെയ്യാൻ തോഴിയോടു പറയുന്നു, നായിക.

പ്രിയനെ കാണാൻ സാധിച്ചതു് ഒരു ദിവസം മാത്രം. അതിനാൽ ഉയർന്ന ജനശ്രുതി രാഹു ചന്ദ്രനെ വിഴുങ്ങിയതു പോലെ-ഗ്രഹണംപോലെ. ഗ്രഹണകാലത്തു് ഇരുട്ടുപോലെ ജനശ്രുതി എങ്ങും പരക്കുന്നു. ഇനി ഈ അവസ്ഥ അസഹ്യമാണു്. തോഴീ! നീ വിവാഹത്തിന്നു് ഏർപ്പാടുചെയ്യുന്നമെന്നു സാരം.

1147. ജനശ്രുതിയും വളർത്തമ്മയുടെ വാക്കും കരുതി നീ സഹിക്കുക എന്നു പറഞ്ഞ തോഴിയോടു, നായിക.

പിണി-എന്റെ ഈ കാമദുഃഖം, വർദ്ധിക്കും. അതിന്നു ജനശ്രുതി വളമാണു്, അമ്മയുടെ പരുഷവാക്കു വെള്ളവുമാണു്. കാമദുഃഖത്തെ ഒരു ചെടിയായി രൂപണംചെയ്തിരിക്കുന്നു. വിവാഹമാകുന്ന ഫലത്തെ ഉദ്ദേശിക്കുന്നു.

1148. ഇതും അതു്. നായിക.

കാമത്തെ വളർത്തുന്ന ജനശ്രുതികൊണ്ടു് അതിനെ കെടുത്താൻ സാധിക്കയില്ല, അതു വർദ്ധിക്കുകയേ ഉള്ളൂ എന്നു സാരം.

1149. വിവാഹത്തിന്നു ധനം നേടാൻ പോയ നായകൻ മടങ്ങിവന്നു. ചിറയ്ക്കുള്ളിൽ പ്രവേശമില്ല. അപ്പോൾ, ജനശ്രുതി പേടിച്ചു പൊറുത്തിരിക്കണം നാണമില്ലയോ എന്നു പറഞ്ഞ തോഴിയോടു, നായിക.

അഴൽ അരുതു് എന്നോൻ-ഞാൻ പിരിയുകയില്ല, നീ ദുഃഖിക്കരുതു്, എന്നു് എന്നെ സമാധാനപ്പെടുത്തിയവൻ, പലർ രൂപ കൊൾകെ-ഇന്നു് എന്നെക്കാണുന്ന പലരും നാണിക്കത്തക്കവണ്ണം പിരിഞ്ഞിരിക്കെ, പഴി-ജനങ്ങൾ പറയുന്ന പഴി-അപവാദം, രൂപയോ-നാണമോ-അതിൽ

നാണിക്കണമോ. നമ്മെ കാണുന്നവർ തന്നെ നാണിക്കുന്നു. ആ നിലയിൽ എത്തിയ നാം ഇനി നാണിച്ചിട്ടു കാര്യമില്ല.

1150. അപവാദം അസഹ്യം. ഇനി ഞാൻ നായകനുമായി ഒളിച്ചോട്ടം എന്നു പറഞ്ഞ നായികയോട്, തോഴി.

നേന്നാൽ—അപേക്ഷിച്ചാൽ, പ്രിയൻ പ്രിയം അരുളും—നിൻെറ പ്രിയൻ ആഗ്രഹം സാധിച്ചുതരും. ഞാൻ ആഗ്രഹിച്ച ജനശ്രുതി പരന്നു കഴിഞ്ഞു. ഒളിച്ചോടാനോ, നിങ്ങൾ തമ്മിൽ ബന്ധം ഉറയ്ക്കാനോ കാരണമാണു ജനശ്രുതി. അതു് ഉണ്ടാകണമെന്നു ഞാൻ ആഗ്രഹിച്ചു. അതു് ഉണ്ടായിക്കഴിഞ്ഞു. ഇനി രഹസ്യമായി കൂട്ടിക്കൊണ്ടുപോകാൻ ഞാൻ അപേക്ഷിച്ചാൽ നിൻെറ പ്രിയൻ സമ്മതിക്കും. സമ്മതിക്കുമെന്നു കാണിക്കാനാണു പ്രിയനെന്നു പറഞ്ഞതു്.

1131-ാം സൂ. മുതൽ ഇതുവരെ ഇരുപതു സൂത്രവും ആലിംഗനംനിമിത്തം ഉണ്ടായ വികാരാധിക്യത്തെപ്പററിയാണു്.

കാമകാണ്ഡത്തിൽ ഗാന്ധർവ്വവിവാഹം എന്ന ഒന്നാം ഉപവിഭാഗം സമാപ്തം.

കാമകാണ്ഡത്തിൽ വിവാഹശേഷം എന്ന രണ്ടാം ഉപവിഭാഗം.

അ. 116 വിരഹാസഹ്യത—പരസ്യവിവാഹം കഴിഞ്ഞു നായകൻ ധർമ്മാർത്ഥകാമങ്ങൾ സാധിക്കാൻ ധനം നേടാനായിട്ടു് അന്യദിക്കിലേക്കു പോയിരിക്കുന്നു. അപ്പോൾ നായികയുടെ വിരഹദുഃഖം. അതിനെ നാലുഭാവങ്ങളിൽ പറയുന്നു. 1. നായകൻ യാത്ര അറിയിക്കവേ നായകനോടു തോഴി പറയുന്നതു്. 2. നായകൻ യാത്ര ഉദ്ദേശിച്ചിട്ടുണ്ടെന്നു ലക്ഷണങ്ങളാൽ അറിഞ്ഞു നായിക തോഴിയോടു പറയുന്നതു്. 3. നായകൻ യാത്ര അറിയിച്ചപ്പോൾ നായിക പറയുന്നതു്. 4. സാന്ത്വനം പറയുന്ന തോഴിയോടു നായിക മറുത്തുപറയുന്നതു്.

1151. വേഗം മടങ്ങിവരുമെന്നു പറഞ്ഞ നായകനോടു, തോഴി.

പിരിഞ്ഞുപോകുന്നില്ല എന്നാണു പറയാനുള്ളതെങ്കിൽ അതു് ഉടൻ എനിക്കു്-എന്നോടു പറക. ഉടൻ നിൻ വരവോ-വേഗം താങ്കൾ മടങ്ങിവരുമെന്നാണു പറയാനുള്ളതെങ്കിൽ, അതു താങ്കൾ മടങ്ങിവരുമ്പോൾ വാഴ്‌വോക്കു്-ജീവിച്ചിരിക്കുമെന്നുള്ളവരോടു പറക നായികയും തോഴിയും സ്നേഹംകൊണ്ടു് ഒന്നെന്ന ഭാവത്തിൽ, നായികയോടു്, എന്ന അർത്ഥത്തിലാണു് എന്നോടു് എന്നു തോഴി പറയുന്നതു്. താങ്കൾ മടങ്ങിവരുവോളം വിരഹം സഹിച്ചു ജീവിച്ചിരിക്കാൻ നായിക ശക്തയല്ലെന്നു സാരം.

1152. നായകന്റെ യാത്രലക്ഷണങ്ങളാൽ അറിഞ്ഞു തോഴിയോടു, നായിക.

പ്രിയനുടെ നോട്ടവും അന്നു് ഇനിവു്-തമ്മിൽക്കണ്ട നാൾമുതൽ വിവാഹവേദിയിൽ എത്തുന്നതുവരെയും, അവിടെവച്ചും ഏറുകണ്ണിട്ട നായകന്റെ നോട്ടം സന്തോഷകരമായിരുന്നു. ഇന്നോ, പിരിവു് ഓർത്തു് പുണർവും അഴൽ-ആലിംഗനം സിദ്ധിച്ചുകൊണ്ടിരിക്കുന്ന ഇന്നാണെങ്കിൽ, നായകൻ പിരിഞ്ഞുപോകുമല്ലോ എന്ന വിചാരത്താൽ ആലിംഗനവും ദുഃഖമായിരിക്കുന്നു. പ്രിയൻ പിരിഞ്ഞാൽ ആലിംഗനം നഷ്ടമാകുമെന്നു ദുഃഖം.

1153. ഇതും അതു്.

ഉതട്ടു്-താൻ പിരിയാൻ ഉറച്ചു എന്നും, പിരിവുനിമിത്തം ഞാൻ വളരെ വേദനപ്പെടുമെന്നും ഉള്ള, രഹസ്യം അറിയുന്ന പ്രിയനും പിരിയുമെന്നു ഞാൻ അറിയുന്നതിനാൽ, ഉറവു്-പ്രിയന്റെ മധുരവചനങ്ങൾ കേട്ടിട്ടും ലാളന അനുഭവിച്ചിട്ടും അവൻ നമ്മുടെമേൽ അൻപുള്ളവനാണെന്നു വിശ്വാസം, ഇല്ലതന്നെ. പ്രിയനും എന്നതിലെ 'ഉം'-എന്റെ വേദന അറിഞ്ഞിരുന്നിട്ടും പിരിയാൻ വിചാരിക്കുന്നല്ലോ എന്നു കാണിക്കുന്നു.

1154. ഇതും അതു്.

എന്നെ ലാളിച്ചു്, പിരിയുകയില്ലെന്നു് ഉറപ്പു തന്നു കൊണ്ടിരിക്കുന്നവൻ പിരിഞ്ഞുപോവുകയാണെങ്കിൽ, അതു് ഉറച്ചതു്-അവൻ തന്ന ഉറപ്പിനെ ഞാൻ വിശ്വസിച്ചു് ഉറച്ചിരുന്നതു, കുററമോ-എന്റെ കുററമാണോ, ഉറപ്പു തന്നിട്ടു് അതിനെ ലംഘിക്കുന്ന ആളിന്റെ കുററമല്ലയോ. വാക്കും പ്രവൃത്തിയും രണ്ടാണെങ്കിൽ അതു് ആ ആളിന്റെ കുററം, വാക്കു വിശ്വസിച്ച ആളിന്റെ കുററമല്ല. അങ്ങനെ പ്രിയൻ തെററുകാരനാകാതെയിരിക്കാൻ, തോഴീ! നീ പ്രിയനോടു പറഞ്ഞു യാത്ര തടുക്കണമെന്നു് ആശയം.

1155. ഇതും അതു്.

കാക്കിൽ-തോഴീ! നീ എന്റെ ജീവനെ, രക്ഷിക്കുന്നെങ്കിൽ, ഹൃദയ സ്ഥിത ഗതി-എന്റെ ജീവനു രക്ഷയായിട്ടു്, എന്റെ ഹൃദയത്തിൽ കുടികൊണ്ടിരിക്കുന്ന പ്രിയന്റെ ഗതിയെ-യാത്രയെ, കാക്കുക-തടുക്കുക. പ്രിയൻ പിരിഞ്ഞാൽ, പ്രിയനാൽ രക്ഷിക്കപ്പെടുന്ന ജീവനും പോകും. പിന്നെ, പുണർവു്-ആലിംഗനം, അറിയാ-ഉണ്ടാകയില്ല. കാക്കുക-1. രക്ഷിക്ക. 2. മുൻകൂട്ടിത്തടയുക. 3. പ്രതീക്ഷിക്ക. 4. സഹിക്ക. ഇവയിൽ ആദ്യത്തെ അർത്ഥങ്ങൾ രണ്ടും ഇവിടെ ചേരുന്നു. നായകൻ പിരിഞ്ഞാൽ നായിക മരിച്ചു പോകുമെന്നു സാരം.

1156. നായകൻ യാത്ര ഉറച്ചു എന്നു തോഴിയെ അറിയിച്ചു. അതു നായികയോടു തോഴി പറഞ്ഞു. അപ്പോൾ തോഴിയോടു, നായിക.

വിയോഗം എനിക്കു് അസഹ്യമാണെന്നറിഞ്ഞിട്ടും, പിരിയുന്നു എന്നു മുഖത്തുനോക്കി പറയുന്നവൻ കഠിനഹൃദയനാണു്. എന്റെ ദുഃഖം അറിഞ്ഞു വേഗം മടങ്ങിവന്നു ലാളിച്ചു, കുതുകംതരും-സന്തോഷം തരുമെന്നു്, ആശിച്ചിട്ടു ഫലമില്ല. ഒന്നിച്ചിരിക്കുമ്പോൾ അൻപില്ലാതെ യാത്ര ഉറ

യ്യും, അതു മുഖത്തു നോക്കിപ്പറക, ഇവയ്യും മനസ്സുറപ്പുള്ളവൻ, പിരിഞ്ഞാൽ പിന്നെ അൻപുകൊള്ളുമെന്നു വിചാരിക്കാൻ ന്യായമില്ല.

1157. ഇതും അതു്.

എൻെറ കൈയ്യൂഴവിട്ടു് ഊൻറുപോകുന്ന ഈ വളകൾതന്നെ, പ്രിയവിരഹം കറിപറവീലേ-പ്രിയൻ പിരിയാൻ ഉദ്ദേശിച്ചിരിക്കുന്നതു ശകുനംകാണിച്ചു പറയുന്നില്ലയോ? തോഴീ! നീ പറഞ്ഞിട്ടുവേണമോ പ്രിയൻെറ യാത്ര ഞാൻ അറിയാൻ? പ്രിയൻെറ യാത്രയെപ്പററി എങ്ങനെയോ എൻെറ അന്തരാത്മാവിൽ ഒരുണർവുണ്ടായി. സൂ. 1152 ഉടൻ ദേഹം ശോഷിച്ചു, കൈമെലിഞ്ഞു, വള ഊരിത്തുടങ്ങി. അങ്ങനെ വളകൾ നേരത്തെ അറിയിച്ചു. പിരിയുമെന്നു് അറിഞ്ഞപ്പോൾമുതൽ വിരഹദുഃഖമായി. ഈ വളകൾ എന്നപോലെ, തോഴീ! നീയും പ്രിയൻെറ യാത്ര അറിയിക്കയാണോ? പോയി തടുക്കുക എന്നു കോപിച്ചു പറയുന്നതാണു് ഇതു്.

1158. ഇതും അതു്.

മിത്രവിഹീനര്-ബന്ധുക്കൾ ഇല്ലാത്ത-സ്ത്രീകൾക്കു് അവരുടെ മനോഗതം അറിഞ്ഞു വേണ്ടതു ചെയ്യുന്ന പ്രിയപ്പെട്ട തോഴിമാർ ഇല്ലാത്ത, ദിക്കിലെ താമസം അസുഖമാണു്. പ്രിയൻെറ വേർപാടു് അതിനെക്കാൾ അസുഖമാണു്. മിത്രവിഹീനം-പ്രിയൻെറ യാത്ര തടുക്കാതെ, അതിനു് അനുകൂലിച്ച തോഴി മിത്രമല്ല, 2. സുഹൃൻ ഇല്ലാത്ത എന്ന അർത്ഥവും ആകാം. ലോകസ്വഭാവം പറയുന്ന ഭാവത്തിൽ നായിക പറയുന്നതാണു്. തനിക്കു മിത്രവിഹീനത്വവും പ്രിയവിരഹവും നേരിട്ടിരിക്കുന്നു എന്നു് ആന്തരാർത്ഥം. അതിൽനിന്നും രക്ഷിക്കാൻ തോഴി തുനിയുന്നില്ലെന്നു പരുഷം.

1159. കാമം തീപോലെയാണു്, നീററിക്കളയും, നീ പൊറുക്കണം എന്നു പറഞ്ഞ തോഴിയോടു, നായിക.

അനൽ-തീ, തൊട്ടാൽ ചുടുമെങ്കിൽ ചുട്ടും. വിട്ടാലും ചുടുമോ, കാമംപോലെ? ചുടുമെങ്കിൽ-മരുന്നും മന്ത്രവുംകൊണ്ടു സ്തംഭിപ്പിച്ചാൽ തീ ചുടുകയില്ല. കാമം സ്തംഭിപ്പിക്കാവതല്ല, തൊട്ടാലും വിട്ടാലും ചുടും. കാമം തീയെക്കാൾ കഠിനമെന്നു സാരം.

1160. പ്രിയമാർ പലരും വിരഹം സഹിക്കും, അതു നീ ചെയ്യുന്നില്ലല്ലോ എന്നു പറഞ്ഞ തോഴിയോടു, നായിക.

തോഴി! നീ പറഞ്ഞതു് ഒക്കും. എരിമൊഴിയും അഴലും പിരിവും സഹിച്ചു പുനരപി-പിന്നെയും, പലർ വാണു-ജീവിച്ചിരുന്നിട്ടുണ്ടു്. എരിമൊഴി - വിരഹചിന്തയാൽ കരളിനെ എരിക്കുന്ന യാത്രപറച്ചിൽ. അഴൽ-അന്യദിക്കിൽ പ്രിയനു് എന്തു സംഭവിക്കുമോ, എന്നു വരുമോ ഇത്യാദി ദുഃഖം. പിരിവു്-പിരിഞ്ഞിരിക്കുന്ന കാലത്തെ ദുഃഖം-ഇളങ്കാററു്, നിലാവു്, പൂമണം മുതലായവ സഹിക്കായ്ക. ജീവിച്ചിരുന്നിട്ടുണ്ടു്-ആരും ജീവിച്ചിരിക്കയില്ലെന്നു് ആശയം.

അ. 117. വിയോഗദുഃഖം പൊറുക്കാത്ത നായിക ചിന്തയാൽ മെലിഞ്ഞു വിലപിക്കുന്നതു്.

1161. കാമദുഃഖ പ്രകടനം ലജ്ജാവതികൾക്കു ചേരുന്നതല്ല എന്നു പറഞ്ഞ തോഴിയോടു, നായിക.

വെള്ളം ഇറയ്ക്കുന്തോറും പെരുകുമ്പോലെ, കാമദുഃഖം മറയ്ക്കുന്തോറും, വളന്നു്, നാണത്തിൻെറ അതിരു കടന്നു പ്രത്യക്ഷപ്പെടുന്നു. തോഴീ! നീതന്നെ വഴിപറയണമെന്നു് ആശയം.

1162. ആരും അറിയാതെ ദുഃഖം മറയ്ക്ക. നായകനു് ഒരു ദൂതനെ അയയ്ക്ക. ഇവയിൽ ഒന്നു ചെയ്യണമെന്നു പറഞ്ഞ തോഴിയോടു, നായിക.

പിണി മറയ്ക്ക പിണി-ദുഃഖം മറയ്ക്കുക എന്നതു ദുഃഖമായിരിക്കുന്നു-പ്രയാസമായിരിക്കുന്നു. പിണി ചേർത്തവൻ-

ഈ ദുഃഖം വരുത്തിയ പ്രിയൻ. ദുഃഖം നിമിഷംപ്രതി വളരുന്നു, മറയ്ക്കാൻ പ്രയാസം: പിരിഞ്ഞിരുന്നിട്ടും ഞാൻ ഇതുവരെ മരിച്ചില്ലെന്നു പ്രിയൻ അറിഞ്ഞാൽ എന്റെ അനുരാഗശുദ്ധിയെപ്പററി അദ്ദേഹത്തിനു ശങ്ക തോന്നുമെന്ന നാണത്താൽ ദൂതനെ അയയ്ക്കാനും പ്രയാസം.

1163. ഇതും അതും.

ജീവനാകുന്ന കാവടിത്തണ്ടിൽ ഒരററത്തു നാണവും, മറ്റെ അററത്തു വിയോഗദുഃഖവും തൂങ്ങിനില്ക്കുന്നു. തളർന്നു- ദുഃഖത്താൽ തളൎന്ന എന്റെ ദേഹത്തിനു് അക്കാവടി താങ്ങാൻ ശക്തിയില്ല. കാവടിത്തണ്ടിന്റെ അറ്റങ്ങളിൽ പൂജാദ്രവ്യങ്ങൾ തൂക്കിയിരിക്കുമല്ലോ. ആ ഭാരം കാവടി എടുക്കുന്നവൻ വേണം താങ്ങാൻ. ഭാരം അധികമായാൽ തണ്ടു് ഒടിഞ്ഞുപോകയും ചെയ്യും. നാണത്തിന്റെയും ദുഃഖത്തിന്റെയും ഭാരത്താൽ എന്റെ ജീവനാകുന്ന കാവടിത്തണ്ടു് ഒടിഞ്ഞുപോകും—ഞാൻ മരിക്കും. ജീവനെ കാവടിത്തണ്ടായി രൂപണംചെയ്തിരിക്കുന്നു.

1164. ബുദ്ധിമതികൾ കാമക്കടലിൽ വീഴുകയില്ല; വീണാലും ഉചിതമായ തോണിയേറി അക്കര പററും എന്നു പറഞ്ഞ തോഴിയോടു, നായിക.

താണ്ടും—കടക്കുന്ന. നൽപ്പിണ—നല്ല ചങ്ങാടം. ഇവളോ—ഞാനാകട്ടെ. ദൂതനെ അയച്ചെങ്കിലും എന്നെ രക്ഷിക്കാൻ കഴിയുന്ന തോഴീ! നീയും ഇക്കാൎയ്യത്തിൽ എനിക്കു തുണനില്ക്കുന്നില്ലല്ലോ എന്നു നായിക പരിഭവം പറയുന്നതാണു് ഇതു്.

1165. ദൂതനെ അയയ്ക്കായ്കയാൽ തോഴിയോടു പരിഭവം പറയുന്നു, നായിക.

അൻപിനിവിൽ—സ്നേഹമാധുൎയ്യത്തിൽ—സ്നേഹത്തോടു കൂടി ഇരിക്കുമ്പോൾ, അഴൽ ചെയ്വോൎക്കു്—ദുഃഖിപ്പിക്കാൻ കഴിയുന്നവൎക്കു്, ഇനി, പകയെരിവിൽ—വിരോധത്തിന്റെ

എരിച്ചിലിൽ, എന്തുതന്നെ ചെയ്യാൻ കഴികയില്ല. ദൂതനെ അയച്ചു ദുഃഖശാന്തി വരുത്തേണ്ടുന്ന തോഴീ! നീ സ്നേഹത്തോടുകൂടിയിരിക്കുന്ന ഇക്കാലത്തു്, അതുചെയ്യാതെ, എന്റെ ദുഃഖം വളൎത്തുന്നു. ഇനി നീ വിരോധമായാൽ എന്തുതന്നെ ചെയ്യുകയില്ല. ഈ ആശയം വരാനായിട്ടു് ഒരു ലോകതത്ത്വം പറഞ്ഞതാണു് ഇതു്.

1166. കാമസുഖം അനുഭവിച്ചവൎക്കു്, അതിനാലായ ദുഃഖവും വരുമെന്നു തോഴിയോടു, നായിക.

കാമം-കാമാനുഭവം, കടൽ അളവു് ഇമ്പം-കടൽ പോലെ വലിയ സുഖം. നോവിപ്പളവു് അതിനെക്കാൾ അഴൽ-അക്കാമം നോവായിക്കലാശിക്കുമ്പോൾ, ദുഃഖം, അതിലും-കടലിനെക്കാൾ, വലുതാണു്. വിയോഗദുഃഖം അസഹ്യമെന്നു സാരം.

1167. 'ദുഃഖം മറച്ചു, സഹിക്ക' എന്ന കപ്പലിനാൽ കാമദുഃഖസമുദ്രം കടക്കാം എന്ന തോഴിയോടു, നായിക.

കാമദുഃഖസമുദ്രം നീന്തിയിട്ടും കരകാണുന്നില്ല, അതും ലോകം ഉറങ്ങുന്ന അൎദ്ധരാത്രിയിലാണു്. ഇരവിലും ഇവളേ-ആ അൎദ്ധരാത്രിയിലും ഞാൻ തനിച്ചേ ഉള്ളൂ. വാഴുന്നേൻ-എന്നിട്ടും, ഞാൻ ജീവിച്ചിരിക്കുന്നു. ഇതു് ഏതു ദുഷ്കൎമ്മത്തിന്റെ ഫലമോ? തനിച്ചേ ഉള്ളൂ-തോഴീ! നീ എനിക്കു് ഇതിൽ തുണനില്ക്കുന്നില്ലെന്നു സൂചന.

1168. രാത്രിയുടെ നിഷ്കരുണതയിൽ നായികയുടെ വിലാപം.

നീൾ ഉയിൎകളെ-ഇനിയും കുറെക്കാലത്തേയ്ക്കു ജീവിച്ചിരിക്കുന്ന ജീവികളെ, കരുണയോടെ ഉറക്കിയിട്ടു്, രാത്രി, എന്നെ തുണയാക്കി ഉണൎത്തിവച്ചുകൊണ്ടിരിക്കുന്നു. മറ്റൊരു ജീവിക്കും എന്നാളും ദുഃഖമില്ല, അവ ഇനിയും ജീവിച്ചിരിക്കും. ഞാൻ കണക്കററ ദുഃഖത്താൽ ഉടൻ മരിക്കും. ആ എന്നെ തുണയാക്കി വച്ചുകൊണ്ടിരിക്കുന്ന രാത്രിക്കു ബുദ്ധിയില്ലെന്നു് ആക്ഷേപം. നീൾ ഉയിർ-നീണ്ടുനില്ക്കുന്ന ജീവൻ.

1169. ഇതും അതു്.

പ്രിയനോടുകൂടിയിരുന്ന കാലത്തു കുറിയതായിരുന്നിട്ടു്, ഇപ്പോൾ—ഈ വിരഹദുഃഖകാലത്തു വളരെ വളരെ നീണ്ട രാത്രി, ആ കഠിനനായ പ്രിയന്റെ കഠിനതയെക്കാൾ കഠിനമാണു്—എന്നെ വളരെ വേദനപ്പെടുത്തുന്നു. അന്നു നേരം വേഗം വെളുത്തുപോയെന്നു തോന്നിയിരുന്നു, ഇന്നു നേരം വെളുക്കാൻ വളരെ താമസം. അന്നു ഹ്രസ്വമായിരുന്നതും ഇന്നു ദീർഘമായിരിക്കുന്നതും എന്നെ വേദനപ്പെടുത്താൻ കരുതിച്ചെയ്യുന്നതാണു്. നിർദ്ദയം പരിത്യജിച്ചതിനാൽ പ്രിയൻ കഠിനൻ രാത്രി അതിലും കഠിനം.

1170. കരയരുതു്, കണ്ണിന്റെ കാന്തി കുറയുന്നു എന്നു പറഞ്ഞ തോഴിയോടു നായിക.

ഉള്ളെടം—പ്രിയൻ, ഉള്ളെടം, ഉൾ ഒത്തു്—മനസ്സു ചെന്നുചേർന്നിരിക്കുന്നതുപോലെ, ചെന്നുചേരാൻ കഴിയുമായിരുന്നെങ്കിൽ, കൺ—എന്റെ കണ്ണുകൾ, നീക്കൽ അലയാ—അക്കണ്ണുകളിൽനിന്നും ഊറിയ നീരാകുന്ന കടലിൽ നീന്തി അലയുകയില്ലായിരുന്നു. ഉൾ ഒത്തു്—1 മനസ്സിനോടു കൂടി, വേഗത്തിൽ. 2. മനസ്സുപോലെ. ഉൾ ഒത്തുള്ള എടം—എന്റെ ഉള്ളു്—ജീവനാഥൻ, ഇരിക്കുന്ന സ്ഥാനം. അടുത്ത അദ്ധ്യായത്തിന്റെ വിഷയം സൂചിതം.

അ. 118. കണ്ണുകൾക്കു പ്രിയദർശനത്തിലുള്ള ബദ്ധപ്പാടു്. വിചാരംകൊണ്ടു ശോഷിച്ച നായികയ്ക്കു് ഈ അവസ്ഥ ഉണ്ടാകുന്നതിനാൽ അവളുടെ വിലാപത്തിനു പിന്നിൽ പറയുന്നു.

1171. കരഞ്ഞു കരഞ്ഞു കണ്ണിന്റെ അഴകു പോയി. നീ പൊറുക്കണം എന്ന തോഴിയോടു, നായിക.

തീരാത്ത ഈ ദുഃഖം എനിക്കു കാണിച്ചുതന്ന കണ്ണുകൾ തന്നെ ഇപ്പോൾ കരയുന്നതെന്തിനു്. ദുഃഖം കാണിച്ചുതന്നു—കണ്ണുകൾ ആദ്യം പ്രിയനെ എനിക്കു കാണിച്ചുതന്നു, അതി

നാലാണു് ഇന്നു് ഈ ദുഃഖം വന്നതു്. കരയുന്നതെന്തിനു്- ഇന്നു ഞാൻ പ്രിയനെ അക്കണ്ണിനു കാണിച്ചുകൊടുക്കണമെന്നു ശാഠ്യംപിടിച്ചു കരയുന്നു. ഞാൻ കാണിച്ചുകൊടുക്കേണ്ടതു് എങ്ങനെ?

1172. ഇതും അതു്.

ഈ മൈയ്യുണ്ണു്-മഷിയെഴുതിയ ഈ കണ്ണുകൾ, കണ്ണു് അററു്-ഭാവിഫലം ചിന്തിക്കാതെ, നോക്കി-അന്നു പ്രിയനെ നോക്കി രസിച്ചു. അതു നോക്കാതെ-അതു ചിന്തിക്കാതെ, എന്തിനു് ഇപ്പോൾ ദുഃഖിക്കുന്നു. കണ്ടു സന്തോഷിച്ചാൽ കാണാഞ്ഞു ദുഃഖിക്കേണ്ടിവരും എന്ന തത്വം കണ്ണു് അന്നു ചിന്തിച്ചില്ല. അവിവേകം പ്രവത്തിച്ചാൽ അനുഭവം സഹിച്ചുകൊള്ളണമെന്നു സാരം.

1173. ഇതും അതു്.

ചിരുണു്-കൊതി. താഠ ന-താൻതന്നെ-അക്കണ്ണുതന്നെ. ഇന്നു കരയുന്നതു കണ്ടാൽ ചിരിവരികയില്ലയോ. ഒരുവൻ ചെയ്ത അബദ്ധത്തിൻെറ ഫലമായ സങ്കടത്തിൽ അവൻതന്നെ കരയുന്നതു കണ്ടാൽ ആരും ചിരിച്ചുപോകും.

1174. ഇതും അതു്.

പിഴയാ ഞാൻ പിഴയ്ക്കാത്തതും - രക്ഷപെടാത്തതും, ഒഴിഞ്ഞുമാറാത്തതുമായ, പിണി-ഈ വിരഹദുഃഖത്തെ എനിക്കു തന്നിട്ടു്, എൻെറ കണ്ണുകൾ, കരയാപ്പടി-ഇനി കരയാൻ കണ്ണീരില്ലാത്ത വിധത്തിൽ, വററി-നീരുവററിപ്പോയി. പിണിതന്നു-പിരിഞ്ഞുപോകയും പിന്നെ വരാതെയിരിക്കയും ചെയ്യുന്ന പ്രിയനെ എനിക്കു് അന്നു കാണിച്ചുതന്നു. എന്നെ ദ്രോഹിച്ച കണ്ണിനു തക്കതായ അനുഭവം കിട്ടി-അതിൻെറ നീരു വററിപ്പോയി. അന്യനെ നോവിച്ചാൽ തനിക്കും നോവു വരും, സൂ. 319.

1175. ഇതും അതു്.

കടലോളം വലിയ ദുഃഖം എനിക്കു വരുത്തിവച്ചിട്ടു് എൻെറ കണ്ണു്, ആ ദുഷ്കമ്മത്തിൻെറ ഫലമായിട്ടു്

ഇപ്പോഠം, കണ്ണട അററു്—ഉറക്കമില്ലാതെ, സങ്കടപ്പെട്ടുന്നു. എനിക്കു ദുഃഖം വരുത്തി—സൂ. 1171, 1172, 1173, 1174 നോക്കുക.

1176. ഇതും അതു്.

എനിക്കു ദുഃഖം തന്ന കണ്ണും ദുഃഖിച്ചു കരയാൻ ഇടയായി. ആഹാ രസം—ഇതു് എനിക്കു വളരെ സന്തോഷമായി. കണ്ണിന്റെ ദുഃഖം—സൂ, 1174, 1175 നോക്കുക.

1177. ഇതും അതു്.

അഴി കൊതികൊണ്ടു്—ഉള്ളഴിയുന്ന കൊതികൊണ്ടു്, അന്നു പ്രിയനെ, അററു് അറെ—അവസാനമില്ലാതെ, നോക്കിയ നീ—നോക്കി രസിച്ച നീ, കര കര—ഇപ്പോഠം അവസാനമില്ലാതെ കരയുക, വററു്—നിന്റെ നീരു വററുക. നീ കരഞ്ഞു കരഞ്ഞു കണ്ണീരു വററിപ്പോകട്ടെ.

1178. പ്രിയൻ പിരിഞ്ഞുപോയിട്ടില്ല, ഇവിടെ ഉണ്ടു്, കാണുവോളം നീ പൊറുക്കണം എന്നു പറഞ്ഞ തോഴിയോടു, നായിക.

ഉള്ളുകൊണ്ടു, കൂറു് എന്ന്യേ—സ്നേഹമില്ലാതെ, പുറമേ മാത്രം സ്നേഹം ഭാവിക്കുന്നവർ, ഇഹ—ഇവിടെ, ഉണ്ടു്. എന്തു ഫലം? പ്രിയനെ കാണാത്ത കണ്ണു, പൊറാ—പൊറുക്കയില്ല—സഹിക്കയില്ല കൂറെന്ന്യേ—1. പ്രിയനു് ഉള്ളിൽ സ്നേഹമില്ലാതെ. വാക്കുകൊണ്ടു മാത്രം സ്നേഹം ഭാവിച്ചു. ആ പ്രിയൻ ഇവിടെ ഉണ്ടുപോലും. ഞാൻ പൊറുത്താലും പ്രിയനെ കാണാതെ കണ്ണുകഠം പൊറുക്കുന്നില്ല, 2. എന്നെ കൂറില്ലാത്ത പ്രിയനെ കൂറോടെ നോക്കിയ കണ്ണുകഠം ഇവിടെ ഉണ്ടു്. അക്കണ്ണുകഠം പൊറുക്കുന്നില്ല. 3. ദൂതനെ അയച്ചു് ഈ ദുഃഖം മാററാൻ തോഴീ! നീ ശ്രമിക്കുന്നില്ല. നിനക്കു് ഉള്ളിൽ കൂറില്ല, വാക്കുകൊണ്ടുമാത്രമേ സ്നേഹം ഉള്ളു. അങ്ങനെയുള്ള നീ ഇവിടെ ഉണ്ടു്, എനിക്കു ഫലമെന്തു്? ഇങ്ങനെ തോഴിയെ ഉദ്ദേശിച്ചു പരിഭവമായിപ്പറയുന്നതും ആകാം.

1179. നീ പൊറുത്തു്, കണ്ണുകളെ ഉറങ്ങാൻ അനുവദിക്ക എന്നു പറഞ്ഞ തോഴിയോടു, നായിക.

വരായ്കിൽ—പ്രിയൻ വന്നില്ലെങ്കിൽ, വരവു കാത്തിരുന്നു്, മിഴിഇമയാ—കണ്ണു് അടയുകയില്ല. വരികിലും—വന്നാലും, പ്രിയൻ പിരിയുമല്ലോ എന്ന ദുഃഖത്താൽ, കണ്ണു് അടയുകയില്ല. കണ്ണു് ഇങ്ങനെ, ഇരുവഴി—രണ്ടുവിധത്തിലും സങ്കടപ്പെടുന്നു. ഇനി അക്കണ്ണുകൾക്കു് ഉറക്കമേ ഇല്ലെന്നു സാരം.

1180. പ്രിയൻെറ കഠിനതയെ നീ മറയ്ക്കണം; അല്ലെങ്കിൽ അദ്ദേഹത്തെ ആളുകൾ പുഛിക്കും, എന്നു പറഞ്ഞ തോഴിയോടു, നായിക.

ഇതുപോൽ—എൻെറ കണ്ണുകൾപോലെ, അറ പറ മിഴി ഉള്ളവരുടെ, മറ—ഉള്ളിൽ മറച്ചുവച്ചിരിക്കുന്ന രഹസ്യം, ആക്കം, ലഘുവിൽ—എളുപ്പം, അറിയാൻ കഴിയും. അറ പറ-സൂ. 1076. നോക്കുക. പ്രിയൻെറ കഠിനതയെ ഞാൻ മറച്ചാലും, എൻെറ കണ്ണു കാണുന്നവൎക്കു് അതു് എളുപ്പം മനസ്സിലാകും.

അ. 119. വിരഹഫലമായ വിളൎച്ചയാൽ ഉണ്ടായ വിഷമം. ഇതു ദൎശനോൽക്കണ്ഠയുടെ അനുഗാമിയാണല്ലോ.

1181. പ്രിയനു യാത്ര അനുവദിച്ചിട്ടു്, ഇപ്പോൾ വിരഹം സഹിക്കാതെ വിളറുന്ന നായികയുടെ മനോഗതം.

പ്രിയനു യാത്ര അനുവദിച്ചിട്ടു്, അതിൻെറ ഫലമായി വന്ന, ഈ വിളൎച്ച ആരോടു പറയാൻ. അനുകൻ—പ്രിയൻ. അലാളനം—ലാളിക്കായ്ക. പിരിഞ്ഞിരിക്കുമ്പോൾ പ്രിയയെ ലാളിക്കാൻ ഒക്കുകയില്ലല്ലോ, അതിനാൽ, യാത്രാനുവാദം എന്നൎത്ഥം. അരുളുക—ദയാപൂൎവ്വം കൊടുക്കുക. എൻെറ വിളൎച്ച്യ്ക്കു ഞാൻതന്നെയാണു കാരണം ഉണ്ടാക്കിയതു്. വിളൎച്ചയെപ്പററി മറെറാരാളോടു പറയുന്നതു് ആക്ഷേപം.

1182. നായിക ദുഃഖം സഹിക്കയില്ലെന്നു തോഴി ചഞ്ചല പ്പെടുന്നു. താൻ സഹിക്കുമെന്നു തോഴിയെ വിശ്വസിപ്പി ക്കാൻ, നായിക.

ഈ വിളർച്ച്, അഭികൻ–പ്രിയൻ, വരുത്തിത്തന്നതാ ണെന്ന അഭിമാനത്തോടെ അഭിമാനത്തോടുള്ള–സ്വാതന്ത്ര്യ ത്തോടെ, ഇതാ എൻെറ ഉടലിൽ കളിക്കുന്നു. പ്രിയൻ തന്ന വിളർച്ചയ്ക്കു് എൻെറ ഉടലിൽ കളിക്കാൻ അവകാശം ഉണ്ടു്. ഞാൻ സഹിക്കും. തോഴീ നീ ക്ലേശിക്കേണ്ടാ.

1183. ദുഃഖം സഹിക്കണം, അല്ലെങ്കിൽ അഴകും നാണവും കെട്ടും എന്നു പറഞ്ഞ തോഴിയോടു, നായിക.

പ്രിയൻ വിളർച്ചയും ദുഃഖവും തന്നിട്ടു, പകരം എൻെറ നാണവും അഴകും എടുത്തുകൊണ്ടുപോയി. ഇനി പ്രിയൻ തിരിച്ചുതന്നാൽ എനിക്കു് അഴകും നാണവും ഉണ്ടാകും.

1184. പ്രിയൻ പിരിഞ്ഞപ്പോൾ പറഞ്ഞതും, പ്രിയൻെറ സദ്ഗുണങ്ങളും നീ അറിയുന്നില്ല. പ്രിയൻ ഉടൻ മടങ്ങി വരും എന്നു പറഞ്ഞ തോഴിയോടു, നായിക.

എൻെറ, നിനസ്സു്–വിചാരം, മൊഴി–പ്രിയൻെറ വാക്കു കളാണു്. എൻമൊഴി–ഞാൻ എപ്പോഴും പറയുന്നതു്, തദ്ഗുണം–പ്രിയൻെറ ഗുണങ്ങളാണു്. അതിനാൽ വിളർച്ച് വരാൻ വഴിയില്ല. എന്നിട്ടും, വിളർച്ച്വന്നു, ചീക്കുന്നു–വർദ്ധി ക്കുന്നു. വിളർപ്പു ചീർപ്പു്–വിളർച്ചയുടെ ഈ വൎദ്ധന, എന്തോ ഒരു ചതിയാണു്. ഞാൻ അതു സഹിക്കുമെന്നു സാരം.

1185. പ്രിയൻ പിരിഞ്ഞിട്ടും, സമീപത്തുതന്നെ ഉണ്ടു്. എന്നിട്ടും നീ സഹിക്കുന്നില്ലല്ലോ എന്നു പറഞ്ഞ തോഴി യോടു, മുൻപു നടന്നതു പറയുന്നു, നായിക.

അഭികൻ–പ്രിയൻ, കുറച്ചു് അകന്ന മാത്രയിൽ എനിക്കു വിളർച്ച് വന്നിട്ടുണ്ടു്. അതാണു് എൻെറ വിളർച്ചയുടെ സ്വഭാവം. അതു് ഇന്നു മാറുമോ?

1186. ഇതും അതു്.

പാർപ്പു-കാത്തിരിക്കുന്നു. വിളക്കു മങ്ങിയാൽ ഉടൻ ഇരുട്ടു വരികയായി. അതുപോലെ, ആലിംഗനം തളർന്നാൽ ഉടൻ വിളർച്ച വരികയായി. ആലിംഗനം തളരുക-മുറുക്കം കുറയുകയോ, ആലിംഗനം ഇല്ലാതാകയോ. പ്രിയൻ അടുത്തുള്ളപ്പോഴും തക്കംനോക്കി വരുന്ന വിളർച്ച ഈ വിരഹത്തിൽ വരാതിരിക്കുമോ.

1187. ഇതു അതു്.

തെല്ലു വിലകിപ്പോയി-അല്പം അകന്നുപോയി. ഉടനേ ഞാൻ വിളറിപ്പോയി. അങ്ങനെ വരുന്ന വിളർച്ച ഈ വിരഹത്തിൽ എന്നെ എന്തുചെയ്കയില്ല?

1188. ഈ വിളർപ്പു നിനക്കു യോഗ്യമല്ല എന്നു പറഞ്ഞ തോഴിയോടു പരിഭവത്തിൽ നായിക.

ഇവൾ-ഞാൻ, വിളറിയെന്നല്ലാതെ, പ്രിയൻ പിരിഞ്ഞു പൊയ്ക്കളഞ്ഞു എന്നു പറയുന്നവർ ആരുമില്ല. കോപിച്ചു തോഴിയെ അന്യയാക്കിപ്പറയുന്നതിനാൽ 'ആരും' എന്നു പ്രയോഗിച്ചു.

1189. ഇതും അതു്.

എൻെറ മനസ്സിനെ അലിയിച്ചു്, യാത്രാനുവാദം വാങ്ങിച്ച പ്രിയൻ, തോഴീ! നിൻെറ സാമത്ഥ്യത്താൽ, അലിവു് ആളുകിൽ-ദയ കൈക്കൊള്ളുമെങ്കിൽ-ദയചെയ്തു് അരികിൽ എത്തുമെങ്കിൽ, മെയ് വിളറുക-ഇപ്പോൾ എൻെറ ദേഹം വിളറട്ടെ, ആകവത്തു് ആവുക-അതു മാത്രമല്ല, വരുന്നതെല്ലാം വരട്ടെ. തോഴീ! നീ ശ്രമിക്കണമെന്നു സൂചനം.

1190. ഈ ദുഃഖത്തിൽ നായികയ്ക്കു സഹനശക്തി ഉണ്ടാകാൻവേണ്ടി, നായകനെ പഴിച്ച തോഴിയെ പഴിച്ചു്, നായിക.

ഇവളെ പാണ്ഡുത എന്നുകിലും-എനിക്കു വിളർച്ച്വന്നു എന്നു് എന്നെയും വിളർച്ചയെയും രണ്ടാക്കിപ്പറയാതെ,

ഞാൻതന്നെ വിളർച്ചയാണെന്നു് ഒന്നാക്കിപ്പറഞ്ഞാലും വി രോധമില്ല. ആന്നവന്ന് അൻപു് ഇല്ല എന്നു് അരുതു്— എന്റെ അൻപിനെ—സ്നേഹത്തെ നേടിയ പ്രിയനു് എന്നിൽ അൻപില്ല എന്നു പറയരുതേ. അൻപു നേടി—അന്നു പ്രിയൻ തന്റെ കുറയും കുററവും എല്ലാം എന്നെ കേൾപ്പിച്ചു്, എന്റെ സ്നേഹാനുരാഗങ്ങൾ നേടി. എന്നെപ്പഴിച്ചു കൊള്ളുക സഹിക്കാം, പ്രിയനെ പഴിക്കരുതു്, അതു് അസഹ്യം എന്നു സാരം.

അ. 120. പ്രിയനു നേരിടാതെ തനിക്കുമാത്രം നേരിട്ടിരിക്കുന്ന ദുഃഖാധിക്യത്തെപ്പററി നായിക പറയുന്നതു്. ധൎമ്മാൎത്ഥകാമങ്ങൾക്കു ധനം നേടാൻ കരുതി പുറപ്പെട്ടിരിക്കുന്ന നായകനു ദുഃഖമില്ല. വിളൎത്തു വിഷമിക്കുന്ന നായികയ്ക്കു ദുഃഖം വരാവുന്നതുതന്നെ.

1191. പ്രിയനു കൂടുതൽ ദുഃഖമുണ്ടു്, ഉടൻ എത്തും, പിന്നെ ആനന്ദം അനുഭവിക്ക എന്നു പറഞ്ഞ തോഴിയോടു, നായിക.

കാമിത കാമിതമാർ—തങ്ങളാൽ കാമിക്കപ്പെടുന്ന പുരുഷന്മാരാൽ കാമിക്കപ്പെടുന്ന സ്ത്രീകൾ, വിത്തു് ഇല്ലാക്കാമക്കനി—അകത്തു കുരു ഇല്ലാത്ത കാമാനന്ദം എന്ന പഴത്തെ നേടി—സമ്പാദിച്ചു—അനുഭവിച്ചു. കുരു ഇല്ലാത്തതു്—തടസ്സമില്ലാതെ മുഴുവനും അനുഭവിക്കാവുന്നതു്. ഭാഗ്യംകെട്ട ഞാൻ കാമിതകാമിതയല്ല, വിത്തില്ലാക്കാമക്കനി എനിക്കു കിട്ടുകയില്ല. ഞാൻ പ്രിയനെ എന്നപോലെ പ്രിയൻ എന്നെ സ്നേഹിക്കുന്നില്ല, മടങ്ങിവരവു കാണുന്നില്ലല്ലോ.

1192. ഇതും അതു്.

കാമിക്കപ്പെടുന്നവർ കാമിക്കുന്നവരുടെമേൽ കരുണ കൊള്ളുന്നതു്, ആ കാമിക്കുന്നവൎക്കു്, ഉലകിനു—മഴയെ ആശ്രയിച്ചു ജീവിക്കുന്ന ലോകത്തിനു, വെള്ളം നിറഞ്ഞ മേഘം, അലിഞ്ഞു മഴപൊഴിയുന്നതുപോലെയാണു്—അത്ര സന്തോഷകരമാണു്. പ്രിയൻ വന്നു ലാളിച്ചില്ലെങ്കിൽ, മഴ ഇല്ലാ

ഞ്ഞാൽ ജീവികാം എന്നപോലെ ഞാൻ മരിച്ചുപോകുമെന്ന സാരം.

1193. ഇതും അതു്.

കാമിക്കപ്പെടുന്നവർ കാമിക്കുന്നവക്കു്-തങ്ങാം കാമിക്കുന്ന പുരുഷന്മാരാൽ കാമിക്കപ്പെടുന്ന സ്ത്രീകാംക്കു്, കഴിയാം-ജീവിച്ചിരിക്കാം എന്ന കരം-ധൈര്യം, കാൺമൃ-ഉണ്ടായിരിക്കുന്നു. ഞാൻ കാമിക്കുന്ന പ്രിയൻ എന്നെ കാമിക്കുന്നില്ല, ഇനി ജീവിച്ചിരിക്കാമെന്ന ധൈര്യവും സന്തോഷവും എനിക്കില്ല എന്നു് ആശയം.

1194. പ്രിയനു പഴി പററരുതെന്നു കരുതി അവൻെറ കഠിനതയെ മറയ്ക്കുന്നതു ദൈവസ്വഭാവമായ പാതിവ്രത്യലക്ഷണമാകയാൽ, ആ സ്വഭാവം കൈക്കൊണ്ടാൽ, നിന്നെ പതിവ്രതകാം മാനിക്കും എന്നു പറഞ്ഞ തോഴിയോടു, നായിക.

ഞാൻ കാമിതകാമിതയല്ല. അതിനാൽ, എന്നെ ആരുംതന്നെ എത്ര മാനിച്ചാലും ഞാൻ പാപിതന്നെ. കാമിതകാമിത-സൂ. 1191 വ്യാഖ്യാനം നോക്കുക. പ്രിയനു് എന്നിൽ അലിവില്ലായ്ക എൻെറ പാപത്തിൻെറ ഫലമാണു്.

1195. പ്രിയനിൽ നിനക്കു് അനുരാഗം ഉള്ളതിനാൽ, നീ അവൻെറ മനോഗതി അറിഞ്ഞു പെരുമാറണമെന്നു പറഞ്ഞ തോഴിയോടു, നായിക.

കാമിതൻ-കാമിക്കപ്പെടുന്നവൻ. ഞാൻ കാമിക്കുന്ന പ്രിയൻ എന്നെ കാമിക്കുന്നില്ലെങ്കിൽ, അവനാൽ എന്തു കൈവരും-അവനിൽനിന്നും എന്താണു്-എന്താനന്ദമാണു, കിട്ടുക. ആ പ്രിയനിൽനിന്നു ആനന്ദം ഉണ്ടാകയില്ല, അവനെ സ്നേഹിച്ചാൽ ദുഃഖമേ ഫലം എന്നു സാരം.

1196. ഇതും അതു്.

കാമം ഒരു തലയിൽ കടുത്തു്-സ്ത്രീപുരുഷന്മാർ എന്ന രണ്ടു തലകളിൽ-അററങ്ങളിൽ, ഒന്നിൽ മാത്രമേ, കാമം-

അനുരാഗം ഉള്ള എങ്കിൽ, അതു് ഒരററത്തു മാത്രം ഭാരം കെട്ടിയ കാവടിപോലെ, കട്ടതാണു്-ചുമക്കാൻ അസുഖമാണു്. ഇരുതലയിൽ കളിരു്-രണ്ടററങ്ങളിലും അനുരാഗം ഉണ്ടെങ്കിൽ അതു്, രണ്ടററങ്ങളിലും ഒന്നുപോലെ ഭാരം കെട്ടിയ കാവടിപോലെ കളിരു്-സുഖമാണു്-ചുമക്കാൻ സുഖമാണു്. ഞാൻ പ്രിയനെ സ്നേഹിക്കുന്നതുപോലെ പ്രിയൻ എന്നെ സ്നേഹിക്കുന്നെങ്കിൽ എനിക്കു് ഈ ദുഃഖം വരികയില്ലായിരുന്നു. കാവടി-സൂ. 1163 നോക്കുക.

1197. ഇതും അതു്.

കാമം അനുഭവിക്കാനുള്ള സ്ത്രീ, പുരുഷൻ എന്ന രണ്ടു വശങ്ങളിൽ ഒന്നിനെമാത്രം എതിരിട്ടു പോരാടുന്ന കാമദേവൻ ആ വശത്തിനു് ഉണ്ടാകുന്ന ദുഃഖവും കഷ്ടപ്പാടുകളും അറിയുന്നില്ലയോ. അറിയാമായിരുന്നെങ്കിൽ രണ്ടുവശത്തും എതിരിടുമായിരുന്നു. സമവർത്തിയായ കാമനും എന്നോടു പക. ഞാൻ മരിക്കയേ ഉള്ളൂ.

1198. പ്രിയൻെറ ദൂതൻ വരായ്കയാൽ, നായിക.

പ്രിയൻെറ തേൻപോലത്തെ ഒരു വാക്കുപോലും കിട്ടാതെ ഭൂമിയിൽ ജീവിച്ചിരിക്കുന്ന സ്ത്രീകളെക്കാളും ധൈര്യമുള്ളവർ ഇല്ല. പ്രിയന്റെ ഏതുവാക്കും എനിക്കു മധുരമാണു്. അതും കേൾക്കാൻ കിട്ടാതെ ജീവിച്ചിരിക്കുന്ന ഞാൻ മഹാധീരയാണു്.

1199. ഇതും അതു്.

ഇങ്ങോട്ടു വരുന്നില്ല എന്നു ദയയില്ലാതെ പറയുന്നതായാലും, പ്രിയനിൽനിന്നും വരുന്ന വാക്കു് എനിക്കു് അമൃതംപോലെയാണു്. അതുപോലും കേൾക്കുന്നില്ലല്ലോ.

1200. പ്രിയൻ ദൂതനെ അയയ്ക്കായ്കയാൽ പ്രിയനു ദൂതനെ അയയ്ക്കാൻ വിചാരിച്ചു തൻെറ മനസ്സിനോടു, നായിക.

കരളേ!-എൻെറ മനസ്സേ! വാഴ്ക-നിനക്കു മംഗളം ഭവിക്കട്ടെ. കല്ലോടു കരവതിലും-നിന്നിൽ അൻപില്ലാത്ത കറി

നനോടു നീ സങ്കടംപറഞ്ഞു കരയാൻ വിചാരിക്കുന്നു. അങ്ങനെ കരയുന്നതിനെക്കാൾ, അഴലാഴിയെ വളക്ക-നീ അനുഭവിക്കുന്ന ദുഃഖസമുദ്രത്തെ വർദ്ധിപ്പിക്കു. അതു കുറേക്കൂടി എളുപ്പമായപണിയാണു്.വാഴ്ക എന്നതു നിന്ദാസ്തുതി. കല്ലൊടു്-കല്ലുപോലെ കടുത്ത ഹൃദയമുള്ളവനോടു്.

അ. 121. ഒന്നിച്ചിരുന്ന കാലത്തെ സുഖം വിചാരിച്ചു്, ഈ വിരഹകാലത്തു നായികാനായകന്മാർ രണ്ടു ദിക്കുകളിൽ ഇരുന്നു ദുഃഖിക്കുന്നതു്. മുമ്പിലത്തെ അദ്ധ്യായം നായികയുടെ മാത്രം ദുഃഖത്തെപ്പററി ആയിരുന്നു. ഇതിൽ രണ്ടുപേരുടെയും ദുഃഖം പറയുന്നു.

1201. ദൂതനായി ചെന്ന തോഴനോടു, നായകൻ.

ഒന്നിച്ചിരുന്ന കാലത്തെ പ്രമദം - അതിസന്തോഷം; ഇന്നു വിചാരിച്ചാലും, നിരവധി-അററമില്ലാത്തതായിരിക്കുന്നു-തീരുന്നില്ല. ആ നില നോക്കിയാൽ, കാമം, മദ്യത്തെക്കാൾ മധുരമാണു്. മദ്യം കടിച്ചാലേ സന്തോഷമുള്ളു. കാമം വിചാരിച്ചാലും ഒടുങ്ങാത്ത സന്തോഷം തരും. പ്രിയയെ മറക്കാൻ കഴിയാത്ത നായകന്റെ വാക്കാണു് ഇതു്.

1202. ഇതും അതു്.

പ്രിയരെ-താൻ പ്രിയപ്പെടുന്നവരെ,വിയോഗകാലത്തു, വിചാരിക്കുന്നതും സുഖമാണു്. അതു നോക്കുമ്പോൾ, കാമം, ഏതളവും-എത്രമാത്രമായാലും, സുഖമാണു്.

ഏതളവും-1. ഏതുകാലത്തും-സംയോഗകാലത്തും വിയോഗകാലത്തും. 2. എത്രമാത്രവും-ചെറുതായാലും വലുതായാലും. നായകൻ ഈ വിയോഗം പൊറുത്തിരുന്നതു് എങ്ങനെ എന്നു പറയുന്നതാണു് ഇതു്.

1203. പ്രിയനെ നിനച്ചു ദുഃഖിച്ചു തോഴിയോടു, നായിക.

അന്നകന്-പ്രിയന്, നിനവു് ഉററെ പോം-എന്നെപ്പററി, വിചാരം ഉറവുമ്പോൾ-ഉണ്ടാകാൻ തുടങ്ങുമ്പോൾ, അതു വിട്ടുപോകുന്നു, എന്നു തോന്നുന്നു. എന്തെന്നാൽ,

എനിക്ക് ഇതാ തുമ്മൽ,ചീറെ-ചീറുമ്പോൾ-തുമ്മാൻ-മൂക്ക് എരിഞ്ഞുതുടങ്ങുമ്പോൾ, പോം-വിട്ടുപോകുന്നു. ചീറുക-ഉയന്നുവരിക. പ്രിയജനങ്ങൾ സ്മരിക്കുന്നവക്കു തുമ്മൽ ഉണ്ടാകുമെന്നു ലോകവിശ്വാസം.

1204. ഇതും അതു്.

അവൻ-പ്രിയൻ, എപ്പോഴും, എൻ അകം ഉണ്ടു്-എൻെറ ഉള്ളിൽ ഉണ്ടു്. ഞാൻ പ്രിയനെ ഏതുനിമിഷവും ഓക്കുന്നു, അതുപോലെ, ഞാനും, തൻ അകം-അവൻെറ ഉള്ളിൽ, എപ്പോഴും ഉണ്ടോ-പ്രിയൻ എന്നെ ഏതുനിമിഷവും ഓക്കുന്നുണ്ടോ, എന്നെപ്പററി സ്മരണ ഉണ്ടായിരുന്നിട്ടും, പുറപ്പെട്ട കാൎയ്യം നിറവേറാഞ്ഞിട്ടാണോ പ്രിയൻ വരാത്തതു്, അതോ, കാൎയ്യം നിറവേറിയിട്ടും എന്നെപ്പറ്റി സ്മരണ ഇല്ലാഞ്ഞിട്ടാണോ വരാത്തതു്. രണ്ടും നിശ്ചയമില്ല.

1205. ഇതും അതു്.

പ്രിയൻ, മാം-എന്നെ, മനസ്സിൽ, ഒരിക്കലും ഏററുന്നില്ല—ഓക്കുന്നില്ല, എന്നിരിക്കെ, ആ പ്രിയനു് എപ്പോഴും എൻെറ മനസ്സിൽ ഏറാൻ-എൻെറ ഓമ്മയിൽനിന്നും മാറാതെയിരിക്കാൻ ത്രപ ഇല്ലേ-നാണമില്ലയോ. താൻ മാററിനിറുത്തിയ ആളിൻെറ അരികിൽ താൻ എപ്പോഴും ചെല്ലുന്നതു നാണംകെട്ട തൊഴിലാണു്. പ്രിയൻ എന്നെ മാററി നിറുത്തിയിരിക്കുന്നു. എന്നിട്ടും എപ്പോഴും എൻെറ മനസ്സിൽ കയറിയിരിക്കുന്നു. ഇതു പ്രിയൻെറ നാണംകെട്ട തൊഴിലാണു്.

1206. പ്രിയനോടു കൂടിയിരുന്ന കാലത്തെ സുഖം വിചാരിച്ചു ഭവതി ദുഃഖിക്കുന്നു. ആ വിചാരമേ കളയുക എന്നു പറഞ്ഞ തോഴിയോടു, നായിക.

ആ കാലം വിചാരിക്കുന്നതിനാൽ മാത്രമാണു ഞാൻ ജീവിക്കുന്നതു്. മററു്-മററുവിധത്തിൽ, ഞാൻ എങ്ങനെ ജീവിച്ചിരിക്കും. പ്രിയൻെറ ദൂതൻ വരിക, പ്രിയനു ദൂതനെ

അയയ്ക്ക, ഇവയാലും ജീവിക്കാം. അവ ഇഃപ്പോൾ ഇല്ലല്ലോ. അതിനാൽ ജീവിച്ചിരിക്കാൻ ഇതൊരു വഴിയേ ഉള്ളൂ.

1207. ഇതും അതു്.

അന്നത്തെ സുഖം, മറക്കൽ അറിയാ-ഞാൻ ഒരിക്കലും മറക്കാൻ കഴിയുന്നില്ല. അതിനെ ഓക്കുകിലും, അഴല്ലും-അതു വളരെ വേദനപ്പെടുത്തുന്നു. അത്രമാത്രം വിയോഗദുഃഖമുള്ള ഞാൻ, അതിനെ മറന്നാൽ, എങ്ങനെ-ചത്തുപോകാതെയിരിക്കുന്നതു് എങ്ങനെ.

1208. ഈ ദുഃഖം അറിഞ്ഞു വന്നു പ്രിയൻ സന്തോഷം തരും എന്നു പറഞ്ഞ തോഴിയോടു, നായിക.

എത്ര അധികംനേരം, ഓത്തും-ഓൎമ്മിച്ചാലും, അവൻ ചീറില്ല-പ്രിയൻ, കോപിക്കയില്ല-ഓൎമ്മയ്ക്കു് അധീനനായി ഓൎമ്മയിൽത്തന്നെ നില്ക്കും. അവൻ എനിക്കു് അത്രമാത്രം സുഖം തരുന്നവനല്ലയോ. നായികയ്ക്കു് ആ ഓൎമ്മ വളരെ സുഖമാണു്. തോഴി പറഞ്ഞതിനെ പരിഹസിച്ചു നായിക പറഞ്ഞതാണു് ഇതു്.

1209. നായകന്റെ ദൂതനെ കാണാഞ്ഞു നായിക ക്ലേശിക്കുന്നു. ക്ലേശം അരുതു്, ദൂതൻ വരും എന്നു സമാധാനപ്പെടുത്തിയ തോഴിയോടു, നായിക.

നാം രണ്ടും വേറല്ല എന്നു പറഞ്ഞുകൊണ്ടിരുന്നവന്റെ, ഇപ്പോഴത്തെ, ക്രുറ് അറവു്-സ്നേഹമില്ലായ്മ, വിചാരിച്ചുവിചാരിച്ചു്, മേ ആരുയിരു്-എന്റെ അരിമയായ ജീവൻ, അറുവതു്,-അറുന്നതായിരിക്കുന്നു-അറുന്നു. സ്നേഹമില്ലായ്മ-പിരിഞ്ഞുപോക, മടങ്ങിവരായ്ക, ദൂതനെ അയയ്ക്കായ്ക മുതലായവ. വിരഹംകൊണ്ടല്ല, പ്രിയന്റെ സ്നേഹമില്ലായ്മകൊണ്ടാണു ക്ലേശം. അറവു്-അറുക എന്നതിന്റെ നാമരൂപം.

1210. തോഴി സാന്ത്വനം പറഞ്ഞപ്പോൾ, ദുഃഖിതയായ നായിക.

1. വിധു-അല്ലയോ ചന്ദ്രാ! വാഴ്ക-നിനക്കു മംഗളം. വിടാതെ വിട്ടവനെ-എന്റെ ഹൃദയം വിട്ടുമാറാതെ എന്നെ

വിട്ടുമാറിയവനെ, കണ്ണാൽ കാണ്മാൻ–അവൻെറ കണ്ണുമാത്രത്താലെങ്കിലും അവനെ കാണ്മാൻ, അണയൊല–ചന്ദ്രാ നീ അസ്തമിക്കരുതേ. കണ്ണുമാത്രത്താൽ കാണുക–ചന്ദ്രനെ രണ്ടുപേരും, കാണുന്നു, അതായത്തു, രണ്ടുപേരുടെയും കണ്ണുകൾ ചന്ദ്രനിൽ ചെന്നുചേരുന്നു. അവിടെവച്ചു നായികയുടെ കണ്ണു നായകൻെറ കണ്ണിനെ കാണുന്നു. ഒരു വസ്തുവിൻെറ അംശത്തിനു് ആ വസ്തുവിനോടു് ഐക്യമുണ്ടു്. അതിനാൽ, പ്രിയന്റെ കണ്ണിനെ കാണുന്നതു പ്രിയനെ കാണുന്നതുതന്നെ. ചന്ദ്രൻ അസ്തമിച്ചാൽ ഇതു സാധിക്കയില്ലല്ലോ. 2. അല്ലയോ ചന്ദ്രാ! നീ അസ്തമിക്കരുതേ. അസ്തമിച്ചാൽ പക്ഷേ ഞാൻ ഉറങ്ങിപ്പോകും. 'വിടാതെ വിട്ടവനെ' അപ്പോൾ ഞാൻ കിനാവിൽ കണ്ണാൽ കാണും. അതിനും സമ്മതിക്കാതെ, അസ്തമിക്കാതെ നില്ക്കുന്നല്ലോ. നീ കഠിനൻതന്നെ. നീ അസ്തമിക്കേണ്ടാ. ഇങ്ങനെ ചന്ദ്രനോടു പരിഭവം പറയുന്നതായിട്ടും വ്യാഖ്യാനിക്കാം. 'കിനാവു്' എന്ന അടുത്ത അദ്ധ്യായത്തെ സൂചിപ്പിക്കുന്നു.

അ. 122. നായിക കണ്ട കിനാവുകൾ തോഴിയോടു പറയുന്നു. പകലത്തെ സ്മരണയാണല്ലോ രാത്രിയിലെ കിനാവു്. അതിനാൽ 'സ്മരണകൾക്ക' പിന്നിൽ പറയുന്നു.

1211. പ്രിയൻെറ ദൂതൻ വന്നതായി കിനാവു കണ്ടു്, തോഴിയോടു, നായിക.

ദൂതു്–പറഞ്ഞയച്ച കാര്യം. വിരുന്നു്–അതിഥിക്ക ചെയ്യുന്ന ഉപചാരം. കിനാവിനെ ഉപചരിക്കാൻ, സൽക്കരിക്കാൻ വഴിയില്ലായ്കയാൽ തോഴിയോടു ചോദിക്കുന്നതാണു്.

1212. ദൂതനെ അയയ്ക്കാൻ വിചാരിക്കുന്ന നായിക.

ഇരക്കെ ഞാൻ ഇരന്നാൽ, എൻെറ മീന്മിഴി, അടയുമെങ്കിൽ–ഉറങ്ങുമെങ്കിൽ, പ്രിയനെ കിനാവിൽ കണ്ടു്, എൻെറ ഉള്ള നില ഞാൻ പറയും. മീന്മിഴി–1. മീൻപോലത്തെ കണ്ണു്. 2. മീനിൻെറ കണ്ണുപോലത്തെ കണ്ണു്,

മീനിന്ന കൺപോള ഇല്ല. കണ്ണു് അടയുകയില്ല. ഉറക്കമി ല്ലായ്കയാൽ എന്റെ കണ്ണും അടയുന്നില്ല. ഇരന്നാലും മീനിന്റെ കണ്ണു് അടയുകയില്ല. എത്ര ഇരന്നാലും എനിക്ക് ഉറക്കം വരുന്നില്ല, കണ്ണു് അടയുന്നില്ല. അനകൻ–പ്രിയൻ. ഉള്ള നില–1. ഉള്ള സ്ഥിതി. 2. ഉള്ളത്തിൻെറ നില–മന സ്സിൻെറ സ്ഥിതി–മനസ്സു് അനുഭവിക്കുന്ന സങ്കടങ്ങൾ. ദൂത നോടു് ഉള്ളനില പറയാൻ ഒക്കുകയില്ല, ചിലതു് ഒളി ക്കണം. പ്രിയനെ നേരിട്ടു കണ്ടാൽ എല്ലാം തുറന്നു പറയാം. ഉറക്കമില്ലാഞ്ഞു കിനാവില്ല. അതിനാൽ, കിനാവിലെ ങ്കിലും കണ്ടു പറയാൻ വഴിയില്ലെന്നു സാരം.

1213. നായിക ദുഃഖം സഹിക്കയില്ലെന്നു ക്ലേശിച്ച തോഴി യോടു, നായിക.

ഞാൻ ഉണൎന്നിരിക്കുമ്പോൾ എന്നോടു ദയ ഇല്ലാത്ത വന്നു ലാളിക്കാത്ത, പ്രിയനെ കിനാവിൽ കണ്ടു് എൻെറ ഉയിരു പുലരുന്നു–ഞാൻ ജീവിച്ചിരിക്കുന്നു. അക്കാഴ്ചയാൽ ഞാൻ ഈ ദുഃഖം സഹിക്കുന്നു. തോഴീ! നീ ക്ലേശിക്കേണ്ടാ.

1214. ഇതും അതു്.

ഞാൻ ഉണൎന്നിരിക്കുമ്പോൾ കനിയാത്ത പ്രിയനെ കണ്ടുപി ടിച്ചു കൊണ്ടുവന്നു തരുന്ന കിനാവു് എനിക്കു കാമദം– ആഗ്രഹം സാധിക്കുന്നതായിരിക്കുന്നു. കരുണ ഇല്ലാത്ത നാഥനെ കൊണ്ടുവന്നു തരുന്നു കിനാവു്, അതിനാൽ ഞാൻ ജീവി ക്കുന്നു എന്നു സാരം.

1215. ഇതും അതു്.

കണ്ടതും ഉടൻ ഇനിവു്–കണ്ടമാത്രയിൽത്തന്നെ സുഖം തോന്നി. ഉണൎന്നിരിക്കുമ്പോൾ നാഥനെ കണ്ടു് അനുഭ വിച്ച സുഖം, അപ്പോഴേ വളരെ മധുരമായിരുന്നു. കിനാ വിലും അതുപോലെതന്നെ. ഉണൎവിൽ കണ്ടുണ്ടാകുന്ന സുഖം തന്നെ, അത്ര മധുരമായിട്ടു കിനാവിലും പ്രിയനെ കാണു മ്പോൾ സിദ്ധിക്കുന്നു. അതിനാൽ ഞാൻ ഈ വിരഹം സഹിക്കും എന്നു സാരം.

1216. ഇതും അതു്.

ഉണൎന്നിരിക്കുന്ന അവസ്ഥ മഹാപാപിയാണു്. അതു് ഉലയട്ടെ. ഉലഞ്ഞാൽ, കിനാവിൽ വരുന്ന പ്രിയൻ മറയുകയില്ലായിരുന്നു. പ്രിയനെ കിനാവിൽ കണ്ടു നായിക ജീവിക്കുന്നു എന്നു സാരം.

1217. കിനാവിൽ കാണപ്പെട്ട നായകൻ നായിക ഉണൎന്നപ്പോൾ മറഞ്ഞുകളഞ്ഞു. അപ്പോൾ, നായിക.

ഉണൎവ്വിൽ പിരിയുന്നു, പിന്നെ വരുന്നുമില്ല, അതിനാൽ 'കഠിനൻ'. ഉണൎവ്വിൽ മറഞ്ഞുകളയുന്നതിനാൽ, 'അഴലിക്കുന്നു.' ഉണൎവ്വിൽ കാണാത്തതു കിനാവിൽ ഇല്ല എന്നു ലോകം പറയുന്നു. എനിക്കു് അനുഭവം മറിച്ചാണു്.

1218. വിയോഗം സഹിക്കാൻ നായികയ്ക്കു ശക്തി വരുത്തുന്നതിനു നായകനെ പഴിച്ചു പറഞ്ഞ തോഴിയോടു, നായകന്റെ നന്മയെപ്പററി, നായിക.

ഇമയ്ക്കു-കണ്ണടയ്ക്കുമ്പോൾ-ഉറങ്ങുമ്പോൾ. മാറിൽ-നെഞ്ചിന്റെ പുറത്തു്. മിഴിക്കെ-കണ്ണുതുറക്കുമ്പോൾ-ഉണരുമ്പോൾ. നെഞ്ചിൽ-നെഞ്ചിനകത്തു്-ഹൃദയത്തിൽ. നിമിഷനേരം വിട്ടകന്നാൽ കഠിനനെന്നുവരും. അതിനാൽ 'ഉടൻ' എന്നു പറഞ്ഞു. നിമിഷവും വിട്ടകലാത്ത പ്രിയനെ കഠിനനെന്നു തോഴീ! നീ പറയരുതെന്നു സാരം.

1219. ഇതും അതു്.

തനിക്കു് ഒരു ഹിതൻ-പ്രിയൻ ഇല്ലായ്കയാൽ, പ്രിയനെ കിനാവു കാണാത്ത, കണ്ണു്-കണ്ണുള്ള പെണ്ണുങ്ങൾ, ഉണൎവ്വിൽ കനിവോടെ വന്നു് എന്നെ ലാളിക്കാത്ത പ്രിയനെ, ഇകഴ്വു-പഴിക്കുന്നു. കിനാവിൽ പ്രിയൻ വരുന്നതു് അവൎക്കു് അറിയാൻ കഴിയുന്നില്ല. അതിനാലാണു തോഴീ! നീ എന്റെ പ്രിയനെ പഴിക്കുന്നതു്.

1220. ഇതും അതു്.

എന്നവർ-എന്നു പറയുന്നവർ. അറിയാതോ-അറിയുകയില്ലയോ. തോഴീ! നാം ഒന്നായിരുന്നെങ്കിൽ ഞാൻ കാണു

ന്നു നീയും കാണുമായിരുന്നു, വേറാകയാൽ കാണുന്നില്ല. അതിനാൽ നീ പ്രിയനെ പഴിക്കുന്നു, എന്നു സാരം.

അ. 123. അന്തികണ്ടു നായിക അഴലുന്നു. അന്തിനേരത്താണല്ലോ വിരഹദുഃഖത്തിന്റെ ആധിക്യം തുടങ്ങുന്നതു്.

1221. നായിക അന്തിയോടു പരുഷം പറയുന്നു.

അന്തീ! നീ, ഇയൽക-വാഴുക. നീ മിനാന്തമല്ല-നീ ദിവസത്തിന്റെ അവസാനമല്ല. അനുകനെ ആന്നോർ ശോന്തം-പ്രിയനെ മുമ്പു പ്രാപിച്ചിരുന്നു് ഇപ്പോൾ പിരിഞ്ഞിരിക്കുന്ന സ്ത്രീകളുടെ ശാന്തമാണു്-മരണകാലമാണു്. കൊല്ലുംപോലെ അവരെ നീ വേദനപ്പെടുത്തുന്നു എന്നു സാരം. നീ വാഴുക-നിനക്കു മംഗലം. ഇതു നിന്ദാസ്തുതി.

1222. സ്വദുഃഖത്തെ അന്തിയിന്മേൽ ആരോപിച്ചു പറയുന്നു, നായിക.

തുണ-സഹായി-പ്രിയൻ. ഇരുളും വെളിച്ചവും കൂടികലൎന്നിരിക്കുന്നതിനാൽ അന്തിക്കു വിളൎച്ച് കാണുന്നു. ഭർത്തൃവിയോഗദുഃഖമുണ്ടെന്നു് ഈ വിശേഷണംകൊണ്ടു സൂചിപ്പിക്കുന്നു. എനിക്കു ദുഃഖം ചെയ്യുന്ന അന്തീ! നിനക്കും അതു തന്നെയാണല്ലോ അനുഭവം എന്നു് ആക്ഷേപാൎത്ഥത്തിൽ, ജയ-നിനക്കു വിജയം ഭവിക്കട്ടെ എന്നു് ആശംസിക്കുന്നു.

1223. അഴൽ സഹിക്കണമെന്നു പറഞ്ഞ തോഴിയോടു, നായിക.

പ്രിയൻ ഇവിടെ ഉണ്ടായിരുന്ന കാലത്തു്, സബാഷ്പം-പേടിച്ചു്, കണ്ണീർ പൊഴിച്ചു്, അരളും-പ്രകാശം കുറഞ്ഞു്, എന്റെ മുമ്പിൽ വരുമായിരുന്ന, സായം-അന്തിനേരം, ഇപ്പോൾ, മൂതിരതിമഹാൎത്തി-മരണത്തെ കൊതിക്കത്തക്ക വണ്ണമുള്ള മഹാ ദുഃഖം, എനിക്കു വരുത്തിക്കൊണ്ടു്, അണവൃ-എന്റെ അരികിൽ വരുന്നു. ബാഷ്പവും വിളൎച്ചയും കണ്ടതിനാലാണു്, "പേടിച്ചു" എന്നു കൂട്ടിച്ചേൎത്തതു്. ബാഷ്പം-അന്തിനേരത്തെ തണുപ്പിനെ കുറിക്കുന്നു. അന്നു

നായികയ്ക്കു തോന്നുമായിരുന്ന ഉൾക്കുളിരിനെയും ഇതു സൂചിപ്പിക്കുന്നു. അന്നു കുളിർത്തിരുന്ന അന്തി ഇന്നു കാലൻപോലെ ഭയങ്കരൻ. ഞാൻ എങ്ങനെ സഹിക്കും?

1124. ഇതും അതു്.

പ്രിയ പ്രവാസേ-പ്രിയൻ പിരിഞ്ഞിരിക്കുമ്പോൾ, പ്രദോഷം-അന്തി, വരുന്നതു കൊല്ലാൻ കരുതിയപോലെ. അന്നു് ഉൾക്കുളിരു തന്നുകൊണ്ടിരുന്ന അന്തി ഇന്നു കൊല്ലാൻ എന്നപോലെ വരുന്നു. ഞാൻ എങ്ങനെ സഹിക്കും?

1225. ഇതും അതു്.

പുലരി-വെളുപ്പാൻകാലം. ഉപകൃതി-ഉപകാരം. അപകൃതി-അപകാരം-ഉപദ്രവം. പുലരി അന്നു ദുഃഖം, ആലിംഗനം നിറുത്തേണ്ടിവരുന്നതിനാൽ. ഇന്നു സുഖം, രാത്രിയിലെ മഹാസങ്കടം കുറയ്ക്കുന്നതിനാൽ. അന്തി അന്നു സുഖം, ആലിംഗനകാലം അടുക്കുന്നതിനാൽ. ഇന്നു ദുഃഖം, വിരഹദുഃഖം പെരുകാൻ തുടങ്ങുന്നതിനാൽ. പുലരിക്കു് ഉപകാരവും, അന്തിക്കു് അപകാരവും ഞാൻ ചെയ്തില്ല. പിന്നെ, അവ പണ്ടത്തെ നിലമാറാൻ കാരണമെന്തു്?

1226. ഇന്നു് ഇങ്ങനെ ദുഃഖിക്കുന്ന നീ അന്നു പ്രിയനു യാത്ര അനുവദിച്ചതു് എന്തിനു് എന്നു ചോദിച്ച തോഴിയോടു, നായിക.

അന്തി ഇതു്-ഈ അന്തി-സന്തോഷം തന്നുകൊണ്ടുവരുമായിരുന്ന ഈ അന്തി, അന്തിപ്പു്-ഭയപ്പാടു്-നടുക്കം, ഉതിരുവതു്-പൊഴിക്കുന്നതു്, ഓർത്തോ-വിചാരിച്ചോ-വിചാരിച്ചില്ല. കാന്തൻ പിരിയുംവരെ ഞാൻ ഇതു് അറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നെങ്കിൽ യാത്രാനുവാദം കൊടുക്കുകയില്ലായിരുന്നു.

1227. അന്തിയിൽ നിനക്കു് ഈ സ്ഥിതിഭേദത്തിനു കാരണം എന്തു് എന്ന തോഴിയോടു, നായിക.

എന്റെ ഈ ദുഃഖം പുലരിയിൽ, അരുമ്പു്-കാലത്തു പൂമൊട്ടുപോലെ ചെറിയ അരുമ്പായിരിക്കും, പകൽ കടമാം-പകലുകൊണ്ടു വ്ളുത്തു വിരിയാറാകും, അന്തിയോടേ അലർ-അന്തിയാകുമ്പോൾ വിരിയും. മൊട്ടു്-കിനാവിൽ തഴുകിയ സ്മരണയാൽ ദുഃഖം ചെറുതു്. കടം-നേരം ചെല്ലുന്തോറും മുൻപറഞ്ഞ സ്മരണ കുറയും, വിയോഗദുഃഖം ഓർമ്മവരും. വിരിയുക- അന്തിമുതൽ അസഹ്യദുഃഖം. കാമദുഃഖം പൂമൊട്ടുപോലെ ഉണ്ടായി സമയഭേദത്താൽ അവസ്ഥാഭേദം പ്രാപിക്കുന്നു.

1228. ഇതും അതു്.

ഇന്നു് എന്മേൽ, തീ ഉതിരുന്ന-തീ ചൊരിയുന്ന അന്തിക്കു്, ആയന്റെ-ഇടയന്റെ, വേണുനാദം ഒരു വിശേഷപ്പെട്ടു, ദൂതനും, എന്നെ കൊല്ലാൻ അന്തിനേരത്തിനു കൊലവാളും ആയിരിക്കുന്നു. കുഴൽ-അന്തിക്കു് ആടുകളെ ഒരിടത്തു വരുത്താൻ ഇടയൻ ഊതുന്ന കുഴൽ. ദൂതൻ- അന്തിയുടെ വരവു് അറിയിക്കുന്ന ദൂതൻ. തീ ഉതിരുക- അതുപോലെ അഴലിക്കുക. തനിയേതന്നെ എന്നെ കൊല്ലാൻ കഴിയുന്ന അന്തിക്കു്, ഈ കൊലവാളും കൂടി കിട്ടിയാലോ?

1229. ഇതും അതു്.

വലിയ അഴൽ ചൊരിയുന്ന ഈ അന്തിയോടേ, ഈ പുരിയും-ഈ ദിക്കുമുഴുവനും-ഇവിടെയുള്ള സ്ത്രീകൾ എല്ലാം, ദുഃഖത്തിൽ പതിക്കും. അതിഭയങ്കരമാണു്, സൂ. 1228. പ്രിയനോടു കൂടിയിരിക്കുന്നവരുടെ അനുഭവം ഇതാണെങ്കിൽ, വിരഹാതുരയായ എന്നെ അന്തി കൊല്ലുമെന്നു സാരം.

1230. ഇതും അതു്.

എന്റെ ഈ ദുഃഖത്തിലും ഇതുവരെ, അറാത്ത ജീവൻ, അനൽ ഇരുൾ അന്തിയെടേ-തീ ചൊരിയുന്ന ഇരുണ്ട ഈ അന്തിനേരത്തിൽ, ധനമ്പുണർ എന്നു്-സ്വന്തസ്വഭാവം മാറി, ധനമെന്ന ഏകവിചാരംതന്നെ തന്റെ ഗുണമായിപ്പുക

ന്നിരിക്കുന്ന പ്രിയനെ ചിന്തിച്ചു ചിന്തിച്ചു്, അറം-അററു പോകും-ഞാൻ മരിച്ചുപോകും. ധനഗൃണൻ-പ്രിയൻ ധനം നേടാൻ പോയിരിക്കുന്നു. ധനം തികയാഞ്ഞതാണു വരാത്തതു്. ഇതുവരെ വാക്കു തെററിച്ചിട്ടില്ല. ഇപ്പോൾ ധനമെന്ന ഏക വിചാരം മാത്രം ഉള്ളതിനാൽ, സ്വഗുണം വിട്ടു്, ധനസ്വഭാവനായി പകന്നിരിക്കുന്നു, അതിനാൽ, മടങ്ങിവരുമെന്നു പറഞ്ഞ സമയം തെററിച്ചു. ദുഃഖം അസഹ്യം. ഞാൻ ഇപ്പോൾ മരിച്ചുപോകുമെന്നു സാരം.

അ. 124. നായികയുടെ അംഗങ്ങളുടെ സൗന്ദര്യം കെടുന്നു. ഇതു് അഴൽപ്പാടുനിമിത്തം ഉണ്ടായതിനാൽ അതിനു പുറകിൽ പറയുന്നു.

1231. വാടിയ കണ്ണിനെപ്പററി നായികയോടു, തോഴി.

നാം, നിർഗ്ഗതനെ പോയവനെ-പോയ, പ്രിയനെ, ചിന്തിച്ചു് അഴചുന്നു. അതിനാൽ, കൺ-നിൻെറ കണ്ണുകൾ, അലർമുൻ-താമര, കരിങ്കുവലയം മുതലായ പൂക്കളുടെ മുമ്പിൽ, അരുംവൃ-അരളുന്നു-ലജ്ജിച്ചു ചുളുങ്ങുന്നു. നിൻെറ കണ്ണുകണ്ടു ലജ്ജിച്ച പൂക്കളെക്കണ്ടു് ഇന്നു നിൻെറ കണ്ണു ലജ്ജിക്കുന്നു. ഇതു കണ്ടാൽ പ്രിയനെ കഠിനനെന്നു ലോകം പഴിക്കും. നീ ദുഃഖം പൊറുക്കണമെന്നു സാരം.

1232. ഇതും അതു്.

വിളറി കണ്ണീരണിഞ്ഞ ഇക്കണ്ണുകൾ, നിൻെറ പ്രിയൻ നിർദ്ദയനെന്നു പറയുമ്പോലെ തോന്നുന്നു. ഗുരുംസമതി-നിർദ്ദയമനസ്സുള്ളവൻ. കരയരുതു്. സങ്കടം അടക്കണം. പ്രിയനെ ലോകദൃഷ്ടിയിൽ കഠിനനാക്കരുതു്.

1233. നായികയുടെ ഭുജങ്ങളെപ്പറ്റി നായികയോടു, തോഴി.

പ്രിയൻ ചേന്ന നാളിൽ, സന്തോഷത്താൽ വീർത്ത ഇരു ഭുജങ്ങൾ, ചതിയെ-പ്രിയൻ ചതിച്ചു പിരിഞ്ഞുപൊയ്ക്കള ഞ്ഞു എന്ന കഥയെ, ആക്കാം വ്യക്തമാകത്തക്കവണ്ണം പറയുകതന്നെ ചെയ്യുന്നു, എന്നു തോന്നും. ഇന്നു ദുഃഖത്താൽ ഭുജ

ങ്ങരം മെലിഞ്ഞിരിക്കുന്നു. ദുഃഖം പൊറുക്കുക. പ്രിയനെ ലോകം പഴിക്കാൻ ഇടയാക്കരുതു്.

1234. ഇതും അതു്.

നിസർഗ്ഗരുചി–സ്വതേ ഉള്ള അഴകു്. സന്തോഷത്താൽ ഉണ്ടായ മുഴുപ്പും, സ്വതേ ഉള്ള അഴകും പ്രിയനോടുകൂടി പോയി, കൈ മെലിയുകയും ചെയ്തു. ഇനി ഇതിനെപ്പററി പറയുന്നവരോടു കയക്കാൻ കാരണം ഉണ്ടോ.

1235. ഇതും അതു്.

നിൻെറ വളകളും, തനതു് അഴകു് അഴിയും–തന്റെ അഴക നശിക്കുന്ന, ഭുജങ്ങളും, കൊടിയോൻകൊടുമകരം– അക്കഠിനൻെറ കഠിനതകളെ, വിളിച്ചുപറയുന്നു. ഇനി അതിനെ എങ്ങനെ മറയ്ക്കാൻ. പ്രിയനെ ആലിംഗനം ചെയ്ത കൈകരംതന്നെ അവൻെറ കഠിനത പറഞ്ഞാൽ, മററുള്ളവർ പറയുന്നതു കുററമോ? പറയുമെന്നു നിശ്ചയം.

1236. നായികയുടെ ദുഃഖശാന്തിക്കു നായകനെ പഴിച്ച തോഴിയോടു, നായിക.

എൻെറ ചൊല്ലിൽ നില്ക്കാത്ത, ഈ വള വഴുകട്ടെ– ഊൻറുപോകട്ടെ. എന്നാലും പ്രിയനെ ദുഷ്ടനെന്നു പറയരുതു്. അതു് എൻെറ കാതു സഹിക്കയില്ല. തോഴീ! പ്രിയൻ വരാത്തതല്ല എനിക്കു സഹിക്കാത്തതു്, നിൻെറ വാക്കുകളാണു സഹിക്കാത്തതു്.

1237. പ്രിയനെ തോഴി പഴിക്കുന്നതു കേട്ടു സഹിക്കാതെ, നായിക തൻെറ മനസ്സിനോടു പറയുന്നതു്.

കൈ മെലിവു് ഒലി–എൻെറ കൈയുടെ മെലിവിനെപ്പററി തോഴി ഉയർത്തുന്ന, ഈ ഒലി–ഒച്ചപ്പാടു്, കഠിനനു്– കഠിനൻ എന്നു തോഴി പഴിക്കുന്ന പ്രിയനോടു പറഞ്ഞു്, ജയം അടയാമോ–ജയം നേടാമോ മനസ്സേ! എങ്കിൽ അതിനു തുല്യം മറെറാന്നില്ല. മനസ്സേ! നീ ചെന്നു പറഞ്ഞാൽ,

നായകൻ ഉടൻ വരും, വന്നാൽ ഇവയെല്ലാം നീങ്ങും, നീങ്ങി യാൽ സുഖം, അതുതന്നെ ജയം.

1238. ഉദ്ദേശം സാധിച്ചപ്പോൾ മടങ്ങിവരാൻ വിചാരിച്ച നായകൻ മുമ്പു നടന്നതു ചിന്തിച്ചു തനിയേ പറയുന്നതു്.

മുറുകെപ്പുണന്നു കൈ അല്പം അയഞ്ഞപ്പോൾ, പൈ മ്പൊൻവളയാൾനിടിലം—മുഴുമായ പൊൻവള അണിഞ്ഞി രുന്നവളുടെ-പ്രിയയുടെ നെററി, വിളറി. അയഞ്ഞു—അവൾ ക്കു നോവുമെന്നു വിചാരിച്ചു കൈ അയച്ചു. തഴുകലിൻെറ മുറുക്കം കുറച്ചതു സ്നേഹക്കുറവിനാലാണെന്നു വിചാരിച്ചു് അവളുടെ നെററി വിളറി. അങ്ങനെയുള്ളവൾ ഈ ദീർഘ വിരഹം എങ്ങനെ സഹിക്കും. അതിനാൽ, ഞാൻ ഉടൻ എത്തണമെന്നു് ആശയം.

1239. ഇതും അതു്.

തഴുകൽ അയഞ്ഞതിനാൽ, ഞങ്ങളുടെ ദേഹങ്ങൾക്കി ടയിൽ അല്പം കാററു കടന്നു. സ്വതേ കുളിർത്ത, അവളുടെ കണ്ണുകൾ ഉടനേ വിളറിപ്പോയി. അവൾ ഈ ദീർഘവിര ഹം സഹിക്കുമോ. ഞാൻ ഉടനേ എത്തണമെന്നു് ആശയം.

1240. ഇതും അതു്.

നെററി വിളറിയതു ദുഃഖത്തോടെ കണ്ടപ്പോൾ അവ ളുടെ പൂപോലത്തെ കണ്ണും വിളറിയതായിരിക്കാം. നെററി വിളറി, സൂ. 1238. സന്തതസഹവാസിയായ നെററി വിള റിയതുകണ്ടു ദുഃഖിച്ചു കണ്ണും വിളറിയതായിരിക്കാം. ഉൽ പ്രേക്ഷ. അവൾക്കു് എന്നോടു് അത്ര സ്നേഹമുണ്ടു്, ഞാൻ ഉടൻ എത്തണം.

അ. 125. വിരഹദുഃഖാസഹ്യതയിൽ, എന്തുചെയ്യ ണമെന്നു് അറിയാതെ, നായിക മനസ്സിനോടു പുലമ്പു ന്നതു്. ഇതു് അംഗങ്ങൾ ക്ഷീണിച്ചപ്പോൾ ഉണ്ടായതിനാൽ അതിനു പുറകിൽ പറയുന്നു.

1241. അസഹ്യതയ്ക്കു പ്രതിവിധി ചിന്തിക്കുന്നു.

അയി മതി–അല്ലയോ മനസ്സേ. തണിയാപ്പിണി ഇതു്–ശമിക്കാത്ത ഈ ദുഃഖം മാററുന്ന ഏതെങ്കിലും ഒരു ഉപായം ചിന്തിച്ചു പറഞ്ഞുതരുമോ. ഏതെങ്കിലും, ജീവനെക്കാളും വലിയ നാണത്തെ മറന്നു ചെയ്യാനുള്ളതായാലും മതി. എനിക്കു തോന്നുന്നില്ല, നീ പറഞ്ഞുതരുമോ.

1242. പ്രിയനെ കാണാൻ അത്യാശയാൽ, നായിക.

അകമേ–അല്ലയോ മനസ്സേ! നീ ദീർഘകാലം വാഴ്ക. പ്രിയൻ ഇക്കാലത്തു് എന്നിൽ അപരതിയാണു്–സ്നേഹമില്ലാത്തവനാണു്. എന്നിരുന്നിട്ടും നീ അവനെ കാണാഞ്ഞു് അഴലുന്നു. അതു നിന്റെ അറിവില്ലായ്മയാണു്. നീ ഇവിടെ ഇരുന്നു കരയുന്നതു മൂഢതയാണു്, നാം അങ്ങോട്ടു ചെല്ലുകയാണു വേണ്ടതു്. 'വാഴ്ക'–എന്നതു നിന്ദാസ്തുതി.

1243. ഇതും അതു്.

അകമേ–മനസ്സേ! അഴൽചെയ്യവൻ–ദുഃഖം വരുത്തിയവൻ. ഇരക്കം–ദയ. ഇരുന്തു്–ഒന്നുകിൽ അങ്ങോട്ടു ചെല്ലണം, അല്ലെങ്കിൽ മരിക്കണം, ഇവിടെ ഇരുന്നു ദുഃഖിച്ചിട്ടു ഫലമെന്തു്. നമ്മോടു ദയ ഇല്ലാത്തവൻ ഇങ്ങോട്ടു വരികയില്ല, അതിനാൽ അങ്ങോട്ടു ചെല്ലണമെന്നു സാരം.

1244. ഇതും അതു്,

നെഞ്ചേ–മനസ്സേ! കണ്ണുകളും നിന്നോടുകൂടി നായകസമീപത്തിൽ വരട്ടെ. അവയെ ഇവിടെ വിട്ടേച്ചുപോയാൽ, എങ്ങു്–പ്രിയൻ എവിടെ, കാണിച്ചുതരിക എന്നു് എന്നെ തിന്നുംപോലെ വേദനപ്പെടുത്തും. നായിക പ്രിയസമീപത്തിൽ ചെല്ലാൻ ഉറച്ചു എന്നു സാരം.

1245. ഇതും അതു്.

മനമേ—അല്ലയോ മനസ്സേ! നാം കുറു് ഉററും നാം സ്നേഹിച്ചിട്ടും, അതു് അററവനെ–കുറു് അററവനെ, നമ്മെ സ്നേഹമില്ലാത്തവനെ, മററു് എന്നു് ആരോ അന്യനായ

രുവാൻ എന്നു വിചാരിക്കാൻ—വിചാരിച്ചു വിട്ടൊഴിയാൻ ആമോ—കഴിയുമോ. അതിന്നു നമുക്കു ശക്തിയില്ലായ്കയാൽ അങ്ങോട്ടു ചെല്ലുകയാണു നല്ലതെന്ന് ആശയം.

1246. നായകൻെറ കഠിനത ഓൎത്ത്, അങ്ങോട്ടു ചെല്ലാൻ ഒരുങ്ങാത്ത മനസ്സിനെ ശാസിച്ചു പറയുന്നു, നായിക.

മനമേ—മനസ്സേ! തണിയെപ്പുണരുമ്പോൾ പുകഞ്ഞു തണിയാത്ത ഇതു് പൊയ്ച്ചൂട്. തണിയെപ്പുണരുമ്പോൾ—നിൻെറ കോപവും താപവും തണിയത്തക്കവണ്ണം—തീരത്തക്കവണ്ണം—പ്രിയൻ പുണരുമ്പോൾ. പുകഞ്ഞുതണിയാത്തതു്—നീ പ്രണയകലഹം ഭാവിച്ചു്, അങ്ങനെ അല്പസമയം കഴിച്ചിട്ടു്, ആ കോപം തണിഞ്ഞിട്ടല്ല പുണരുന്നതു്. ആത്രയുംനേരം കാത്തിരിക്കാൻ നിനക്കു ക്ഷമയില്ല. പൊയ്ച്ചൂട്—അങ്ങനെയുള്ള നീ ഇപ്പോൾ കാണിക്കുന്ന ഈ കോപം വെറും വ്യാജമാണു്. പ്രിയനെ കണ്ടാൽ കോപമേ ഇല്ല, ഉടൻ പുണരുകയായി, കാണാത്തപ്പോൾ കോപം. ഈ കോപം കള്ളമാണു്. നിഷ്ഫലമെന്നു സാരം.

1247. പ്രിയൻ ഇരിക്കുന്നെടത്തു പോകാൻ നാണിക്കുന്ന മനസ്സിനോടു്, നായിക.

നൽ നെഞ്ചേ—നല്ല മനസ്സേ! കാമമോ നാണമോ വിടുക. രണ്ടുംകൂടി ഒന്നിച്ചു താങ്ങാൻ ഞാൻ ശക്തയല്ല. ഞാൻ—നെഞ്ചേ! നീ താങ്ങുമെങ്കിലും എനിക്കു ശക്തിയില്ല. പ്രപ—നാണം—അങ്ങോട്ടു ചെല്ലാനുള്ള നാണം. സ്ത്രീസ്വഭാവങ്ങളായ കാമവും നാണവും നീ വിടുന്നില്ല. അങ്ങനെ നീ എൻെറ സ്ത്രീത്വം പാലിക്കുന്നു. അതിനാൽ നീ നല്ല നെഞ്ചു്.

1248. ഇതും അതു്.

നൊന്തു് അലിയാഞ്ഞു് ഓൎത്തു്—പ്രിയൻ നമ്മുടെ ഈ അസഹ്യത അറിയായ്കയാൽ, നൊന്തു് അലിയുന്നില്ല—വേദനപ്പെട്ടു വന്നു ദയചെയ്യുന്നില്ലെന്നു വിചാരത്താൽ, അവനുടെ പിൻ ആതുരം പോം മതി—പ്രിയൻെറ പുറകേ ദീനത

യോടേ തേടിച്ചെല്ലുന്ന, മതി-മനസ്സേ! മൂഢം-നീ ബുദ്ധി കെട്ടതാണു്. ബുദ്ധികെട്ടതു്-നമ്മുടെ ദുഃഖം അറിഞ്ഞിരുന്നും വന്നു സന്തോഷിപ്പിക്കാത്ത പ്രിയനെ കണ്ടു സങ്കടം പറഞ്ഞാൽ ഉടൻ ദയയോടെ വരുമെന്നു വിചാരിക്കുന്ന നീ ബുദ്ധികെട്ടതാണു്.

1249. ഇതും അതു്.

അകമേ-മനസ്സേ! പ്രിയൻ, അകമേ-നിന്റെ ഉള്ളിൽത്തന്നെ, ഉണ്ടു്. പുറമേ തേടുന്നതു്, ഏവനെത്താൻ-ആരെത്തന്നെയാണു്. അകത്തിരിക്കുന്ന പ്രിയനെ നീ പുറത്തു തേടുന്നതു കണ്ടാൽ ചിരിവരും. ആ അന്വേഷണം വിടുക.

1250. പ്രിയനെ മറന്നു, ദുഃഖം വിടണമെന്നു തോന്നാൻ മനസ്സിനോടു നായിക പറയുന്നതു്.

നമ്മെച്ചേരാതെ വിട്ടുപിരിയുന്നവനു്, അകനില-നമ്മുടെ ഉള്ളിൽത്തന്നെ താമസം, അരുളുകിൽ-ദയാപൂർവ്വം കൊടുത്താൽ, ഇന്നിയുമേ അഴകു്അറും-ഇപ്പോൾ പുറത്തെ അഴകേ നശിച്ചിട്ടുള്ളു, ഇനി അകത്തെ അഴകും നശിക്കും. അകത്തു താമസം കൊടുക്കുക-എപ്പോഴും, മനസ്സിൽ വച്ചുകൊണ്ടിരിക്കുക-ചിന്തിക്കുക. അകത്തെ അഴകു്-നാണം, അഭിമാനം മുതലായി അകത്തെ സൗന്ദര്യങ്ങൾ.

അ. 126. മനസ്സിൽ അടക്കേണ്ടുന്നവയെ, ആശയുടെ ആധിക്യത്താൽ അടക്കാൻ കഴിയാതെ നായിക തുറന്നു പറയുന്നു. മനസ്സിനോടു മേല്പറഞ്ഞവ സംസാരിച്ചതിനാൽ അടക്കം അററുപോയതായിക്കാണുന്നു. അതിനാൽ അതിനു പുറകിൽ പറയുന്നു.

1251. അടക്കവും നാണവും അഴിയാതെ, ഈ ദുഃഖം സഹിക്കണമെന്നു പറഞ്ഞ തോഴിയോടു, നായിക.

നാണമെന്ന പൂട്ടിനാൽ പൂട്ടുന്ന മറയാകുന്ന കതകിനെ കാമമെന്ന കോടാലി തകർക്കുന്നു. മറ-മറയ്ക്കേണ്ടുന്ന ആന്തരരഹസ്യങ്ങളെ മറച്ചുവയ്ക്കു്. ഇതു് അടക്കമെന്ന ഗുണമാണു്.

പാതിവ്രത്യലക്ഷണമാണ്. മറച്ചുവയ്ക്കുന്നതിനാൽ അതിനെ കതകാക്കി. അതിനെ തകൎക്കുന്ന കാമത്തെ കോടാലിയാക്കി.

1252. നെഞ്ചിൽ തോന്നിയ കാമത്തെ നെഞ്ചിനാൽ അടക്കണമെന്ന തോഴിയോടു, നായിക.

കണ്ണററ—ദാക്ഷിണ്യമില്ലാത്ത. കാമം സ്വമാതാവായ മനസ്സിനെ അൎദ്ധരാത്രിയും നോവിക്കുന്നു. മാതാവിനെ നോവിക്കുന്ന കാമം ഏതോ നിൎദ്ദാക്ഷിണ്യവസ്തുവാണ്. മനസ്സിൽ കാമം ജനിക്കുന്നതിനാൽ മനസ്സു കാമത്തിന്റെ മാതാവ്. പ്രിയസന്നിധിയിൽ ചെല്ലാൻ കാമം എന്നെ നിൎദ്ദയം രാത്രിയിലും ഉപദ്രവിക്കുന്നു എന്നു സാരം.

1253. സ്ത്രീകൾ കാമം മറയ്ക്കണമെന്ന തോഴിയോടു, നായിക.

കൈചാട്ടം—കൈയ്ക്ക് അടങ്ങാതെ പുറത്തു ചാട്ടം. തുമ്മലും അടക്കിയാൽ അടങ്ങാതെ പുറത്തു ചാട്ടമല്ലോ.

1254. ഇതും അതു്.

മറയ്ക്കേണ്ടുന്ന ആന്തരരഹസ്യങ്ങളെ മറയ്ക്കാൻ എനിക്കു കഴിയുമെന്നായിരുന്നു ഭാവം. പക്ഷേ, ഇന്നു് എന്റെ കാമം മറചാടിയിരിക്കുന്നു. കാമം മറയ്ക്കുന്തോറും വെളിപ്പെടുന്നു. ഇനി ഇതു് എന്റെ പിടിയിൽ നില്ക്കയില്ലെന്നു സാരം.

1255. നമ്മെ മറന്നവനെ നാമും മറക്കണമെന്നു പറഞ്ഞ തോഴിയോടു, നായിക.

പിരിഞ്ഞുപോകുന്ന പ്രിയനെ പിൻതുടരാതെയിരിക്കാനുള്ള വലിയ കരുത്തു്, സ്ത്രീകളുടെ കാമക്കോളിനു്, അറിഞ്ഞുകൂടാ—ഇല്ല. പിൻതുടരുക—പുറകേ ചെല്ലുക—സദാ ചിന്തിക്ക. പ്രിയനെ മറക്കാൻ എന്റെ മനസ്സിനു കെല്പില്ലെന്നു സാരം.

1256. പീഡയുടെ കാഠിന്യം.

പിരിഞ്ഞുപൊയ്ക്കളഞ്ഞ പ്രിയന്റെ പുറകേ എന്നെ തള്ളിവിടുന്ന—പോകാൻ നിൎബന്ധിക്കുന്ന, ഈ പീഡ

ഷ്ക്ക്-കാമദുഃഖത്തിന്ന്, എത്ര ദയ-വളരെ കരുണ ഉണ്ട്. പോകാം-പോകുന്ന-അടക്കവും നാണവും വിട്ട് അങ്ങോട്ടു ചെല്ലാൻ നിർബന്ധിക്കുന്നു. കരുണ ഉണ്ടെന്നതു നിന്ദാസ്തുതി, കരുണ തെല്ലുപോലും ഇല്ലെന്നു സാരം.

1257. പരസ്ത്രീയെ പിരിഞ്ഞുവന്ന പ്രിയനോടു പിണങ്ങാതെ, നീ അടക്കമററു കൂടിച്ചേൎന്നതെന്തെന്നു ചോദിച്ചതോഴിയോടു, നായിക.

പ്രിയൻ വന്നു്, കാമത്താൽ, കാമിതാ അരുളെ-നാം ആഗ്രഹിച്ചതിനെ-ലാളനത്തെ, കരുണയോടെ തരുമ്പോൾ, നാം നാണം കാണുകയില്ല. കാമിതം-ആഗ്രഹിച്ച ലാളനം. ആലിംഗനം മുതലായവ. നാണം-വേശ്യയെത്തൊട്ട മാറോടു ചേരാൻ മടിക്കുന്ന നാണം.

1258. ഇതും അതു്.

വലിയ മറിമായങ്ങൾ-കള്ളങ്ങൾ പലതും പറയാൻ മിടുക്കുള്ള പ്രിയൻെറ, പണിമൊഴി-താണുപറയുന്ന വാക്കുകൾ, എൻെറ പെണ്മയെ-സ്ത്രീത്വത്തെ-നാണത്തെയും അടക്കത്തെയും, വെട്ടിമുറിക്കുന്ന വാളാണു്. പണിമൊഴികൾ കേൾക്കുമ്പോൾ അടക്കവും നാണവും മറന്നു പ്രിയനു വശപ്പെട്ടുപോകുമെന്നു സാരം.

1259. ഇതും അതു്.

പ്രിയൻ വന്നപ്പോൾ ഞാൻ കലഹിച്ചു നില്ക്കണമെന്നു വിചാരിച്ചു്, കലഹഭാവത്തിൽ മാറിപ്പോയ്ക്കളഞ്ഞു. എന്നിട്ടു്, നെഞ്ചം പുല്ക-നാണത്തിൻെറയും മാനത്തിൻെറയും മറകടന്നു് എൻെറ മനസ്സു പ്രിയനെ പുണൎന്നപ്പോൾ, കലഹം സാധിക്കാഞ്ഞു ഞാൻ ഉടനെ പുണൎന്നു. മനസ്സാണു പിണങ്ങേണ്ടതു്. ആ മനസ്സുതന്നെ പിണങ്ങാതെ പുണരുന്നു. അതിനാൽ കലഹം എനിക്കു സാധ്യമല്ല.

1260, ഇതും അതു്.

പുണരുമ്പൊഴുതിൽ-പ്രിയൻ പുണരുമ്പോൾ, കരൾ-എൻെറ ഹൃദയം കനൽ അലിവെണ്ണ-തീയിൽവച്ച വെണ്ണ

പോലെ അലിയുന്നതാണ്. ആ കരം പ്രിയൻ പുണരുമ്പൊഴുതിൽ, കലഹക്ഷമമോ-പ്രണയകലഹംകൊണ്ടു മാറിനില്ക്കാൻ ശക്തിയുള്ളതാണോ. ഞാൻ പ്രിയനെ കണ്ടാൽ ഉടൻ തഴുകലിനു വശപ്പെടും. ഞാൻ അങ്ങനത്തവളാകയാൽ, എനിക്കു കലഹം അസാദ്ധ്യം.

അ. 127. ദൂരദിക്കുകളിൽ ഇരിക്കുന്ന നായികാനായകന്മാൎക്കു വേഗം തമ്മിൽ കാണാനുള്ള അധികമായ ആഗ്രഹം. നായികയുടെ അടക്കം നശിച്ചു എന്നു പറഞ്ഞുവല്ലൊ. അതിനു പുറകിൽ ദൎശനോൽക്കണ്ഠ പറയുന്നു.

1261. ദൎശനോൽക്കണ്ഠയാൽ, നായിക.

പ്രിയൻ പിരിഞ്ഞുപോയിരിക്കുന്ന ദിവസങ്ങളെ ചുവരിൽ കുറിച്ചുവച്ചു്, അതിനെ നിത്യവും തൊട്ടെണ്ണിയെണ്ണി കൈവിരൽ തേഞ്ഞുപോയി. പ്രിയന്റെ വരവു വഴിക്കൺ പാൎത്തു് എന്റെ കണ്ണുകളും തേഞ്ഞുപോയി. കണ്ണു തേഞ്ഞു- കണ്ണിന്റെ അഴകും ശക്തിയും കുറഞ്ഞു. വിരൽ തേഞ്ഞുപോയി. ഇനി പ്രിയനെ പുണരുന്നതു് എങ്ങനെ, കണ്ണിന്റെ ശക്തി കുറഞ്ഞുപോയി. ഇനി പ്രിയനെ കാണുന്നതു് എങ്ങനെ.

1262. അസഹ്യതയാൽ, എപ്പോഴും പ്രിയനെ വിചാരിച്ചുകൊണ്ടിരിക്കരുതു്, കുറച്ചൊക്കെ മറന്നിരിക്കയും വേണം എന്നു പറഞ്ഞ തോഴിയോടു നായിക.

അണിമേനി!-ആഭരണങ്ങൾ അണിഞ്ഞ ദേഹത്തോടു കൂടിയ തോഴീ! ഇന്നു് മറക്കിലോ-മഹാദുഃഖം പിടിപെട്ട ഇക്കാലത്തു മറന്നാൽ, മേലും ഒളിപോം വളപോം-അടുത്ത ജന്മത്തിലും എന്റെ അഴകു പോകും, കൈ മെലിഞ്ഞു വള ഇഴുകിപ്പോകും. അണിമേനി-തോഴി ആഭരണങ്ങൾ അണിഞ്ഞിരിക്കുന്നു, സഹതാപമില്ലെന്നു സൂചന. അടുത്ത ജന്മത്തിൽ-മരണകാലത്തെ ചിന്ത തീവ്രമായിരിക്കും, ഫലിക്കും. അടുത്തജന്മമെങ്കിലും പ്രിയനെ കിട്ടും, വിയോഗം

ഉണ്ടാകയില്ല, അഴകുപോകയില്ല, വള ഇഴകുകയില്ല. ഇപ്പോൾ പ്രിയനെ മറന്നാൽ, അടുത്തജന്മത്തും പ്രിയനെ കിട്ടുകയില്ല.

1263. ഇതും അതു്.

സുഖം വെടിഞ്ഞു്, വിജയം ആശിച്ചു്, ഞാനാകുന്ന തുണയെ വെടിഞ്ഞു്, സ്വന്തം ഉൾക്കരുത്തിനെ തുണയാക്കി ക്കൊണ്ടു പോയിരിക്കുന്ന പ്രിയന്റെ വരവു പ്രതീക്ഷിച്ചു്, ഞാൻ ജീവിക്കുന്നു. ജയം-ശത്രുജയം. നായകൻ പടയിൽ ചേർന്നിരിക്കയാണു്.

1264. ഇതും അതു്.

അതിരതികൊണ്ടു്-അധികമായ കാമത്താൽ, അകം-എന്റെ, മനസ്സു്. ഉയിരിട്ടു് ഉയർവ്വു-ഉത്സാഹവും ചൈതന്യവും പ്രാപിച്ചു്, തഴയ്ക്കുന്നു. എനിക്കു സന്തോഷമേ ഉള്ളു. നിശ്ചയിച്ച അന്യകാര്യം സാധിച്ചാൽ, പിന്നെ കാമാധിക്യം ഉണ്ടാകുമെന്നതു ലോകസ്വഭാവം. പ്രിയൻ ഉടൻ മടങ്ങിവരും.

1265. വരവു കാത്തു വിളറരുതു്, പ്രിയൻ ഇതാ വരുന്നു, എന്നു തോഴിയോടു നായിക.

പ്രിയനെ കണ്ണിണ കുളിരെ കാണട്ടെ. ഉടൻ വിളറൽ, കാണാതെയാകും-മാറും. വരുന്നു എന്നു കേട്ടാൽ വിളർച്ച മാറുകയില്ലെന്നു സാരം.

1266. ഇതും അതു്.

അനകൻ-പ്രിയൻ. വരുക-വരട്ടെ. അടിയറും-അടിയോടെ നശിക്കുന്നു. ഇപ്പോൾ ഉള്ളതും ഇനി ഉണ്ടാകാവുന്നതുമായ എല്ലാ ദുഃഖങ്ങളും ഒരു ദിവസംകൊണ്ടു ഞാൻ ആലിംഗനത്താൽ തീർക്കും.

1267. ഇതും അതു്.

പ്രിയൻ വരുമ്പോൾ ഞാൻ കയക്ക-കലഹിച്ചുനില്ക്കയോ, തഴുകുക-ഉടനേ പുണരുകയോ, അതുമല്ല, കലക്ക-

അവയെ കൂട്ടിക്കലർത്തുകയോ എന്താണു ചെയ്യേണ്ടതെന്നു ഞാൻ അറിയുന്നില്ല. കലഹിക്ക—ഇത്രനാളായിട്ടും വരായ്കയാൽ. കലരുക—രണ്ടും വേണ്ടതാകയാൽ കലഹം കഴിഞ്ഞിട്ടു പുണരുക. രണ്ടും ഒന്നിച്ചു സാധിക്കാത്തതിനാൽ ഈ സംശയം വന്നു. കലക്ക എന്നതിനു, പുതുമ ഒന്നും കാണിക്കാതെ, കലഹം മറച്ചു പുണരുക എന്ന വ്യാഖ്യാനവും ആകാം. കലരുക—പുണരുക—ഒന്നിച്ചുകൂടുക.

1268. രാജാവിനെ സഹായിക്കാൻ പടയിൽ ഏർപ്പെട്ടു, അന്യദിക്കിൽ ഇരിക്കുന്ന നായകൻ, കാലദൈർഘ്യത്താൽ, നായികയെ ചിന്തിച്ചു പറയുന്നതു്.

രാജാവു—അമർ—യുദ്ധം ജയിക്കട്ടെ, ഞാൻ ചെന്നു്, താമരപോലത്തെ കണ്ണോടുകൂടിയ പ്രിയയോടു ചേർന്നു്, അന്തിയെ എതിരേല്ക്കട്ടെ. എതിരേല്ക്ക—സുഗന്ധദ്രവ്യങ്ങൾ കൊണ്ടു മോടിപിടിപ്പിക്ക. യുദ്ധം തീർന്നിട്ടില്ല. നായകനു് ഉടൻ പോയി പ്രിയയുമായിക്കൂടണമെന്നു് ആശ.

1269. ഇതും അതു്.

പ്രോഷിതൻ—അന്യദിക്കിൽ പോയിരിക്കുന്നവൻ. വാസരം—ദിവസം. എണ്ണും—കാത്തിരിക്കുന്ന. ഒരു ദിവസം ഒരു വർഷംപോലെ ദീർഘമായിത്തോന്നും. എന്റെ പ്രിയ ഈ ദുഃഖം അനുഭവിക്കുന്നു എന്ന അർത്ഥത്തിൽ നായകൻ പറഞ്ഞതാണു്.

1270. ഇതും അതു്.

പ്രിയ വിരഹദുഃഖം സഹിക്കാതെ, ഹൃദയം പൊട്ടിച്ചത്തുപോയാൽ, പിന്നെ, ഞാൻ അവിടെ എത്തുന്നതുകൊണ്ടോ, എത്തിയതുകൊണ്ടോ, ഒത്തും—ഒത്തുചേരുന്നതുകൊണ്ടോ—പുണരുന്നതുകൊണ്ടോ എന്തു് ആം—എന്തു ഫലം. ഉടൻ എത്തണമെന്ന ചിന്തയാൽ ഇങ്ങനെ പറഞ്ഞതാണു്.

അ. 128. നായിക, നായകൻ, തോഴി എന്നവരിൽ ഒരാൾ മനോഗതം ലക്ഷണങ്ങളാൽ അറിഞ്ഞു മററാളോടു

പറയുന്നതു്. ഇതു നായകൻ മടങ്ങിവന്നതിനുശേഷം നടക്കുന്നതാകയാൽ പരസ്പരദർശനാൽക്കണ്ണെയുടെ പുറകിൽ പറയുന്നു.

1271. മടങ്ങിവന്ന നായകൻ ആശാധിക്യത്താൽ വീണ്ടും വീണ്ടും പലനാരം പുണരുന്നു. അതിൽ എന്തോ ഉന്നം ഉണ്ടെന്നു നായിക ശങ്കിച്ചു. ലക്ഷണങ്ങളാൽ അതറിഞ്ഞു്, നായികയോടു പറയുന്നു, നായകൻ.

മറച്ചും—നീ പറയാതെ മറച്ചുവച്ചിട്ടും, ആ മറ ചാടു വതു്—ആ മറ കടന്നു പുറത്തു കാണുന്ന, ഒന്നു്—ഒരു കാര്യം, നിൻമൈക്കൺ—മഷിയണിഞ്ഞ നിന്റെ കണ്ണുകൾ, ഉണ്ടു് ഉരയ്പ്പ—പറയുന്നുണ്ടു്. നായകൻ ഇനിയും പിരിഞ്ഞു പോകാൻ വിചാരിക്കുന്നതായി നായിക ശങ്കിച്ചു. അവളുടെ കണ്ണുകളിൽനിന്നും നായകൻ അതറിഞ്ഞു. പിരിയുകയില്ലെന്നു് ഉറപ്പുകൊടുക്കുന്നതാണു് ഇതു്.

1272. നാണത്താൽ നായിക അതു പറയുന്നില്ല. അതിനാൽ തോഴിയോടു പറയുന്നു, നായകൻ.

എന്റെ കണ്ണു നിറയുന്ന അഴകുള്ളവളായി, താമര വളയംപോലത്തെ കൈകളോടുകൂടിയ, ഈ മനോഹരിക്കു്, അല്ലെങ്കിൽ, മൂഢയ്ക്കു്—എന്റെ പ്രിയയ്ക്കു്, അബലാമതി—സ്ത്രീബുദ്ധി—ബുദ്ധിഹീനത, വളരെ ഉണ്ടു്. ബിസം—താമര വളയം. അവളുടെ കൈകൾ താമരവളയംപോലെ മൃദുലവും ശീതളവുമാണു്. മുഗ്ധ—1. മനോഹരി. 2. മൂഢ. സ്ത്രീബുദ്ധി—ബുദ്ധിഹീനത—നാണം, ഭയ്യുക മുതലായവ. പിരിയാൻ വിചാരിച്ചിട്ടില്ലാത്ത ഞാൻ പിരിയുമെന്നു വൃഥാ ശങ്കിക്കുന്നു, അതു മൂഢത. അതു പുറത്തു പറയാത്തതു നാണത്താൽ. തോഴീ! പ്രിയയുടെ ഈ ഭയ്യുക നീ അറിഞ്ഞു്, എന്നോടു പറയുമെന്നു ഞാൻ വിചാരിക്കുന്നു.

1273. ഇതും അതു്.

കോക്കപ്പെട്ട സ്ഫടികമണിയുടെ ഉള്ളിൽക്കൂടി പുറത്തു കാണാവുന്ന ചരടുപോലെ, ഈ മൃദുലയുടെ—മൃദുലയായ പ്രിയ

യുടെ അഴകിൻെറ ഉള്ളിൽക്കൂടി ഒരു വിചാരം തെളിഞ്ഞു കാണുന്നു. മുളല–മനസ്സും ബുദ്ധിയും ഭേദവും മൃദുവായിട്ടുള്ള വൾ. തോഴീ! നീ ആ വിചാരം അറിഞ്ഞു് എന്നോടു പറയണമെന്നു സാരം.

1274. ഇതും അതു്.

വിരിയാറായ പൂമൊട്ടിനകത്തു് അടങ്ങിയിരിക്കുന്ന മണംപോലെ, ഇവളുടെ ചിരിമൊട്ടകം–പുഞ്ചിരിയുടെ അകത്തു്, ഏതോ–ഏതോ ഒരു ശങ്ക അടങ്ങിയിരിക്കുന്നു. പുഞ്ചിരി ആലിംഗനരസത്തിൽ ജനിക്കുന്ന പുഞ്ചിരി. തോഴീ! നീ അതറിഞ്ഞു പറഞ്ഞുതരണം.

1275. ഇതും അതു്.

പ്രിയ, ചെയ്തു് – എന്നിൽ ഇല്ലാത്ത വിചാരത്തെ, നിർമ്മിച്ചു്, ഒളിച്ചു്–പറയാതെ ഒളിച്ചുവച്ചിരിക്കുന്ന, നിനവു്–വിചാരം–അവൾ കരുതിയിരിക്കുന്ന വിചാരം, അകമാലിനു്–എൻെറ ഉള്ളിലുള്ള സങ്കടത്തിനു, മറുകൈ ഉടയതുതാൻ–പ്രതിവിധിയോടുക്കൂടിയതുതന്നെ. എന്നിൽ ഇല്ലാത്ത വിചാരം–പിരിഞ്ഞുപോക്കു്. ഒളിച്ച നിനവു്–ഞാൻ പോകുമ്പോൾ എന്നോടുക്കൂടി പുറപ്പെടുമെന്ന കരുതൽ. എൻെറ മാൽ–അവളുടെ ഈ ശങ്കയും കരുതലും നിമിത്തം എനിക്കുള്ള ക്ലേശം. അവളുടെ ശങ്കയിലും കരുതലിലുംതന്നെ എൻെറ ക്ലേശത്തിനു പ്രതിവിധി ഉണ്ടു്. അതായതു്, ഞാൻ പിരിഞ്ഞു പോകയില്ലെന്നു തോഴിമുഖാന്തരം ഉറപ്പുകൊടുത്തു സമാധാനപ്പെടുത്തുക. തോഴീ! നീ അതു ചെയ്യണമെന്നു് ആശയം.

1276. നായികയുടെ ശങ്ക തെററാണെന്നു വിശ്വസിപ്പിക്കാൻ ചെന്ന തോഴിയോടു, നായിക.

ഞാൻ വളരെ സന്തോഷിക്കത്തക്കവണ്ണം എന്നെ പുണരുന്നതിൽ, ഇതിനുമുമ്പിലത്തെപ്പോലെ, അസഹ്യകഠിനത ശങ്കിക്കേണ്ടിയിരിക്കുന്നു. ഇതിനുമുമ്പിലത്തെ കഠിനത–

നിൎദ്ദയം പിരിഞ്ഞുപോയതും പറഞ്ഞ കാലത്തിന്നു മടങ്ങി വരാത്തതും. ഇനിയും പിരിയാൻ നിശ്ചയിച്ചുതന്നെ ഇതു ലാളിക്കുന്നതു്. ഈ സന്തോഷം എനിക്കു ദുഃഖത്തിനാണു്.

1277. ഇതും അതു്.

കുളിർപ്പുറത്തോൻ—1. തണുത്ത ഭൂപ്രദേശത്തിൽ ഉള്ളവൻ. 2. പുറംകൊണ്ടു മാത്രം കുളിരുതരുന്നവൻ. പിരിവതു്—ദേഹംകൊണ്ടു കൂടിയിരിക്കെ മനസ്സാൽ പിരിഞ്ഞുപോകുന്നതു്. മുഃന്ന—നാം അറിയുന്നതിന്നു മുമ്പുതന്നെ, കൈവളകൾ ഓക് അറിയാൻ കഴിഞ്ഞു. കുളിർപ്പുറത്തോൻ—കുളിത്ത പ്രദേശത്തിൽ—നൈതൽ പ്രദേശത്തിൽ ഉള്ളവൻ എന്നു തമിഴ്വ്യാഖ്യാനം. പിരിയുമെന്നു ഞാൻ ശങ്കിക്കുമ്മുമ്പേ, കൈകൾ അറിഞ്ഞു മെലിഞ്ഞുതുടങ്ങി, വളകൾ ഇഴകിത്തുടങ്ങി.

1278. ഇതും അതു്.

ഇന്നലെ തിരിച്ചു—ഇന്നലത്തെ ലാളനയാൽ, പിരിയുമെന്നു തോന്നി. ഏഴുദിവസത്തിന്നുമുമ്പേ ആ ശങ്ക ജനിച്ചിരുന്നു, അന്നുമുതൽ ഞാൻ വിളറി. ശങ്ക ജനിക്ക, ദേഹം വിളറുക, ഇന്നലെ വളരെ വിശേഷരീതിയിൽ ലാളിക്ക ഇവ എല്ലാംകൊണ്ടും പിരിയുമെന്ന ശങ്ക തീർച്ചയായി.

1279. നായികയുടെ അന്തരംഗം അറിഞ്ഞു്, അതു നായകനെ അറിയിക്കുന്നു, തോഴി.

പ്രിയൻ പിരിയുകയില്ലെന്നു് ഉറപ്പുകൊടുക്കാൻ ഞാൻ പറഞ്ഞതു നായിക വിശ്വസിച്ചില്ല. അവൾ വളയെ നോക്കി, വല്ലിപോലത്തെ കൈകളെ നോക്കി, പൂവുപോലത്തെ പാദങ്ങളെ നോക്കി. അതേ പാത്തു്—അതുതന്നെയാണു ഞാൻ അവളിൽ കണ്ടതു്. നായകൻ പിരിഞ്ഞാൽ ഇഴകിപ്പോകുമല്ലോ എന്നു വളയെ നോക്കി. മെലിഞ്ഞുപോകുമല്ലോ എന്നു കൈകളെ നോക്കി. അതു രണ്ടും സംഭവിക്കാതെ, നീ പ്രിയനെ അനുഗമിച്ചു് അവയെയും എ

ന്നെയും കാത്തുകൊള്ളണമെന്നു പാദത്തെ നോക്കി. നായകൻ പിരിയുമെങ്കിൽ നായിക നിശ്ചയമായും അനുഗമിക്കുമെന്ന് ഇതിൽനിന്നും തെളിയുന്നു. പ്രിയചെയ്തു് ഒളിച്ചു കരുതൽ, സൂ. 1275, നായകൻ ഊഹിച്ചതു ശരിതന്നെ എന്നു തോഴി പറയുന്നു. പിരിയാൻ നിശ്ചയിച്ചിട്ടുണ്ടെങ്കിൽ നായികയ്ക്കു് ഈ സങ്കടങ്ങൾ വരുമെന്നും അവയെ തടുക്കാൻ നായകനെ അനുഗമിക്കുമെന്നും സാരം.

1280. പിരിയാൻ വിചാരിക്കുന്നില്ലെന്നു തോഴിയോടു, നായകൻ.

സ്ത്രീകൾ കാമദുഃഖത്തെ തോഴിയോടുപോലും വാക്കു കൊണ്ടു പറയാതെ, നോട്ടംകൊണ്ടു് അറിയിച്ചു്, അതിനെ തീർക്കണമെന്നു തോഴിയോടു് ഇരക്കാതെ, പ്രിയനെ അനുഗമിക്കാൻ ഉദ്ദേശിച്ചു സ്വന്തം പാദങ്ങളോടു് ഇരക്കുന്നതു്, സ്ത്രീസഹജമായ, പെണ്മയിൽ—സ്ത്രീത്വത്തെക്കാൾ, അരിയതു പോൽ—വിശേഷപ്പെട്ടതാണുപോലും. താൻ പിരിയാനേ വിചാരിക്കുന്നില്ലെന്നു തോഴിയെ അറിയിക്കാൻ, നായകൻ ഇങ്ങനെ സ്ത്രീസ്വഭാവത്തെപ്പററി പറഞ്ഞതാണു്.

അ. 129. നായികാനായകന്മാർക്കു പുണരാനുള്ള ആഗ്രഹം. നായകൻെറ ആലിംഗനാധിക്യത്താൽ വിയോഗം ശങ്കിച്ചു നായികയ്ക്കു് നായകനു തോന്നിയതിൽ കൂടുതൽ ആശ ഉണ്ടാകുന്നു. ആശയഗ്രഹണത്തിനുശേഷം ഉണ്ടായതിനാൽ അതിനു പിന്നിൽ പറയുന്നു.

1281. പിരിയാൻ ഉറച്ചിരിക്കുന്ന പ്രിയനോടു നീ പിണങ്ങാത്തതെന്തെന്നു വിനോദാർത്ഥം ചിരിച്ചു ചോദിച്ച തോഴിയോടു, നായിക.

കാമം ഓർത്താൽ കറങ്ങും, കണ്ടാൽ തുള്ളും. മധു—മദ്യം, അതല്ല—അങ്ങനെയുള്ളതല്ല. കറക്കം—മതിമറക്കാത്ത ഇളക്കം. തുള്ളൽ—മതിമറന്ന കൂത്താട്ടം. കാമത്തിനു മദ്യത്തെക്കാൾ വീര്യം ഉണ്ടെന്നു് ഇതിനാൽ സിദ്ധം. അക്കാമമുള്ള ഞാൻ എങ്ങനെ പിണങ്ങും?

1282. ഇതും അതു്.

കടലോളം കാമം ഉണ്ടായിരിക്കുമ്പോൾ, കട്ടകോളം പ്രണയകലഹവും തോന്നുകയില്ല. കിട-തുല്യം. കലരെ-കലരുമ്പോൾ-ഉണ്ടായിരിക്കുമ്പോൾ, കാമാധിക്യത്താൽ താൻ കലഹിക്കാൻ ശക്തയല്ലെന്നു സൂചിപ്പിക്കാൻ, നായിക പൊതുവേ സ്ത്രീസ്വഭാവത്തെപ്പററി പറഞ്ഞതാണു് ഇതു്.

1283. ഇതും അതു്.

പ്രിയൻ എന്നെ, പേണാതെ-എൻെറ ഇഷ്ടം നോക്കാതെ, ഹിതമേ ചെയ്യും-തൻെറ ഇഷ്ടം മാത്രമേ ചെയ്യുന്നുള്ളു എങ്കിലും, കണ്ണുകൾ പ്രിയനെ കാണാതെ അടങ്ങുന്നില്ല. ആ ഞാൻ എങ്ങനെ കലഹിച്ചു്, അകന്നുനില്ക്കും?

1284. ഇതും അതു്.

പ്രിയനെ കാണുമ്പോൾ പിണങ്ങണമെന്നു ഞാൻ ഉറച്ചിരുന്നു. കണ്ടപ്പോൾ മനസ്സു മറന്നു പുല്കിക്കഴിഞ്ഞു. മറന്നു-പ്രിയൻെറ കുററങ്ങളും എൻെറ കലഹവും മറന്നു. ആ മനസ്സുള്ള ഞാൻ എങ്ങനെ കലഹിച്ചു്, അകന്നുനില്ക്കും.

1285. ഇതും അതു്.

കണ്ണിൽ മഷി എഴുതുമ്പോൾ, ആ മഷിക്കോൽ കാഴ്ചയിൽപെടുന്നില്ല. അതുപോലെ പ്രിയനെ കാണുമ്പോൾ അദ്ദേഹത്തിൻെറ കുററങ്ങൾ കാണുന്നില്ല-മറന്നുപോകുന്നു. മഷിക്കോലിൽ മഷിമുക്കി കണ്ണിൽ എഴുതുന്നു. കണ്ണോടു ചേർത്തിരിക്കുന്ന അതിനെ അപ്പോൾ കാണാൻ കഴിയുന്നില്ല. മഷിക്കോലിൽ കറുത്ത മഷിയും കാന്തനിൽ അപരാധവും തുല്യം.

1286. ഇതും അതു്.

പ്രിയനെ, കാണെ-കാണുമ്പോൾ, അദ്ദേഹത്തിൻെറ കുറ-കുററങ്ങൾ കാണുന്നില്ല. പ്രിയനെ കാണാത്തപ്പോൾ, അദ്ദേഹത്തിൻെറ കുററങ്ങളല്ലാതെ ഒന്നും ഞാൻ കാണുന്നില്ല. കുററങ്ങൾ-ചിരിഞ്ഞുപോകു; എളുപ്പം മടങ്ങിവരാതെയിരി

ക്ക മുതലായവ. തോഴീ! ആ ഞാൻ എങ്ങനെ കലഹിച്ചു നില്ക്കും.

1287. ഇതും അതു്.

പിഴ കണ്ടു്–പിഴച്ചുപോകും–നീണ്ടുനില്ക്കയില്ല എന്ന റിഞ്ഞുകൊണ്ടു്, ചിനം ആരംക–കോപിക്കുന്നതു്–കലഹി ക്കുന്നതു്, പെട്ടും എന്നു് അറികെ ഒഴുക്കിൽ ചാടുക–ഒഴു ക്കിൽപെട്ടുപോകും എന്നറിഞ്ഞിരിക്കെ ഒഴുക്കിൽ ചാടുക യാണു്–ചാടുമ്പോലെയാണു്. തോഴീ! ഞാൻ കലഹിച്ചാ ലും ഫലമില്ല, ഉടൻ പുണർന്നുപോകും. അതു് എനിക്കറി യാം. ആ ഞാൻ കലഹം ഭാവിച്ചിട്ടു കാര്യമുണ്ടോ?

1288. നായികയുടെ ആലിംഗനാശ അറിഞ്ഞു നായക നോടു, തോഴി.

കുടിച്ചവനെ കള്ളു വഞ്ചിച്ചാലും, കുടിച്ചു വെറികൊ ണ്ടവന്നു വീണ്ടും കള്ളിൽ കൊതി തോന്നും. അതുപോലെ തന്നെ, വഞ്ചകനായ നിന്റെ മാറിൽ, അവൾക്കു–നായി കയ്ക്കു കൊതി. കള്ളു വഞ്ചിക്കുന്നു–കുടിച്ചവനെ, അവമാന വും കേടും വരത്തക്കവണ്ണം മതിമറപ്പിച്ചു് അബദ്ധത്തിൽ ചാടിക്കുന്നു. നായകന്റെ മാറു ചെയ്ത വഞ്ചന–വിശ്വസിച്ച നായികയുടെ നാണം, അടക്കം, ബോധം മുതലായവ കെട്ടു. എന്നിട്ടും ആ മാറിൽ ചേരാൻ അവൾക്കു മേന്മേൽ ആഗ്രഹം.

1289. തണിയാത്ത കലഹം നായികയിൽ കണ്ടപ്പോൾ, നായകൻ.

കാമം പൂവിനെക്കാൾ മൃദുലമാണു്. അതിനുടെ–ആ കാമസുഖത്തിന്റെ, തരുണത–പക്വാവസ്ഥയെ–അനുഭവ യോഗ്യമായ നിലയെ ചിലർ നേടി–കുറച്ചുപേർ മാത്രമേ അറിഞ്ഞു് അനുഭവിച്ചിട്ടുള്ളൂ. പൂവിൽ തൊട്ടാൽപോലും വാസന കുറയും, അത്ര മൃദുലമാണു്. കാമമോ, സ്ത്രീപുരുഷ ന്മാരുടെ മനസ്സു്, ആലിംഗനാശ, സന്തോഷം, സ്ഥലം, കാലം,

അനുക്രൂലവസ്തുക്കാം മുതലായവ ഒത്തിരിക്കണം. ഏതെങ്കിലും ഒന്നു കുറഞ്ഞാൽ കാമസുഖവും കുറയും. ഇതറിഞ്ഞു് കാമം അനുഭവിക്കുന്നവർ വളരെ ചുരുക്കം. നായികയുടെ മനോഗതി മാറി, തണിയാക്കൊപ്പം കൊണ്ടിരിക്കുന്നതിനാൽ എനിക്കു സുഖപൂൎത്തിയില്ലെന്നു സാരം. ഈ കലഹം മാറണമെന്നു നായകൻെറ ഉദ്ദേശം.

1290. ഇതും അതു്.

മുമ്പൊരിക്കൽ പുണരാൻ ആശിച്ചു ചെന്ന എന്നോടു് അവാം, കണ്ണുകൊണ്ടു മാത്രം കലഹിച്ചു്, അയത്തു്-ഉടൻ അതും മറന്നു്, എന്നേക്കാം തൃഷ്ണയാൽ-പുണരാൻ എന്നേക്കാം ആശ ഉണ്ടായിരുന്നതിനാൽ, പൂണ്ടാം-പുണൎന്നു. അവാം ഇതിനുമുമ്പു് ഇങ്ങനെ ദീർഘമായ കലഹംകൊണ്ടിട്ടില്ല എന്നു സാരം.

അ. 130. കാരണം ഉണ്ടായിരുന്നാലും കലഹം കരുതാതെ, ആലിംഗനം ആശിക്കുന്ന മനസ്സോടു നായികയും, അതുപോലെ മനസ്സിനോടു നായകനും കലഹിക്കുന്നതു്.

1191. നായകനിൽ തെററുകണ്ടിട്ടും കലഹിക്കാത്ത മനസ്സിനോടു, നായിക.

തന്മതിതദീയമായ്ക്കണ്ടും-അവൻെറ പ്രിയൻെറ മനസ്സു്-നമ്മെ വിചാരിക്കാതെ, അവൻെറ വിചാരത്തിനു വഴിപ്പെട്ടുനില്ക്കുന്നതായിക്കണ്ടിട്ടും, എന്മതി-എൻെറ മനസ്സേ! നീ, മദീയമല്ല-എനിക്കു വഴിപ്പെട്ടു നില്ക്കാതെ പ്രിയനെ വിചാരിച്ചുകൊണ്ടിരിക്കുന്നു. എന്തു്-അതിനു കാരണം എന്തു്? അറിവില്ലാത്തവർ അറിവുള്ളവർ ചെയ്യുന്നതുകണ്ടു ചെയ്യും. നീ അതും ചെയ്യുന്നില്ല മനസ്സേ! പ്രിയൻെറ തെററു കാണുകയാൽ കലഹിക്കണമെന്നു ഞാൻ വിചാരിച്ചിട്ടും നീ അതിനു വഴിപ്പെട്ടുനില്ക്കാതെ, പുണരാൻ കൊതിച്ചു് ഓടിച്ചെല്ലുന്നു. അതു നിൻെറ അറിവില്ലായ്മയാണു്. തദീയം-അവൻേറതു്. മദീയം-എൻേറതു്.

1292. ഇതും അതു്.

അകമേ–മനസ്സേ! പ്രിയൻ നമ്മോടു ചേരാതെയിരിക്കു മെന്നു കണ്ടിട്ടും, കോപിക്കയില്ലെന്നു്, എന്തു് ചെൽവൂ– പ്രിയന്റെ സമീപത്തിൽ നീ ചെല്ലാൻ കാരണം എന്തു്. അതു മൂഢതയല്ലയോ. ചീറില്ലെന്നു്–ചീറുകയില്ലെന്നു–കോ പിക്കയില്ലെന്നു വിചാരിച്ചു്. കോപിക്കയില്ല–1. പ്രിയന്റെ പുറകേ ചെന്നാൽ അവൻ കോപിക്കയില്ല. 2. അവനിൽ തെററു കണ്ടാലും നീ കോപിക്കയില്ല. ചേരായിക– 1. പ്രി യൻ നമ്മോടു ചേരാതെയിരിക്ക. 2. ചേരാത്ത പ്രവൃത്തി– തെററു്.

1293. ഇതും അതു്.

കെട്ടോക്കു് ഹിതർ ഉതകാ എന്നോ–കെട്ടതി പിടിപെട്ടവ ക്കു്, മുമ്പു ഹിതന്മാർ–ബന്ധുക്കൾ ആയിരുന്നവർ ഉതകുക യില്ല–അവർ കാലുമാറും. അങ്ങനെ കാണുന്നുണ്ടു്. അതനു സരിച്ചാണോ, മതി!–എന്റെ മനസ്സേ! നീ എന്റെ ഈ കെട്ടകാലത്തു്, പ്രിയനിൽ തെററു കണ്ടിട്ടും കലഹിച്ചു്, എന്റെ ഹിതത്തിനു നില്ക്കാതെ, നിന്റെ ആഗ്രഹം അനു സരിച്ചു പ്രിയന്റെ സമീപത്തു ചെല്ലുന്നതു്–ഞാൻ സ്നേഹി ക്കുന്ന പ്രിയൻ വെറുത്ത ഞാൻ കെട്ടവളാണു്. കൊതി പോൽ–പ്രിയനെ സമീപിക്കുന്നതു പണ്ടേ നിന്റെ ആഗ്രഹ മാണു്. അതനുസരിച്ചു നീ ഇപ്പോഴും ചെല്ലുന്നു. ബന്ധുവി നോടു കൂടിയിരുന്നു സങ്കടം പങ്കുകൊള്ളേണ്ടതാണു മിത്രങ്ങ ളുടെ കടമ. ആ അറിവുപോലും നിനക്കില്ല. നീ ഉതകു ന്നില്ല–എന്റെ വശത്തു നില്ക്കുന്നില്ല. ഒരുവനു കെട്ടകാലം വരുമ്പോൾ അവന്റെ ബന്ധുക്കൾ വിട്ടൊഴിയും. നീയും എന്നോടു് അങ്ങനെ ചെയ്യുകയാണോ?

1294. ഇതും അതു്.

തെററു കാണിച്ച പ്രിയനോടു് ആദ്യം, ചിനം–കോപം അഥ നകരൽ–പിന്നെ അളവറിഞ്ഞു കോപം നിറുത്തി,

ആലിംഗനസുഖം അനുഭവിക്ക. അങ്ങനെയാണ വേണ്ടതു്. അതു് എണ്ണാ നിന്നോട്-അതു ചിന്തിക്കാതെ. നിന്നോട്, ഹേ മനസ്സേ! ഇനി ഇക്കാൎയ്യങ്ങളെപ്പററി ഞാൻ ആലോചിക്കയില്ല. പ്രണയകലഹം ഭാവിക്കണമെന്നു വിചാരിച്ചുകൊണ്ടിരിക്കേ, പ്രിയനെക്കാണുമ്പോഠം, അതു മറന്നു പുണരാൻ കൊതിക്കുന്നതിനാൽ ഇങ്ങനെ പറഞ്ഞതാണു്. നീ കലഹിക്കുന്നേ ഇല്ല. പ്രിയനെക്കണ്ടാൽ ഉടൻ ആലിംഗനം ചെയ്യുയായി. കാമം പൂൎണ്ണമായി അനുഭവിക്കണമെങ്കിൽ പ്രണയകലഹം വേണം. കറിക്കു ഉപ്പുപോലെയാണ കാമത്തിനു കലഹം. കലഹം അളവറിഞ്ഞു നിറുത്തണം, അതിഹ്രസ്വമായാലും അതിദീൎഘമായാലും സുഖം കുറയും. സുഖം വൎദ്ധിപ്പിക്കാൻ മതിയാകുന്നേടത്തോളംമാത്രം കലഹം ദീൎഘമായിരിക്കണം. കലഹത്തിൻെറ മിതമായ ആ ദൈൎഘ്യമാണു് അതിൻെറ അളവു്.

1295. ദൂതിയായിച്ചെന്ന തോഴി കേഠക്കത്തക്കവണ്ണം, നായിക.

വരായ്കിൽ-പ്രിയൻ വന്നില്ലെങ്കിൽ. പിരിവു് അഴൽ-ഇനി പ്രിയൻ പിരിഞ്ഞുപോകുമല്ലോ എന്ന വിചാരത്താൽ ഉണ്ടാകുന്ന ദുഃഖം. പ്രിയൻ അടുത്തുള്ളപ്പോഠം ആലിംഗനം അനുഭവിക്കാതെയിരിക്കുന്നതു നന്നല്ലെന്ന വിചാരത്താൽ തോഴിയുടെ ദൂതിനു് ഉടമ്പെടുന്നതിനാൽ ഒന്നാമത്തതും, ആലിംഗനസുഖം മതിയാകാത്തതിനാൽ ഭാവിയിലെ പിരിവിനെപ്പററി ക്ലേശിച്ചു രണ്ടാമത്തതും പറഞ്ഞു. ഇതു രണ്ടും അല്ലാത്ത കാലം ഇല്ലാത്തതിനാൽ 'അറാതെ അഴൽ' എന്നും പറഞ്ഞു.

1296. ഇതും അതു്.

ഇഹമതി തങ്ങിയതു്-എൻെറ മനസ്സ് പ്രിയനോടു കൂടെ പോകാതെ ഇങ്ങു തങ്ങിയതു്, തനിച്ചു ചിന്തയിൽ-പ്രിയൻ പിരിഞ്ഞു ഞാൻ തനിച്ചിരുന്നു്, പ്രിയൻെറ കഠി

നതകളെപ്പററി ചിന്തിച്ചപ്പോഠം, എന്നെ തിന്നാൻ തന്നെ-തിന്നപോലെ വേദനപ്പെടുത്താൻതന്നെ. എന്റെ മനസ്സ് എന്നോടുകൂടി ഇരുന്നതു മേല്പറഞ്ഞവിധം എന്നെ അന്ന വേദനപ്പെടുത്താനായിരുന്നു, അല്ലാതെ, ഇന്ന പ്രിയന്റെ കഠിനത വിചാരിച്ചു കലഹിക്കാൻ അല്ലായിരുന്നു.

1297. ഇതും അതു്.

നിർദ്ദയം പിരിഞ്ഞ കഠിനനായ പ്രിയനെ വിട്ടുപിരിയാത്ത–എപ്പോഴും ചിന്തിക്കുന്ന, കെട്ടമട നെഞ്ചിനു്–കെട്ടതും ബുദ്ധിയില്ലാത്തതുമായ മനസ്സിനു്, അടിയെ–അടിഞ്ഞപ്പോഠം–ഞാൻ അധീനയായപ്പോഠം. എന്റെ ത്രപയും–നാണവും, പൊയ്പ്പോയി. കെട്ടതു്–ഒരു നിലയിൽ നില്ക്കാത്തതു്–പിടിപ്പില്ലാത്തതു്. ബുദ്ധിയില്ലാത്തതു്–പ്രിയനെ കാണുമ്പോഠം ഓൎമ്മിച്ചു് കാണാത്തപ്പോഠം മറക്കേണ്ടുന്ന കുററങ്ങളെ പ്രിയനെ കാണാത്തപ്പോഠം ഓൎമ്മിച്ചു്, കാണുമ്പോഠം മറക്കുന്നതു്. നാണം–ഒതുക്കം. പ്രിയനെ കാണുന്ന നിമിഷത്തിലേ ആലിംഗനം ആഗ്രഹിക്കയാൽ നാണം പോയി എന്ന പറഞ്ഞു.

1298. ഇതും അതു്.

ജീവനെ സ്നേഹിക്കുന്ന എന്റെ മനസ്സു്, പ്രിയനെ നിന്ദിച്ചാൽ മേലാൽ നമുക്കുതന്നെ അവമാനം എന്നുവച്ചു്, പ്രിയന്റെ സദ്ഗുണങ്ങളെ വിചാരിച്ചുകൊണ്ടിരിക്കുന്നു.

നിന്ദിക്ക–കഠിനനെന്നു നിന്ദിക്ക, തോഴിമുഖാന്തിരം അയച്ച ദൂതിനു വശപ്പെടായ്ക മുതലായവ. അവമാനം–പ്രിയനെ വശപ്പെടുത്താൻ കെല്പില്ലെന്ന ദുഷ്കീൎത്തി, വിരഹദുഃഖം, നാണത്തിനു കെടുതി മുതലായവയാൽ ഉണ്ടാകുന്ന അവമാനം മരിക്കാൻ മടിച്ചും, അവമാനത്തെ ഭയന്നും പ്രിയനോടു ചേരാൻ ആഗ്രഹിക്കുന്നു എന്നു സാരം.

1299. നായികയുടെ കലഹം സാന്ത്വനത്തിനു വഴിപ്പെടാതെ ഇരുന്നപ്പോഠം, നായകൻ.

അഴൽ–നായികയുടെ തീരാപ്പിണക്കത്താൽ നായകൻ നേരിട്ടിരിക്കുന്ന വിഷമം. തൻനെഞ്ചു്–തന്റെ മനസ്സു്. തുണയല്ലായ്ക–നായികയെ അൻപില്ലാത്തവളെന്നു് ഒഴിയായ്ക, തഴുകാൻ കൊതിക്ക മുതലായവ. ദുഃഖം നീക്കാൻ എന്റെ മനസ്സുപോലും എന്നെ സഹായിക്കുന്നില്ല. അതിനാൽ, നായികയുടെ പിണക്കത്താൽ എനിക്കുള്ള ഈ ദുഃഖം ഞാൻ അനുഭവിക്കയേ തരമുള്ളു എന്നു സാരം.

1300. ഇതും അതു്.

നെഞ്ചു–മനസ്സു്–ബുദ്ധി. തനതു്–തന്റെ വക–തനിക്കു് അധീനം–തനിക്കു തുണയായി നില്ക്കുന്നതു്. എന്തു് ആം–എന്തുതന്നെ ആകും–ബന്ധുക്കളാകയില്ലെന്നു മാത്രമല്ല, ശത്രുക്കളാകാനും എളുപ്പമാണു്. ഞാനല്ലാത്ത, ഒരു അന്യസ്ത്രീയെ പ്രിയ എന്നു ഞാൻ സ്നേഹിക്കുന്നു, അവൾ എന്റെ രക്തമല്ല, മാംസമല്ല, ജീവനല്ല. അവളുടെ കലഹം ശമിപ്പിക്കാൻ കഴിയാഞ്ഞു്, എന്റെ അംശമായ, എന്റെ അംഗമായ എന്റെ മനസ്സുതന്നെ എന്നെ വേദനപ്പെടുത്തുന്നു. ആ സ്ഥിതിക്കു് എന്നിൽനിന്നും അന്യയായ അവൾ, പ്രിയ കലഹിക്കുന്നതിൽ, അങ്ങനെ എന്നെ വേദനപ്പെടുത്തുന്നതിൽ, അത്ഭുതത്തിനു വകയില്ല.

അ. 131. നായികാനായകന്മാർ പുണരാൻ മുതിരാതെ, തമ്മിൽ ശൃംഗാരകലഹംകൊള്ളുന്നു.

1031. തോഴി ദൂതിയായിച്ചെല്ലുന്നു. ആ ദൂതിനു വശപ്പെടാൻ, ചിരിച്ചുകൊണ്ടു നായികയോടു പറയുന്നു, തോഴി;

തത് വ്യഥ–അവന്റെ, നായകന്റെ ദുഃഖം. തെല്ലിട–കുറച്ചുനേരം. തെല്ലിട–ദീർഘകലഹം രസഹാനി ചെയ്യും. നായിക കലഹിക്കാൻ ഭാവിച്ചിരിക്കയാണെന്നു തോഴി നേരത്തേ അറിഞ്ഞു്, നായികയ്ക്കു് അനുകൂലമായിപ്പറയുന്നതാണു്. നാം അനുഭവിച്ച സങ്കടം പ്രിയനും കുറച്ചു് അനുഭവിച്ചറിയട്ടെ എന്നു ചിരിച്ചു പറഞ്ഞു്, നായികയെ ദൂതിനു വശപ്പെടുത്തുന്നതാണു്.

1302. കലഹം നീങ്ങി; ദൂതിനു നായിക വശപ്പെടുത്തേണ്ട വണ്ണം പറയുന്നു, തോഴി.

മിതമാനം-കാമസുഖത്തിനു, മിതമായ അളവിൽ കുറയാത്തതും, അളവു കവിയാത്തതുമായ, പ്രണയകലഹം, ആഹാരത്തിൽ മിതമായിച്ചേർത്ത ഉപ്പിനു തുല്യമാണു്. അതു് ഏറുകിൽ-പ്രണയകലഹം ദീർഘമായിപ്പോയാൽ, കൈപ്പിഴയാൽ ഉപ്പു കൂടിപ്പോയപോലെയാണു്. കലഹദൈർഘ്യത്തിന്റെ അളവു്-1294-ാം സൂത്രവ്യാഖ്യാനം നോക്കുക. മാനം-പ്രണയകലഹം. തഴുകലിനു നായികയെ അനുകൂലിപ്പിക്കാനാണു്, കലഹം ദീർഘിപ്പിക്കരുതെന്നു തോഴി പറഞ്ഞതു്. ഉപ്പു് അധികമായാൽ ആഹാരത്തിന്റെ രുചി കുറയും. കലഹം തീരെ ഇല്ലാഞ്ഞാൽ ഉപ്പില്ലാത്ത ആഹാരംപോലെ അസുഖമായിത്തോന്നും.

1303. വേശ്യാഗൃഹത്തിൽനിന്നും വന്ന നായകനോടു കലഹിച്ചു പറയുന്നു, നായിക.

അങ്ങു് ഇങ്ങോട്ടു പോന്നതിനാൽ ആ വേശ്യ കലഹിച്ചിരിക്കയാണു്. വേഗം അങ്ങോട്ടു ചെല്ലുക.

കലഹിച്ച കാന്തയെ പുണർന്നു സമാധാനപ്പെടുത്തിയില്ലെങ്കിൽ, അതു ദുഃഖിച്ചിരിക്കുന്നവൾക്കു ദുഃഖം വർദ്ധിപ്പിക്കുന്നതുപോലെയാണു്. അങ്ങയുടെ വേർപാടു് അവൾ സഹിക്കയില്ലെന്നു നായിക കലഹിച്ചു പറയുന്നതാണു്. പിണി-ദുഃഖം. പിണിയാൾ-ദുഃഖം പിടിപെട്ട ആൾ.

1304. ഇതും അതു്.

അങ്ങയോടു കലഹിച്ചിരിക്കുന്നവളുടെ കലഹം ശമിപ്പിക്കാത്തതു്, മുമ്പേതന്നെ വാടിയിരിക്കുന്ന കൊടി-വള്ളിയെ, കട-ചുവട്ടു, മുറിക്കുന്നതുപോലെയാണു്. നമ്മുടെ കുഞ്ഞുങ്ങളുടെ മുഖം കണ്ടു് അങ്ങയുടെ വിയോഗം എനിക്കു സഹിക്കാം. ആ എനിക്കു കലഹിക്കാൻ അവകാശമില്ല. അങ്ങയെ അവകാശപ്പെടുന്ന ആ വേശ്യയുടെ കലഹം ശമിപ്പിക്കേണ്ട

ആവശ്യം ഉണ്ടതാനം. അതിനാൽ, വേഗം അങ്ങോട്ട ചെല്ലുക എന്ന സാരം.

1305. നായികയുടെ കലഹം ശമിപ്പിച്ചു തഴുകിയ നായകന്റെ മനോഗതം.

പിഴ ഒഴിവൊരു-അപരാധം ഒന്നുമേ ചെയ്യിട്ടില്ലാത്ത നലനം-നല്ലവനം-ഗുണവാനം-ഗുണവാന്മാൎക്കും, തങ്ങളുടെ പ്രിയമാരുടെ, മാന ഉന്നതി-പ്രണയകലഹത്തിന്റെ ആധിക്യം, മധുരം-സുഖകരമാണ്. നല്ലവൻ പ്രിയയ്ക്കു പിഴ ചെയ്യയില്ല, എന്നാലും പ്രിയ പ്രണയകലഹംകൊള്ളും. അത് അവൎക്കും കാമത്തിന രസം കൂട്ടും. താൻ അനുഭവിച്ച രസത്തിന കാരണമായ പ്രണയകലഹത്തെ അനുസ്മരിച്ചു നായകൻ പറയുന്നതാണ്. മലർമിഴി-കരിങ്കുവലയംപോലത്തെ കണ്ണുള്ളവൾ-സുന്ദരി.

1306. ഇതും അത്.

നെട്ട ചെറു ചിനങ്ങൾ-നെടിയ ചിനവും ചെറിയ ചിനവും-അല്പം ദീൎഘമായ പ്രണയകോപവും അതിഹ്രസ്വമായ പ്രണയകോപവും, ഒഴികിൽ-ഇല്ലെങ്കിൽ,കാമം, കനിയും കരുങ്ങായുംപോലെയാണ്. കനി-പാകമായ പഴം. കരുങ്ങാ-ഇളംകായ്. കാമസുഖത്തിന രസം വൎദ്ധിക്കണമെങ്കിൽ പ്രണയകലഹം വേണം, സൂ. 1302. അളവിനുള്ള കലഹമാണെങ്കിൽ കാമം പക്വമായ പഴംപോലെ മധുരം. അളവിൽ കവിഞ്ഞ കലഹമായാൽ, ചീഞ്ഞ പഴംപോലെ അസുഖം. കലഹം ഇല്ലാതെയിരിക്കയോ തീരെ ചെറുതായിരിക്കയോ ചെയ്താൽ ഇളംകായെന്നപോലെ കാമം അനുഭവയോഗ്യമല്ല. കലഹത്തിന്റെ അളവ്-സൂ. 1294 വ്യാഖ്യാനം നോക്കുക. കാമം നെട്ടം ചിനം ഇല്ലെങ്കിൽ പക്വമായ പഴംപോലെയും, ചെറുചിനം ഇല്ലെങ്കിൽ കരുങ്ങാപോലെയുമാണ്.

1307. ഇതും അതു്.

കാമസുഖത്തിന്ന് അവശ്യമായി വേണ്ടുന്ന, പ്രണയകലഹവും, ഇനി പുണരാൻ താമസം ഉണ്ടാകുമോ എന്നു, മനക്ലേശം ഉള്ളതാണു്-ക്ലേശത്തിന്ന് ഇടയാക്കുന്നതാണു്. കലഹം വേണ്ടാമെന്നു, സൂ. 1302, 1305. അതു് അളവറിഞ്ഞു നിറുത്തണം, സൂ 1306. അതിലും അഴലിന്നു കാരണം ഉണ്ടെന്നു് ഈ സൂ. തഴുകലിന്ന താമസം സഹിക്കാത്ത നായകൻ നായികയുടെ കലഹത്തിൽ പറഞ്ഞതാണു് ഇതു്.

1308. തണിയാക്കലഹത്തിൽ ഇരിക്കുന്ന നായികയോടു കലഹിച്ചു പറയുന്നു, നായകൻ.

ഞാൻനിമിത്തം ഇവൻ വേദനപ്പെടുന്നു എന്നു്, ആ വേദനയെ അറിയാൻ സ്നേഹമുള്ളവർ ഇല്ലെങ്കിൽ, ഒരുവൻ വേദനപ്പെടുന്നതിനാൽ എന്തു ഫലം, ഇവൾക്കു് എന്നോടു സ്നേഹമില്ല, എന്റെ വേദന അറിയുന്നില്ല. അതിനാൽ, എന്റെ പിണക്കവും വേദനയും നിഷ്ഫലം. നായകൻ പൊറുതികെട്ടു പറയുന്നതാണു് ഇതു്.

1309. ഇതും അതു്.

ജീവിതത്തിന്നു കുടിയേതീരു എന്നുള്ള, നീരും-വെള്ളവും, നിഴലിൽ ഉള്ളതത്രേ നല്ലതു്. അതുപോലെതന്നെ, ആലിംഗനസുഖത്തിന്നു കുടിയേതീരു എന്നുള്ള, വീറും-കോപവും-പ്രണയകലഹവും, കുറിലതു്-സ്നേഹത്തിൽ ഉള്ളതു്-സ്നേഹമുള്ളവരിൽ, ഉള്ളതത്രേ സുഖകരം. നിഴലിലെവെള്ളം തണുത്തിരിക്കും, ദാഹം ശമിപ്പിക്കും. സ്നേഹമുള്ളവർ നമ്മുടെ അസഹ്യവേദനയിൽ സഹതാപവും ആലിംഗനത്തിൽ ആശയും ഉള്ളവരായിരിക്കും. അങ്ങനെയുള്ള സ്ത്രീയുടെ കലഹം പുരുഷന്നു മധുരമായിരിക്കും. ഇവൾക്കു് അതു രണ്ടും ഇല്ലായ്കയാൽ ഈ കലഹം എനിക്കു സങ്കടകരമായിരിക്കുന്നു.

1310. ഇതും അതു്.

പ്രണയകലഹം ദൈർഘ്യത്താൽ ചുട്ടുനീറുമ്പോഴും, തഴുകാതെ, വിട്ടുകളയുന്നവരോടു്-വിട്ടുകളയുന്ന സ്ത്രീയോടു്,

കൂടാൻ–ആ സ്ത്രീയെ തഴുകാൻ കരുതി യതനിക്കുന്നതു്, അതി തൃഷതാൻ–അത്യാഗ്രഹം–നിഷ്ഫലമായ ആഗ്രഹംതന്നെ. ദീഘ കലഹം എന്നെ കൊല്ലുന്നു, അതു് ഇവരാക്കു് അറിയാം, എന്നിട്ടും ഇവരാം എന്നെ സമീപിക്കുന്നില്ല. ഇത്ര അൻപി ല്ലാത്ത ഇവളെ, കലഹം തണുപ്പിച്ചു തഴുകാൻ ഞാൻ യതനി ക്കുന്നതു നിഷ്ഫലം. ആലിംഗനം അസാധ്യമെന്നു നായകൻ വിചാരിക്കുന്നു.

അ. 132. പ്രണയകലഹത്തിൻെറ സൂക്ഷ്മത. നായി കയും നായകനും ഒരേ ശയനത്തിൽ ഇരിക്കെ, തക്കതായ കാരണം ഇല്ലെങ്കിലും, ഏതെങ്കിലും അതിസൂക്ഷ്മമായ കാര ണം കല്പിച്ചുകൊണ്ടു നായിക കലഹിക്കുന്നു. കലഹകാരണ ത്തിന്റെ സൂക്ഷ്മതയെ കലഹത്തിന്റെ വിശേഷണമാക്കി കല ഹസൂക്ഷ്മത എന്നു് അധ്യായത്തിനു പേരുകൊടുത്തിരിക്കുന്നു.

1311. അന്തിക്കു സവാരി കഴിഞ്ഞു വന്ന നായകനോടു കൂടി ശയനഗൃഹത്തിൽ ഇരിക്കെ, നായിക.

ധൂത്തൻ – താന്തോന്നി – ചതിയൻ – വേശ്യാലമ്പടൻ. പെണ്ണാറാംക്കൺ പൊതുഉൺൺ–പെൺകാലങ്ങളുടെ കണ്ണു കറാം പൊതുവേ ആസ്വദിക്കുന്ന വസ്തു. അങ്ങനെയുള്ള നിന്റെ മാറിൽ ഞാൻ ചേരുകയില്ല–പുണരുകയില്ല. പെണ്ണാറാം– കുലസ്ത്രീസഹജമായ നാണം, പാതിവ്രത്യം മുതലായവ ഇല്ലാ ത്തതിനാൽ വേശ്യമാർ പെൺകോലങ്ങറാം. കണ്ണു് ആസ്വ ദിക്ക–നോക്കി രസിക്ക. അവർ കണ്ണിനാൽ ഉണ്ടതിൻെറ എച്ചിലാണു നീ. നിൻെറ മാറു്, ഞാൻ തൊടുകയില്ല. സഹിക്കാത്ത ശങ്കയാൽ നായിക പറഞ്ഞതാണു് ഇതു്.

1312. നായകൻ ശയനഗൃഹം വിട്ടപ്പോറാം ചെന്ന തോഴി യോടു പറയുന്നു, ശയനഗൃഹത്തിൽ നടന്ന കാര്യം, നായിക.

തോഴീ! ഞാൻ പ്രണയകലഹംകൊണ്ടു മിണ്ടാതെ ഇരു ന്നു. അപ്പോറാം 'വാഴ്ക' എന്നു ഞാൻ പറയാൻ–എന്നെക്കൊ ണ്ടു പറയിക്കാൻ–അങ്ങനെ എന്നെ സംസാരിപ്പിക്കാൻ,

പ്രിയൻ മനഃപൂർവ്വം തുമ്മി. വാഴക-ദീർഘകാലം വാഴ്ക തുമ്മിയാൽ പ്രിയമുള്ളവർ ഇങ്ങനെ വാഴ്ത്തുന്നതു പതിവ്. തുമ്മൽ നായകനു സ്വതേ വന്നതാണെങ്കിലും മനഃപൂർവ്വം തുമ്മിയതാണെന്നു നായിക വ്യാഖ്യാനിക്കുന്നു.

1313. നായികയിൽ കലഹലക്ഷണങ്ങൾ കണ്ടു്, നായകനോടു തോഴി ചോദിക്കുന്നു. "താങ്കൾ കൂടിയിരിക്കുന്ന ഇക്കാലത്തും അവൾ കലഹിക്കാൻ കാരണമെന്തു്." അതിനു തോഴിയോടു മറുപടി പറയുന്നു, നായകൻ.

അലർ അണി മാലിക-പൂക്കൂട്ടംകൊണ്ടു് ഉണ്ടാക്കിയ മാല ഞാൻ അണിഞ്ഞാലും, അഴകു് അതു്-ആ അഴകു് ഞാൻ കാമിക്കുന്ന ഏതോ ഒരുത്തിയെ കാണിക്കാനാണു പോലും-എന്നു പറഞ്ഞു പ്രിയ കലഹിക്കുന്നു. കാരണം ഒന്നും ഇല്ലാതെ കലഹിക്കുന്നു എന്നു സാരം.

1314. ഇതും അതു്.

ഏതേതു ദാമ്പത്യക്കാരെക്കാളും നമുക്കു തമ്മിൽ അധികം അനുരാഗം ഉണ്ടെന്ന അർത്ഥത്തിൽ 'ആരിലും അതിരതി എന്നു' ഞാൻ പറഞ്ഞു. അതിനു ഞാൻ ഉദ്ദേശിച്ച അർത്ഥമല്ല അവൾ കരുതിയതു്. ഞാൻ കാമിക്കുന്ന പല സ്ത്രീകളോടും ഉള്ളതിനെക്കാൾ എനിക്കു് അധികം അനുരാഗം അവളോടു് ഉണ്ടെന്ന അർത്ഥം കരുതിക്കൊണ്ടു്, 'ആരിലും ആരിലും അതിരതി' എന്നു് അവൾ പറഞ്ഞു കലഹിക്കാൻ തുടങ്ങി. എനിക്കു പ്രിയയോടുള്ള അനുരാഗാധിക്യമാണു ഞാൻ പറഞ്ഞതു്. അതിനു്, എനിക്കു വളരെ സ്ത്രീകളിൽ അനുരാഗമുണ്ടെന്നും അതിൽക്കൂടുതൽ അനുരാഗം അവളോടാണെന്നും അർത്ഥം കല്പിച്ചു പ്രിയ കലഹിച്ചു. കാരണം ഉണ്ടാക്കി കലഹിക്കുന്നു എന്നു സാരം.

1315. ഇതും അതു്.

നാം ഈ ജന്മത്തിൽ പിരിയുകയില്ലെന്നു ഞാൻ പറഞ്ഞു, അവൾ ഉടൻ കണ്ണീർ പൊഴിച്ചുതുടങ്ങി. അടുത്തജന്മ

ത്തിൽ പിരിയും എന്ന പറഞ്ഞതായി അൎത്ഥം കല്പിച്ചു കലഹിച്ചു കരയാൻതുടങ്ങി. ഞാൻ പറയുന്നതിലെ ദുരൎത്ഥംമാത്രം അവൾ ചുഴഞ്ഞെടുക്കുന്നു. എന്റെ പേരിൽ തെററില്ല.

1316. ഇതും അതു്.

പിരിഞ്ഞിരുന്ന കാലത്തു പ്രിയയെ ഞാൻ ഓൎമ്മിച്ചു എന്ന പറഞ്ഞു. മറന്നിട്ടു എന്നു് അവൾ ചീൎത്താൾ. മറക്കുന്നതിനെയാണല്ലോ ഓൎക്കുന്നതു്. അപ്പോൾ എന്നെ ഓൎത്തെങ്കിൽ, അതിനു മുമ്പു മറന്നു എന്നതു നിശ്ചയം എന്നു പറഞ്ഞു് അവൾ ചീൎത്താൾ—കോപിച്ചു—കലഹിച്ചു. ആലിംഗനം ചെയ്തില്ല.

1317. ഇതും അതു്.

ഞാനും പ്രിയയും കൂടിയിരിക്കെ, ഞാൻ തുമ്മി. 'വാഴ്ക' എന്നു് അവൾ ആശംസിച്ചു. ഉടൻ അതു വിട്ടു്, അങ്ങയെ ഏവൾ ഓൎത്തിട്ടാണു് അങ്ങു ഇപ്പോൾ തുമ്മിയതു് എന്ന ചോദിച്ചുകൊണ്ടു കലഹിച്ചു കരഞ്ഞുതുടങ്ങി. തുമ്മലിൽ വാഴ്ത്തുക—സൂ. 1312, വ്യാഖ്യാനം നോക്കുക. ഏവൾ ഓൎത്തു—അൻപുള്ളവർ ഓൎത്താൽ, ആരെ ഓൎക്കുന്നുവോ അയാൾക്കു തുമ്മൽ ഉണ്ടാകുമെന്ന വിശ്വാസം.

1318. ഇതും അതു്.

ഞങ്ങൾ ഒന്നിച്ചിരിക്കുമ്പോൾ, എനിക്കു തുമ്മൽ വന്നു. ഞാൻ അതിനെ അമൎത്തു—അമൎത്തി. അപ്പോൾ, ഏതോ ഒരുത്തി എന്നെ വിചാരിച്ചതിനാലാണു് എനിക്കു തുമ്മൽ വന്നതെന്നും, അതു മറയ്ക്കാനായിട്ടാണു ഞാൻ തുമ്മൽ അമൎത്തിയതെന്നും പറഞ്ഞു് അവൾ കലഹിച്ചു കരഞ്ഞുതുടങ്ങി. തുമ്മിയാൽ ചോദ്യം ഉണ്ടാകും, സൂ. 1317. തുമ്മിയാലും കുററം, തുമ്മൽ അടക്കിയാലും കുററം. തോഴീ! ഞാൻ എന്തു ചെയ്യട്ടെ.

1319. ഇതും അതു്.

കോപം ശമിപ്പിക്കാൻ ഞാൻ, സാന്ത്വനംചെയ്കിലും-സമാധാനപ്പെടുത്താൻ ശ്രമിച്ചാലും, അന്യയോടു് ഇതുവിധം എന്നെ ചിന്നമേ-ഞാൻ സ്നേഹിക്കുന്ന മറു സ്ത്രീകൾ ഉണ്ടെന്നു്, അവരുടെ കലഹത്തിൽ ഞാൻ ഇങ്ങനെയാണു സാന്ത്വനപ്പെടുത്താറുള്ളതെന്നും പറഞ്ഞു്, ചിന്നമേ-കോപംതന്നെ-കോപിക്കതന്നെ ചെയ്യുന്നു. കോപം തണുക്കാഞ്ഞു ഞാൻ കാലിൽ വീണതും കോപത്തിനു കാരണമായി. ഇനി ഞാൻ അവളോടു്, എന്താണു ചെയ്യേണ്ടതു്.

1320. ഇതും അതു്.

എന്റെ വാക്കും പ്രവൃത്തിയും എല്ലാം അവൾക്കു കോപകാരണമാകയാൽ, ഇനി എന്താണു വേണ്ടതെന്നു്, ഓൎത്തു -വിചാരിച്ചുകൊണ്ടിരുന്നിട്ടു്, പിന്നെ, പാൎത്തേൻ-അവളുടെ ഓരോ അംഗത്തിന്റെയും അഴകു നോക്കി രസിച്ചു. അപ്പോൾ, ഏവളെ ഏവളെ ഓൎത്തു് എന്നു്-ഏതേതു സ്ത്രീകളെ വിചാരിച്ചാണു് എന്റെ ഓരോ അംഗവും നോക്കുന്നതു് എന്നു ചോദിച്ചുകൊണ്ടു്, ചിന്നം ഉന്റു-കോപിച്ചു. ഏവളെ ഏവളെ-നായികയുടെ സൎവ്വാംഗസൗന്ദൎയ്യം തികഞ്ഞ സ്ത്രീകൾ ഇല്ല. ഒരുത്തിയിൽ ഒരംഗത്തിന്റെ അഴകു ഒത്തിരുന്നു എന്നു വരാം. അതിനാൽ, നായികയുടെ എല്ലാ അംഗങ്ങൾക്കും തുല്യത കാണുന്നമെങ്കിൽ എത്രയോ സ്ത്രീകളെ ഓൎക്കേണ്ടിയിരിക്കുന്നു. എന്റെ വാക്കും പ്രവൃത്തിയും കലഹകാരണമെന്നു കണ്ടു്, ഞാൻ വെറുതേ ഇരുന്നു; അതും കലഹകാരണമായി.

അ. 133. മേൽപ്പറഞ്ഞ പ്രണയകലഹത്താൽ ആലിംഗനാനന്ദം അധികമായി. അതിനു കാരണമായ ആ പ്രണയകലഹത്തെ ആഗ്രഹിച്ചു്, ആനന്ദിച്ചു്, പുകഴ്ത്തി നായികാനായകന്മാർ പറയുന്നതു്.

1321. കാരണമില്ലാതെ നായിക കലഹിക്കുന്നു എന്നു നായകൻ തോഴിയോടു പറഞ്ഞതല്ലോ, അധ്യാ. 132. കാരണമില്ലാതെ കലഹിക്കുന്നതു് എന്തിനെന്നു തോഴി നായികയോടു ചോദിച്ചു. അതിനു മറുപടി പറയുന്നു, നായിക.

പ്രിയനു തെറ്റില്ല. എങ്കിലും, ലീലാചതുരത-പ്രിയന്റെ ലീലാസാമൎത്ഥ്യം, കലഹത്തിനു കാരണമാണു്. കലഹകാരണം-ആലിംഗനത്തിൽ പ്രിയൻെറ ലീലാഭേദങ്ങൾ വളരെ രസകരമാണു്. അതു ഞാൻ അനുഭവിച്ചു രസിക്കുന്നു. അതു് അന്യസ്ത്രീകളും അനുഭവിക്കുമല്ലോ എന്ന വിചാരം എനിക്കു സഹിക്കുന്നില്ല. ആ ഈൎഷ്യനിമിത്തമാണു ഞാൻ കലഹിക്കുന്നതു്. അല്ലാതെ പ്രിയൻെറ പിഴ വിചാരിച്ചല്ല, പ്രിയനു പിഴയില്ല.

1322. കലഹിക്കാതെയിരുന്നാൽ അപ്പോഴുംകൂടി ആ ലീലാഭേദസുഖങ്ങൾ അനുഭവിക്കാമല്ലോ. അതിനെ നഷ്ടപ്പെടുത്തി, കലഹത്തിന്റെ വിഷമം അനുഭവിക്കുന്നതു് എന്തിനു് എന്നു ചോദിച്ച തോഴിയോടു, നായിക.

കോപച്ചെറുപിണി പ്രണയകലഹത്താൽ ഉണ്ടാകുന്ന ചെറിയ വിഷമം; കേളീചതുരത-പ്രിയൻെറ ലീലാസാമൎത്ഥ്യത്തെ, വാട്ടകിലും-തൽക്കാലം കുറച്ചുനേരത്തേയ്ക്കുമാത്രം, കുറയ്ക്കുമെങ്കിലും. കൂട്ടും-പിന്നെ, വളരെ വലുതാക്കും. ചെറുപിണി-തെററില്ലാത്തെടത്തു തോന്നുന്ന കോപവും, അതിന്റെ വിഷമവും ചെറുതു്. ലീലകൾ കുറച്ചുനേരത്തേയ്ക്കു മങ്ങിയിട്ടു, പിന്നെ, വളരെ രസകരമാകും. ഇങ്ങനെ വലിയ ഒരു ലാഭമുള്ളതിനാൽ, ചെറിയ ക്ലേശം സഹിച്ചും കലഹിക്കണമെന്നു നായിക പറയുന്നു.

1323. ഇതും അതു്.

പാരൊട്ടനീരു് ഒത്തു,-നിലത്തോടു വെള്ളം ചേൎന്നതുപോലെ, ഒന്നോടു് ഒന്നു ചേൎന്ന-മനസ്സുകൾ തമ്മിൽത്തമ്മിൽ കലൎന്നു് ഒന്നുപോലെ ആയ കാമുകീകാമുകന്മാൎക്കു്,

മാനംപോൽ–പ്രണയകലഹംപോലെ, നാകം ഉണ്ടോ–സ്വർഗ്ഗം ഉണ്ടോ. വെള്ളം അതു കിടക്കുന്ന തറയുടെ സ്വഭാവത്തോടുകൂടിയതാകും. അതുപോലെ പ്രിയനും താൻ ചേന്ന പ്രിയയും ഒരേ സ്വഭാവമുള്ളവരാകും, അതിനാൽ പ്രണയകലഹം ആകാം. അതു കാമരസവൎദ്ധനയ്ക്കു കാരണമാണു്. ആ രസം അവൎക്കു സ്വൎഗ്ഗസുഖത്തെക്കാൾ മെച്ചമാണു്, അതിനാൽ അതിനു കാരണമായ കലഹംപോലെ സുഖപ്രദമായ സ്വൎഗ്ഗം വേറേ ഇല്ലെന്നു പറഞ്ഞു.

1324. ആ കലഹം ഇനി എന്തോന്നുകൊണ്ടു ശമിക്കുമെന്നു ചോദിച്ച തോഴിയോടു, നായിക.

പുണർച്ച തളരാ–ആലിംഗനംചെയ്തിട്ടു് അതിന്റെ മുറുക്കം കുറയാത്ത–കുറയാതെയിരിക്കാൻ കാരണമായ, ചിനത്തിൽ–കോപത്തിൻ–പ്രണയകോപത്തിൽ, എന്റെ മനസ്സിനെ മയക്കി മതിമറപ്പിക്കുന്ന അസ്ത്രം ഉണ്ടാകും. പുണച്ച തളരാച്ചിനം–മുറുകെപ്പുണന്നു കൈ അയയ്ക്കാൻ തോന്നാത്ത വിധത്തിൽ പുണർച്ചയെ സുഖകരമാക്കുന്ന പ്രണയകലഹം. കലഹം കാമരസവൎദ്ധനമാണെന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. മനസ്സിനെ മയക്കുന്ന അസ്ത്രം–പ്രിയന്റെ വണക്കവും താഴ്മയോടുകൂടിയ വാക്കുകളും. പിണങ്ങുന്ന എന്റെ മനസ്സു് അവയാൽ അഴിഞ്ഞുപോകുന്നു. ഇങ്ങനെ പിണക്കത്തിൽത്തന്നെ അതു തീരാനുള്ള മരുന്നും ഉണ്ടു്. ഇങ്ങനെ എന്റെ പിണക്കം നീങ്ങും.

1225. നായികയുടെ കലഹം ശമിപ്പിച്ചു തഴുകിയ ആനന്ദാതിശയത്തിൽ തനിയേ പറയുന്നു, നായകൻ.

തെററു് അററവന്നും–പ്രിയയോടു തെററു ചെയ്യാത്ത പ്രിയനും, പ്രിയ തെല്ലിട കൈ തട്ടവല്ലു്–പ്രിയൻ തെററു ചെയ്താലെന്നപോലെ പിണങ്ങി അല്പനേരം അവന്റെ കൈതട്ടിക്കളയുന്നതു് ആതിരസംതന്നെയാണു്. തെററു് അററവൻ–സൂ. 1305. വ്യാഖ്യാനം നോക്കുക. തെററു്–പര

സ്ത്രീഗമനമാകുന്ന തെററ്. കൈതട്ടുക-ആലിംഗനാൎത്ഥം അപേക്ഷിച്ച് അടുക്കുന്ന പ്രിയന്റെ നീട്ടിയ കൈയെ തട്ടിക്കളഞ്ഞു്, ആലിംഗനം അനുവദിക്കാതെയിരിക്ക. പരസ്ത്രീഗമനമാകുന്ന തെററു ചെയ്യുവന് അതിന്റെ സുഖവും, കലഹശേഷം പ്രിയയുടെ ആലിംഗനസുഖവും കിട്ടും. ഇതു മററതിനെക്കാറം വലുതു്. പ്രിയ കലഹിച്ചതും തെററു എനിക്കു സുഖകരമെന്നു സാരം.

1326. ഇതും അതു്.

ഉണ്ടതിൻ അടിവ് ഊണിലും ഇനിവ്-ഉണ്ടതു ദഹിച്ച് അടിയുന്നതു്-താഴുന്നതു് ഉണ്ണുന്നതിനെക്കാറം സുഖമാണു്. അതുപോലെ, കാമന് അരിശം തഴുകലിലും ഇനിവ്-കാമത്തിനു പ്രണയകോപം ആലിംഗനത്തെക്കാറം സുഖകരമാണു്. കാമം എന്ന അൎത്ഥത്തിൽ കാമൻ എന്നു പറഞ്ഞിരിക്കുന്നു. വിശന്നാൽ, നല്ല രുചി ഉണ്ടാകും, കൂടുതൽ ഉണ്ണുകയും ചെയ്യാം. അതുപോലെ പ്രണയകലഹം കൊണ്ടു മാറിയിരുന്നിട്ട്, പിന്നെ പുണൎന്നാൽ തണിയാത്ത കാമവും അധികമായ ആനന്ദവും ഉണ്ടാകും. ഇതു നായകൻ തന്റെ അനുഭവം പറഞ്ഞതാണു്.

1327. ഇതും അതു്.

കാമിനീകാമുകന്മാർ തമ്മിൽ ഉണ്ടാകുന്ന മാനമാകുന്ന-പ്രണയകലഹമാകുന്ന, യുദ്ധത്തിൽ, തോല്ക്കുന്നതു ജയമാണു്. പിന്നെ പുണരുന്നതിൽ, അതു്-ആ ജയം, കാണാം. എതിൎക്കാതെ ഒതുങ്ങുന്നതാണു തോല്വി. കക്ഷി, കലഹശേഷം ആലിംഗനത്തിൽ അധികമായ ആനന്ദം അനുഭവിക്കുന്നു, അതാണു ജയമെന്നു പറഞ്ഞതു്. ഞാൻ അപ്പോറം എതിൎക്കാതെ ഒതുങ്ങിയതിനാൽ ആലിംഗനത്തിൽ അത്യാനന്ദം അനുഭവിക്കുന്നു എന്നു നായകൻ പറയുന്നതാണു് ഇതു്.

1328. ഇതും അതു്.

ഇപ്പോറം കലഹം ശമിച്ച് ഇവറം തന്റെ നെററി വിയൎക്കത്തക്കവണ്ണം പുണൎന്നതിൽ എനിക്കു കണ്ടെററ

ആനന്ദം ജനിച്ചു. ഇതുപോലെ, അളികം വേക്കെ-നെറ്റി വിയർക്കത്തക്കവണ്ണം, കലഹാനന്തരം, പൂണ്ടു്-പുണർന്നു്, ഇമ്മാതിരി, ഇനിവു് അരുളാൻ-ആനന്ദം മയോപൂർവ്വം തരാൻ, ഇനിയും ചിനം-പ്രണയകോപം, ഉണ്ടാകുമോ! ഇനിയും നായിക കലഹിക്കണമെന്നു നായകൻ ആഗ്രഹി ക്കുന്നു. നെറ്റിവിയർക്ക-ലീലാവിശേഷങ്ങളാൽ നെറ്റിവിയർക്ക. ഇനിയും ചിനം വരുമോ-ഇപ്പോഠം സിദ്ധിച്ച ആനന്ദം അളവററതെന്നു കാണിക്കുന്നു.

1329. ഇതും അതു്.

എൻെറ പ്രിയ ഇനിയും പ്രണയകലഹം കൊള്ളുമാ റാകട്ടെ! അങ്ങനെ അവഠം കലഹിച്ചുനില്ക്കാനും, കലഹം തീക്കാൻ, മേ-എനിക്കു്, കാലിണപണിവാൻ-അവളുടെ കാലിണയിൽ വീണു് അപേക്ഷിച്ചുനില്ക്കാനും അധികം നേരം കിട്ടത്തക്കവണ്ണം, നേരം എളുപ്പം പുലന്നുപോകാതെ, യാമിനി നീളുക-രാത്രിനീണ്ടുനീണ്ടുനില്ക്കുമാറാകട്ടെ! ചീറുക, നീളുക എന്നിവ രണ്ടും നായകൻെറ ആഗ്രഹത്തെ കാണി ക്കുന്നു.

1330. ഇതും അതു്.

സ്മരനു് ഇനിവുകലഹം-കാമനു്-കാമത്തിനു, രസം വദ്ധിപ്പിക്കുന്നതാണു കലഹം-പ്രണയകലഹം. അതിനു ഇനിവു്-അക്കലഹത്തിനു്, ഇനിവു്-രസം വദ്ധിപ്പിക്കു ന്നതു്, അഥ-പിന്നെ-കലഹാനന്തരം, ഒത്തുകലരാൻ കഴി കിൽത്താൻ-ഒത്തുചേരാൻ-പുണരാൻ കഴിയുമെങ്കിൽത്തന്നെ യാണു്-ആ ആലിംഗനംതന്നെയാണു്. പ്രണയകലഹം കാമാനുഭവത്തിനു രസം വദ്ധിപ്പിക്കുന്നു. അളവറിഞ്ഞു കലഹം നിറുത്തി ആലിംഗനം ചെയ്യാൻ കഴിയുമെങ്കിൽ ആ ആലിംഗനം പ്രണയകലഹത്തിൻെറ രസം വദ്ധിപ്പി ക്കുന്നു. കലഹത്തിൻെറ അളവു്-സൂ. 1924 വ്യാഖ്യാനം നോക്കുക. ആ അളവറിഞ്ഞ കലഹം നിറുത്താൻ പ്രയാ

സമാകയാലാണ് 'ഒത്തുകലരാൻ കഴികിൽത്താൻ' എന്നു പറഞ്ഞതു്. ആ രണ്ടു സുഖവും താൻ അനുഭവിച്ചു എന്നാണു നായകൻെറ ആശയം.

തിരുക്കുറൾ അ എന്ന ആദ്യക്ഷരത്തിൽ തുടങ്ങി, ന എന്ന അന്ത്യാക്ഷരത്തിൽ ഇങ്ങനെ അവസാനിക്കുന്നു.

തിരുക്കുറളിൻെറ വ്യാഖ്യാനം, മിന്നൽക്കൊടി

സമാപ്തം.

ഓം തത് സത്

---

# രാമകൃഷ്ണ തിരുക്കുറൾ

## അകാരാദി.

## ആ

## ഊ

### പാ



### പി

ശുഭം.

തമിഴ്മറയുടെ നവ്യം കൈരളീ സൂത്രരൂപം
ബുധരിതു ഗുണദോഷഗ്രാഹികൾ കണ്ടിടേണം,
കലരുമൊരുദകം വേറാക്കി നൽപ്പാൽ കുടിപ്പാൻ
കരുതുക കളഹംസം മാത്രമത്രേ സമർത്ഥം.

# ശാസ്തമംഗലം P. രാമകൃഷ്ണപിള്ളയുടെ
# കൃതികൾ.

| | Rs. | N p. |
|---|---|---|
| നാലു ചിത്രങ്ങൾ<br>(കൊച്ചുപിച്ചക്കാരൻ ഉൾപ്പെടെ) | 0 | 75 |
| വ്യാമോഹം | 0 | 75 |
| സഞ്ചാരി | 0 | 38 |
| മൈക്കേൽ | 0 | 31 |
| വെളിച്ചം<br>(പരിഷ്കരിച്ച പതിപ്പ്) | 1 | 0 |
| കാളിദാസരാമായണം | 1 | 0 |
| ഭഗവദ്ഗീത | 0 | 75 |
| ആനന്ദഗീത | 1 | 25 |
| രാമകൃഷ്ണനാരായണീയം | 2 | 25 |
| രാമകൃഷ്ണരഘുവംശം | 2 | 75 |
| കുഴലൂതിക്കാക്കാലൻ<br>(600 വരി പച്ചമലയാളം പരിഷ്കരിച്ചപതിപ്പ് ചിത്രങ്ങളോടെ) | 0 | 56 |
| ബോധവീഥി | 1 | 0 |
| ശുഭോദയം | 1 | 0 |
| രാമകൃഷ്ണതിരുക്കുറൾ<br>(മലയാളസൂത്രങ്ങൾ സവ്യാഖ്യാനം) | 7 | 50 |

# ശുദ്ധിപത്രം

# Ramakrishna Thirukkural

## സൂത്രങ്ങൾ

| ശ്ലോ.ന. | അബദ്ധം | സുബദ്ധം |
|---|---|---|
| 183 | ശതിദം | ഗതിദം |
| 202 | തിയതി നഞ്ചുക | തീയതി നഞ്ചുക |
| 208 | കഠിനർ | കഠിനൽ |
| 239 | വിളപടിവ്വ് | വിളവടിവ്വ് |
| 248 | നാളെഴ | നാളെഴ് |
| 266 | മംശകളാൽ | മാശകളാൽ |
| പുറം. 33 സൂ. 221 | | 321 |
| 380 | മെതിര | മെതിർ |
| 529 | ചുന്നം | ചുററം |
| 581 | മിക്ഷണ | മീക്ഷണ |
| പുറം 64 സൂ. 63 | | 631. |
| 685 | മോതിപ്ലഫല | മോതിപ്ഫല |
| 691 | സേവകനം | സേവകനം. |
| 744 | മറപ്പ് | മറപ്പ് |
| പുറം 92 സൂ. 616 | | 916 |
| 959 | മുളയിൽ | മുളയിൽ |
| 988 | തീകവെ | തികവെ |
| 1014 | പൂണ്ണിനൊ | പൂണ്ണനൊ |
| 1095 | മിഴീയാൽപോൽ | മിഴിയാൽപോൽ |
| 1136 | നിനവൻ | നിനവെൻ |
| 1156 | കൃളകം | കളകം |
| 1167 | നീന്തി | നീന്തീ |
| 1212 | മിന്മിഴി | മീന്മിഴി |
| 1248 | മൂഢ | മൂഢം |
| 1261 | പീരിഞ്ഞ | പിരിഞ്ഞ |
| 1305 | മനോന്നതി | മാനോന്നതി |
| 1317 | വാത്സി | വാത്സീ |

വ്യാഖ്യാനത്തിലെയും മററും ശരിതെററു പരിശോധിക്കന്നില്ല.

## ബോധനം

1. എന്നപോലെ എന്നു കഴിഞ്ഞിട്ട്, ആ സർവ്വജ്ഞന്റെ എന്നതിനു മുമ്പേ പുറം 28 വരി 12 ആദിഭഗവാനാണ് എല്ലാ ലോകങ്ങളുടെയും ആരംഭം.
2. ധർമ്മകാണ്ഡം ആമുഖത്തിനു മുമ്പത്തെ പുറം— സചന്തം 4— സുഖകര സൂത്രം.
3. മുഖവുര iv വരി 3. പ്രകൃതി—പ്രകൃതം.
4. പുറം 118 നയനോൽക്കണ്ഠാവാവൈവശ്യം — നയനോൽക്കണ്ഠാവൈവശ്യം.
5. മനോന്മണീയ—മനോന്മണീയ.